# ഹിമഗിരിവിഹാരം

ശ്രീ സ്വാമിതപോവനം.

# ഹിമഗിരിവിഹാരം

ഗ്രന്ഥകർത്താവ്:

**ശ്രീതപോവനസ്വാമികൾ**

പ്രകാശകൻ: പി. കൃഷ്ണപിള്ള,

പെരുമ്പാവൂർ.

(പരിഷ്കരിച്ച മൂന്നാം പതിപ്പ്)

ദി പ്രോഗ്രസ്സ് പ്രിൻറിംഗ് വർക്സ്, പെരുമ്പാവൂർ.

1960



പശ്ചിമ ടിബെത്ത്
സിന്ധുനദിയുടെ ഉൽപത്തി സ്ഥാനം
16200
18600
22028
കൈലാസം
19664
15100
15050
14950
മാനസസരോവരം
14900
18500
17590
18510
18150
22650
25355
15000
22160
16750
16320
22162
23399
മാർഗ്ഗം
നദി
ശിഖരം
Scale. 1 inch = 16 miles.

# പ്രാക്കഥനം

"ഹിമഗിരിവിഹാര"ത്തിലെ മുഖ്യമായ പ്രതിപാദ്യത്തെ "ഈശ്വരദർശന"ത്തിലെ ചില പദ്യങ്ങൾ വഴിക്കുതന്നെ ഇവിടെ സംക്ഷിപ്തമായി സ്പഷ്ടീകരിക്കാം. ഈ രണ്ടു ഗ്രന്ഥങ്ങളുടേയും വിഷയവും പ്രയോജനവും ഒന്നുതന്നെ, രണ്ടല്ല; അതായത് അവയുടെ മഹാതാൽപര്യം ഒരേ അർത്ഥത്തിലും ഒരേ പ്രയോജനത്തിലും തന്നെ പരിസമാപിക്കുന്നുവെന്നു ഗ്രഹിക്കുവാൻ സാധിക്കുന്നതും അതിൽ നിന്നു ലഭിക്കുന്ന ഒരു വിശേഷലാഭമാണ്.

"ഏകമേവ പരം തത്ത്വം നേഹ നാനാസ്തി കിഞ്ചന
ന ദൃഷ്ടമുപപന്നം വാ സ്വാതന്ത്ര്യം വസ്തുനോർദ്വയോഃ 1

പരമാർത്ഥവും സർവ്വസ്വാതന്ത്ര്യവുമായ വസ്തു ഒന്നുതന്നെ, രണ്ടല്ല. ഒരേ സമയത്ത് സ്വതന്ത്രമായ രണ്ടു വസ്തുക്കൾ ലോകത്തിൽ കാണുന്നില്ല. ന്യായം കൊണ്ടു അങ്ങനെ ഉപപാദിക്കുവാനും സാദ്ധ്യമല്ല. സജാതീയം, വിജാതീയം, സ്വഗതം എന്നുള്ള യാതൊരു ഭേദവും സ്പർശിക്കാത്ത ആ തത്ത്വം അദ്വിതീയവും അഖണ്ഡവുമായി വിജയിക്കുന്നു. 1

അസ്വതന്ത്രം പരിച്ഛിന്നം കഥം സ്യാദ്വസ്തു ശാശ്വതം
പ്രതിയോഗിവിനിർമ്മുക്തം തത്ത്വമേകമതോ ബൃഹൽ 2

അന്യവസ്തുവെക്കൊണ്ടോ, ദേശകാലങ്ങളെക്കൊണ്ടോ, പരിച്ഛിന്നമായി, അതുനിമിത്തം അസ്വതന്ത്രമായ ഒരു വസ്തു നിത്യമാകുന്നതെങ്ങനെ? അതുകൊണ്ട് ദ്വിതീയ വസ്തുവോടുകൂടാത്ത ഏകവും അപരിച്ഛിന്നവുമാണ് തത്ത്വമെന്ന് സിദ്ധമാകുന്നു. 2

തത്തത്ത്വമീശ്വരഃ സാക്ഷാൽ പരമാത്മേതിഗീയതേ
തദേവ ജീവസംജ്ഞം സ്യാൽസംഘാതോപാധിസംയുതം 3

ആ പാരമാർത്ഥികതത്ത്വത്തെ തന്നെ ഈശ്വരനെന്നും പരമാത്മാവെന്നും സച്ചിദാനന്ദബ്രഹ്മമെന്നും മററും ശാസ്ത്രങ്ങളും മഹാത്മാക്കളും വ്യപദേശിക്കുന്നു. ദേഹേന്ദ്രിയ സംഘാതമാകുന്ന ഉപാധിയോടു സംബന്ധിച്ചുകൊണ്ട് ആ തത്ത്വം തന്നെ ജീവഭാവത്തെ പ്രാപിച്ചു നാനാനാമരൂപങ്ങളിൽ വ്യപദേശിക്കപ്പെടുന്നു 3

ദേഹോഽഹം ബുദ്ധിമാതിഷ്ഠൻ മാംസാസ്ഥികൃതപഞ്ജരേ
ജന്മനാ ദുഃഖഭാഗ്ജീവോ നൈവ ഗച്ഛതി നിർവൃതിം 4

മാംസംകൊണ്ടും അസ്ഥികൊണ്ടും നിർമ്മിക്കപ്പെട്ട ഈ കൂട്ടിൽ—ഈ ദേഹത്തിൽ—ഞാനെന്നബുദ്ധിയെ ചെയ്തുകൊണ്ട് ജനനംതൊട്ടു മരണംവരെ പലവിധമായ പ്രചണ്ഡദുഃഖങ്ങളാൽ പരിപീഡിതനായി അലഞ്ഞുഴലുന്ന ഈ ജീവൻ ഒരിക്കലും ശാന്തിയെ പ്രാപിക്കുന്നില്ല. 4

യാവദ്ദേഹാദിസംഘാതേ നരസ്യാത്മമതിഭ്രമഃ
താവത്സംസാരസരണിർവ്വിതതാ ന നിവർത്തതേ 5

എത്രത്തോളം മനുഷ്യന്നു ഈ ശരീരത്തിൽ ഞാനെന്ന അഭിമാനം നിലനില്ക്കുന്നുവോ, അത്രത്തോളം ദീർഘവിസ്തൃതമായ സംസാരമാർഗ്ഗത്തിൽ വിച്ഛേദമെന്നിയെ ഭ്രമിക്കുകതന്നെ അവന്റെ ഗതി. അതിൽനിന്നു നിവൃത്തി ഒരുകാലത്തും ലഭിക്കുന്നതല്ല. 5

അഹോ മഹാനയം മോഹഃ സംസാരാനർത്ഥകാരണം
സംപ്രവൃത്തഃ കദേത്യേതൽ പൃച്ഛ മാ യദനന്തരം 6

സംസാരദുഃഖത്തിന്നു ഏകകാരണമായ ഈ മഹാമോഹം—മഹത്തായ ഈ അജ്ഞാനം—എപ്പോൾ ആരംഭിച്ചു, എങ്ങനെ ആരംഭിച്ചുവെന്നൊന്നും ചോദിച്ചിട്ടാവശ്യമില്ല. കാലാതീതമായ ഒരു പദാർത്ഥത്തെപ്പററി 'എപ്പോൾ' 'എങ്ങനെ', എന്നും മററുമുള്ള കാലത്തേയും കാരണത്തേയും സംബന്ധിച്ച പ്രശ്നങ്ങൾക്ക് എന്തുത്തരമാണ് ലഭിക്കുക? 6

ദേശകാലാദ്യതീതോഽയം സംജാതോ യദി ചേതനഃ
തർഹി മോഹോഽപി സംഭൂതസ്തദാനീമിതി നിശ്ചിനു 7

ദേശകാലങ്ങൾക്കു അതീതമായ ഈ ജീവചൈതന്യം എപ്പോഴെങ്കിലും ജനിക്കുവാൻ തുടങ്ങിയെങ്കിൽ, അപ്പോൾ ഈ മഹാമോഹവും ഉൽപന്നമാകുവാൻ തുടങ്ങിയെന്ന് ധരിച്ചാലും! 7

അനാദിർയദി ജീവഃ സ്യാച്ഛാസ്ത്രതോ ന്യായതോഽപി ച
ജീവത്വസാധകോ മോഹഃ കഥമദ്ഭുതമാദിമാൻ 8

ശാസ്ത്രംകൊണ്ടും ന്യായംകൊണ്ടും ജീവൻ അനാദിയാണ്. ജീവന്ന് ജന്മാദികൾ സംഭവിക്കുവാൻ പാടുള്ളതല്ല, എന്നാണെങ്കിൽ, ജീവന്റെ ജീവത്വത്തിന്നു ഹേതുവായ മോഹം അഹോ! എപ്പോൾ ജനിക്കുന്നു? എങ്ങനെ ജനിക്കുന്നു? ജീവൻ അനാദിയെങ്കിൽ, അവിദ്യയും അനാദിയെന്നു ഭാവം. 8

അതഃ സുബുദ്ധിനാന്വേഷ്യം മോഹോച്ഛേദസ്യ സാധനം
ദവാഗ്നിപരിദഗ്ധേന യദ്വദന്വിഷ്യതേ ജലം 9

ഇങ്ങനെയുള്ള ദാർശനികമായ വിഷമപ്രശ്നങ്ങളിൽ കാലം കളഞ്ഞിട്ട് ലാഭമില്ലാത്തതുകൊണ്ട് വിശിഷ്ടബുദ്ധിയുള്ളവൻ കാട്ടുതീ പിടിപെട്ട് ദഹിക്കുന്ന ഒരുവൻ ജലത്തെ എപ്രകാരം അതിത്വരയോടെ അന്വേഷിക്കുന്നുവോ അപ്രകാരം മോഹനാശത്തിന്നുള്ള സാധനത്തെ ശീഘ്രാതിശീഘ്രം അന്വേഷിക്കുകയാണ് വേണ്ടതു്. 9

അനാദിമോഹവിധ്വംസാജ്ജീവോ ബ്രഹ്മത്വമൃച്ഛതി
പരമഃ പുരുഷാർത്ഥോഽയമിയം നിർവാണനിർവൃതിഃ 10

അനാദിയായ ഈ അവിദ്യയുടെ നാശംവഴിക്കു ജീവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു. ഈ ബ്രഹ്മഭാവപ്രാപ്തിതന്നെ പരമപുരുഷാർത്ഥമെന്ന മോക്ഷപദം. അതുതന്നെ നിരതിശയമായ നിത്യശാന്തിയും. 10

സത്യം പ്രത്യക്തത്ത്വമേഷാം സമസ്ത-
ഭൂതാനാം യദ് ബ്രഹ്മ വേദാന്തസിദ്ധം
ഹസ്തന്യസ്ത സ്ഥൂലവില്വോപമം ത-
ന്നിസ്സന്ദേഹജ്ഞാനതോ മുക്തിലാഭഃ 11

നിരവശേഷമായ ഈ ചരാചരപ്രാണികളുടേയും ഉള്ളിൽ സാക്ഷിസ്വരൂപമായി വിളങ്ങുന്നതും, വേദാന്തങ്ങളിൽ പ്രതിപാദിക്കപ്പെട്ടതുമായ യാതൊരു സദ്ബ്രഹ്മമുണ്ടോ, ഉള്ളംകയ്യിൽവെച്ച വലിയൊരു വില്വഫലത്തെയെന്നപോലെ ആ പരമാത്മതത്ത്വത്തെ സന്ദേഹമെന്നിയെ സാക്ഷാൽ കണ്ടറിയുന്നതുതന്നെ മോക്ഷപദപ്രാപ്തിക്കുള്ള അനന്യസാധനം. 11

ഭക്തിം യദ്വാ കർമ്മ വാത്മാനുചിന്താ-
മാലംബ്യൈകം മുഖ്യതഃ സ്വാനുരൂപം
സ്വാരാജ്യാഖ്യാം പ്രോന്നതാട്ടാളികാമാ-
രോഹേദ്ധീരോ ജ്ഞാനദീപേന ദീപ്താം. 12

വിവേകിയായ പുരുഷൻ ഭക്തി, കർമ്മം, ആത്മവിചാരം, ഇവയിൽ തനിക്കു യോജിച്ചവിധം ഏതെങ്കിലുമൊന്നിനെ മുഖ്യമായി ആശ്രയിച്ചുകൊണ്ടു, അതായതു സ്വസംസ്കാരമനുസരിച്ചു, ഏതെങ്കിലുമൊന്നിനെ പ്രധാനസാധനമായി സ്വീകരിച്ചഭ്യസിച്ചുകൊണ്ട്, ക്രമേണ ജ്ഞാനമാകുന്ന വിളക്കിനാൽ വിളങ്ങുന്നതും സ്വാരാജ്യമെന്ന പേരോടുകൂടിയതുമായ ഉയൎന്ന മാളികമുകളിൽ കയറി വിശ്രമിക്കുന്നു. 12

വൈരാഗ്യാദേഃ സാധനസ്യാനുവൃത്ത്യാ
ചൈകാഗ്ര്യസ്യാപ്യന്തരംഗം വിശോദ്ധ്യം
ശ്രുത്വാ മത്വാപ്യേകസാഹസ്രവാരാൻ
ഹ്യാത്മാനം നോ വിന്ദതേഽശുദ്ധബുദ്ധിഃ 13

വിവേകം, വൈരാഗ്യം, ഏകാഗ്രത തുടങ്ങിയ സാധനങ്ങളെ നിരന്തരമായി അഭ്യസിച്ചു. ചിത്തത്തെ മലവും ചഞ്ചലതയും നീക്കി നല്ലപോലെ വിശോധനം ചെയ്യേണ്ടതാണ്. ആയിരംപ്രാവശ്യം ശ്രവണം ചെയ്താലും മനനംചെയ്താലും അശുദ്ധബുദ്ധിയായ ഒരുവൻ ആത്മാവിനെ ലഭിക്കുന്നതല്ല. 13

ശുദ്ധിർബുദ്ധേരാപ്തുമത്യന്തദുഃഖം
പ്രാപ്തായാം തു ബ്രഹ്മ സദ്യഃ സുബോധം
പക്ഷ്മക്ഷേപാൽ ക്ഷിപ്രമാത്മാനുബോധഃ
പുഷ്പച്ഛേദാച്ഛേതി ഹി ബ്രഹ്മജോക്തിഃ 14

ബുദ്ധിയെ ശുദ്ധീകരിക്കുക എന്ന കാര്യമാണു് വളരെ വളരെ കഠിനം. ബുദ്ധി ശുദ്ധമായിക്കഴിഞ്ഞാൽ ബ്രഹ്മാനുഭവം ഉടനടി സമ്പാദിക്കുവാൻ സാധിക്കുന്നതാണു്. കണ്ണടച്ചു മിഴിക്കുന്നതിലും, പുഷ്പദളത്തെ സൂചികൊണ്ടു് തുളക്കുന്നതിലും അധികം വേഗത്തിലാണു ആത്മദർശനം; അതായതു അത്രസമയംപോലും ആത്മദർശനത്തിനു ആവശ്യമില്ലെന്നു വസിഷ്ഠഭഗവാന്റെ വചനമുണ്ടു്. 14

യാവന്നൃത്യേദ്ദേഹഗേഹേ പിശാചീ
ചണ്ഡാച്ചണ്ഡാ ചോദ്ധതാഹംത്വരൂപാ
കാ വാ ഗേഹസ്വാമിനഃ ശാന്തിവാർത്താ
ജീവസ്യാഹോ ഭീതിഭാജോഽനുവേലം 15

ഈ ദേഹമാകുന്ന ഗൃഹത്തിനുള്ളിൽ മഹാഭയങ്കരിയായി, അദമ്യയായ അഹങ്കാരമെന്ന പിശാചിക എത്രത്തോളം നർത്തനം ചെയ്തുകൊണ്ടിരിക്കുന്നുവോ, സർവ്വദാ ഭയഭീതനായി ദുഃഖിക്കുന്ന ഗൃഹനാഥനായ ജീവനു അത്രത്തോളം ശാന്തികഥയെങ്ങനെ? 15

ബ്രഹ്മൈവാഹം സച്ചിദാനന്ദരൂപം
നിസ്സംഗം യന്നിർഗ്ഗുണം നിർവ്വിശേഷം
നിസ്സംസാരം നിശ്ശരീരം നിരീഹം
നിത്യം സത്യം നിത്യനിർമ്മുക്തമേകം 16

നാഹം കർത്താ നിഷ്ക്രിയോ നാപി ഭോക്താ
നാഹം പുണ്യാപുണ്യകൃൽ ക്ഷുദ്രജീവഃ
സ്വച്ഛന്ദോഽഹം ബ്രഹ്മരൂപോഽഖിലാത്മാ
ദ്വൈതദ്വന്ദ്വസ്പർശലേശേന ശൂന്യഃ 17

ഏവം ബ്രാഹ്മം ചിന്തനം സന്തതം സൽ-
സംഗോപേതം സൽകൃതം യൽ കൃതം തൽ
മൂലേനാഹങ്കാരമുന്മൂല്യ മൂഢം
മുക്തം കുര്യാച്ചന്ദ്രവൽസ്വച്ഛശീതം 18

സച്ചിദാനന്ദഘനമായി, നിസ്സംഗമായി, നിർഗ്ഗുണമായി, നിർവ്വിശേഷമായി, അസംസാരിയായി, അശരീരിയായി, അവികാരികായി, നിത്യമായി, സത്യമായി, നിത്യമുക്തമായി വിളങ്ങുന്ന അദ്വിതീയ ബ്രഹ്മമാകുന്നു ഞാൻ. 16

ഞാൻ കർത്താവല്ല; നിഷ്ക്രിയനായതുകൊണ്ടു് ഭോക്താവുമല്ല പുണ്യപാപങ്ങളെ അടിക്കടി ചെയ്തുകൊണ്ടിരിക്കുന്ന ക്ഷുദ്രജീവനല്ല ഞാൻ. സ്വതന്ത്രനായി, സർവ്വാത്മാവായി, ദ്വൈതത്തിന്റെയോ, ശീതോഷ്ണാദിദ്വന്ദ്വങ്ങളുടെയോ സംബന്ധലേശമില്ലാത്ത ബ്രഹ്മമൂർത്തിയാകുന്നു ഞാൻ. 17

ഇപ്രകാരം സൽസംഗസഹിതം ആദരത്തോടെ നിത്യനിരന്തരമായി അഭ്യസിക്കുന്ന ബ്രഹ്മചിന്തനം അജ്ഞാനത്തെയും അഹങ്കാരത്തെയും പാടേ നശിപ്പിച്ചു

മൂഢപുരുഷനേയും മുക്തനാക്കി ചന്ദ്രമണ്ഡലത്തെപ്പോലെ നിർമ്മലവും ശീതളവുമായ സ്വഭാവത്തോടുകൂടിയവനാക്കിത്തീർക്കുന്നു. 18

ഖാദ്യാനാം ഖലു ഖാദനഞ്ച സുഖതഃ സ്വാപോവ്യവായാദി വാ-
ന്യൂനം മാനവമാനിനാം മൃഗഖഗൈർദൃഷ്ടം ഹ്യനന്യാദൃശം
ജ്ഞാനൈർലൌകിക ധാർമ്മികൈർഭുവി നൃണാം വൈശിഷ്ട്യ മേഭ്യോ യദി
ബ്രാഹ്മീ യസ്യമതിർവ്വരാ വരതമോ ജ്ഞേയഃ സ മർത്ത്യേഷ്വപി. 19

തിന്നുക, കുടിക്കുക, മൈഥുനത്തിൽ പ്രവർത്തിക്കുക, നിശ്ചിന്തമായി കിടന്നുറങ്ങുക, എന്നിങ്ങനെയുള്ള ക്രിയകൾ 'മനുഷ്യൻ' എന്നഭിമാനിക്കുന്നവർക്കും പക്ഷിമൃഗാദികൾക്കു തുല്യമായിതന്നെ സർവ്വവും ലോകത്തിൽ കാണപ്പെടുന്നു. എന്നാൽ ലൌകികവും ധാർമ്മികവുമായ പലേ വിശിഷ്ടജ്ഞാനങ്ങളും മനുഷ്യർക്കുള്ളതുകൊണ്ടു് അവർ പശുപക്ഷികളെ അപേക്ഷിച്ചു അധികം വൈശിഷ്ട്യമുള്ളവരാണെന്നു് പറയപ്പെടാമെങ്കിൽ, ഏതൊരു മനുഷ്യന്റെ ബുദ്ധി സർവ്വശ്രേഷ്ഠമായ ബ്രഹ്മാനുഭവത്തിൽ നിമഗ്നമായി ആനന്ദിക്കുന്നുവോ, അവൻ മനുഷ്യരിൽവെച്ചു സർവ്വശ്രേഷ്ഠനെന്നും സിദ്ധമാകുന്നു. 19

ദുഷ്പ്രാപാം ദൈവയോഗാന്മനുജതനുമിമാം
പ്രാപ്യ സച്ഛേമുഷീകാം
ഭൂമൌ യോഽത്രേന്ദ്രിയാണാം വിഹരതി പശുവ-
ത്തസ്യ തജ്ജന്മ ധിഗ്ധിക്
സംസാരേസ്മിന്നസാരേ പ്രഭുപദമചിരാൽ
സാരമന്വിഷ്യ തസ്മിൻ
മോദസ്വാശേഷജീവാൻ സ്വവദഥ പരവൽ
പശ്യ ചോപാസ്സ്വ നിത്യം 20

വിശിഷ്ടമായ ബുദ്ധിശക്തിയോടുകൂടി, അത്യന്തം ദുഷ്പ്രാപമായ ഈ മനുഷ്യശരീരം ലഭിച്ചിട്ടുപോലും ഈ ലോകത്തിൽ യാതൊരുവൻ പശുസദൃശമായി കേവലം ഇന്ദ്രിയഭോഗങ്ങളിൽ രമിച്ചു കാലം കഴിക്കുന്നുവോ, അവന്റെ ആ മനുഷ്യജന്മത്തിന്നു ധിക്കാരം! ധിക്കാരം! അല്ലയോ മനുഷ്യ! അസാരമായ ഈ സംസാരത്തിൽ ഒരേ ഒരു സാരവസ്തുവായ ആ പരമേശ്വരതത്വത്തെ ഗുരുജനങ്ങളിൽനിന്നു അതിശീഘ്രം അന്വേഷിച്ചറിയുക! ആ പ്രഭുപദത്തിൽ സർവ്വദാ ആമോദിക്കുക! സകല പ്രാണികളേയും സ്വസ്വരൂപമായി, അഥവാ പരമാത്മസ്വരൂപമായി കണ്ടറിഞ്ഞു സർവ്വദാ പ്രേമഭാവത്തോടെ അവയെ ഉപാസേവനം ചെയ്യുക! 20

യൽകാര്യ്യതോ ന പരമന്യദിഹാസ്തി കാര്യ്യം
യല്ലാഭതഃ പരമിഹാസ്ത്യപരോ ന ലാഭഃ
യല്ലാഭതശ്ച നിഖിലം ഭവതീഹ ലബ്ധം
ദിവ്യാൽ സുദിവ്യ മിദമീശ്വരദർശനം തൽ. 21

യാതൊരു കാര്യത്തിലധികമായ് ഒരു കാര്യം ഈ ലോകത്തിൽ ചെയ്യുവാനില്ലയൊ, യാതൊരു ലാഭത്തിലധികമായ ഒരു ലാഭം ലഭിക്കുവാനില്ലയോ, യാതൊന്നിന്റെ ലാഭത്തിൽ നിഖിലമായ ജഗത്തും ലബ്ധമായി ഭവിക്കുന്നുവോ, ദിവ്യത്തിൽനിന്നും ദിവ്യമായ അതാകുന്ന ഈശ്വരദർശനം, അതായതു് ബ്രഹ്മാനുഭവം. അതു് ശശവിഷാണമെന്നപോലെ അപ്രസിദ്ധമല്ലതാനും. സർവ്വിദപൽ പ്രസിദ്ധമാകുന്നു. 21

ധന്യം ധന്യം ത്രിധന്യം ഭവഭയശമനം ശൈവ്യരം ദർശനം യദ്-
ധന്യോ ധന്യസ്ത്രിധന്യോ ഭവഭയവിധുരോഽശേഷദർശീ ച ലോകേ
അദ്യോതാനല്പകല്പൈഃ പ്രഭുപദമയതാം ദേഹഭാഗ് ദേഹഭാജാം
വിശ്രാന്തിസ്ഥാനമേതദ് ധ്രുവചരമമപാം യദ്വദേകോഽംബുരാശിഃ 22

സംസാരഭയത്തെ നിശ്ശേഷം ശമിപ്പിക്കുന്ന യാതൊരു ബ്രഹ്മാനുഭവം വിദപൽ പ്രസിദ്ധമോ, അതു ധന്യം! അതു ധന്യം! മൂന്നു കാലങ്ങളിലും അതു് ധന്യധന്യമായി ഈ ലോകത്തിൽ വിജയിക്കുന്നു. അതുപോലെ സംസാരഭയത്തെ അതിക്രമിച്ചാനന്ദിക്കുന്ന ബ്രഹ്മവിത്തും ഈ ലോകത്തിൽ ധന്യൻതന്നെ! ധന്യൻ തന്നെ! മൂന്നു കാലങ്ങളിലും ആ മഹാപുരുഷൻ ധന്യധന്യനായി വിജയിക്കുന്നു. ദേഹധാരിയായ ഈ ജീവൻ ഇന്നല്ലെങ്കിൽ, അനേക കല്പങ്ങളിൽ പ്രഭുപദത്തെ, അതായതു് പരമാത്മതത്ത്വത്തെ പ്രാപിക്കട്ടെ; എല്ലാ ജലങ്ങൾക്കും ഒരേ ഒരു സമുദ്രമെന്നപോലെ എല്ലാ ദേഹധാരികൾക്കും ധ്രുവവും അന്തിമവുമായ ഒരേ ഒരു വിശ്രാമസ്ഥാനം ഈ പ്രഭുപദംതന്നെ!" 22

കഴിഞ്ഞു. ഇനി ഈ പുസ്തകത്തെപ്പററി ഇവിടെ അധികമൊന്നും പറവാനില്ല. പറയേണ്ടതെല്ലാം ഒന്നാം പതിപ്പിലെ പ്രസ്താവനകളിൽ തന്നെ വിശദമായി പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഗ്രന്ഥത്തിന്റെ താൽപര്യവിഷയമായ വിഷയവും ഗ്രന്ഥാവസാനത്തിലും മററും ചുരുക്കത്തിൽ പ്രതിപാദിച്ചുകഴിഞ്ഞിരിക്കുന്നുവെങ്കിലും, ദുർഗ്രഹവും സാരഭൂതവുമായ വിഷയത്തെ പിന്നെയും പിന്നെയും പറഞ്ഞു ഗ്രഹിപ്പിക്കുന്നതിൽ പുനരുക്തി തുടങ്ങിയ ദോഷങ്ങളുടെ സ്പർശനത്തിനവകാശമില്ലാത്തതുകൊണ്ടു് ഇവിടെ ആദിയിലും ഉപന്യസിക്കുവാൻ ഉദ്യമിച്ചുവെന്നേയുള്ളു. ആത്മജ്ഞാനമാണു് മനുഷ്യരാൽ അർത്ഥനീയമെന്നും, ആത്മജ്ഞാനംകൊണ്ടു് മാത്രമാണു് മനുഷ്യജീവിതം ചരിതാർത്ഥമാകുന്നതെന്നും സാധകാവസ്ഥയിൽ തീർത്ഥയാത്രകളും ദൃശ്യദർശനങ്ങളുമൊക്കെ അന്തഃകരണബഹിഃകരണങ്ങളുടെ ശുദ്ധിക്കുള്ള പ്രശസ്തസാധനമെന്നും, സിദ്ധദശയിലാകട്ടെ അവയെല്ലാം ആനന്ദതുന്ദിലമായ സ്വച്ഛന്ദവിഹാരം മാത്രമെന്നുമുള്ള ഗ്രന്ഥത്തിന്റെ വിവക്ഷിതാർത്ഥത്തെ വായനക്കാർക്കു് ആയാസമെന്നിയെ സുസ്പഷ്ടം ഗ്രഹിക്കുവാൻ സാധിക്കുമെന്നുള്ളതുതന്നെ അതുകൊണ്ടുള്ള പ്രയോജനം.

ഈ പുസ്തകത്തിന്റെ ഒന്നാം പതിപ്പിനെ പ്രകാശപ്പെടുത്തിയതു വലിയ കൈരളീസാഹിത്യകാരനായ ഒരു "സാഹിത്യകുശല"നായിരുന്നു. അതുപോലെതന്നെ രണ്ടാം പതിപ്പിന്റെയും പ്രകാശകന്മാരായി ലഭിച്ചിരിക്കുന്നതു് "സാഹിത്യകുശല"നും "സാഹിത്യബന്ധു"വുമായ കേരളനഭോമണ്ഡലത്തിലെ രണ്ടു-ജ്ജ്വല നക്ഷത്രങ്ങളാണെന്നുള്ളതു ഈ പുസ്തകത്തിന്റെയും കേരളീയരുടെയും മഹാഭാഗ്യോദയമെന്നുതന്നെ പറയാം. ഭാഷാഭക്തി, സാധുഭക്തി, ഈശ്വരഭക്തി ഇതുകൾ മൂർത്തീകരിച്ച ഉദാരമതികളും ഉദ്യമശീലന്മാരുമായ അമ്മയുടെ ഈ രണ്ടു അനുഗ്രഹീത സന്താനങ്ങൾ മുന്നോട്ടിറങ്ങി പ്രവർത്തിച്ചിരുന്നില്ലെങ്കിൽ, ഈ പുസ്തകം ഇത്രയും സുന്ദരമായ ആകൃതിയിലും പ്രകൃതിയിലും ഇത്രയും വേഗത്തിൽ ഇങ്ങനെ പുറത്തിറങ്ങുമായിരുന്നില്ല. മൂന്നു ഭാഗങ്ങളും ഒന്നായി ചേർത്തും, ഈദൃശങ്ങളായ സ്വാനുഭവങ്ങളെ ഇനിയും എഴുതിച്ചേർത്തും ഒരേ പുസ്തകമായി പ്രകാശപ്പെടുത്തിയാൽ മലയാളികൾ അതിനെ ആദ്ധ്യാത്മികമായ ഒരമൂല്യനിധിയായി സ്വീകരിക്കുമെന്നും മറ്റും കാണിച്ചുകൊണ്ടുള്ള കേരളത്തിലെ പല മാന്യവിദുഷികളുടേയും വിദ്വാന്മാരുടേയും കത്തുകൾ ഇവിടെ ഇടക്കിടെ കിട്ടികൊണ്ടിരുന്നു. എന്നാൽ ഹിമഗിരി ജഠരത്തിൽ നിഗൂഢമായി, നിസ്സങ്കല്പമായി, നിർവ്യവഹാരമായി നിവസിക്കുന്ന ഈ ഞങ്ങൾ പുസ്തകപ്രകാശനവിഷയത്തിൽ ഇവിടെ ഇരുന്നുകൊണ്ടു എന്തുചെയ്‌വാനാണു? പ്രകാശനത്തിനുവേണ്ടുന്ന എല്ലാ ഉത്സാഹങ്ങളും സത്വരം ചെയ്തു ഈ പുസ്തകത്തെ ഇങ്ങനെ അത്യാകർഷകമായ രീതിയിൽ ഝടിതി പ്രകാശപ്പെടുത്തി മലയാളികളുടെ മുമ്പിൽ നിസ്സ്വാർത്ഥമായി സസ്നേഹം സമർപ്പിച്ചതിലുള്ള സർവ്വമായ ശ്രേയസ്സും, സർവ്വമായ അഭിനന്ദനവും ധന്യാത്മാക്കളായ ഈ പ്രകാശകന്മാർക്കുള്ളതാണു്, ഞങ്ങൾക്കുള്ളതല്ലെന്നു ഞങ്ങളിതാ നിസ്സംകോചമിവിടെ തുറന്നു പറഞ്ഞുകൊള്ളുന്നു. വലിയ പ്രമോദത്തോടുകൂടി അവർക്കു വിശ്വതോമുഖമായ വിജയത്തെ ഹൃദയപൂർവ്വം ആശംസിക്കുകയും ചെയ്യുന്നു.

ശ്രീതപോവനകുടി,
ഉത്തരകാശി — ഹിമാലയം
20—2—1952.

എന്നു്,
സ്വാമി തപോവനം.

# അവതാരിക

ഭാരതത്തിന്റെ ഇന്നത്തെ സ്ഥിതി ഏററവും പരിതാപകരമാണ്. അകിഞ്ചനരായി, അനക്ഷരരായി, അലസരായി, അസ്വതന്ത്രരായി, അല്പായുസ്സുക്കളായി, അന്ധപ്രായരായി കാലയാപനംചെയ്യുന്ന നമുക്ക് ആ ദിവ്യമാതാവിന്റെ സന്താനങ്ങളെന്ന് അഭിമാനിക്കുവാൻ ഒന്നുകൊണ്ടും ന്യായമില്ല. എന്നാൽ ഈ ആപൽഘട്ടത്തിലും നമ്മെ വിട്ടുപിരിഞ്ഞുപോയിട്ടില്ലാത്ത ചില അനർഘസമ്പത്തുകൾ നമുക്കുണ്ട് —നമ്മുടെ ഹിമവൽപർവ്വതം; നമ്മുടെ ഗംഗാനദി; നമ്മുടെ ക്ഷേത്രതീർത്ഥങ്ങൾ; നമ്മുടെ ആർഷസംസ്കാരം. അവയുടെ സമ്യക്സ്മൃതിമാത്രംമതി നമ്മെ വീണ്ടും പ്രബുദ്ധരാക്കാൻ; ഭ്രാതൃഘാതവ്യാപൃതമായ ഇന്നത്തെ ലോകത്തിന്നു ശാശ്വതമായ ശാന്തിസന്ദേശം നല്കാൻ; ഏകനീഡമാണ് വിശ്വം എന്ന പരമാർത്ഥജ്ഞാനം ഏതു് അശ്മഹൃദയത്തിലും അങ്കുരിപ്പിക്കാൻ. നമ്മെ ഇന്ന് ആവരണം ചെയ്യുന്ന ധൂമിക നീങ്ങുമ്പോൾ ആ പാവകൻ യഥാപൂർവ്വം ജ്വലിക്കും; നമ്മുടെ അന്തരീക്ഷത്തെ ഇന്നു മലിനീകരിക്കുന്ന കാർമേഘപടലങ്ങൾ അകലുമ്പോൾ ആ പാർവ്വണചന്ദ്രൻ യഥാവസരം പ്രകാശിക്കും.

ഭാരതീയർക്ക് ദേശാഭിമാനബോധമില്ലായിരുന്നു എന്നു ചില പണ്ഡിതമ്മന്യന്മാർ ജല്പിക്കുന്നു അവരെന്തുകണ്ടു?

“അപി മാനുഷ്യമാപ്സ്യാമോ ദേവത്വാൽ പ്രച്യുതാഃ ക്ഷിതൌ?
മനുഷ്യാഃ കുർവ്വതേ തത്തു യന്ന ശക്യം സുരാസുരൈഃ;
അത്ര ജന്മസഹസ്രാണാം സഹസ്രൈരപി ഭാരതേ
കദാചില്ലഭതേ ജന്തുർമ്മാനുഷ്യം പുണ്യസഞ്ചയാൽ.”

എന്നാണ് നമ്മുടെ പുരാണങ്ങൾ ഘോഷിക്കുന്നതു്. സ്വർഗ്ഗലോകത്തിൽനിന്നു പുണ്യഫലങ്ങൾ ഭുജിച്ചതിനുമേൽ സ്ഥാനഭ്രഷ്ടരായിത്തീരുന്ന ജീവികൾ ഭൂമിയിൽ മനുഷ്യരായി ജനിക്കണമേ എന്നു പ്രാർത്ഥിക്കുന്നു എന്നും, അതിനുകാരണം അങ്ങനെ ചെയ്താൽ ദേവാസുരന്മാർക്കുപോലും നിർവ്വഹിക്കുവാൻ കഴിയാത്ത കാര്യങ്ങൾ അവർക്ക് സാധിക്കാമെന്നുള്ളതാണെന്നും, അനേകലക്ഷം ജന്മങ്ങൾക്കിടയിൽ വല്ലപ്പോഴുമൊരിക്കൽ മാത്രമേ ഭാരതത്തിൽ ജനനം സിദ്ധമാകുന്നുള്ളു എന്നും മഹർഷിമാർ നമ്മെ ഉദ്ബോധിപ്പിക്കുന്നു. സ്വർഗ്ഗത്തെയോ അപവർഗ്ഗത്തെയോ കാംക്ഷിക്കുന്ന ജീവികളുടെ ഏകമായ കർമ്മഭൂമി ഭാരതമാകുന്നു. “വിസ്താരോച്ഛ്ര-യിണോ രമ്യാ വിപുലാശ്ചിത്രസാനവഃ” എന്നു നമ്മുടെ പർവ്വതങ്ങളേയും, “വിശ്വസ്യ മാതരസ്സർവ്വാഃ സർവ്വാഃ പാപഹരാഃസ്മൃതാഃ” എന്നു നമ്മുടെ നദികളേയും അവർ പ്രശംസിക്കുന്നു. ഭാരതഭൂമിയിൽ, ഗാന്ധാരം മുതൽ കാമരൂപംവരെ, കാശ്മീരം മുതൽ കന്യാകുമാരിവരെ, എവിടെപ്പോയാലും പാരമ്പര്യം മറക്കാത്ത ഒരു ഭാരതീയന് ഉദാത്തങ്ങളായ പുരാവൃത്തങ്ങളല്ലാതെ കേൾക്കാനും, ഉത്തേജകങ്ങളായ ശില്പങ്ങളെയല്ലാതെ കാണാനും, ഉത്ഥാപകങ്ങളായ സാഹചര്യങ്ങളോടല്ലാതെ ഇടപഴകാനും കഴിയുന്നതല്ല.

എന്നാൽ നമ്മുടെ പുണ്യഭൂമിയുടെ വിശേഷാത്തരമായ മാഹാത്മ്യത്തിനു നിദാനീഭൂതങ്ങളായ വസ്തുക്കളിൽ അഗ്രിമസ്ഥാനത്തെ അർഹിക്കുന്നതു് ആ ദേവിയുടെ ശിരസ്സിൽ വജ്രമകുടംപോലെ പരിലസിക്കുന്ന ഹിമാചലംതന്നെയാണു്. നീണ്ടുനിവന്നുയന്നു് പൃഥിവിയുടെ മാനദണ്ഡമെന്നും ആകാശത്തിന്റെ അവഷ്ടംഭമെന്നും കവികളാൽ ഉൽപ്രേക്ഷ്യമായി, സ്വകീയമായ പർവ്വതസാർവ്വഭൌമസ്ഥാനത്തെ പ്രത്യവയവം പ്രഖ്യാപനം ചെയ്യുന്ന ആകാരവൈഭവത്തോടുകൂടി, ഏതു പ്രേക്ഷകനേയും, സ്രഷ്ടാവിനെപ്പോലും, അത്ഭുതസ്തിമിതനാക്കി ആനന്ദസാഗരത്തിൽ ആറാടിച്ചു് അഖിലാവദാതനായി അലംഘനീയപ്രഭാവനായി വിജയിക്കുന്ന ആ ഗൌരീഗുരു—മഹേശശ്വശുരൻ—ആർക്കുതന്നെ ആരാധ്യനല്ല! ആ ദേവതാത്മാവിനെപ്പററിയുള്ള കാളിദാസാദിമഹാകവികളുടെ വർണ്ണനം ഏതു് അനുവാചകനെത്തന്നെ കോൾമയിർക്കൊള്ളിക്കുകയില്ല!

“യജ്ഞാംഗയോനിത്വമവേക്ഷ്യ യസ്യ സാരം ധരിത്രീധരണക്ഷമം ച
പ്രജാപതിഃ കല്പിതയജ്ഞഭാഗഃ ശൈലാധിപത്യം സ്വയമന്വതിഷ്ഠൽ”

എന്ന കുമാരസംഭവപദ്യത്തിൽ, സോമലതാപ്രഭൃതികളായ യജ്ഞാംഗസാധനങ്ങളുടെ ഉൽപത്തിസ്ഥാനമാകയാൽ ഹിമവാനു ബ്രഹ്മാവു് ഹസ്തിരൂപമായ യജ്ഞഭാഗം നൽകിയതായുള്ള “ഹിമവതോ ഹസ്തീ യജ്ഞഭാഗഃ” എന്ന ശ്രുതിവാക്യം സ്മരിക്കപ്പെട്ടിരിക്കുന്നു.

“യദീയനീഹാരകണാനിതസ്തതഃ കിരൻ മൃഗാങ്കഃ പ്രഥതേ സുധാകരഃ;
യദീയഗണ്ഡോപല ഏവ കശ്ചന പ്രയാതി കൈലാസ ഇതി സ്ഥിരം യശഃ”

അതായതു് പ്രസ്തുത പർവ്വതത്തിലെ ഹിമകണങ്ങളെ ഇങ്ങുമങ്ങും തളിച്ചാണു് ചന്ദ്രൻ സുധാകരനെന്ന ബിരുദം സമ്പാദിക്കുന്നതു് എന്നും അതിലെ ഒരു വെറും പാറയെയാണു് നാം കൈലാസമെന്നു പുകഴ്ത്തുന്നതു് എന്നും നീലകണ്ഠദീക്ഷിതർ ഗംഗാവതരണകാവ്യത്തിൽ ഉല്ലേഖനം ചെയ്യുന്നു. ഹിമവാൻ ദേവതാത്മാവെന്നും യജ്ഞഭുക്കെന്നും പറയുന്നതു് അത്യുക്തിയെന്നോ അർത്ഥവാദമെന്നോ കരുതുന്നവൻ അങ്ങനെ ചെയ്തുകൊള്ളട്ടെ. എങ്കിലും ഭാരതത്തിന്റെ ഈ സർവ്വോത്തരസീമ ഭാരതീവല്ലഭന്റെ ശില്പകൌശലത്തിന്റേയും സർവ്വോത്തരസീമയാണെന്നുള്ളതിനെപ്പററി എവിടേയും പക്ഷാന്തരമുണ്ടാകുവാൻ മാർഗ്ഗമില്ലെന്നു സധൈര്യം പ്രസ്താവിക്കാവുന്നതാണു്.

എന്നാൽ ഭാരതത്തിന്റെ പരമോൽകൃഷ്ടമായ ഈ വിജയോഷ്ണീഷത്തെപ്പററി കേരളീയർക്കു് വല്ല അറിവുമുണ്ടോ? എവറെസ്റ്റെന്നും കിഞ്ചിൻജിൻഗായെന്നും മററും ചില വിലക്ഷണസംജ്ഞകൾ ശുകപാഠരീതിയിൽ ഉരുവിടിയിച്ചു നാം നമ്മുടെ സന്താനങ്ങളെ വളർത്തുന്നു. ററാലിസ്മാൻ എന്നതു് ഒരു കവിയുടേയും വെൽസ് എന്നതു് ഒരു സ്ഥലത്തിന്റേയും പേരാണെന്നു സ്വപ്നം കാണുന്ന ചില നിരക്ഷരകുക്ഷികൾ ഇംഗ്ലണ്ടിൽ പോലുമുണ്ടെന്നു് ഞാൻ എവിടേയോ വായിച്ചതായി ഓർക്കുന്നു; ആ സ്ഥിതിക്കു് ലോകവ്യുൽപത്തിവിഷയത്തിൽ

ആംഗലേയരെക്കാൾ എത്രയോ ആഴംകൂടിയ അടിത്തട്ടിൽകിടക്കുന്ന നമ്മുടെ കഥ പറയേണ്ടതുണ്ടോ? ഭാരതത്തിലെ മഹാരാജാക്കന്മാരിൽതന്നെ എത്രപേർ ഹിമവൽപർവ്വതംവരെ സഞ്ചരിച്ചിട്ടുണ്ട്? ജനകകല്പനായ മൈസൂരിലെ കൃഷ്ണരാജ ഉടയാർ മഹാരാജാവിനുമാത്രം കൈലാസവും മാനസസരസ്സും സന്ദർശിക്കുവാനുള്ള മഹാഭാഗ്യം സിദ്ധിച്ചു. കേരളം ഭാരതത്തിന്റെ ദക്ഷിണകോണാഗ്രത്തിൽ ശൈലാബ്ധികളുടെ മദ്ധ്യത്തിൽ അതിനു പ്രകൃതിയാൽ കല്പിതമായ വിവിക്തസ്ഥാനത്തിൽ, ഒതുങ്ങിക്കിടക്കുന്ന ഒരു ചെറിയ ജനപദമാണെങ്കിലെന്ത്? പരസ്സഹസ്രം സംവത്സരങ്ങൾക്കു മുൻപ് ആ ജനപദത്തെ തന്റെ അവതാരത്താൽ ചരിതാർത്ഥമാക്കിയ ഒരു വിഗത പിതൃകനായ ഉണ്ണിനമ്പൂരി അമാനുഷമായ മേധാബലത്തെ മാത്രം അവലംബിച്ച്, സകലശാസ്ത്രങ്ങളിലും പാരംഗതനായി, സകല പ്രതിവാദികളെയും പരാജിതരാക്കി, ബ്രഹ്മസൂത്രാദി മഹാഗ്രന്ഥങ്ങൾക്കു ഭാഷ്യം രചിച്ച്, അദ്വൈതവേദാന്തത്തെ പുനഃപ്രതിഷ്ഠാപനംചെയ്ത്, അധൃഷ്യവൈഭവനായി, അനന്തമയശസ്വിയായി, കാശ്മീരത്തിലെ ശാരദാക്ഷേത്രത്തിലുള്ള സർവ്വജ്ഞപീഠത്തിൽ അനായാസേന ആരോഹണംചെയ്ത്, ബദരികാശ്രമത്തിൽ നാരായണമൂർത്തിയെ പ്രതിഷ്ഠിച്ച്, അവിടെ ദേവതാപൂജയ്ക്കു കേരളത്തിലെന്നപോലെ ഒരു നമ്പൂരിയെത്തന്നെ നിയോഗിച്ച്, അദ്ഭുതചരങ്ങളായ പല സിദ്ധിവിശേഷങ്ങളേയും അനുനിമിഷം പ്രകടീഭവിപ്പിച്ച്, മുപ്പത്തിരണ്ടാമത്തെ വയസ്സിൽ ശിവസായൂജ്യം പ്രാപിച്ചു എന്നുള്ള ആ അത്യത്ഭുതമായ അപദാനചരിത്രം നമ്മെ അല്പമെങ്കിലും ആകർഷിക്കുവാൻ പര്യാപ്തമല്ലെന്നുവരുമോ? ഹിമാലയത്തിലെ ആ ബദരീനാഥക്ഷേത്രവും ആ ശങ്കരഭഗവൽപാദർതന്നെ അവിടെ സ്ഥാപിച്ച ജ്യോതിർമ്മഠവും മററും ദർശിച്ച് നയനസാഫല്യം നേടണമെന്ന് ഏതു കേരളീയനാണ് ആഗ്രഹമുണ്ടാകാതിരിക്കുക? പക്ഷെ, അതിനുള്ള കഴിവ് നമ്മിൽ എത്രപേർക്കുണ്ട്? ഹിമവൽസന്ദർശനം കാംക്ഷിക്കുന്നതുപോലെ അത്ര എളുപ്പത്തിൽ നിർവ്വഹിക്കാവുന്ന ഒരു കാര്യമല്ലല്ലോ. കേരളീയരിൽ ആ ദീർഘയാത്രയ്ക്കു സന്നദ്ധരാകുന്നവർ വളരെ കുറവാണ്; അങ്ങനെ അവിടെ പോയാൽ അനന്തരം ജന്മഭൂമിയെ സ്മരിക്കുന്നവർ അതിലും കുറവാണ്; സ്മരിച്ചാൽതന്നെ തങ്ങൾക്കു പര്യടനത്തിൽ നിന്ന് സിദ്ധിക്കുന്ന ജ്ഞാനം തങ്ങളുടെ ഭാഗ്യവികലന്മാരായ സഹോദരന്മാർക്ക് പ്രയോജകീഭവിക്കുമാറ് രേഖപ്പെടുത്തുവാൻ വേണ്ടുന്ന ശ്രമക്ഷമതയും ജനാനുജിഘൃക്ഷയും ശാരദാനുഗ്രഹവും സമ്മേളിക്കുന്നവർ "സന്തി വാ ന വാ" എന്നു സംശയിക്കത്തക്ക നിലയിൽ അത്രമാത്രം കുറവാണ്. ചില പാശ്ചാത്യഗ്രന്ഥകാരന്മാർ ആംഗ്ലേയഭാഷയിൽ ഹിമവൽ പർവ്വതത്തെ അധികരിച്ച് ചില വിവരണങ്ങൾ നമുക്ക് നൽകുന്നില്ലെന്നില്ല; എന്നാൽ അവയിലെ അവലോകനങ്ങളും ചർച്ചകളും പ്രായേണ പല്ലവഗ്രാഹികളും പരിമിതോദ്ദേശസാധകങ്ങളുമാകുന്നു, എന്നുള്ളതിനുപുറമെ ആ ഭാഷയിൽ അറിവില്ലാത്തവർക്ക് അവ പ്രയോജകീഭവിക്കുന്നതുമല്ലല്ലോ.

പ്രത്യുത കേരളീയരുടെ ഭാഗ്യംനിമിത്തം അനാശാസ്യമായ ഈ സ്ഥിതിക്ക് ഇപ്പോൾ ഒരു പ്രശംസനീയമായ പരിവർത്തനം സംഭവിച്ചിരിക്കുന്നു. ഞാൻ ഇന്ന് അവരുടെ മുമ്പിൽ അവതരിപ്പിക്കുന്നത് "ഹിമഗിരിവിഹാരം" എന്ന പുസ്തകത്തിൻെറ രണ്ടാംഭാഗമാണു. ഇതിൻെറ പ്രഥമഭാഗം 1117-ൽ പ്രസിദ്ധീകൃതമായി. പ്രസ്തുത കൃതിയുടെ പ്രണേതാവായ യതിവര്യനെ "ശ്രീ തപോവനസ്വാമി" എന്ന നാമധേയത്തിലാണ് ലോകം അറിയുന്നത്. പൂർവ്വാശ്രമത്തിൽ പി. ചിപ്പുക്കുട്ടിനായരെന്നായിരുന്നു അദ്ദേഹത്തിൻെറ പേർ. പാലക്കാട്ടു താലൂക്കിൽ ആലത്തൂരിനടുത്തുള്ള മുടപ്പല്ലൂർ അംശത്തിൽ പുത്തൻവീടെന്ന പുരാതനവും മാന്യവുമായ നായർതറവാട്ടിൽ ജനിച്ച അദ്ദേഹത്തിന്റെ ജീവിതചരിത്രസംക്ഷേപം പ്രഥമഭാഗത്തിൽ പ്രകാശിപ്പിച്ചിട്ടുണ്ട്. ഹിമഗിരിവിഹാരത്തിന്റെ പ്രഥമഭാഗത്തിൽ (1) ഹൃഷീകേശം (2) ഉത്തരകാശി (3) ജമ്നോത്രി (4) ഗംഗോത്രി (5) കേദാരനാഥം (6) ബദരീനാഥം (7) കാശ്മീരത്തിലെ ശാരദാക്ഷേത്രം എന്നീ പവിത്രധാമങ്ങളെപ്പററിയാണ് പ്രതിപാദിച്ചിട്ടുള്ളതു്. ഈ ദ്വിതീയഭാഗത്തിൽ (1) അമരനാഥം (2) ജ്വാലാമുഖി (3) റിവാൾസരസ്സ് (4) മണികർണ്ണിക (5) വസിഷ്ഠം (6) ത്രിലോകീനാഥം (7) പശുപതിനാഥം (8) ചന്ദനനാഥം (9) ഖേചരനാഥം (10) മാനസകൈലാസങ്ങൾ എന്നിവയുടെ വിവരണം അടങ്ങിയിരിക്കുന്നു. ഇവയുടെ കൂട്ടത്തിൽ അനേകം നഗരങ്ങൾ, ഗ്രാമങ്ങൾ, ദേവാലയങ്ങൾ, തീർത്ഥങ്ങൾ, ആശ്രമങ്ങൾ, നദികൾ, സരസ്സുകൾ, ഗിരികൾ, ഗുഹകൾ, കാനനങ്ങൾ, കാന്താരങ്ങൾ മുതലായവയെപ്പററിയുള്ള പ്രസ്താവന രണ്ടുഭാഗങ്ങളിലും ധാരാളമായി കാണാം. കൂടാതെ, ഹിമാലയത്തിലെ പക്ഷികൾ, മൃഗങ്ങൾ, വൃക്ഷങ്ങൾ, ലതകൾ, ഹിമപ്രകൃതികളായ പ്രകൃതിസമ്പത്തുകൾ, പർവ്വോപരി ജനങ്ങൾ, അവരുടെ വേഷം, ഭാഷ, ജാതി, മതം, ആചാരം, ദിനചര്യ ഇങ്ങനെ വർണ്ണ്യങ്ങളായ സകല വിഷയങ്ങളേയുംപററി ഔചിത്യപൂർവ്വകമായും അന്യൂനാനതിരിക്തമായും പരാമർശിച്ചിട്ടുണ്ട്.

"വിഹാരസ്തു പരിക്രമഃ" എന്ന് അമരസിംഹനും "വിഹാരോ ഭ്രമണേ" എന്നു മേദിനീകാരനും പറയുന്നു. പാദസഞ്ചാരം എന്ന പണ്ഡിതമായ അർത്ഥത്തിലാണ് ആ ശബ്ദം ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. സ്വാമികൾ ഹിമവൽപർവ്വതത്തിൻെറ പല ഭാഗങ്ങളിലും പാദചാരിയായി ചുററിനടന്ന് തദ്വാരാ തനിക്കു സിദ്ധിച്ച വിജ്ഞാനത്തെ നമുക്ക് ഈ പുസ്തകമാർഗ്ഗേണ വിതരണം ചെയ്യുന്നു. എന്നാൽ ഇതിൽ പര്യടനപരമായ വിവരണം മാത്രമാണ് അടങ്ങീട്ടുള്ളതെന്ന് ആരും തെററിദ്ധരിച്ചുപോകരുത്. ഇതിൻെറ പ്രണേതാവിന് ഏതു മൂലം പല ഉദ്ദേശങ്ങളും സാധിക്കാനുണ്ടെന്നുള്ളതു് ഏതു ഭാവുകനും എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാകുന്നു. ഹിമഗിരിയിലെ ഓരോ സ്ഥലവും പരിപൂതമാണ്; പരമമായ സുഷമാസമ്പത്തിൻെറ ആസ്ഥാനമാണ്. അതിൻെറ ഓരോ

കോണത്തിനും ആശ്ചര്യജനകമായ ഒരു പുരാവൃത്തമുണ്ട്. അതിൽ നിവസിച്ചാണ് നമ്മുടെ പ്രാചീനന്മാരായ മഹർഷിവര്യന്മാരിൽ പലരും അസംപ്രജ്ഞാത സമാധിയിൽ ലയിച്ച്, അദ്വിതീയമായ ബ്രഹ്മത്തെ അറിഞ്ഞു, അവാപ്താവാപ്യരായി, അപവർഗ്ഗവലഭിയെ അധിരോഹണം ചെയ്തത്. ആ സ്ഥലമെല്ലാം കേറിയിറങ്ങി, അതിലെ സകല രഹസ്യങ്ങളും സാംഗോപാംഗമായി മനസ്സിലാക്കി, നമ്മുടെ നാട്ടുകാരിൽ ഒരു മഹാപുരുഷൻ തത്സംബന്ധമായി നാം ധരിച്ചിരിക്കേണ്ട വിഷയങ്ങൾ വിശകലനംചെയ്തു ക്രോഡീകരിച്ചു നമ്മെധരിപ്പിക്കുമ്പോൾ, നാം ഉൽകടമായ ദേശാഭിമാനജ്യോതിസ്സിനാൽ ഉദ്ദ്യോതമാനന്മാരായി, ബഹിരന്തശ്ശുചികളായി, പാരമാർത്ഥിക ചിന്തയ്ക്കു അധികാരികളായി പരിണമിക്കുന്നു. പ്രകൃതിവർണ്ണനംകൊണ്ടു നമ്മുടെ മനസ്സിനെ വശീകരിച്ച്, അതിന് ഹിമഗിരിയിലെ ഹിമാനിയെപ്പോലെയുള്ള ധാവള്യം കൈവളർത്തി, നമ്മുടെ യതീന്ദ്രൻ നമുക്ക് അസുലഭങ്ങളായ പല ആദ്ധ്യാത്മികോപദേശങ്ങളും നൽകുന്നു അദ്ദേഹത്തിന് ഭാരതത്തിൻെറ പ്രാചീനങ്ങളായ അനുഷ്ഠാനപദ്ധതികളിൽ അടിയുറച്ച ഭക്തിയുണ്ട്; എന്നാൽ അർവാചീനങ്ങളായ ചർച്ചാമാർഗ്ഗങ്ങളുടെ കാര്യകാരിതയിൽ അശേഷം അവിശ്വാസവുമില്ല അതുകൊണ്ടു യാഥാസ്ഥിതികനും ഉൽപതിഷ്ണുവിനും 'ഹിമഗിരിവിഹാരത്തിൽ അനുവിഹാര'ത്തിനു കൌതുകം ജനിക്കുന്നുവെങ്കിൽ, അതു് അസ്വാഭാവികമാകുന്നതല്ല. സ്വാമികൾ ഉപനിഷത്തുകളിലും, ദർശനങ്ങളിലും, പുരാണങ്ങളിലും, സ്ഥലമാഹാത്മ്യഗ്രന്ഥങ്ങളിലും താൻ സമ്പാദിച്ചിട്ടുള്ള അപരിമേയമായ അവഗാഹത്തെ നമ്മുടെ അഭ്യുദയത്തെയും നിശ്രേയസത്തെയും ലക്ഷീകരിച്ച് അനന്യസ്യൂതമായി അവതരിപ്പിക്കുന്നു. അതിനെല്ലാം പുറമെ, അദ്ദേഹത്തിന് അതിസൂക്ഷ്മങ്ങളായ ആശയങ്ങളെപ്പോലും കരതലാമലകംപോലെ പ്രകാശിപ്പിക്കുന്നതിന് ഉതകുന്ന സരസവും ധാരാവാഹിയുമായ ഒരു ഭാഷാശൈലിയും സ്വാധീനമായിരിക്കുന്നു. അദ്ദേഹം തൂലികാസ്പർശംകൊണ്ടു പ്രാണപ്രതിഷ്ഠ നൽകുന്ന ഏതൊരു വസ്തുവും നമ്മുടെ മുന്നിൽ സചൈതന്യമായി, ചേതസ്സമാകർഷകമായി നിലകൊള്ളുന്നു. "സൌന്ദര്യംതന്നെ സത്യം; സത്യംതന്നെ സൌന്ദര്യം" എന്നുള്ള ആപ്തവാക്യത്തിൻെറ തത്ത്വം നാം ഈ പുസ്തകത്തിലെ ഓരോ ഖണ്ഡികയിലും സന്ദർശിക്കുന്നു. ഇതു വായിച്ചു തീരുമ്പോൾ നമ്മുടെ ഹൃദയത്തിൽ അവശേഷിക്കുന്നതു് ഒരനുശയവും ആനന്ദവും അഭ്യർത്ഥനയുമാണ്; ഇത്രമാത്രം ദിവ്യമായ ഹിമഗിരിപ്രാന്തത്തിൽ ഒരു മനുഷ്യനെന്നതുപോയിട്ട് പുല്ലായോ പൂഴിയായോ പോലും നാം ജനിച്ചില്ലല്ലൊ എന്നതാണ് അനുശയം; യാതൊരുവിധത്തിലുള്ള കായക്ലേശവും ധനവ്യയവും കൂടാതെ ഏതൽ പര്യടനം ഈ പുസ്തകദ്വാരാ നമുക്ക് സാധിതപ്രായമായല്ലോ എന്നതാണ് ആനന്ദം; ഇനിയും ഇതിൻെറ ബാക്കിഭാഗങ്ങൾ കൂടി സ്വാമികൾ അചിരേണ പ്രസിദ്ധീകരിച്ച് നമ്മെ അനുഗ്രഹിക്കുമാറാക

ണമേ എന്നതാണു് അഭ്യർത്ഥന. ചുരുക്കത്തിൽ ഈ വിശിഷ്ടഗ്രന്ഥത്തിന്റെ പാരായണം നമ്മെ അന്ധതമസത്തിൽനിന്ന് അഖണ്ഡജ്യോതിസ്സിലേക്കു നയിക്കുന്നു; അനിർവ്വചനീയമായ ചാരിതാർത്ഥ്യസമ്പത്തുനല്കി നമ്മെ അനുഗ്രഹിക്കുന്നു. ദിവ്യശ്രീ തപോവനസ്വാമിജി പ്രസ്തുത പുസ്തകത്തിന്റെ നിർമ്മിതികൊണ്ടു് തന്റെ നാട്ടുകാരെ ആസകലം അദ്ദേഹത്തിന് ആകല്പകാലം അധമർണ്ണരാക്കിയിരിക്കുന്നു. ഇത്തരത്തിലുള്ള പുസ്തകങ്ങളാണു് നാം വായിക്കേണ്ടതു്. അങ്ങനെ ചെയ്താൽ നാസ്തികൻ ആസ്തികനും, ആസ്തികൻ അന്തർമ്മുഖനും, അന്തർമ്മുഖൻ മുമുക്ഷുവുമായിത്തീരും. ഇതിന്റെ അവശിഷ്ടാംശങ്ങളും ഇനിയും ഹിമഗിരിയെപ്പററിയുള്ള പല പുതിയ വിവരങ്ങളും ഈ ജീവന്മുക്തൻ നമുക്ക് കഴിയുന്ന വേഗത്തിൽ നൽകി ഈദൃശമായ ലോകസേവനത്തിനു തനിക്കു് "ആത്മാനമാത്മന്യവലോകന"ത്തിനിടയിൽ ലഭിക്കാവുന്ന വിശ്രമനിമിഷങ്ങൾ വിനിയോഗിക്കുമാറു് ശാരദാദേവി കടാക്ഷിക്കട്ടെ.

ഈ അവതാരിക അവസാനിപ്പിക്കുന്നതിനുമുൻപു് 'ഹിമഗിരിവിഹാര'ത്തിന്റെ പ്രസാധകനായ എന്റെ ബഹുമാന്യസുഹൃത്തു് സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോനെപ്പററിക്കൂടി ഒരു വാക്കു പറയേണ്ടതായുണ്ടു്. കഴിഞ്ഞ അൻപതിൽപരം വർഷങ്ങളായി കേരളസാഹിത്യത്തിന്റെ ബഹുമുഖമായ ഉൽകർഷത്തിനുവേണ്ടി തന്റെ സർവ്വശക്തികളും പ്രയോഗിച്ചു് സകല ത്യാഗങ്ങളും അനുഷ്ഠിച്ചു് പല അത്ഭുതകാര്യങ്ങളും സാധിച്ചിട്ടുള്ള ആ ദേവവ്രതോപമനായ ധീരോദാത്തന്റെ ഗുണഗണങ്ങളേയോ സിദ്ധിവിശേഷങ്ങളേയോപററി ഉപന്യസിക്കുന്നതിന് ഇതല്ല അവസരം. എങ്കിലും, അർജ്ജുനനില്ലെങ്കിൽ ശ്രീകൃഷ്ണൻ ഉണ്ടെങ്കിലും ഭഗവൽഗീത ജനിച്ചിരിക്കുകയില്ലെന്നു പറയുന്നതുപോലെ കൃഷ്ണമേനവനില്ലെങ്കിൽ സ്വാമികളുടെ ഈ ഗ്രന്ഥതല്ലജം ഇത്ര വേഗത്തിലും ഇത്ര ആകർഷകമായ രൂപത്തിലും പ്രകാശിതമാകുകയില്ലായിരുന്നു എന്നു സങ്കല്പിക്കുന്നതു് അനുപപന്നമല്ല. അതുകൊണ്ടു് ഈ ഗ്രന്ഥത്തിന്റെ ആവിർഭാവവിഷയത്തിൽ കേരളീയർ പ്രദർശിപ്പിക്കേണ്ടതും പ്രദർശിപ്പിക്കുന്നതുമായ കൃതജ്ഞതയുടെ ഒരംശത്തിന് അദ്ദേഹത്തിനും ന്യായമായ അവകാശമുണ്ടു്. അവതാരികാകാരന്റെ കർത്തവ്യം ആവരണപടത്തിന്റെ അപനയനം മാത്രമാണു്; ആ കർത്തവ്യം നിർവ്യൂഢമായാൽ ഉത്തരക്ഷണത്തിൽ ഗ്രന്ഥകാരൻ അനുവാചകന്മാർക്കു് അഭിമുഖീഭവിക്കുന്നു. അതുകൊണ്ടു് ഞാൻ ഈ ഘട്ടത്തിൽ വിരമിക്കാം. പ്രസ്തുത കൃതിക്കു് എല്ലാ പ്രകാരത്തിലും അതു് അർഹിക്കുന്ന പ്രചുരപ്രചാരം ലഭിക്കുമാറാകട്ടെ എന്നുകൂടി അതിനുമുൻപു് പ്രാർത്ഥിച്ചുകൊള്ളട്ടെ.

തിരുവനന്തപുരം,
8—4—'43.

ഉള്ളൂർ.

# പ്രസ്താവന

"ഹിമഗിരിവിഹാരം" എന്ന ഈ ലേഖനപരമ്പര എഴുതീട്ട് പത്തു പന്ത്രണ്ടു കൊല്ലം കഴിഞ്ഞു. അവയിൽ ചിലതുകളെ കോഴിക്കോട്ടുനിന്നു പ്രസിദ്ധപ്പെടുത്തുന്ന "മനോരമ"യിൽ പ്രകാശപ്പെടുത്തുകയും ചെയ്തിട്ടുണ്ടു. എങ്കിലും അവ ഇതേവരെ പുസ്തകാകാരമായി പുറത്തു വരികയുണ്ടായില്ല. ഞാനെഴുതിയ സംസ്കൃതഗ്രന്ഥങ്ങളെല്ലാം അതാതു സമയത്തുതന്നെ ഉത്തരദേശത്തിൽ ദേവനാഗരാക്ഷരത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. എന്നാൽ മലയാളഭാഷയിൽ എഴുതീട്ടുള്ള പുസ്തകങ്ങളിൽ ചിലതുകൾ ഇനിയും പ്രസിദ്ധപ്പെടുത്താതെ കിടപ്പുള്ളതുകൊണ്ട്, അവ ദീർഘകാലത്തിൽ അദൃശ്യമായി മറഞ്ഞുപോകുന്നതിന്നു മുമ്പ് പ്രകാശപ്പെടുത്തുന്നത് ആവശ്യകമെന്ന്, എന്നിലും ആ പുസ്തകങ്ങളിലും പ്രേമവും ബഹുമാനവുമുള്ള ഔത്തരീയന്മാരും ദാക്ഷിണാത്യന്മാരുമായ പലരുടേയും പ്രോത്സാഹനത്താൽ, ചില അന്തരംഗപ്രേമികൾ ആദ്യം ഈ പുസ്തകത്തിന്റെ പ്രകാശനത്തിന്നായി വേണ്ടുന്ന ഏർപ്പാടു ചെയ്കയും ലേഖനപരമ്പരയെ ഒന്നു കൂടി നോക്കി സംശോധനം ചെയ്യുവാൻ എന്നെ പ്രേരിപ്പിക്കയും ചെയ്തു. അതിന്റെ ഫലമായി, വളരെ മുമ്പ് എഴുതിയതായ ഈ ലേഖനങ്ങളെ ഞാൻതന്നെ നോക്കി സംശോധനം ചെയ്തു. ജമ്നോത്രിയെപ്പററിയുള്ള ഒരു ലേഖനവും, ബദരീനാഥത്തെപ്പററിയുള്ള രണ്ടു ലേഖനങ്ങളും, ഇങ്ങനെ മൂന്നു ലേഖനങ്ങൾ കാണുകയുണ്ടായില്ല. അതുകാരണം അവയെ ഇതിൽ ചേർക്കുവാൻ സാധിച്ചിട്ടുമില്ല.

1925-ലും 1930-ലും ഞാൻ തിബത്തിലുള്ള കൈലാസത്തിലേക്ക് യാത്രചെയ്യുകയുണ്ടായി. 1925-ൽ ചെയ്ത ആ ആദ്യയാത്രയുടെ ചരിത്രവും "ഹിമഗിരിവിഹാര"ത്തിന്റെ ഒരംശം തന്നെയെന്നിരിക്കിലും, ആ യാത്രയിൽ മനസ്സ് കുറെ അധികം ഉല്ലസിച്ചിരുന്നതുകൊണ്ട്, അതിനെ "കൈലാസയാത്ര" എന്ന പേരിൽ വേറിട്ട് ഒരു പുസ്തകരൂപത്തിൽ അധികം വിസ്താരമായി യാത്രാനന്തരംതന്നെ എഴുതുവാനിടവന്നു. അതിലധികംഭാഗവും അപ്പോൾതന്നെ "മനോരമാ" പത്രത്തിൽ തുടർച്ചയായി പ്രകാശപ്പെടുത്തിയിരുന്നു. ആ പുസ്തകത്തിന്റെ ആദ്യഭാഗത്തെ പുസ്തകരൂപത്തിൽതന്നെ "മനോരമ" പത്രാധിപർ 1928-ലും 1939-ലും ഇങ്ങനെ രണ്ടുപ്രാവശ്യം അച്ചടിച്ചു പ്രകാശപ്പെടുത്തുകയുണ്ടായി. എന്നാൽ അതിന്റെ അന്തിമഭാഗം ഇനിയും പ്രകാശിതമായിട്ടില്ല. അടുത്തു അതും പ്രകാശിതമാകുവാനിടയുണ്ട്. ഇതാണ് "ഹിമഗിരിവിഹാര"ത്തിന്റെ സംക്ഷിപ്തചരിത്രം ആ ചരിത്രത്തെ പ്രത്യക്ഷമായി നല്ലപോലെ ഞാൻതന്നെ അറിയുന്നതുകൊണ്ട്, ഞാൻതന്നെ ഈ പ്രസ്താവനയും എഴുതുവാനദ്യുക്തനായി. ആ രണ്ടു കൈലാസയാത്രകളുടെ സ്വരൂപത്തേയും ഇവിടെ അതിസംക്ഷിപ്തമായി വിവരിച്ചുകൊണ്ടു, ഇതിനെ ഉപസംഹരിക്കാം.

1925-ൽ നേപാളരാജധാനിയായ കാട്ടുമാണ്ടുവിലെ സുപ്രസിദ്ധമായ
പശുപതിനാഥമന്ദിരത്തിൽ ശിവരാത്രിദിവസം നടക്കുന്ന മഹോത്സവത്തിൽ
പങ്കുകൊള്ളുവാനായി ഞാൻ ഹൃഷീകേശത്തുനിന്നു് ഏകാകിയായിത്തന്നെ അ
ങ്ങോട്ടു യാത്രചെയ്തു അവിടെ ചെന്നതിൽ, അവിടത്തെ പണ്ഡിതന്മാരും പ്രഭു
ക്കളും പരിചിതന്മാരായിത്തീരുകയും, അവരുടെ പ്രാർത്ഥനയനുസരിച്ചു്
അവിടെ നിർവ്വിക്ഷേപം കുറെ ആഴ്ചകൾ നിവസിച്ചുവരികയും ചെയ്തു. അവി
ടെനിന്നു രാജവംശ്യന്മാരായ ചിലർ ശ്രദ്ധാപൂർവ്വം ചെയ്തതായ ചില ഏർപ്പാടു
കളെ സ്വീകരിച്ചുകൊണ്ടു്, വേറൊരു സാധുവിനാൽ അനുഗതനായ ഞാൻ യഥാ
കാലം കൈലാസത്തിലേക്കു പുറപ്പെട്ടു. കാട്ടുമാണ്ടുവിൽനിന്നു് ഇരുനൂറു, മുന്നൂറു
നാഴിക പടിഞ്ഞാറായി ഹിമഗിരിയുടെ ഉപരിദേശത്തിൽ സ്ഥിതിചെയ്യുന്ന
“ജാജർകോട്ടു്” എന്നുപേരായ ഒരു രാജധാനിയിൽചെന്നു രാജഭവനത്തിലെ
അതിഥിയായി കുറെനാൾ നിവസിച്ചു വിശ്രമിച്ചു. അവിടെനിന്നു് നേപാളദേ
ശത്തിലുൾപ്പെട്ട “ചന്ദനനാഥം”, “ശീമക്കോട്ടു്” വഴിക്കു് അത്യുന്നതമായ യാരീ
ഘട്ട (യാരീപാസ്സ്) ത്തെ അതിക്രമിച്ചു്, തിബത്തിൽ ‘‘ഖോചരനാഥ”മെന്നു
പേരായ ലാമമാരുടെ ഒരു മുഖ്യസ്ഥാനത്തിൽ ചെന്നുചേർന്നു. അവിടെനിന്നു്
തക്ലാക്കോട്ടുവഴിയായി, മാനസസരസ്സിലും, അവിടെനിന്നു് കൈലാസശിഖര
ത്തിന്റെ താഴ്വരയിലും ചെന്നു യഥാവിധി സ്നാനദർശനാദികൾ ചെയ്കയും,
പിന്നേയും നാല്പതു നാഴികയോളം ദൂരമുള്ള തക്ലാക്കോട്ടിൽത്തന്നെ മടങ്ങിയെ
ത്തുകയും ചെയ്തു. തക്ലാക്കോട്ടിൽ കുറെനാൾ നിവസിച്ചതിന്റെ ശേഷം, അവി
ടെനിന്നു് ലിപ്പുഘട്ട (ലിപ്പുപാസ്സ്) ത്തെ അതിക്രമിച്ചുകൊണ്ടു്, ഒരുനൂററിതൊ
ണ്ണൂറു നാഴികതാഴെ കിടക്കുന്ന ‘‘അൽമോറ”നഗരത്തിലേക്കു് പ്രതിയാത്ര തുടരു
കയും, യഥാസമയം അവിടെ എത്തിച്ചേരുകയും ചെയ്തു. കുറെ അധികം ദിവസം
അൽമോറയിൽ അതിവാഹനം ചെയ്തതിന്റെ ശേഷം, അവിടെനിന്നു് കാൽ
നടയായി മഞ്ജുളമായ വനമാർഗ്ഗത്തിൽകൂടെ ‘‘ഹൽദ്വാണി” എന്ന സ്ഥാനത്തി
ലും, അവിടെനിന്നു് തീവണ്ടിവഴിയായി, ശീതകാലാരംഭത്തിൽ, അതായതു്
തുലാമാസത്തിൽ, ഹൃഷീകേശത്തിലും സുഖേന എത്തിച്ചേർന്നു.

1930-ലാകട്ടെ, ബദരീനാഥത്തിൽ ചാതുർമ്മാസ്യം കഴിക്കുവാനായി
ഹൃഷീകേശത്തിൽനിന്നു് അവിടെ ചെല്ലുകയും, അവിടെനിന്നു് ചില സാധുസു
ഹൃത്തുക്കളുടെ പ്രേരണയാൽ ജൂലായിമാസത്തിൽ രണ്ടാമതും കൈലാസത്തി
ലേക്കു് യാത്ര ആരംഭിക്കയും ചെയ്തു. പരിചരണത്തിന്നായി വേറൊരു അനുയാ
യിയായ സാധുവുമുണ്ടായിരുന്നു. പതിനെണ്ണായിരത്തിയഞ്ഞൂറടി ഉയരമുള്ള ദി
വ്യദിവ്യമായ “മാനാഘട്ട” (മാനാപാസ്സ്) ത്തെ അതിക്രമിച്ചു് എഴുപതു, എൺ
പതു നാഴിക ദൂരമുള്ള തിബത്തുദേശത്തിലുള്ള “ഥോലിംഗമഠം” എന്ന ലാമ
മാരുടെ ഒരു മുഖ്യകേന്ദ്രത്തിൽ എത്തിച്ചേർന്നു. അവിടെനിന്നു് “ദാപ്പാ”,
‘‘ശിവ ചിലിങ്ങ്”, “ഗ്യാനിമാ” എന്നീ രമ്യസ്ഥാനങ്ങളിൽകൂടെ എട്ടു, പത്തു ദി
വസംകൊണ്ടു് കൈലാസത്തിലും ചെന്നുചേർന്നു. ആദ്യത്തെ പ്രാവശ്യം കൈലാ

സത്തെ പ്രദക്ഷിണം ചെയ്കയുണ്ടായില്ല. എന്നാൽ രണ്ടാമത്തെത്തവണ മുപ്പതു നാഴിക ചുററളവുള്ള അതിസുന്ദരമായ കൈലാസശിഖരത്തെ പരിക്രമംചെയ്തു്, ലാമമാരുടെ മഠങ്ങളിൽ നിവസിച്ചു ദർശനംചെയ്തു. പിന്നെ അവിടെനിന്ന് പതിനഞ്ചുനാഴികയിലധികം ദൂരമുള്ള മാനസസരസ്സിന്റെ തടത്തിൽവന്ന് സ്നാനാദികൾചെയ്തു. അൻപതു, അൻപത്തിനാലു നാഴിക ചുററളവുള്ള ആ സുന്ദരസരസ്സിനെയും ഭക്തന്മാർ പരിക്രമം ചെയ്യാറുണ്ടു്. എന്നാൽ ഞാൻ പരിക്രമം ചെയ്യാതെതന്നെ അതിൻെറ അലൌകികമായ സുഷമാപുഞ്ജത്തെ ഉപഭുജിച്ചു, ഉപഭുജിച്ചു് തൃപ്തിവരാതെ ഹഠാൽ അവിടെനിന്ന് തക്ലാക്കോട്ടിലും എത്തിച്ചേർന്നു. തക്ലാക്കോട്ടിൽനിന്ന് അൽമോറയിൽ ചെല്ലാതെ, വേറൊരു മാർഗ്ഗമായി, അതായതു് പർവ്വതമാർഗ്ഗത്തിൽക്കൂടെത്തന്നെ, ഒക്ടോബർമാസത്തിൽ ഹൃഷീകേശത്തിലും ചെന്നുചേർന്നു. ഇതാണ് ഞാൻ ചെയ്ത കൈലാസയാത്രകളുടെ സംക്ഷിപ്തമായ വിവരണം.

ശ്രീതപോവനകുടി,
ഉത്തരകാശി — ഹിമാലയം
15—12—1941.

എന്ന്,
സ്വാമി തപോവനം.

---

ഈ ലേഖനപരമ്പരയെ പുസ്തകാകൃതിയിൽ പ്രസിദ്ധം ചെയ്യുന്നതു കേരളീയർക്ക് ഗുണപ്രദമായിരിക്കും എന്ന ഇതിൻെറ കർത്താവായ ബ്രഹ്മശ്രീ തപോവനസ്വാമിജിയുടെ അഭിപ്രായത്തോടുകൂടി അദ്ദേഹത്തിൻെറ കാര്യസ്ഥൻ അടുത്തൊരവസരത്തിൽ എനിക്കൊരു എഴുത്തയച്ചു. അതിൻെറ ഫലമാണിതു്.

യാതൊരു പരിചയവുമില്ലാത്ത എന്നിൽ ഈ ജോലി ഏൽപിക്കേണമെന്ന് സ്വാമിക്കു തോന്നിയതു് എൻെറ പൂർവ്വസുകൃതഫലമെന്നു കരുതി, ഇതിനെ ഒരു യജ്ഞമെന്നവണ്ണം ഞാൻ നടത്തി. ഈ കൃത്യനിർവ്വഹണത്തിൽ ശ്രീമാന്മാരായ പി. ശങ്കരൻനമ്പ്യാർ അവർകൾ, വി. കരുണാകരൻനായർ അവർകൾ എന്നിവരിൽനിന്നു എനിക്കുണ്ടായിട്ടുള്ള സഹായത്തെ ഞാൻ കൃതജ്ഞതയോടുകൂടി ഇവിടെ സ്മരിക്കുന്നു.

ശബ്ദശ്രവണമാത്രത്താൽ അതികുതുകവും അർത്ഥാലോചനസമയം ഗുരുതരമായ ജ്ഞാനവും നൽകുന്ന ഈ ഗ്രന്ഥം വായിക്കുമ്പോൾ, സ്വാമി അനന്യസാമാന്യമായ വാഗ്വിലാസത്തോടുകൂടിയ ഒരു ദേശഭാഷാധീശനും സർവ്വശാസ്ത്രാർത്ഥസമ്പന്നനായ ഒരു യതിവര്യനും ആണെന്നു നിസ്സംശയം കാണാം.

ആഭ്യന്തരകലഹത്തിന്റെയും വിദേശാക്രമണത്തിൻെറയും ഭീതികൊണ്ട്, അത്യധികം ദുഃഖജനകമായ ഈ അവസരത്തിൽ, പുണ്യക്ഷേത്രങ്ങളെ കീർത്തിച്ചും ആത്മജ്ഞാനത്തെ നല്കിയും ദുരന്തസങ്കടങ്ങളെ നിശ്ശേഷം നശിപ്പിക്കുന്ന ഈ "ഹിമഗിരിവിഹാര"ത്തിൻെറ ആവിർഭാവം സമയോചിതമായിരിക്കുന്നു.

കുമാരാലയം, എറണാകുളം.
7—7—1117.

ടി. കെ. കൃഷ്ണമേനോൻ.

# ആമുഖം

കൈരളീസാഹത്യത്തിലെ ഒരു പ്രധാന പാത്രം ഇങ്ങനെ എഴുതുന്നു:—

ഹിമഗിരിവിഭവാഃ ഖലു വിഷയീകൃതം രൂപാദികമാലംബ്യ മഹാകവിഭിർബ്ബഹുഭിർബ്ബഹുധാ തത്രതത്ര കാവ്യേഷു വർണ്ണിതാസ്സഹൃദയാനാം ധിയമാവർജ്ജയന്തി. സ്വാമിപാദാനാം പുനരേതദ്വർണ്ണനം തദീയം പാവനത്വമാദ്ധ്യാത്മികരസോൽകണ്ഠാജനകത്വമുപശമാനുകൂലവർത്മപ്രകാശകത്വം ചിത്തശുദ്ധിപ്രദാനപ്രവണത്വഞ്ച സാക്ഷാദനുഭാവയത്യാസ്തികാനിത്യസാധാരണ ഏവാസ്യ ഗ്രന്ഥസ്യ വിഷയഃ. തഥാഹി ഗഹനതരഗിരിപ്രഭാവസ്വരൂപവർണ്ണനപരേഷ്വപി വാക്യേഷു തത്രതത്ര ശ്രദ്ധാജനകം തത്ത്വബോധകമദ്ധ്യാത്മവാസനോത്ഥാപകം പ്രാപഞ്ചികവിഭവവിരക്തിജനകഞ്ച ദർശനവിശേഷം പാഠകേഭ്യഃ സ്വയമുപസ്ഥാപയത്യയം ഗ്രന്ഥഃ. ശാന്തേ രസേ സ്ഥായിനി ശാന്തേതരേ ചേതോഹരാണാം ഭാവാനാമാഹ്ലാദകരം മേളനമവിഷമയാ രീത്യാ സമായോജിതമത്രേത്യന്യാദൃശീ കാവ്യധർമ്മപരിപാടീ സമാവിഷ്കൃതാലോക്യതേ നിവൃത്തിപഥപ്രവൃത്തമാത്മനശ്ചരിതമത്ഭുതതരം, ഹിമഗിരിമാഹാത്മ്യമദ്ധ്യാത്മതത്ത്വരഹസ്യം, ഭക്തേഃ ശ്രദ്ധായാ ജ്ഞാനസ്യ ചാലംബനോപാധിഭൂതഗംഗാദിതത്ത്വാനുസന്ധാനവർത്മ ചേതി ശ്രദ്ധാജനകം സർവ്വമത്ര യുഗപൽ സമവരുദ്ധം വിരാജതേ.

“അഹോ ചിരാദ്വിപ്രയോഗേഽപി കേരളഭാഷായാം ദൃഢഃ പ്രേമബന്ധോഽസ്തി സ്വാമിപാദാനാമിതി, സ്ഫുടമത്ര വക്തവ്യം പ്രതിഭാതി; യേന സുകുമാരമധുരസുന്ദരയാ ശൈല്യാ നിബന്ധോഽയമനർഗ്ഘലാർത്ഥപൂർണ്ണശ്ചമൽകാരസാന്ദ്രശ്ച ഗ്രന്ഥഃ കേരളഭാഷായാ മഞ്ജുതരം ഭൂഷണമിവ പ്രകാശതേ”

സാഹിത്യസമരക്ഷേത്രത്തിലെ വേറൊരു വീരയോദ്ധാവു് ഇപ്രകാരം പറയുന്നു.

"This is what deserves to be called inspired and inspiring writing. It lifts you far above the fretty and sordid realities of humdrum city-life. The author seems to be a good scholar, as well in Malayalam as in Sanskrit. His style rises to the height and loftiness of his theme."

സഹൃദയനായ മറെറാരു സുഹൃത്തു് തൻെറ ആനന്ദത്തെ ഇങ്ങനെ ആവിഷ്കരിക്കുന്നു:—

“ഹിമഗിരിവിഹാരം മുഴുവനും വായിച്ചു. സാഹിത്യസമ്പൽസമൃദ്ധവും അവിടവിടെ പ്രൌഢഗംഭീരങ്ങളായ വേദാന്തതത്ത്വചിന്തകളാൽ ആപൂരിതവുമായ ആ ഗ്രന്ഥം വായിച്ചപ്പോഴുണ്ടായ ആനന്ദവും തൃപ്തിയും അവിടത്തെ

പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. ഹിമഗിരിവിഹാരമെന്ന വ്യാജപ്പേരിൽ
നാസ്തികന്മാരെപ്പോലും, ആത്മീയകാര്യങ്ങളിൽ ഔത്സുക്യമുള്ളവരാക്കിത്തീർക്കു
വാൻ ചെയ്തതായ ഈ പരിശ്രമം അനന്യസാധാരണമായ പരോപകാരമായി
പരിണമിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല.

എങ്ങനെയെങ്കിലും അങ്ങയിൽനിന്ന് ഇത്തരത്തിൽ മലയാളഭാഷയിൽ
ഓരോന്നു തുടർച്ചയായി ഉണ്ടായിക്കൊണ്ടിരിപ്പാൻ ശ്രീഭാഗീരഥീമാതാവിനോടു
തന്നെ പ്രാർത്ഥിച്ചുകൊള്ളാം."

എന്നാൽ സാഹിത്യമഹാപഥത്തിലെ അശ്രാന്തപഥികനായ ശ്രീമാൻ
പ്രകാശകമഹാശയനാകട്ടെ, തന്റെ ഒരു കത്തിൽ പ്രാസംഗികമായി ഇപ്രകാ
രം സൂത്രീകരിക്കുന്നു: —

"പുസ്തകത്തെപ്പററി പത്രങ്ങൾ നല്ല അഭിപ്രായം പറഞ്ഞിരിക്കുന്നു."
ഉത്തുംഗമായ അനേകം പർവ്വതനിരകളെ സാഹസാ വിഭേദനംചെയ്തുകൊണ്ട് ഹി
മവാന്റെ ഹൃദയദേശത്തിലുള്ള ഈ സാധുവിന്റെ സുഗുപ്തമായ ആശ്രമസ്ഥലി
യിൽ അപ്രാർത്ഥിതമായി വന്നുകാണുവാനിടയായ "ഹിമഗിരിവിഹാരം ഒന്നാം
ഭാഗ"ത്തെപ്പററിയുള്ള ചില ആശയശകലങ്ങളാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ള
ഈ പംക്തികൾ. സുഹൃൽസജ്ജനജുഷ്ടമായ മലയാദ്രിദേശത്തെ ഈ കളേബരം
കൈവെടിഞ്ഞു, ഋഷിമുനിജുഷ്ടമായ ഹിമാദ്രിദേശത്തെ ഉപാശ്രയിച്ചിട്ട്, ഒന്നു
രണ്ടല്ല, മൂന്നല്ല, നാലല്ല, ഇരുപതുകൊല്ലമായി. ദേശം സന്ത്യക്തമായതോടുകൂടി,
ഹന്ത! ഹന്ത! ഭാഷയും ബലാൽ വിപ്രയോജിതമായി. അങ്ങനെ നമ്മുടെ സാഹി
തീമാതാവിന്റെ പരിലാളനസുഖത്തിൽനിന്നും പരിചരണഹർഷത്തിൽനിന്നും
തീരെ വഞ്ചിതമായിത്തീർന്നുവെന്നു മാത്രമല്ല, മലയാളഭാഷയെ കേൾക്കുകയും
കേൾപ്പിക്കുകയും ചെയ്യുക എന്നതുതന്നെ, അതായത് മലയാളഭാഷയിൽ സം
ഭാഷണം ചെയ്യുക എന്നതുപോലും വളരെ ദുഷ്പ്രാപമായിത്തീർന്നു. ഘോരെ
ദുരിതദുർഭഗയുടെ ഉന്മത്തനത്തനം! ഇങ്ങനെ കഷ്ടപ്പെട്ടു പെററുപോററി വളർ
ത്തിയ ഇഷ്ടജനനിയെ വിട്ടെറിഞ്ഞു്, അന്യദേശത്തിൽചെന്ന് യാതൊരു കൃത്യ
ബോധവുമില്ലാതെ താന്തോന്നിയായി സ്വച്ഛന്ദമുച്ഛൃംഖലമായി, തന്നെത്താൻ
വിഹരിച്ചാനന്ദിക്കുക എന്ന മഹാപാപവും അനഭീപ്സിതമെങ്കിലും, പ്രാരബ്ധവ
ശാൽ ഇവന്നു പ്രാപ്തമായി. എന്തുചെയ്യാം? ഇങ്ങനെ സംഭവിച്ച ഗർഹിതാചര
ണംകൊണ്ടുള്ള ലജ്ജകൊണ്ടും, മാതാവു് എന്നിൽ കുപിതയാണോ, അപ്രസന്ന
യാണോഎന്നുള്ള ശങ്കകൊണ്ടും, പ്രിയമാതാവിന്റെ മുഖത്തൊന്നുനോക്കുവാൻ
പോലും അർഹനല്ലാത്ത വിഷമവും വിവശവും ദീനവുമായ ദശയിൽതന്നെ അ
ധികകാലം കഴിഞ്ഞു. എന്നാൽ അത്യന്തകൃതഘ്നനെന്നിരിക്കിലും, നിജപുത്രനായ
ഇവനിൽ മാതാവു് ലേശവും കുപിതയോ, അപ്രസന്നയോ അല്ലെന്ന് അവരുടെ
ജ്യേഷ്ഠരും ശ്രേഷ്ഠരും വരിഷ്ഠരുമായ ചില സന്താനങ്ങൾ തങ്ങളുടെ സ്നേഹാർദ്ര

മായ പൂർവ്വോക്തസമ്മതികൾ വഴിക്ക് സാനുകമ്പമാശ്വാസനം ചെയ്തതോടുകൂടി ഇപ്പോളിതാ ചിരകാലമായി ഈ സാധുവിന്റെ വിമലമായ മനോമുകുളത്തിൽ സംലഗ്നമായ ലജ്ജാകജ്ജളം സമഗ്രമായി സമ്മാർജ്ജനം ചെയ്യപ്പെട്ടിരിക്കുന്നു; ശങ്കാശങ്കുവും പാടെ സമുൽപാടനം ചെയ്യപ്പെട്ടിരിക്കുന്നു. അഹോ! തദ്വാരാ പുനരപി ചിത്തം അതിയായ പ്രസന്നതയേയും പ്രഫുല്ലതയേയും പ്രാപിച്ചുവെന്നു മാത്രമല്ല, നിസ്സങ്കോചമമ്മയെ അടുക്കുവാനുത്സുകവുമുദ്യുക്തവുമായിത്തീരുകയും ചെയ്തിരിക്കുന്നു. പുത്രോത്തമനിലെന്നപോലെ, പുത്രാധമനിലും മാതാവ് എപ്പോഴും മാതാവുതന്നെ! ജനനിയുടെ ജന്മസിദ്ധവും, അഹൈതുകവുമായ പുത്രവാത്സല്യത്തെപ്പററി ശാസ്ത്രജ്ഞനെന്നഭിമാനിക്കുന്ന ഈ ഞാൻ കേവലം ബാലിശനെന്നപോലെ അതിശങ്കിച്ചു. "കുപുത്രോ ജായേത ക്വചിദപി കുമാതാ ന ഭവതി" എന്നിങ്ങനെ നമ്മുടെ തന്നെ ഒരു പൂർവ്വജൻ പാടിയ ശാസ്ത്രലോകപ്രസിദ്ധമായ മാതൃസ്നേഹമാഹാത്മ്യത്തെ ധൃതിയെന്നിയെ ഞാൻ മറന്നുപോയി. അക്കഥയെല്ലാം നില്ക്കട്ടെ.

ഇതാ ഈയവസരത്തിൽ നിശ്ശങ്കമകുണ്ഠിതോൽകണ്ഠിതമായ മനസ്സോടെ രണ്ടാം ഖണ്ഡമാകുന്ന കുസുമമാല്യത്തെ കയ്യിൽ പിടിച്ചുകൊണ്ട്, നമ്മുടെ ആരാദ്ധ്യചരണയായ സാഹിതീദേവിയുടെ അമ്പലത്തിൽ ഞാനുന്മേഷപൂർവ്വം പ്രവേശിക്കുന്നു. എന്നാൽ ഭക്തിഭാവത്തോടെ ഉപഹാരപാണിയായി അമ്പലത്തിനുള്ളിൽ കടന്നതുകൊണ്ടുമാത്രം ദേവിയുടെ കഴുത്തിൽ മാല ചെന്നുവീഴുന്നതെങ്ങനെ? ദേവിയുടെ വരിവസ്യയിൽ തന്നെ സ്വജീവിതത്തെ സംപൂർണ്ണമായി വിനിയോഗിച്ച്, രാവും പകലും നികടവർത്തികളായി, അത്യന്തഭക്തിയോടെ ദേവിയെ ഭജിക്കുന്നവരും, തന്നിമിത്തം ദേവിയുടെ അധികമായ അനുഗ്രഹത്തിനു മാശംസ്യം പാത്രീഭൂതരും, ദേവിക്കിഷ്ടവും യോഗ്യവുമായ ഉപഹാരവിശേഷങ്ങളെ നല്ലപോലെ വേർതിരിച്ചറിയുന്നവരുമായ പൂജ്യപുരോഹിതന്മാരെക്കൂടാതെ ദേവിയുടെ ഗളത്തിൽ സ്വയമേവ ചെന്നു മാല ചാർത്തുവാനുള്ള അധികാരം അസ്മാദൃശന്മാർക്കെന്തുണ്ട്? അതുകൊണ്ട് ഭാഗ്യവശാൽ സംപ്രാപിച്ച അങ്ങനെയുള്ള ഒരാരാധകപ്രവരനെ പുരസ്കരിച്ചുകൊണ്ടുതന്നെ, അദ്ദേഹത്തിന്റെ അനന്യസുലഭമായ അനുഗ്രഹത്താൽ മാത്രം എത്രയും പ്രിയപ്പെട്ട മാതൃചരണങ്ങളെ സമീപിച്ച സധൈര്യമിതാ ഈ പുസ്തകസ്രക്കിനെ മാതൃകണ്ഠത്തിൽ സമർപ്പണംചെയ്തുകൊണ്ടും, അതുവഴിക്ക് പ്രചുരമായ ചരിതാർത്ഥഭാവത്തെയെന്നപോലെ, മാതൃദേവിയുടെ കടപ്പാടിനെ കുറെയെങ്കിലും കുറച്ചുതരുന്ന കരുണാവാനായ വന്ദ്യാരാധകനിൽ തടിച്ചുകൂടുന്ന കടപ്പാടു നിമിത്തം കുറെ അചരിതാർത്ഥഭാവത്തെയുമാവഹിച്ച വിഷമിച്ചുകൊണ്ടും, എന്നാൽ ഏതാദൃശമായ പലവിധം പുലമ്പലുകളിൽനിന്നും അവജ്ഞാസ്പദമായ സാഹിതീഭൃത്യനായ ഒരു ക്ഷുദ്രഗ്രന്ഥകാരന്റെ അവനതപദത്തിൽനിന്നു സർവ്വദേവതാവന്ദ്യനായി, സർവ്വസ്വത

ന്ത്രനായ ഒരു കർമ്മന്ദിവര്യന്റെ സർവ്വോന്നതപദത്തെ അധിരോഹണം ചെയ്തു കൊണ്ടു്, നമ്മുടെ ജന്മക്ഷിതിക്കും ജന്മഭാഷയ്ക്കും സർവ്വാത്മനാ സർവ്വമംഗളത്തേയു മാശംസിച്ചുകൊണ്ടും, തൽകാലമീസാധു ഈ പ്രവൃത്തിയിൽനിന്നും നിവൃത്തിയെ പ്രാപിച്ചുകൊള്ളാം.

ശ്രീതപോവനകുടി,
ഉത്തരകാശി, ഹിമാലയം;
15—1—1943.

എന്നു്,
സ്വാമി തപോവനം.

ഹിമഗിരിവിഹാരത്തിന്റെ രണ്ടാംഭാഗം അച്ചടിച്ചു പുറപ്പെടുവിക്കുവാൻ പെട്ടപാടു് വാക്കുകളെക്കൊണ്ടു പറഞ്ഞറിയിക്കുവാൻ പ്രയാസം. ഇതിൽ പല ദുർഘടഘട്ടങ്ങളേയും സ്വാമി തരണംചെയ്തിട്ടുള്ളതുകൊണ്ടായിരിക്കാം, പ്രതിച്ഛായയെന്നപോലെ, പ്രസിദ്ധീകരണത്തിലും ബുദ്ധിമുട്ടുകൾ നേരിട്ടതു്. ശ്രീമാന്മാരായ വി. കരുണാകരൻ നായർ, എ. ആർ കേശവമേനോൻ എന്നിവരുടെ സഹായത്തെ ഞാൻ അനുസ്മരിക്കുന്നു. എന്റെ അപേക്ഷപ്രകാരം, ഇതിന് ഉചിതമായൊരു ആമുഖം എഴുതിത്തന്ന എന്റെ സ്നേഹിതൻ, റാവുസാഹിബ്ബ്, മഹാകവി, സാഹിത്യഭൂഷണൻ, ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യരോടു് എനിക്കുള്ള കൃതജ്ഞതയെ ഞാനിവിടെ പ്രകാശിപ്പിക്കുന്നു. പ്രൗഢമായ ഈ ഗ്രന്ഥത്തിലെ വിഷയങ്ങളെ സ്വാമി കണ്ണിൽകാണുമാറാണ് വിവരിച്ചിരിക്കുന്നതു്. പോരാ:—

"അമൃതപ്രവണംപോലെ ചന്ദ്രപ്രഭകേണക്കിനെ
ത്തുച്ഛീനൽകീചെവിക്കേറ്റമൃഷിവാങ്മയമാം രസം."

ടി. കെ. കൃഷ്ണമേനോൻ.

# മൂന്നാം ഭാഗത്തിന്റെ പ്രസ്താവന

ശ്രോത്രിയബ്രഹ്മനിഷ്ഠനും ഉത്തരേന്ത്യയിൽ ഉത്തരകാശിയിൽ അധികമായും, ഗംഗോത്രി, ഗോമുഖി എന്ന ദുർഗ്ഗമസ്ഥാനങ്ങളിൽ ഇടയ്ക്കിടക്കും വസിച്ചു ജീവലോകത്തെ-വിശിഷ്യ ഉത്തമാധികാരികളെ-അനുഗ്രഹിച്ചും, ഉത്തമസന്ന്യാസാശ്രമധർമ്മത്തെ മാതൃകാരൂപേണ നിശ്ശബ്ദമായി പ്രകാശിപ്പിച്ചുംകൊണ്ടു ശരീരസംധാരണം ചെയ്യുന്ന ശ്രീ തപോവനസ്വാമി തിരുവടികളെ കുറിച്ചു, ഭക്തജനങ്ങളോടു ഞങ്ങൾ പറഞ്ഞറിയിക്കേണ്ടതില്ല. ഉത്തരേന്ത്യയിലെന്നപോലെ ദക്ഷിണേന്ത്യയിലും ജനഹൃദയത്തിൽ സ്വാമികൾക്കു് ഉത്തമസ്ഥാനം സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു. മലയാളികൾ വിശേഷിച്ചു് അദ്ധ്യാത്മശ്രദ്ധയുള്ളവർ, സ്വാമികളെ തികച്ചും അറിഞ്ഞാരാധിക്കുന്നതു് ഈശ്വരാരാധനതുല്യം ശ്രേയസ്സാധനമായിരിക്കാവുന്നതിനാൽ അദ്ദേഹത്തെക്കുറിച്ചു അല്പം പറവാനാഗ്രഹിക്കുന്നു. ചെടികളെല്ലാം ചെടികൾതന്നെയെങ്കിലും തുളസി ആ കൂട്ടത്തിലുള്ള സാധാരണമായ ഒരു ചെടിയല്ല. വൃക്ഷങ്ങളിൽ അശ്വത്ഥവും ഒരു സാമാന്യവൃക്ഷമല്ല എന്നറിയാത്തവർ ചുരുങ്ങും. അതുപോലെ സന്ന്യാസികളിലും തരതമഭാവം ഉണ്ടാകാതിരിക്കയില്ല. ധീരധീരന്മാർ ചരമജന്മത്തിൽ സ്വീകരിക്കുന്ന ചതുർത്ഥാശ്രമത്തെ മലിനപ്പെടുത്തുവാൻ ഭീരുക്കളും ആ ചിഹ്നത്തെ ധരിച്ചു് ലോകത്തെ വഞ്ചിക്കാറില്ലെന്നു പറഞ്ഞുകൂടാ. അതുകൊണ്ടു വകതിരിവുള്ളവർ വേഷത്തെയല്ല ധർമ്മാനുഷ്ഠാനത്തെ ആരാഞ്ഞറിഞ്ഞിട്ടുവേണം സ്ഥാനഭേദം കല്പിപ്പാനും, ആശ്രയിപ്പാനും. പൂജ്യപാദരായ ശ്രീതപോവനസ്വാമികളാകട്ടെ ജന്മനാ വിരക്തനും കുശാഗ്രബുദ്ധിയും ആയിരുന്നു. വിഷമല്ല വിഷം, വിഷയാശയാണു് വിഷം എന്നു ജന്മാന്തരകൃതസുകൃതപരിപാകത്താൽ അറിഞ്ഞു് കാമിനീകാഞ്ചനങ്ങളെ കാകവിഷ്ഠാസദൃശം പരിത്യജിച്ചു നൈഷ്ഠികബ്രഹ്മചര്യത്തെ ദീക്ഷിച്ചു് സദ്ഗുരുസന്നിധിയിലിരുന്നു വേദാന്തശാസ്ത്രാർത്ഥത്തെ ഉപപത്തിപൂർവ്വം ശ്രവണമനനാദികളിൽക്കൂടെ ഹൃദയത്തിലുറപ്പിച്ചശേഷം ചതുർത്ഥാശ്രമത്തെ സ്വീകരിച്ചു. താപസനന്ദനോദ്യാനമായ ഹിമഗിരിയിൽ ദുശ്ചരതപസ്യയാൽ അഗ്നിതപ്തമായ തങ്കമെന്നപോലെ പ്രക്ഷീണകല്മഷനായതിനാൽ വിശുദ്ധദർപ്പണത്തിൽ മുഖപ്രതിബിംബമെന്നപോലെ പരിശുദ്ധബുദ്ധിവൃത്തിയിൽ പ്രതിഫലിച്ച സ്വാത്മഭൂതനായ ഈശ്വരനെ സാക്ഷാൽകരിച്ചു് പരമാനന്ദാനുഭൂതിയാൽ നിത്യതൃപ്തനായിരിക്കുന്നു. എങ്കിലും സംസാരാഗ്നിയിൽ, വീണു തപിച്ചുകൊണ്ടിരിക്കുന്ന ലോകത്തിൽ യഥാവസരം യഥാശക്തി യഥാധികാരം വാഗമൃതം വർഷിക്കുന്നതിലാണു് വ്യുത്ഥിതാവസ്ഥയിൽ സ്വാമികൾ ആനന്ദിക്കാറുള്ളതു്. ആ അമൃതബിന്ദുക്കളുടെ സംഘാതം, ഗംഗാമാതൃസ്തുതി, ഉത്തരകാശീശസ്തവം (ഉപനി

ഷൽസാരപ്രദീപം) ഈശ്വരദർശനം, എന്നിങ്ങനെ കുറെ അധികം ഗ്രന്ഥാകൃതിയെ സ്വീകരിച്ച് സംസ്കൃതഭാഷാദേവിയെ ലോകക്ഷേമാർത്ഥം ആരാധിക്കുന്നു. സാമാന്യമായ വ്യുൽപത്തിയുള്ളവർക്കുംകൂടെ സുഗ്രഹമല്ലാത്തതായ സംസ്കൃത ഗ്രന്ഥങ്ങൾ അവ്യുൽപന്നന്മാരെ അനുഗ്രഹിയ്ക്കുന്നതെങ്ങനെ എന്നുള്ള കാരുണ്യത്താൽ "ഹിമഗിരിവിഹാരം" എന്ന പേരിൽ ശാസ്ത്രസാരാംശങ്ങളെ ഉൾക്കൊള്ളിച്ചും, സഞ്ചരിച്ച പുണ്യഭൂമികളുടെ മഹാസൌന്ദര്യാദി ഗുണങ്ങളെ വർണ്ണിച്ചും, തദ്ദ്വാരാ സദ്വാസനാബീജത്തെ ബഹുജനഹൃദയത്തിൽ വിതച്ചുംകൊണ്ടു അധികാരിഭേദം നോക്കാതെ എല്ലാവരെയും അനുഗ്രഹിപ്പാനാണ് പ്രൌഢമങ്ങുളശൈലിയിൽ ഈ ഗ്രന്ഥം എഴുതീട്ടുള്ളതു്. സംസ്കൃതാഭിജ്ഞന്മാർക്കും ഈ ഗ്രന്ഥത്തിൽനിന്നു പല തത്വരത്നങ്ങളുടെ ശോഭാതിശയത്തെ കണ്ടാനന്ദിപ്പാൻ സാധിക്കും.

"ഹിമഗിരിവിഹാരം" എന്ന ഈ പുസ്തകത്തിൻെറ ഒന്നും രണ്ടും ഭാഗം പ്രകാശിതമായിട്ടു കുറെകൊല്ലമായി. രണ്ടാംഭാഗത്തിലെ ചില ലേഖനങ്ങളെ കാരണവശാൽ അതിൽ ഉൾപ്പെടുത്തുവാൻ സാധിച്ചിരുന്നില്ല. അങ്ങനെ അവശേഷിച്ചിരുന്ന നാലു ലേഖനങ്ങളും തദനന്തരം എഴുതിച്ചേർത്ത രണ്ടു ലേഖനങ്ങളുംകൂടി ആകെ ആറു ലേഖനങ്ങൾ "ഹിമഗിരിവിഹാര"ത്തിൻെറ മൂന്നാം ഭാഗമായി ഒരു പുസ്തകാകാരത്തിൽ ഇതാ പ്രകാശിതമാകുന്നു. അമിതമായ ആനന്ദത്തെയും വിശാലമായ വിജ്ഞാനത്തേയും പ്രദാനം ചെയ്യുന്ന പ്രകൃതഗ്രന്ഥം കേരളത്തിലെ വലിയവലിയ പ്രതിഷ്ഠിതവിദ്വാന്മാരാലും, വിദുഷിമാരാലും ഐകകണ്ഠ്യേന അതിമാത്രം പ്രശംസിക്കപ്പെട്ടിട്ടുള്ള ഒരു കൃതിയാണ്. ഗ്രന്ഥനാമധേയത്താൽ ശ്രീ സ്വാമികൾ ഹിമാലയത്തിൽ ചെയ്തതായ വിഹരണങ്ങളുടെ വിവരണാത്മകം മാത്രമായിരിക്കാം ഈ ഗ്രന്ഥമെന്ന് തൽകാലം പ്രതീതമാകാമെങ്കിലും, ഇതിൻെറ അനുവാചനത്തിൽ പരമപുരുഷാർത്ഥോപയോഗികളായി, സ്വാനുഭവമാകുന്ന ഉരകല്ലിൽ ഉരച്ചു പരീക്ഷിച്ചതും വില മതിക്കുവാൻ കഴിയാത്തതുമായ അധ്യാത്മബോധസാധനങ്ങളേയും അധ്യാത്മബോധയഥാർത്ഥ്യത്തേയും മററനേകമനേകം ദാർശനിക സിദ്ധാന്തങ്ങളേയും അടിക്കടി അതിസരളവും അതിമധുരവുമായ ശൈലിയിൽ ഒട്ടും അപ്രധാനമല്ലാതെ പ്രതിപാദിച്ചിരിക്കുന്ന ഈ നിബന്ധം തത്വജ്ഞാനോദയത്തിന്ന് മന്ദമതികൾക്കുപോലും അനായാസേന ഉപകരിക്കുന്ന ഒരധ്യാത്മഗ്രന്ഥതല്ലജമാണെന്ന് നിസ്സംശയമാരും നിർണ്ണയം ചെയ്യാതിരിക്കയില്ല.

മുമ്പിലത്തെ ഭാഗങ്ങളിൽ പ്രകാശകൻേറയും, അവതാരികാകാരൻേറയും നിലയിൽ ഈ ഉത്തമകൃതിയോടു സംബന്ധിച്ചിട്ടുള്ള യശശ്ശരീരരായ സാഹിത്യകുശലൻ ടി, കെ. കൃഷ്ണമേനോൻ, സാഹിത്യഭൂഷണൻ മഹാകവി ഉള്ളൂർ

എന്നുള്ള മഹാവമ്പന്മാരുടെ പിമ്പെന്നുള്ളതു ഞങ്ങൾക്കു കുറെ ഭയത്തേയും സങ്കോചത്തേയുമുളവാക്കുന്നുണ്ടെങ്കിലും, ബ്രഹ്മവിദ്യയുടെ നിരന്തരമായ ധാരാപ്രവാഹം നിമിത്തം ഉപനിഷൽസദൃശവും, അവിച്ഛിന്നമായ രസപൌഷ്കല്യം നിമിത്തം മഹാകാവ്യസദൃശവുമായ ഈ ഉൽകൃഷ്ടനിബന്ധത്തോടു അതിന്റെ ഒരംശത്തിന്റെയെങ്കിലും പ്രസാധകന്മാരുടെ നിലയിൽ അടുത്തു സംബന്ധിക്കുവാനിടയാക്കിയ ഞങ്ങളുടെ മഹാഭാഗധേയത്തിൽ ഞങ്ങളുടെ മനസ്സു അഭിമാനംകൊണ്ടും, കൃതാൎത്ഥതകൊണ്ടും പ്രഫുല്ലിതമാകുന്നില്ലെന്നുമില്ല, ഈ വിശിഷ്ടഗ്രന്ഥത്തിന്റെ വൈഭവശ്ലാഘനത്തിൽ ഇവിടെ പണ്ഡിതപ്രകാണ്ഡമായ ഉള്ളൂരിലധികം ഞങ്ങൾക്കെന്തു പറവാനുണ്ടു്?

പലേ കാരണങ്ങളാലും മൂന്നു പുസ്തകങ്ങളായി അപ്പപ്പോൾ പ്രകാശനം ചെയ്യപ്പെടേണ്ടിവന്ന ഈ ഉത്തമനിബന്ധം ഒരേ പുസ്തകമായി സുന്ദരമായ ആകാരത്തിലും പ്രകാരത്തിലും അചിരേണ അച്ചടിച്ചു പ്രകാശിതമായി കേരളീയരുടെ മുമ്പിൽ അവതരിച്ചു് കേരളീയരേയും കൈരളീദേവിയേയും അതിമാത്രമാനന്ദിപ്പിക്കുവാനായി അഖിലേശ്വരൻ അനുഗ്രഹിക്കേണമേ എന്നു പിന്നേയും പിന്നേയുമഭ്യൎത്ഥിച്ചുകൊണ്ടു വിരമിക്കുന്നു.

എന്നു്,

സാഹിത്യകുശലൻ പണ്ഡിററു് പി. ഗോപാലൻനായർ.

നോർമ്മൻ പ്രസ്സുടമസ്ഥൻ കെ. വി. അച്യുതൻനായർ.

## OPINIONS

### I

(The HINDU dated 10—1—1954)

This is a fascinating record of the Adhyatmic experience of a great Sanyasin who early in life and as an Akhanda Brahmacharin abandoned his hearth and home once for all and found spiritual solace in rambles in the Himalayas in quest of the Supreme. The Swamiji is familiar with all sacred places, waters and temples in the Himalayas with Manasasarovar and other lakes and monasteries and places of worship in Kashmir, Ladakh, Tibet and Nepal.

The Swamiji drives home throughout that Aatmajnan (Self-knowledge) is the **Summum bonum** of man's existence and that life's purpose is fulfilled only by such knowledge. To purify the mind is the hardest of all things, says the Swamiji, and if once the mind is pure, Brahmanubhava flashes.

The Vedantic message and the means of realising the Brahman, are the main theme of this inspiring book. But it is also an interesting book on Himalayan geography both ancient and modern. It locates the Ashramas of our great Rishis and the other places referred to in the Puranas and Ithihasas and describes the present routes through the mountains. It deals with the flora and fauna of the Himalayas and contains picturesque accounts of the panoramic landscape.

Two maps marking the important places and routes in and about the Himalayas are attached to the book and Mahakavi Ulloor Parameswara Aiyar, Sahityakusalan T. K. Krishna Menon, Pandit P. Gopalan Nair and Mr. K. V. Achuthan Nair have contributed valuable prefaces to it.

The Swamiji uses highly Sanskritised Malayalam but the loftiness of the theme and the grandeur of the descriptions make it quite appropriate.

## II

(The Vedanta Kesari - March 1954 Page 474)

We had occasion to review the I and II parts of the autobiography of Sri Swami Tapovanam in these columns. Though the present work also can be called as a part of the biography, yet it is written in a different style. Hailing from the southernmost end of Bharata, the Swami has made the Himalayas his abode for years together. He has visited almost all the sacred places in the Himalayas and lived in each place atleast for a few days. These pilgrimages are narrated in this book with the detailed description of each place. In some places the reader becomes wonderstruck to note how dangerous were the trips the author undertook to some lonely sacred places and with what a calm and tranquil mind, completely surrendered to the Lord, he withstood the troubles and difficulties. The interesting description of birds, animals, trees, creepers, beauty of the nature, the people, their culture and civilisation on the way to each sacred place shows how keen is the power of observation of the Swami. The reader feels himself transported to the Himalayan regions and his mind begins to wander there freely as if in a very familiar place.

The aim of the book is to stress the importance of pilgrimages in the life of a Sadhaka. Through self-knowledge only man can attain the goal of his life. To make this clear to the readers the author does not leave any opportunity for the discussion of Vedantic thoughts. His explanations of the religious ideas and ideals in this book are so simple and impressive that any ordinary reader gets easily acquainted with the principles of the religions. We hope that the Swami will bless Kerala with more such interesting and instructive books to dispel the ignorance of the people in this age of materialism and atheism. This book may well be taken as a model of purposive travel account.

# ഗ്രന്ഥകർത്താവിന്റെ ജീവചരിത്രം.

സംസാരകാരാഗൃഹത്തിലെ അന്ധകാരപടലങ്ങൾ സത്യാവലോകനശക്തിയെ പ്രവർത്തനാക്ഷമമാക്കിത്തീർക്കുന്നതിന് മുമ്പുതന്നെ, വാസനാവൈഭവത്താൽ, അതിൽനിന്നു് മോചനംനേടുവാൻ സാധിച്ച ഒരു പുണ്യാത്മാവാണു് ഈ "ഹിമഗിരിവിഹാര"ത്തിന്റെ പ്രണേതാവായ ശ്രീതപോവനസ്വാമികൾ. തന്നിൽ ബാല്യംമുതല്ക്കേ പ്രകടമായിത്തുടങ്ങിയ മോക്ഷമാർഗ്ഗപ്രതിപത്തി, തന്റെ ജീവിതത്തിലെ "ദ്വാത്രിംശത്" ഘട്ടം കഴിഞ്ഞപ്പോഴേക്കും കേവലം അദമ്യമായിത്തീരുകയാൽ, പ്രബലമായ ദൈവികപ്രചോദനത്തിന്് വഴിപ്പെട്ടു് അദ്ദേഹം, കാമക്രോധാദി ക്രൂരമൃഗങ്ങളുടെ സമ്മർദ്ദം നിമിത്തം ആത്മനാശം അനുനിമിഷം ഭയപ്പെടേണ്ടതായ സംസാരാടവിയെ വെടിഞ്ഞു്, ശമദമാദിഗുണങ്ങളുടെ പോഷണത്തിനു പര്യാപ്തമായ പരിതഃസ്ഥിതിഗതികളോടുകൂടിയ ഹിമവൽപാർശ്വാടവിയെ അവലംബിക്കുകയാണു് ചെയ്തതു്. ഇങ്ങനെ, ഐഹികജീവിതത്തിന്റെ പൂർവ്വാഹ്നത്തിൽതന്നെ, അതിന്റെ പരിണാമപരിപൂർത്തിയുടെ ഫലം അനുഭവിക്കുവാനുള്ള സുകൃതപരിപാകം സിദ്ധിച്ച ഒരു മഹാത്യാഗിവര്യനോടു്, അദ്ദേഹത്തിന്റെ ആത്മദർപ്പണങ്ങളായ കൃതികൾവഴിക്കെങ്കിലും, പരിചയം നേടുവാൻ ഭാഗ്യമുണ്ടാകുന്നതിൽ ആർക്കാണു് ചാരിതാർത്ഥ്യം തോന്നാതിരിക്കുക?

തപോധനന്മാരുടെ ഉൽപത്തിയും പൂർവ്വചരിത്രവും ആരായേണ്ടതില്ലെന്നൊരു പ്രമാണം കേട്ടിട്ടുണ്ടെങ്കിലും, അവരുടെ ജീവിതത്തിലെ പരിവർത്തനപ്രകാരഭേദങ്ങളെ സവിസ്തരം ഉപന്യസിക്കുന്നതു സാധാരണന്മാർക്ക് മാർഗ്ഗദർശകം. അഥവാ മനോവികാസപ്രദം, ആയിരിക്കുമെന്നുകരുതി, ഏതാനും ചില സംഗതികളെ മാത്രം ഇതിനുപരി സൂചിപ്പിക്കുന്നു.

## ജനനം

ശ്രീതപോവനസ്വാമികൾ, 1889-ൽ; ശ്രീഭഗവദ്ഗീതയുടെ ആവിർഭാവദിനമായ മാർഗ്ഗശീർഷമാസത്തിലെ ശുക്ലപക്ഷൈകാദശിദിവസമാണു് ഭൂജാതനായതു്. പാലക്കാട്ടു് താലൂക്കിൽ ആലത്തൂരിനടുത്തുള്ള മുടപ്പല്ലൂരംശത്തിൽ വളരെ പുരാതനവും മാന്യവുമായ ഒരു നായർതറവാടാണു് അദ്ദേഹത്തിന്റെ മാതൃഗൃഹം. എന്നാൽ കൊടുവായൂരംശത്തിലുള്ള കരിപ്പോട്ടിൽ-തന്റെ പിതൃഗൃഹത്തിൽ-ആയിരുന്നു ബാല്യംമുതല്ക്കേ അദ്ദേഹം നിവസിച്ചുപോന്നതു്. ശ്രീ കുഞ്ചമ്മയെന്നും ശ്രീ അച്ചുതൻനായരെന്നുമായിരുന്നു മാതാപിതാക്കന്മാരുടെ നാമധേ

യം. ഭക്തിമാർഗ്ഗപക്ഷപാതിയായ ബാലൻ ഭഗവല്ലീലകളെ പ്രകീർത്തിക്കുന്ന പുരാണകഥകളെ ശ്രവിക്കുന്നതിലും മൃത്തികാനിർമ്മിതങ്ങളായ ബിംബങ്ങളെവെച്ച് പൂജിക്കുന്നതിലും പ്രത്യേകം ഔത്സുക്യം പ്രദർശിപ്പിച്ചു. അകിഞ്ചനനും ഭിക്ഷുവുമായിത്തീരുമെന്ന് പ്രഖ്യാപനംചെയ്യുന്ന കേമദ്രുമയോഗത്തോടൊപ്പംതന്നെ, ഐശ്വര്യവാനും സർവസമ്മാന്യനുമായിത്തീരുമെന്ന് ഉദ്ഘോഷിക്കുന്ന കേസര്യാദിയോഗങ്ങളും കുട്ടിയുടെ ജാതകത്തിൽ കണ്ടതിനാൽ അവയുടെ വിരുദ്ധഫലങ്ങളെതമ്മിൽ എങ്ങിനെ കൂട്ടിയിണക്കേണ്ടു എന്നറിയാതെ ജ്യൌതിഷികന്മാർ പരിഭ്രമിക്കുകയുണ്ടായി. പിതാവാകട്ടെ വലിയ ധനികനും ധർമ്മിഷ്ഠനും ആയിരുന്നു. തന്റെ പുത്രനെ പുതിയരീതിയിലുള്ള വിദ്യാഭ്യാസത്തിന്റെ പരമകോടിയിലെത്തിച്ച്, ലൌകികദൃഷ്ട്യാ നോക്കുമ്പോൾ അത്യന്തം ലോഭനീയമായിതോന്നുന്ന ഒരു പദവിയിലേക്ക് ഉയർത്തണമെന്നായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. അതിനുള്ള കഴിവുകളും സുലഭങ്ങളായിരുന്നു. എന്നാൽ ജാതകഫലമുണ്ടോ പാഴായിപോകുന്നു?

## ലൌകികവിദ്യാവിരക്തിയും,അദ്ധ്യാത്മവിദ്യാരക്തിയും

ബാലൻ ഇംഗ്ലീഷുവിദ്യാലയത്തിൽചേന്ന് ഇംഗ്ലീഷു പഠിച്ചുതുടങ്ങി. എന്നാൽ ഹൈസ്ക്കൂളിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ ഇംഗ്ലീഷുപഠിപ്പുവിട്ടു, പിതൃസമീപത്തിൽചെന്നു. പിതാവിനാൽ ഭത്സിതനായപ്പോൾ, "ഞാൻ വിദ്യാലയത്തെ ഉപേക്ഷിച്ചതല്ലാതെ വിദ്യാഭ്യാസത്തെ ഉപേക്ഷിച്ചിട്ടില്ല" എന്നാണ് പറഞ്ഞത്. ഏതായാലും പുത്രനെസംബന്ധിച്ച് അസ്തിവാരമില്ലാതെ കെട്ടിയുയർത്തിയിരുന്ന പിതാവിന്റെ ആശാഹർമ്മ്യം താഴെ തകർന്നുവീണു തവിടുപൊടിയായിത്തീർന്നു. പിതൃഭവനത്തിൽ നിവസിച്ചുകൊണ്ടു്, ഇംഗ്ലീഷുഭാഷയിലും, മലയാളഭാഷയിലുമുള്ള ധാർമ്മികവും ആദ്ധ്യാത്മികവുമായ പുസ്തകങ്ങൾ വളരെ രസത്തോടും പ്രേമത്തോടും വായിച്ചുകൊണ്ടിരുന്നു.

## സംസ്കൃതഭാഷാഭ്യസനം

അങ്ങിനെയിരിക്കെ ആദ്ധ്യാത്മികവിഷയത്തിൽ കൂടുതൽ ജ്ഞാനം സമ്പാദിക്കുന്നതിന് വേണ്ടി സംസ്കൃതഭാഷ പഠിക്കണമെന്നുള്ള അതിയായ ഇച്ഛ ഉള്ളിലുദിച്ചു. കൊടുവായൂർ ഹൈസ്കൂൾ മുൻഷിയായ ശ്രീ. പി. ശങ്കരൻനായരുടെ സമീപത്തുനിന്നും കാവ്യങ്ങളും, ശ്രീകൃഷ്ണശാസ്ത്രികളുടെ സമീപത്തുനിന്നും നാടകം, അലങ്കാരം മുതലായവയും, ശ്രീവെങ്കിടാചലശാസ്ത്രികളുടെ സമീപത്തുനിന്നും വ്യാകരണം ന്യായം മുതലായ ശാസ്ത്രങ്ങളും അദ്ധ്യയനംചെയ്തു.

ഇങ്ങനെ സംസ്കൃതഭാഷയുടെ ജ്ഞാനസമ്പാദനത്തോടുകൂടി അതിലുള്ള പലേ വേദാന്തഗ്രന്ഥങ്ങളും സ്വയമായും പണ്ഡിതന്മാരുടെ സഹായത്തോടുകൂടിയും പരിശീലിച്ചുകൊണ്ടിരുന്നു. മലയാളം, തമിഴ്, ഇംഗ്ലീഷ്, സംസ്കൃതം എന്നീ ഭാഷകളിലുള്ള ധാർമ്മികവും ആദ്ധ്യാത്മികവുമായ ഗ്രന്ഥങ്ങളിൽ ചെറുപ്പംമുതല്ക്കുതന്നെ അത്യാഗ്രഹത്തോടെ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഈശ്വരീയമായ പാഠഭജനാദികളിൽ അക്കാലംമുതല്ക്കുതന്നെ നിയമേന പ്രവർത്തിച്ചുകൊണ്ടിരുന്നു. സ്വാമിവിവേകാനന്ദൻ, സ്വാമിരാമതീർത്ഥൻ തുടങ്ങിയ അർവ്വാചീനമഹാന്മാരുടെയും, ശങ്കരരാമാനുജപ്രഭൃതികളായ പ്രാചീനമഹാന്മാരുടേയും ജീവചരിത്രം വളരെ പ്രേമത്തോടെ അദ്ധ്യയനംചെയ്തിരുന്നു.

## കാവ്യരചന

17, 18 വയസ്സുപ്രായത്തിൽ സാഹിത്യപരമായി "വിഭാകരൻ" എന്ന പേരായ ഒരു ഖണ്ഡകാവ്യമെഴുതി പ്രകാശപ്പെടുത്തുകയുണ്ടായി. 20, 21 വയസ്സിൽ പിതാവിന്റെ നിര്യാണം സംഭവിച്ചു. മാതാവ് എത്രയോ മുമ്പുതന്നെ പഞ്ചത്വത്തെ പ്രാപിച്ചിരുന്നു. പിതൃനിര്യാണാനന്തരം പിതൃസ്മാരകമായി, "വിഷ്ണുയമകം" എന്ന പേരോടുകൂടിയ പ്രതിശ്ലോകം "യമക" ശബ്ദാലങ്കാരത്തോടുകൂടിയ ഒരു സ്തോത്രഗ്രന്ഥമെഴുതി പ്രകാശപ്പെടുത്തിയിരുന്നു. ഇങ്ങനെ സാഹിത്യസാരംഭങ്ങളിലും അദ്ദേഹം പ്രവർത്തിക്കയുണ്ടായിട്ടുണ്ട്. മഹാന്മാരിൽ പൂജ്യതാബുദ്ധിയും ബഹുമാനവും ചെറുപ്പംമുതല്ക്കുതന്നെ വളരെ വമ്പിച്ചതായിരുന്നു. ശ്രീ കേരളവർമ്മവലിയകോയിത്തമ്പുരാനും മററും അഭിനന്ദനശ്ലോകങ്ങളെഴുതിഅയച്ച് അവരിൽനിന്ന് ആശീർവാദരൂപത്തിൽ പ്രതിപത്രം ലഭിച്ചു വളരെ കൃതാർത്ഥപ്പെട്ടിരുന്നു. ആഴ്വാഞ്ചേരി നാരായണൻതമ്പ്രാക്കളെ നേരിട്ടുതന്നെ ചെന്നുകണ്ടു് അഭിനന്ദനപദ്യങ്ങൾ ചൊല്ലിക്കേൾപ്പിക്കയും അദ്ദേഹത്തിന്റെ ആശീർവാദത്തെ ലഭിച്ചു സന്തുഷ്ടനാകയും ചെയ്തു.

## സാധനാചതുഷ്ടയസമ്പത്തി

സ്വാമികളുടെ അന്നത്തെ നാമധേയം പി. (പുത്തൻവീട്ടിൽ) ചിപ്പുക്കുട്ടി നായരെന്നായിരുന്നു. ബന്ധുക്കളും സ്നേഹിതന്മാരും നാട്ടുകാരും അദ്ദേഹത്തെ അപ്പോഴും "സന്ന്യാസി" എന്നുതന്നെ വിളിച്ചുവന്നിരുന്നു. പ്രാതഃസ്നാനം, ഭസ്മധാരണം, രാവിലെ ആഹാരമൊന്നും കഴിക്കാതെ 10, 11 മണിവരെ ഭജനപാഠാദികളിലുള്ള പ്രവൃത്തി, ലൗകികവിഷയങ്ങളിലുള്ള ഉദാസീനത, ഏകാന്തദേശത്തിൽ ഏകാകിയായിചെന്നു വിചാരപരമായുള്ള സ്ഥിതി ഇത്യാദിക്രിയകളെ നോക്കി, ലോകം അദ്ദേഹത്തെ ലോകവിലക്ഷണനായി കരുതിയിരുന്നതിൽ ആശ്ചര്യമി

ല്ല. പിതൃനിര്യാണത്തിനുശേഷം, അദ്ദേഹം സ്വതന്ത്രനായിതീർന്നുവെങ്കിലും, ധാർമ്മികവും ഈശ്വരപരവും പ്രശാന്തവുമായ ഒരു ജീവിതം നയിച്ചുവന്നു. വിവാഹം ചെയ്യണമെന്നു ബന്ധുജനങ്ങൾ പ്രേരിപ്പിക്കയും, പ്രലോഭിപ്പിക്കയും ചെയ്തിരുന്നുവെങ്കിലും, ആ വാർത്തയിൽ തീരെ ഉദാസീനനായിത്തന്നെ വർത്തിച്ചിരുന്നു. ഇല്ലാത്ത ധനത്തെ ഉണ്ടാക്കുന്നതിനും, ഉള്ള ധനത്തെ വർദ്ധിപ്പിക്കുന്നതിനുമായി ബന്ധുജനങ്ങൾ ചെയ്യുന്ന ഉപദേശവാർത്തയിലും അദ്ദേഹം തീരെ ബധിരനായിതന്നെ ജീവിച്ചിരുന്നു.

പരിവ്രാജകനായി ഹിമാലയപ്രദേശങ്ങളിൽ സഞ്ചരിക്കണമെന്നും, ശാസ്ത്രചിന്തനത്തിലും ഈശ്വരചിന്തനത്തിലുമായി ജീവിതത്തെ നയിക്കണമെന്നും, എന്നാൽ തൽക്കാലം താൻ സ്വദേശംവിട്ടു പോകുന്നതു് ഉചിതമല്ലെന്നും, സ്നേഹിതന്മാരോടു പലപ്പോഴും പറഞ്ഞുകൊണ്ടിരുന്നു. അക്കാലത്തു തന്റെ ഏകമാത്രസഹോദരൻ ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്തുവന്നിരുന്നതുകൊണ്ട്, അദ്ദേഹത്തിന്റെ വിദ്യാഭ്യാസത്തിലും മററും മേലന്വേഷണം ചെയ്യേണ്ടതു് തന്റെ കർത്തവ്യമായതുകൊണ്ട് തൽക്കാലം സ്വദേശസംബന്ധത്തെ സന്ത്യജിച്ചില്ല സർവ്വവും സന്ത്യജിച്ചു സന്ന്യാസജീവിതം നയിക്കണമെന്നുള്ള ഇച്ഛയെ ദമനംചെയ്തുകൊണ്ടുതന്നെ വന്നു.

## ഗുരൂപസദനം

വേദാന്തശാസ്ത്രത്തിലെ ഉച്ചതരഗ്രന്ഥങ്ങളെ അദ്ധ്യയനംചെയ്യണമെന്നുള്ള ഇച്ഛ തീവ്രമായിത്തീർന്നു. എന്നാൽ ആ ഇച്ഛയെ പൂരിതമാക്കുവാൻ തൽക്കാലം സാധിച്ചില്ല. ഒടുവിൽ ഭാവനഗര (കത്തിയവാർ)ത്തിലേക്ക് യാത്രചെയ്തു. അവിടെ നിവസിച്ചിരുന്ന ശ്രീസ്വാമിശാന്ത്യാനന്ദസരസ്വതിയുടെ ഒരുമിച്ചു താമസിച്ചു പല പ്രൗഢഗ്രന്ഥങ്ങളും ശ്രവണംചെയ്തു. എന്നാൽ അവിടെ അധികകാലം താമസിക്കുവാൻ സാധിക്കാതെ, സ്വദേശത്തിലേക്കുതന്നെ മടങ്ങേണ്ടിവന്നു. എങ്കിലും പല പരമഹംസന്മാരുടേയും വിദ്വാന്മാരുടേയും ദർശനവും സൽസംഗവും അവിടെ പ്രാപ്തമായതുകൊണ്ട്, വലിയ ലാഭത്തോടുകൂടിത്തന്നെയായിരുന്നു മടങ്ങിയതു്.

## ലോകസേവനം

1912 നുശേഷം പാലക്കാട്ടുനഗരത്തിൽചെന്ന് അധികമായി നിവസിക്കയും അവിടെയുള്ള ചില സ്നേഹിതന്മാരുടെ പ്രേരണയാൽ ശ്രീഗോപാലകൃഷ്ണഗോഖലെയുടെ സ്മാരകമായി "ഗോപാലകൃഷ്ണൻ" എന്നുപേരായ ഒരു മലയാളമാസികപത്രത്തെ സമ്പാദനംചെയ്തു പ്രകാശപ്പെടുത്തിത്തുടങ്ങുകയുംചെയ്തു. എന്നാൽ 2 കൊല്ലത്തിനുള്ളിൽതന്നെ അതിലുള്ള ഉത്സാഹം പ്രക്ഷീണമാകയും,

അതിൻെറ പ്രകാശത്തെ സമാപ്തമാക്കുകയും ചെയ്തു. അക്കാലത്തുതന്നെ ശ്രീ വി. രാമുണ്ണിമേനോൻ (പിന്നീട് മാതൃഭൂമി പത്രാധിപർ) മുതലായ സ്നേഹിതന്മാരുടെ പ്രേരണയാൽ രാഷ്ട്രീയസഭകളിൽ രാജനീതിയെ സംബന്ധിച്ച പ്രസംഗങ്ങൾ ചെയ്യുന്നതിലും പ്രവർത്തിച്ചിരുന്നു. രാജനീതിയെന്നല്ല ധർമ്മം, സാഹിത്യം, വേദാന്തം തുടങ്ങിയുള്ള വിഷയങ്ങളിലും അവിടവിടെ വ്യാഖ്യാനം ചെയ്തിരുന്നു. വ്യാഖ്യാനം ശ്രവണമധുരവും പ്രൌഢവും പ്രസന്നവുമായിരുന്നു. അതുവഴി യുവജനങ്ങളാൽ ബഹുമാനിതനായിത്തീർന്നു. "പ്രസംഗകലയിൽ എന്നെ ഒരു വിനീതശിഷ്യനാക്കിയാൽകൊള്ളാമെന്നപേക്ഷയുണ്ട്" എന്നിങ്ങനെ പ്രസിദ്ധനായ ഒരു പ്രാസംഗികൻ അദ്ദേഹത്തിൻെറ പ്രസംഗത്തെ പ്രശംസിച്ചുകൊണ്ട് ഒരിക്കൽ ഒരു കത്തയച്ചിരുന്നു. കോഴിക്കോട്ട്, തലശ്ശേരി മുതലായ നഗരങ്ങളിൽ രാഷ്ട്രീയമഹാസഭകളിൽ പ്രസംഗം ചെയ്കയുണ്ടായിട്ടുണ്ട്. ഇക്കാലത്തുതന്നെ വിവിധവിഷയങ്ങളെപ്പററി പത്രങ്ങളിലേക്കു ലേഖനമെഴുതുന്നതിലും പ്രവർത്തിച്ചിരുന്നു. അധികമായി കോഴിക്കോടൻ മനോരമയിലാണ് എഴുതിയിരുന്നതു് ശ്രീ എം. കെ. പണിക്കരുടെ ആധിപത്യത്തിൽ ലെവക്കോട്ടവച്ചു കൂടിയ അഖിലകേരളീയസാഹിത്യസമാജത്തിൽവച്ചു ശ്രീ ടി. ആർ. വെങ്കടേശ്വരയ്യരുടെ പ്രേരണയിൽ ചെയ്തതായ, "സാഹിത്യത്തിൽ നിർദ്ദേശിക്കേണ്ടുന്ന പ്രധാന ലക്ഷ്യം" എന്നുള്ള പ്രസംഗമാകുന്നു അദ്ദേഹത്തിൻെറ ഒടുവിലത്തെ കേരളഭാഷയിലുള്ള പ്രസംഗം.

## സൽസംഗവും, തീർത്ഥാടനവും

ഈ വക ലേഖനധോരണി, പ്രസംഗധോരണി മുതലായ ലീലകളെല്ലാം 27, 28 വയസ്സു പ്രായത്തിനു മുമ്പുതന്നെ ഈശ്വരാനുഗ്രഹത്താൽ അവസാനിച്ചു. ഇവയിലെല്ലാം ചിത്തത്തിൽ ഒരുവിധം വൈരാഗ്യം സംഭവിച്ചു. എന്നാൽ ഈ കാലങ്ങളിലും തൻെറ അദ്ധ്യാത്മഗ്രന്ഥങ്ങളുടെ പരിശീലനവും ധ്യാനഭജനാദികൃത്യങ്ങളും ക്രമമായിത്തന്നെ നടന്നുകൊണ്ടിരുന്നു. ഇക്കാലത്തുതന്നെ പണ്ഡിതന്മാരുടെയും മഹാത്മാക്കളുടെയും ദർശനത്തിന്നായി, മദ്രാസ്സുനഗരത്തിൽചെന്നു ചിലപ്പോൾ നിവസിച്ചിരുന്നു. അവിടെ കേവലാദ്വൈതത്തിലും വിശിഷ്ടാദ്വൈതത്തിലും പണ്ഡിതന്മാരെ പലരെയുംകണ്ടു സൽസംഗം ചെയ്തിരുന്നു. ശ്രീരാമകൃഷ്ണമഠത്തിലെ അന്നത്തെ അധിപതിയായ സ്വാമിസർവ്വാനന്ദജിയെയും ചെന്നു കണ്ടു സംഭാഷണം ചെയ്യുകയുണ്ടായിട്ടുണ്ട്. മദ്രാസിൽ ചെന്നിരുന്നപ്പോഴൊക്കെ "അഡയാർ" അദ്ദേഹത്തിന് ഏറ്റവും പ്രിയപ്പെട്ട ഒരു സ്ഥാനമായിരുന്നു.

ഇക്കാലത്തുതന്നെ ദക്ഷിണഭാരതത്തിലെ പല പുണ്യക്ഷേത്രങ്ങളും സന്ദർശിക്കയും, അവിടവിടെ ചില ദിവസങ്ങൾ നിവസിച്ച്, പണ്ഡിതന്മാരെയും സാധുമഹാത്മാക്കളെയും കണ്ടു് സൽസംഗം ചെയ്യുകയും ചെയ്തിരുന്നു. ചിദംബരത്തിൽവെച്ച്, മഹാമഹോപാദ്ധ്യായർ ദണ്ഡപാണിദീക്ഷിതരെയും, കേവലം

അവധൂതനായ ചട്ടിസ്വാമിയാരേയും, അരുണാചലത്തിൽവെച്ച് ശ്രീരമണമഹർഷിയെയും, ദർശനംചെയ്യുകയും, പലതരമായി അനുഭവപരമായുള്ള സംഭാഷണംചെയ്കയും, തദ്വാരാ തന്റെ ജ്ഞാനത്തെ വർദ്ധിപ്പിച്ചുകൊണ്ടിരിക്കയും ചെയ്തിരുന്നു. പാലക്കാട്ടിന്നടുത്തുള്ള ആലത്തൂര് വസിച്ചിരുന്ന ബ്രഹ്മാനന്ദസ്വാമിയെയും മങ്കരസ്വാമിയെയും വളരെമുമ്പുതന്നെ കാണുകയുണ്ടായി.

1920-ൽ കൽക്കത്തയിൽനിന്നു ശ്രീസ്വാമി ശാന്ത്യാനന്ദസരസ്വതിയുടെ ഒരു കത്തുകിട്ടി. ശാസ്ത്രചിന്തനത്തിലും സൽസംഗത്തിലുമായി അവിടെ കുറേക്കാലം കഴിക്കുവാനുള്ള ഒരു ആഹ്വാനമായിരുന്നു ആ കത്ത്. അതു് കിട്ടിയ ഉടനെ സൽസംഗത്തിൽ അതിലോലുപനായ സ്വാമി കൽക്കത്തയിലേക്കു പുറപ്പെട്ടു. കൽക്കത്തയിൽചെന്നു നഗരത്തിനു പുറമെയുള്ള വിശാലമായ ഒരു ഉദ്യാനത്തിൽ സ്വാമികളോടൊന്നിച്ചു നിവസിച്ചുതുടങ്ങി. സ്വാമികൾ അക്കാലത്ത് ദ്വാരകയിലെ ശാരദാമഠം ശങ്കരാചാര്യസ്ഥാനത്തിൽ അഭിഷിക്തനായിരുന്നു. അവിടത്തെ നിവാസകാലത്തിൽ പല പണ്ഡിതന്മാരുടെയും പല സാധുമഹാത്മാക്കളുടെയും ദർശനവും സൽസംഗവും പ്രതിദിനം പ്രാപ്തമായിരുന്നു. ശാസ്ത്രചിന്തനവും മുറയ്ക്കു നടന്നുകൊണ്ടിരുന്നു. ഉടനേ സന്ന്യാസിയാകുവാൻ പോകുന്ന ദേഹമെന്നറിഞ്ഞു ശ്രീ ശങ്കരാചാര്യർ അദ്ദേഹത്തെ ''ചിദ്വിലാസ്'' എന്ന സന്ന്യാസിനാമത്താൽ സംബോധനംചെയ്തുതുടങ്ങി. അവിടെ നിവസിച്ചിരുന്നപ്പോൾ, ബേലൂർമഠത്തിൽചെന്ന് സ്വാമിശിവാനന്ദൻ, സ്വാമിബ്രഹ്മാനന്ദൻ തുടങ്ങിയ രാമകൃഷ്ണമിഷനിലെ പല മഹാത്മാക്കളെയും സന്ദർശിക്കുവാൻ സാധിച്ചു. അവിടെനിന്നും ശ്രീകാശിവഴിക്കു ഹരിദ്വാരത്തിൽചെന്ന് നിവാസം തുടങ്ങി. അവിടെയും ആര്യസമാജനേതാവായിരുന്ന സ്വാമി ശ്രദ്ധാനന്ദൻ തുടങ്ങിയ പല മഹാന്മാരെയും സന്ദർശിച്ച് ആ വഴിക്ക് ഹൃഷീകേശത്തും ചെന്നു കുറേനാൾ നിവസിച്ചു. അവിടെയും സ്വാമി മംഗളനാഥജി, സ്വാമി മൂലസിങ്ങ്ജി, സ്വാമി പ്രകാശാനന്ദജി തുടങ്ങിയ പല വിദ്വാന്മാരായ മഹാത്മാക്കളുടെയും സൽസംഗഭാഗ്യം പ്രാപിക്കയുണ്ടായി. കുറേനാൾക്കുശേഷം, അവിടെനിന്ന് പ്രതിയാത്ര ആരംഭിച്ചു. ഡില്ലിവഴിക്ക് മധുര, വൃന്ദാവനം, പുഷ്കരം, ദ്വാരക മുതലായ പുണ്യക്ഷേത്രങ്ങളെ ദർശിച്ചുകൊണ്ടു ദ്വാരകയിൽനിന്ന് കപ്പൽമാർഗ്ഗമായി ബോംബെയിലും, അവിടെനിന്ന് തീവണ്ടിമാർഗ്ഗമായി സ്വദേശത്തിലും കുശലത്തോടെ ചെന്നെത്തി.

## മഹാനിഷ്ക്രമണം

ഈ യാത്രക്കുശേഷം സ്വാമികളുടെ ജീവിതരീതി തീരെ പരിവർത്തിതമായിത്തീർന്നു. കേവലധ്യാനഭജനവും ശാസ്ത്രചിന്തനവുമല്ലാതെ വേറെ യാതൊരു പ്രവൃത്തിയും അദ്ദേഹത്തിന് പ്രിയമായി തോന്നിയിരുന്നില്ല. ഏകാന്ത

സുന്ദരമായ വനപ്രദേശങ്ങളേയും പർവ്വതപ്രദേശങ്ങളേയും അധികമായി ഇഷ്ടപ്പെട്ടിരുന്നു. ഏകവാരമല്ലാതെ ഭോജനം സ്വീകരിച്ചിരുന്നില്ല. പല വ്രതങ്ങളും ദീർഘോപവാസങ്ങളും ചെയ്തുകൊണ്ടിരുന്നു. തന്നിമിത്തം ശരീരം ബലഹീനമായും ശുഷ്കമായും തീർന്നിരുന്നു. എങ്കിലും ആദ്ധ്യാത്മികമായ ചിന്തനത്തിലും സംഭാഷണത്തിലുമായി സർവ്വസമയവും വിനിയോഗിച്ചുപോന്നു. പാലക്കാട്ടുനഗരത്തിൽ നിവസിച്ചിരുന്ന വിക്ടോറിയാ കാളേജ് സംസ്കൃതമുൻഷി ശ്രീ പി. രൈരു നായർ, വക്കീൽ എൻ. കുഞ്ഞുരാമപതിയാർ, വടവന്നൂർ ശ്രീ കെ. നാരായണമേനോൻ, വൈദ്യർ ശ്രീ വി. നാരായണൻനായർ തുടങ്ങി ഈശ്വരീയമായ ചർച്ചയിൽ രസികന്മാരും ശിക്ഷിതബുദ്ധികളുമായ ചുരുക്കം ചിലരെ ഒഴിച്ചു മററുള്ള സുഹൃത്തുക്കളുമായി സംബന്ധവും വ്യവഹാരവുംതന്നെ പ്രക്ഷീണമായിത്തീൎന്നു ഇങ്ങനെ 2, 3 കൊല്ലം കഴിഞ്ഞു. അനുജൻ ബി. എൽ. പരീക്ഷ പാസ്സായി പാലക്കാട്ടു പ്രാക്ടീസ്ചെയ്യുവാൻ ആരംഭിച്ചു. തന്റെ ജീവിതലക്ഷ്യത്തെ പ്രാപിക്കുവാൻ, അതായത് തന്റെ ചിരന്തനമായ ഇച്ഛയെ നിറവേററുവാൻ ഇതാ സമയം ആസന്നമായെന്ന് അദ്ദേഹത്തിന് തോന്നി. കത്തിക്കാളുന്ന വൈരാഗ്യവഹ്നിയെ ഇനിയും ആച്ഛന്നമാക്കി തടഞ്ഞുനിൎത്തുവാൻ അദ്ദേഹം സമൎത്ഥനായില്ല. 1923-ൽ ചിങ്ങമാസം ജന്മാഷ്ടമിദിവസം അദ്ദേഹം സർവ്വവും സന്ത്യജിച്ചു മഹാനിഷ്ക്രമണംചെയ്തു. "ചില തീർത്ഥങ്ങളിൽ സഞ്ചരിക്കുവാനിച്ഛിക്കുന്നു" വെന്നു മാത്രമെ തന്റെ സഹോദരനോടു പറഞ്ഞിരുന്നുള്ളു. ഒലവക്കോട്ടു റെയിൽവേസ്റ്റേഷനിൽവെച്ചു തീവണ്ടി നീങ്ങിത്തുടങ്ങിയപ്പോൾ "ഉടനെ മടങ്ങി വരണം" എന്നിങ്ങനെ അദ്ദേഹത്തിന്റെ മനോഭാവത്തെ അദ്ദേഹത്തിന്റെ വ്യവഹാരങ്ങളിൽനിന്ന് അറിഞ്ഞിരുന്ന ഏകമാത്രസഹോദരൻ ശങ്കാഗ്രസ്തനായി, ബാഷ്പപൂരിതനേത്രനായി അദ്ദേഹത്തോട് ഗദ്ഗദസ്വരത്തിൽ പറഞ്ഞുവെങ്കിലും അതിനു യാതൊരു പ്രതിവചനവും പ്രാപ്തമായില്ല.

## സന്ന്യാസാശ്രമപ്രവേശം

നാസികയ്ക്കടുത്തു പഞ്ചവടിയിൽചെന്ന്, സ്വാമി ഹൃദയാനന്ദനെന്നൊരു മഹാത്മാവോടൊന്നിച്ചു കുറേനാൾ നിവസിക്കയും യോഗദർശനം തുടങ്ങിയ ഗ്രന്ഥങ്ങൾ ശ്രവിച്ചുകൊണ്ടിരിക്കയുംചെയ്തു. തദനന്തരം അവിടെനിന്ന് ജബൽപ്പൂരിനടുത്തുള്ള നർമ്മദാ തടത്തിൽചെന്ന് ചിരകാംക്ഷിതമായ സന്ന്യാസാശ്രമത്തെ സ്വീകരിച്ചു. അതായത് കാവിവസ്ത്രം ധരിച്ച്, ഒരു സാധുവും ഭിക്ഷുകനുമായിത്തീൎന്നു. അവിടെനിന്നും പ്രയാഗയിലും അയോദ്ധ്യയിലും മഹാത്മാക്കളുടെ മദ്ധ്യത്തിൽ കുറെ ദിവസങ്ങൾ നിവസിച്ചതിന് ശേഷം നേരിട്ടു ഹൃഷീകേശത്തിൽചെന്ന് നിവാസമാരംഭിച്ചു. അദ്വിതീയമായ ആ ബ്രഹ്മവസ്തുവിൽമാത്രം

ചിത്തസമാധി അഭ്യസിച്ചുതുടങ്ങി. ഭിക്ഷാന്നംകൊണ്ടു് ശരീരത്തെ നിർവ്വഹിച്ചുവന്നു. അനന്തരം അവിടത്തെ സുപ്രസിദ്ധമായ കൈലാസാശ്രമത്തിലെ അദ്ധ്യക്ഷനും ബ്രഹ്മനിഷ്ഠനുമായ പൂജ്യശ്രീ ജനാർദ്ദനഗിരിസ്വാമികളെക്കൊണ്ടു് ശാസ്ത്രവിധിയനുസരിച്ചുള്ള സന്ന്യാസസംസ്കാരം ചെയ്യിച്ചു. ശങ്കരസമ്പ്രദായത്തിൽപ്പെട്ട ഒരു പരമഹംസസന്ന്യാസിയായിത്തീർന്നു.

## തപസ്സും ഹിമഗിരിവിഹാരവും

ഹൃഷീകേശവനത്തിൽ ഒരു തൃണകുടീരത്തിൽ സ്വാമികൾ ഏകാന്തമായി നിവസിച്ചുകൊണ്ടിരുന്നു. ശീതകാലത്തിൽ മാത്രം ഹൃഷീകേശത്തിൽ നിവസിക്കുകയും ഉഷ്ണകാലത്തിൽ ഉത്തരകാശി മുതലായ ഹിമാലയത്തിലെ ഉച്ചദേശങ്ങളിൽ അടനംചെയ്തു് അവിടങ്ങളിൽ നിവസിച്ചുവരികയും ചെയ്തിരുന്നു. ആ പര്യടനചരിത്രമെല്ലാം "ഹിമഗിരിവിഹാര"മെന്ന ഈ പുസ്തകത്തിൽനിന്നു് ഗ്രഹിക്കാവുന്നതാണു്. 1925-ലും, 1930-ലും തിബത്തിലുള്ള കൈലാസത്തിലേക്കു് യാത്രചെയ്യുകയും, അവിടെ പല സന്ന്യാസിമഠങ്ങളിലും നിവസിച്ചു് അവിടത്തെ ലാമമാരെ ദർശിക്കുകയും ചെയ്തു. "കൈലാസയാത്ര" എന്ന പുസ്തകത്തിൽനിന്നു് ആ യാത്രയുടെ ചരിത്രമെല്ലാം സവിസ്തരം ഗ്രഹിക്കുവാൻ സാധിക്കുന്നതാണു്. ഹൃഷീകേശത്തിൽ ധ്യാനഭജനാദികൾക്കായി അധികസമയം വിനിയോഗിച്ചിരുന്നുവെങ്കിലും, പ്രതിദിനം കുറേ സമയം ശാസ്ത്രചിന്തനത്തിനായും ഉപയോഗിച്ചിരുന്നു. സ്വയമായി പല ഗ്രന്ഥങ്ങളും അവലോകനംചെയ്തിരുന്നതിനു് പുറമേ പ്രസിദ്ധ വിദ്വാനായ ശ്രീഗോവിന്ദാനന്ദസ്വാമികളിൽനിന്നു് ബൃഹദാരണ്യകഭാഷ്യവാർത്തികങ്ങൾ ശ്രവിച്ചുകൊണ്ടുമിരുന്നു. തദനന്തരം വിദ്യാലങ്കാരബിരുദധാരിയും സുഹൃത്തുമായ ഒരു ബ്രാഹ്മണപണ്ഡിതനുമായി, ഖണ്ഡനഗ്രന്ഥവും അവലോകനം ചെയ്യുകയുണ്ടായി.

ഇങ്ങനെ 4, 5 കൊല്ലം കഴിഞ്ഞതോടുകൂടിത്തന്നെ സ്വാമികൾ ഹൃഷീകേശത്തിൽ മാത്രമല്ല, സമീപപ്രാന്തങ്ങളിലും സുവിദിതനാമാവായിത്തീർന്നു. സ്വാമികളുടെ വൈരാഗ്യം, ത്യാഗം, ജ്ഞാനനിഷ്ഠ മുതലായ ഗുണങ്ങളെ ലോകം പ്രശംസിച്ചുതുടങ്ങി. ലോകം പലവിധമായ സേവകളെയും ചെയ്യുവാനൊരുങ്ങി. അവയെ സ്വീകരിപ്പാൻ ജനങ്ങൾ പ്രാർത്ഥിച്ചിരുന്നുവെങ്കിലും ത്യാഗവൃത്തിയിൽ പരിനിഷ്ഠിതനായ സ്വാമികൾ അവയെല്ലാം സംത്യജിച്ചുതന്നെ വന്നിരുന്നു. ക്രമേണ വേദാന്തശ്രവണാർത്ഥികളായ സന്ന്യാസിമഹാത്മാക്കളും സൽസംഗേച്ഛുക്കളായ അന്യഭക്തന്മാരും പകൽ മുഴുവനും സ്വാമികളെ വളഞ്ഞുകൊണ്ടിരിക്കുക പതിവായിത്തീർന്നു രാവിലെ 1, 2 മണിക്കൂർനേരം സാധുമഹാത്മാക്കൾക്കായി പ്രസ്ഥാനത്രയഭാഷ്യത്തിന്റെ പാഠം നടന്നുകൊണ്ടിരുന്നു. ഇങ്ങനെ

ശ്രവണേച്ഛുക്കളും സൽസംഗേച്ഛുക്കളുമായ ജിജ്ഞാസുക്കളുടേയും, കേവലം ദർശനേച്ഛുക്കളായ സാധാരണന്മാരുടേയും ബാഹുല്യംനിമിത്തം സ്വാമികൾ ശീതാധിക്യം കുറെ ശമിച്ചാൽ ഉടനെ ഹൃഷീകേശംവിട്ട്, നൂറുനാഴിക മുകളിലുള്ള ഉത്തരകാശിയിലേക്ക് ചെല്ലുക പതിവായിത്തീൎന്നു. സ്വാമികൾ പ്രകൃത്യാതന്നെ ഏകാന്തപ്രിയനായിരുന്നു. എത്രത്തോളം ഹിമാലയത്തിന്റെ മുകളിലേക്കു ചെല്ലുന്നുവോ അത്രത്തോളം ഏകാന്തതയും ശാന്തിയും അധികമധികം ഉപലഭിക്കുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. സ്വാമികൾ സൎവ്വസംഗപരിത്യാഗം ചെയ്ത് ഹിമാലയത്തിൽ തപോവൃത്തിയിൽ നിവസിച്ചുതുടങ്ങിയതിൽപിന്നെ ഇതേവരെയും ഹൃഷീകേശത്തിൽനിന്നും താഴെദേശങ്ങളിൽ ഒരിടത്തുചെന്ന് നിവസിച്ചിട്ടില്ല. പല പ്രഭുക്കളും ധനികന്മാരും പലപ്പോഴും പ്രാൎത്ഥിച്ചിട്ടും സ്വാമികൾ ഹിമാലയത്തെ വിട്ട് താഴെചെന്നു നിവസിക്കുവാൻ ലേശവും സമ്മതിച്ചിട്ടില്ല. ഒരു നാട്ടുരാജ്യത്തിലെ ശാസികയായ ഒരു മഹാറാണിപോലും ഹൃഷീകേശത്തിൽ വന്നിരുന്നപ്പോഴൊക്കെ തന്റെ രാജധാനിയിൽവന്ന് കുറേനാൾ നിവസിക്കണമെന്ന് പലവുരു ആവശ്യപ്പെടുകയുണ്ടായെങ്കിലും സ്വാമികൾ ആ അപേക്ഷ അംഗീകരിക്കുകയുണ്ടായില്ല. സ്വാമികളുടെ ഈദൃശമായ ത്യാഗശീലംകൊണ്ടും ദൃഢനിഷ്ഠകൊണ്ടും ഉപരാമസ്വഭാവംകൊണ്ടും, പ്രസന്നവും പ്രേമപൂൎണ്ണവും സ്വച്ഛവുമായ ജീവിതരീതികൊണ്ടും, ജനങ്ങൾ അദ്ദേഹത്തെ അതിയായി പ്രേമിക്കയും ബഹുമാനിക്കയും ചെയ്തിരുന്നു. ഉത്തരകാശി ഗംഗോത്രി ബദരീനാഥം എന്നീ ഹിമാദ്രിശിഖരത്തിലുള്ള ഏകാന്തസുന്ദരമായ പുണ്യസ്ഥാനങ്ങളായിരുന്നു സ്വാമികളുടെ ഏററവും പ്രിയപ്പെട്ട നിവാസകേന്ദ്രങ്ങൾ. ഉത്തരകാശി—ഗംഗോത്രിവഴിക്കും ബദരീനാഥംവഴിക്കുമുള്ള പൎവ്വതീയജനങ്ങൾ സ്വാമികളെ ദേവതയെപ്പോലെ വലിയ ബഹുമാനത്തോടുകൂടിയാണ് വീക്ഷിച്ചിരുന്നത്. വേദാന്തശ്രവണംചെയ്യുന്ന സന്ന്യാസിസാധകന്മാർ സ്വാമികളൊന്നിച്ച് ഈ പ്രദേശങ്ങളിലും നിവസിക്കാറുണ്ടായിരുന്നു. ഇങ്ങനെ സ്വാമികൾക്ക് തന്നിൽനിന്ന് വേദാന്തവിദ്യയെ അദ്ധ്യയനംചെയ്ത പണ്ഡിതന്മാരായ സാധുക്കളും സൽസംഗംചെയ്തുകൊണ്ടിരുന്നവരായ അന്യഭക്തന്മാരുമായി പല ശിഷ്യന്മാർ ഉണ്ടായിരുന്നെങ്കിലും അദ്ദേഹം സാക്ഷാൽ കാവിവസ്ത്രംകൊടുത്ത് ആരെയും യതിധൎമ്മത്തിലേക്കു ചേൎക്കുക പതിവില്ലായിരുന്നു.

ഇങ്ങനെ സ്വാമികളുടെ അലൌകികമായ ജീവിതക്രമം നിമിത്തം രാജാക്കന്മാരും റാണിമാരും പ്രഭുക്കന്മാരും ധനികന്മാരും അഭ്യസ്തവിദ്യന്മാരും നാട്ടുകാരും നാഗരികന്മാരും ഹൃഷീകേശത്തിലും മററുംവെച്ച് സ്വാമികളുടെ ദൎശനംകൊണ്ട് കൃതാൎത്ഥരാകാറുണ്ടായിരുന്നു. പണ്ഡിതമദനമോഹനമാളവ്യജി ഹൃഷീകേശത്തിൽ വന്നിരുന്നപ്പോൾ സ്വാമികളുടെ തൃണശാലയിൽചെന്ന് അദ്ദേഹത്തെ ദൎശിച്ച് അധികനേരം സംഭാഷണംചെയ്യുകയുണ്ടായി

ഹൃഷീകേശത്തിൽ സ്ഥിരമായി നിവസിക്കുവാനുള്ള ഒരു സ്ഥാനം നിർമ്മിക്കുവാൻ ആജ്ഞ ചെയ്യുന്നപക്ഷം ഒരുക്കമാണെന്ന് ചില ഭക്തജനങ്ങൾ സ്വാമിജിയെ അറിയിച്ചുവെങ്കിലും സ്വാമികൾ അതിനെ നിഷേധിക്കുകയാണ് ചെയ്തത്. ജനങ്ങളും വ്യവഹാരങ്ങളും വർദ്ധിച്ചുവരുന്ന ഹൃഷീകേശത്തിൽ സ്ഥിരമായി നിവസിക്കുവാൻ സ്വാമികൾ ഇച്ഛിച്ചില്ല. സ്വാമികളുടെ ഭാവത്തെ അറിഞ്ഞ് സ്വാമികളുടെ ഭക്തന്മാരിൽ ഒരാളായ, ലക്നോ സ്മാൾ കാസ് കോർട്ടിലെ ഒന്നാം ജഡ്ജിയായിരുന്ന ഒരു ദേഹം ഉത്തരകാശിയിൽ സ്വാമികൾക്കായി ഒരു നിവാസകുടീരം നിർമ്മിച്ചുകൊടുക്കുകയും സ്വാമികൾ അധികമായി അവിടെത്തന്നെ നിവസിച്ചുവരികയും ചെയ്തിരുന്നു. അവിടെനിന്ന് 56 നാഴികമുകളിലുള്ള ശ്രീഗംഗോത്രീധാമത്തിലും സ്വാമികൾക്കായി ഒരു കുടീരം നിർമ്മിക്കപ്പെട്ടിട്ടുണ്ട്. അവിടെയും സ്വാമികൾ ചെന്ന് കുറേമാസം നിവസിച്ചുവന്നിരുന്നു. ഇങ്ങനെ ബ്രഹ്മവസ്തുവിൽത്തന്നെ ചിത്തസമാധിയെ ചെയ്തുകൊണ്ടും യാവച്ഛക്യം ബ്രഹ്മവിദ്യയെ പ്രചരിപ്പിച്ചുകൊണ്ടും അത്യന്തമേകാന്തമായി, ഋഷിസംഘങ്ങളാൽ ജുഷ്ടമായ ഹിമഗിരിശിഖരദേശങ്ങളിൽത്തന്നെ സമാധിപര്യന്തം വിരാജിച്ചിരുന്നു.

## ഗ്രന്ഥരചന

സ്വാമികൾ ഹൃഷീകേശത്തിൽ ചെന്ന് നിവസിച്ച് 4, 5 സംവത്സരത്തിനുള്ളിൽ മലയാളഭാഷയിലുള്ള പ്രേമംകൊണ്ടും ആ ഭാഷയിലുള്ള പ്രവൃത്തിസംസ്കാരംകൊണ്ടും ആ ഭാഷയിൽ ചില പുസ്തകങ്ങൾ എഴുതിയിരുന്നു. ഈശ, കേന, കഠോപനിഷത്തുകളുടെ ശങ്കരഭാഷ്യത്തിനനുവാദമായിരുന്നു ആ പുസ്തകങ്ങൾ. ശാണ്ഡില്യസൂത്രത്തിന് വിസ്തൃതമായ ഒരു വ്യാഖ്യാനവും എഴുതിയിട്ടുണ്ട്. എന്നാൽ ആ പുസ്തകങ്ങൾ പ്രകാശിക്കപ്പെടുകയുണ്ടായിട്ടില്ല. "കൈലാസയാത്ര" "ഹിമഗിരിവിഹാരം" ഇങ്ങനെ രണ്ടു പുസ്തകങ്ങൾ ഇപ്പോൾ മലയാളത്തിൽ പ്രകാശപ്പെടുത്തിയിട്ടുണ്ട്. 'ഹിമഗിരിവിഹാരം' ശ്രീ T. N. കേശവപിള്ള M. A. & L. T. ഇംഗ്ലീഷുഭാഷയിലേക്കു വിവർത്തനം ചെയ്തു 'Tyagi യിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിരുന്നത് ഇപ്പോൾ ഗ്രന്ഥരൂപത്തിലും പ്രകാശിതമായിട്ടുണ്ട്. സ്വാമികൾ 1929-ൽ ഉത്തരകാശിയിൽവെച്ച് കർക്കിടകമാസത്തിൽ ശ്രീസൌമ്യകാശീശ-ഉത്തരകാശിവിശ്വനാഥ-സ്തോത്രമെന്നപേരിൽ വേദാന്തപരമായ ഒരു സംസ്കൃതഗ്രന്ഥം രചിച്ചു. വിശ്വനാഥമന്ദിരത്തിൽ വിശ്വനാഥന്റെ മുമ്പിൽ പ്രതിദിനമെഴുതുന്ന പദ്യങ്ങളെ കേൾപ്പിച്ചുകൊണ്ടിരുന്നു. പിന്നെ **1931-ൽ** ബദരീനാഥത്തിൽവച്ച് ശ്രീബദരീശസ്തോത്രമെന്നൊരു സംസ്കൃതഗ്രന്ഥമെഴുതുകയുണ്ടായി. 1932-ന് ശേഷം പ്രതിവർഷം

നിയമേന ഗംഗോത്രിയിൽച്ചെന്ന് നിവാസംചെയ്തുകൊണ്ടിരുന്നു. അക്കാലത്ത് ശ്രീഗംഗോത്രീക്ഷേത്രമാഹാത്മ്യം, ശ്രീഗോമുഖീയാത്ര, ശ്രീഗംഗാസ്തോത്രം എന്നീ ഗ്രന്ഥങ്ങൾ സംസ്കൃതഭാഷയിൽത്തന്നെ അവിടുത്തുകാരുടെ പ്രാർത്ഥനയാൽ എഴുതുകയുണ്ടായി. ഈ ഗ്രന്ഥങ്ങളെല്ലാം ഉത്തരദേശത്തിൽ പ്രകാശിതമായിട്ടുണ്ട്. ശ്രീബദരീനാഥസ്തോത്രം ബദരീനാഥത്തിലെ മേശാന്തിയായിരുന്ന "റാവൽജി" ശ്രീ വാസുദേവൻനമ്പൂതിരിയാണ് ആദ്യം പ്രകാശപ്പെടുത്തിയത്. മററുള്ള ഗ്രന്ഥങ്ങളെല്ലാം ഗുർജ്ജരദേശീയനായ ശ്രീവല്ലഭരാമശർമ്മ എന്ന വിദ്വാൻ (അദ്ദേഹം ശ്രീ സ്വാമിജിയുടെ ഒരു പ്രധാന ഗൃഹസ്ഥശിഷ്യനാണ്)—ഹിന്ദീവ്യാഖ്യാനത്തോടുകൂടിയും അല്ലാതെയും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ശ്രീബദരീശസ്തോത്രം കൊല്ലങ്കോട് ശ്രീ പി. ഗോപാലൻനായരുടെ മലയാളവ്യാഖ്യാനത്തോടുകൂടിയും ശ്രീസൌമ്യകാശീശസ്തോത്രം ശ്രീപരമാനന്ദതീർത്ഥപാദസ്വാമികളുടെ മലയാളവ്യാഖ്യാനത്തോടുകൂടിയും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ഉത്തരദേശത്തിലെ പല സുഹൃത്തുക്കളുടെയും ഭക്തന്മാരുടെയും ശിഷ്യന്മാരുടെയും ഉൽക്കണ്ഠയെ ശമിപ്പിക്കുവാൻവേണ്ടി സ്വാമികൾ സ്വയമായിത്തന്നെ സംസ്കൃതഭാഷയിൽ തന്റെ ആത്മചരിതം ഈശ്വരദർശനമെന്നപേരിൽ വിരചിച്ചിട്ടുണ്ട്. ആ ഗ്രന്ഥം ദേവനാഗരലിപിയിൽ ശ്രീവല്ലഭരാമശർമ്മയും മലയാളലിപിയിൽ ശ്രീ പി. കൃഷ്ണപിള്ളയും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

## വിദേഹമുക്തി

ഇങ്ങനെ ഗ്രന്ഥരചനകൊണ്ടും ധർമ്മോപദേശങ്ങൾകൊണ്ടും ലോകത്തെ അനുഗ്രഹിച്ചുകൊണ്ട് യഥാർത്ഥജീവന്മുക്തനായി വിജയിച്ചിരുന്ന സ്വാമികൾക്ക് 1956 ആദ്യം മുതൽ ശരീരാസ്വാസ്ഥ്യം തുടങ്ങി. ശരിയായ ദഹനമില്ലായ്മയായിരുന്നു പ്രധാന രോഗം. എന്നാൽ ആ വസ്തുത അദ്ദേഹം ആരെയും അറിയിച്ചിരുന്നില്ല. ശരീരം ക്ഷീണിച്ചുതുടങ്ങിയപ്പോഴാണ് ശിഷ്യന്മാർതന്നെ സ്വാമികളുടെ രോഗവിവരം മനസ്സിലാക്കിയത്. എന്നാൽ ശരീരത്തിന് ക്ഷീണമുണ്ടായിരുന്നുവെങ്കിലും പഴയ ചര്യകളും നിയമങ്ങളും അദ്ദേഹം ദേഹപാതപര്യന്തം അശേഷവും ഉപേക്ഷിച്ചിരുന്നില്ല. ചികിത്സിച്ച് ശരീരാസ്വാസ്ഥ്യം മാററണമെന്നാഗ്രഹമുണ്ടായിരുന്ന ശിഷ്യന്മാരോട് സ്വാമികൾ പറഞ്ഞത്, ശരീരധർമ്മം മുറക്ക നടക്കും, ഏതു ജ്ഞാനിയും ശരീരപ്രാരബ്ധം കുറച്ച് അനുഭവിക്കും. പക്ഷെ ആ പ്രാരബ്ധാനുഭവത്തിലും ജഗന്മിഥ്യാത്വബുദ്ധിയും ആത്മാനുഭൂതിയും ആശ്വാസമരുളിക്കൊണ്ടിരിക്കും എന്നായിരുന്നു. സ്വാമികളുടെ ശരീരാസ്വാസ്ഥ്യമറിഞ്ഞ് അനേകം മഹാത്മാക്കളും അനേകം സാധാരണക്കാരും ഉത്തരകാശിയിലുള്ള ശ്രീതപോവനകുടീരത്തിൽ വന്നുകൊണ്ടിരുന്നു. അവരെയെല്ലാം പഴയതു

പോലെ ഉപദേശം നൽകി അനുഗ്രഹിച്ചുകൊണ്ടുമിരുന്നു. 1957 ജനുവരി 16-ാംനു ബ്രാഹ്മമുഹൂർത്തത്തിൽ സ്വാമികൾ തന്റെ പ്രാരബ്ധശരീരത്തെയുപേക്ഷിച്ചു് വിദേഹമുക്തനായി. മകരമാസത്തിലെ പൂയവും പൌർണ്ണമിയും ചേർന്ന ദിവസം ഭാരതമൊട്ടുക്കുമുള്ള ഹിന്ദുക്കൾ ഒരു പുണ്യദിവസമായിട്ടാണല്ലോ കൊണ്ടാടുന്നതു്. ഉത്തരകാശിയിലെ വിശ്വനാഥമന്ദിരത്തിലെ മഹോത്സവവും അന്നാണു് കൊണ്ടാടുക പതിവു്. ഉത്തരപ്രദേശത്തുള്ള പല സ്ഥലങ്ങളിൽനിന്നും ആ ഉത്സവത്തിൽ പങ്കുകൊള്ളാൻ ധാരാളം ഭക്തന്മാർ വന്നുചേരും. അങ്ങനെ 1957 ജനുവരി 16-ാംനു വന്നുചേർന്ന ഭക്തജനങ്ങളുടെ അകമ്പടിയോടും അനവധി സന്ന്യാസിമഹാത്മാക്കളുടെയും ബ്രഹ്മചാരികളുടെയും സഹകരണത്തോടുംകൂടി ശ്രീതപോവനസ്വാമികളുടെ ഭൌതികപിണ്ഡത്തെ സ്വശിഷ്യന്മാർ ഗംഗാജലത്തിൽ കുളിപ്പിച്ചു് ചന്ദനവും ഭസ്മവും മാല്യങ്ങളുമണിയിച്ചു് വിധിയാംവണ്ണം പൂജിച്ചു് ഒരു മഞ്ചത്തിലിരുത്തി സൌമ്യകാശീശക്ഷേത്രസമീപത്തുള്ള ഭരദ്വാജകുണ്ഡത്തിലേക്കു കൊണ്ടുപോയി ഉത്തരഇന്ത്യയിലെ രീതിയനുസരിച്ചു് ആ ഭൌതികപിണ്ഡം ഗംഗാനദിയിൽ സമർപ്പിച്ചു് ഭക്തിപൂർവം ഗംഗാസ്നാനവുംകഴിഞ്ഞു് എല്ലാവരും പിരിഞ്ഞു.

ഒരു ജ്ഞാനി എങ്ങനെ എവിടെവച്ചായാലും ശരി ഭൌതികപിണ്ഡം ഉപേക്ഷിക്കുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ ജ്ഞാനനിഷ്ഠക്കോ മുക്തിക്കോ ഉൽക്കർഷമോ അപകർഷമോ സംഭവിക്കുന്നില്ല. എന്നാൽ ജീവന്മുക്തനായിരുന്ന ശ്രീ സ്വാമികൾ മഹാതപസ്വികൂടിയായിരുന്നതുകൊണ്ടായിരിക്കാം ഉത്തരായനത്തിലെ മാഘപൌർണ്ണമിദിനം ബ്രാഹ്മമുഹൂർത്തത്തിൽ ബ്രഹ്മവിലീനനായതു്,

"വ്യാസോഽഥവാ വിയദുപേതശരച്ഛശാങ്കഃ
കിം വാ ദശാവതരണേഽന്യതമോ മഹർഷിഃ
ആഹോസശങ്കരയതിർഭഗവാൻ കിമേഷ
ശ്രീമാനയം വിജയതേഽത്ര തപോവനം സഃ

എന്നിങ്ങനെ വർണ്ണിതനായ ശ്രീ തപോവനസ്വാമികളുടെ പരിപാവനമായ ജീവിതവും ഉപദേശങ്ങളും മാനവസമുദായത്തിനു് പരമാനന്ദപ്രാപ്തിക്കു് പ്രചോദനം നൽകി എന്നെന്നും വിജയിക്കട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# രണ്ടാംപതിപ്പിൻെറ പ്രസാധകന്മാരുടെ മുഖവുര

ശ്രീ.

ഓം നമോ ഭഗവതേ വാസുദേവായ.

ശ്രീഹിമഗിരിവിഹാരപ്രബന്ധം പരമഹംസ പരിവ്രാജകാചാര്യ ശ്രീ തപോവനസ്വാമിപാദവിരചിതം എന്നറിയുന്നവരോട് പ്രബന്ധമാഹാത്മ്യത്തെപ്പററി പറഞ്ഞറിയിപ്പിക്കേണ്ടതായ ആവശ്യമുണ്ടെന്നു തോന്നുന്നില്ല. പ്രഥമതഃ മൂന്നുഭാഗങ്ങളായി പ്രസിദ്ധീകൃതങ്ങളായ ഈ വിശിഷ്ടഗ്രന്ഥത്തിന്റെ കർത്താവിൻെറയും ഗ്രന്ഥത്തിൻെറയും അസാധാരണമഹിമയെ മഹാകവി ഉള്ളൂരും, സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ പ്രസാധകൻെറ നിലയിലും അതിശയോക്തിലേശസ്പർശമില്ലാതെ പ്രതിപാദിച്ചിട്ടുണ്ട്. പുസ്തകത്തിലെ പ്രതിപാദ്യമുഖ്യവിഷയം ഇന്നതാണെന്നു ശ്രീസ്വാമിപാദങ്ങൾതന്നെ പ്രകടമാക്കീട്ടുള്ള "പ്രാക്കഥനം" എന്ന മഹനീയലേഖനം ഈ പുസ്തകത്തിൽ ആദ്യം കൊടുത്തിട്ടുള്ളതിനാൽ ഞങ്ങൾ അതിലധികമായിട്ടൊന്നും പറവാനാഗ്രഹിക്കുന്നില്ല. എങ്കിലും സ്വാമിപാദങ്ങളുടെ ദുശ്ചരതപശ്ചര്യയിൽ അന്തർഗതമായ ഒരു രഹസ്യസംഗതിയെ അല്പം പ്രകാശിപ്പിക്കാം.

സ്പർശനമാത്രത്താൽ ശരീരത്തിലെ രക്തപ്രസരത്തെ സ്തംഭിപ്പിക്കുന്ന ഹിമാനിയിൽ നിരന്തരം ഉല്ലാസസമേതമായ വിഹാരം, ദുർഗമഗിരിശൃംഗങ്ങളിൽ ആരോഹാവരോഹണം, സാധാരണന്മാർക്ക് സീമാതീതപ്രേമാസ്പദമായ ശരീരത്തിൽ നിസ്പൃഹത, എന്നിവ എങ്ങനെ ഉണ്ടാകുന്നു എന്ന സംശയമുണ്ടാകാനവകാശമുണ്ട്. അതിന്ന് ശാസ്ത്രീയവും അനുഭവൈകവേദ്യവുമായ സമാധാനം:— മായ അല്ലെങ്കിൽ പ്രകൃതിക്കാശ്രയമായ സർവ്വേശ്വരനേയും, സർവ്വേശ്വരതത്ത്വസാക്ഷാൽകാരം സിദ്ധിച്ച മഹാത്മാവിനേയും പ്രകൃതി ബാധിക്കുന്നില്ല. എന്നു മാത്രമല്ല അവരുടെ അഭീഷ്ടത്തെ അനുവർത്തിക്കയും ചെയ്യുന്നു. ഇതരന്മാർ മായാധീനന്മാരാകയാൽ അവർ പ്രകൃതിയെ ഭയപ്പെടുന്നു. അതിനാൽ ഇതരന്മാർക്ക് സാദ്ധ്യമല്ലാത്ത മഹൽകാര്യങ്ങളെ നിഷ്പ്രയാസം നിർഭയം സാധിക്കുന്നതു് സർവ്വേശ്വരസാക്ഷാൽകാരലക്ഷണം എന്നു സിദ്ധമാകുന്നു. പ്രിയസന്താനങ്ങളെ പ്രേമമയിയായ ജനനി ആനന്ദിപ്പിക്കുന്നതുപോലെ സാക്ഷാൽ ജഗജ്ജനനിയായ ഭഗവതി, പ്രകൃതി, സ്വാമികളെ ആനന്ദിപ്പിക്കുന്നതിൽനിന്നു ഭഗവാനും ഭഗവതിയും രണ്ടല്ല ഒന്നുതന്നെ എന്നു സ്വാനുഭവരൂപേണ സാധാരണ ജനങ്ങളെ സ്വാമിപാദങ്ങൾ ധരിപ്പിക്കുന്നു എന്ന നിഗൂഢമായ രഹസ്യം പാഠകമഹാശയന്മാർക്ക് ഈ ഗ്രന്ഥപരിശീലനത്തിൽനിന്നു ധരിപ്പാൻ സാധിക്കും.

മനുഷ്യശരീരലാഭം ഈശ്വരസാക്ഷാൽകാരംകൊണ്ടു മാത്രമേ സഫലമാകയുള്ളൂ. അതെത്ര വേഗത്തിൽ സാധിക്കുമോ അത്രയും ശ്രദ്ധയോടും വിഷയവൈരാഗ്യത്തോടും ഈശ്വരപ്രേമത്തോടുംകൂടെ സ്വധർമ്മനിർവ്വഹണത്തിൽ മനസ്സിരുത്തേണമെന്ന് സർവ്വലോകഹിതോപദേശം ഈ പുസ്തകദ്വാരാ ചെയ്തിരിക്കുന്ന ഈ മഹാത്മാവിൻെറ നിരതിശയമായ കാരുണ്യം സർവ്വലോകക്ഷേമകരമായി വിജയിക്കട്ടെ.

പ്രഥമപ്രസിദ്ധീകരണം മൂന്നു ഭാഗമായിട്ടായിരുന്നുവെല്ലൊ. അതിനെ ഏകാകൃതിയാക്കി പ്രസിദ്ധപ്പെടുത്തുവാൻ ഞങ്ങളെ അധികാരപ്പെടുത്തിയതിനെ അനുഗ്രഹമായിക്കരുതുന്നു. മൂന്നായതിനെ ഒന്നായിട്ടും ഒന്നിനെ മൂന്നായിട്ടും കാണാമെങ്കിലും വസ്തുവിന്നു മാററമില്ലെന്നും മൌനഭാഷയിൽ ഞങ്ങളോടും പാഠകമഹാശയന്മാരോടും അഗാധഹൃദയനായ സ്വാമിപാദങ്ങൾ ചെയ്യുന്ന ഉപദേശമായിട്ടു ഞങ്ങൾ ധരിക്കുന്നു.

വേദാന്തതത്ത്വം നന്നായറിഞ്ഞവൎക്കു ഈ ഗ്രന്ഥം ആനന്ദാസ്പദമായിരിക്കും. തത്ത്വജിജ്ഞാസയുള്ളവൎക്കു സന്മാർഗ്ഗത്തെ കാട്ടികൊടുക്കും. സാഹിത്യരസികന്മാൎക്കു രസാസ്വാദനത്തിന്നു വേണ്ടുന്ന സാമഗ്രികൾ ഇതിലുണ്ട്. സർവ്വലോകപരമഗുരുവായ ശ്രീപരമേശ്വരൻെറ ശ്വശ്രുരനും ജഗദംബികയായ ശ്രീപാർവ്വതീദേവിയുടെ പ്രിയപിതാവും, സർവ്വാശ്ചര്യരത്നങ്ങളുടെ വിളഭൂമിയും, ദേവതാത്മാവുമായ പർവ്വതരാജൻെറ മഹാവിഭൂതിയെ കണ്ടതുപോലെ കേട്ടറിവാനും ആഹ്ലാദിപ്പാനും യോഗ്യതയും യോഗവും ഉള്ളവൎക്കു ഇതിലധികം സമുചിതമായ ഒരു പ്രബന്ധം ഇതുവരെ ഉണ്ടായിട്ടില്ലെന്ന് ഇതു വായിക്കുന്നവൎക്കനുഭവപ്പെടും. ഇങ്ങനെ അനേകവിധത്തിലുള്ള അധികാരികളെ ഒരേ പ്രബന്ധത്താൽ ഒരേ സമയത്തിൽ അനുഗ്രഹിച്ചിരിക്കുന്ന പരമഹംസപരിവ്രാജകാചാര്യസ്വാമിപാദങ്ങൾക്കു സർവ്വരും—വിശിഷ്യ മലയാളികൾ—ഏന്നെന്നും കടപ്പെട്ടവരാണെന്നു ഞങ്ങൾ കരുതുന്നു. സർവ്വജീവരാശികളുടെ യോഗക്ഷേമത്തിന്നായി ദുശ്ചരതപസ്സാചരിച്ചുകൊണ്ടു ഉത്തരകാശിയിൽ വിരാജിക്കുന്ന "ശ്രീഹിമഗിരിവിഭൂതി" യെന്നു സുപ്രസിദ്ധനായ സ്വാമിപാദങ്ങളിൽ ഏകീകൃതമായ ഈ പ്രഥമപ്രസിദ്ധീകരണത്തെ ഞങ്ങൾ സാദരം നിവേദിക്കുന്നു. മഹാജനങ്ങൾ ഈ പുസ്തകസ്വീകാരത്താൽ ഞങ്ങളെ അനുഗ്രഹിക്കേണമെന്നും പ്രാർത്ഥിക്കുന്നു.

ശുഭമസ്തു.

സാഹിത്യകുശലൻ പണ്ഡിററ് പി. ഗോപാലൻനായർ.
കെ. വി. അച്യുതൻനായർ.

# വിഷയവിവരം

# ഹിമഗിരിവിഹാരം

## ഒന്നാം ഭാഗം.

---

## ഹൃഷീകേശം

## I

ഈശ്വരൻ തന്നെ സത്യം. സത്യം തന്നെ ഈശ്വരൻ. സത്യവസ്തുവെ ശരണീകരിച്ചു സത്യജീവിതം നയിക്കുന്ന പലേ വർണ്ണികളും, പലേ ആശ്രമികളും, വിശേഷിച്ച് വിവിധസമ്പ്രദായത്തിലുൾപ്പെട്ട പലേ സാധുക്കളും ഏതൊരു മഞ്ജുളസ്ഥാനത്തിൽ, ഏതൊരേകാന്തഗംഭീരമായ വനാന്തരത്തിൽ, ഏതൊരു പവിത്രതരമായ ഭാഗീരഥീതടത്തിൽ തപോവൃത്തിയിൽ നിവസിച്ചുവരുന്നുവോ, ആ സ്ഥാനമാകുന്നു ഹൃഷീകേശം.

സുപ്രസിദ്ധമായ ഹരിദ്വാരത്തിൽനിന്നു ഹിമാലയവനത്തിൽക്കൂടെ 14 നാഴിക വടക്കോട്ടു യാത്രചെയ്താൽ അവിടെ പുണ്യക്ഷേത്രമായ ഹൃഷീകേശം സംപ്രാപ്തമാകുന്നു. നാലുപാടും പച്ചനിറത്തിൽ നീണ്ടു വിശാലമായി തിങ്ങിനില്ക്കുന്ന വനരാജികളുടേയും, വിശിഷ്യ കിഴക്കും വടക്കും വ്യാപിച്ചുനില്ക്കുന്ന മണിക്കൂടം മുതലായ മഹീധരങ്ങളുടേയും, വിശാലമായി, നീലനീലമായി, നിതാന്തനിർമ്മലമായി, ഒഴുകിക്കൊണ്ടിരിക്കുന്ന ഭാഗീരഥിയുടേയും, അലൌകികമായ സുഷമാപുഞ്ജം ആ വനപ്രദേശത്തെ എത്രയോ രമ്യവും ആകർഷകവുമാക്കിത്തീർക്കുന്നു. രൈഭ്യൻ എന്നുപേരായമഹർഷി ഹൃഷീകങ്ങളെ, അതായതു് ഇന്ദ്രിയങ്ങളെ, അടക്കി ഇവിടെ തപം ചെയ്തിരുന്നതുകൊണ്ടു്, ഈ സ്ഥലം "ഹൃഷീകേശ"മെന്നു വ്യപദേശിക്കപ്പെട്ടുവരുന്നു. വിഷ്ണുഭഗവാൻ ഒരു മാവിന്റെ കൊമ്പിൽ ഇരുന്നുകൊണ്ടു് രൈഭ്യനു ദർശനം കൊടുക്കയും, വിഷ്ണുവിൻെറ ഭാരം നിമിത്തം ആമ്രശാഖ കുബ്ജമാകയും, അതായതു് വളയുകയും, ചെയ്തുവെന്നും, അതു നിമിത്തം ഈ സ്ഥലത്തിന്നു് "കുബ്ജാമ്രക"മെന്നു പേരുണ്ടായിയെന്നും സ്ഥലപുരാണം കഥിക്കുന്നു. ഏതായാലും ഈ പുണ്യക്ഷേത്രം പുരാണമഹർഷിമാരുടെ എത്രയോ രമ്യമായ ഒരു തപഃസ്ഥാനമായിരുന്നുവെന്നു് ശബ്ദം വഴിക്കു മാത്രമല്ല, അനുമാനംവഴിക്കും നിർണ്ണയിക്കുവാൻ സാധിക്കുന്നതാണു്. സപ്തർഷികൾ തുടങ്ങിയ ഋഷിപുംഗവന്മാരും, ശ്രീരാമലക്ഷ്മണന്മാർ, ഭരതശത്രുഘ്നന്മാർ തുടങ്ങിയ പലേ രാജപുംഗവന്മാരും, ഇവിടെ നിവസിച്ചു തപം ചെയ്തിരുന്ന

തായ സ്ഥാനങ്ങൾ ഇപ്പോഴും കാണപ്പെടുന്നുണ്ടു്. പണ്ടത്തെ ഋഷികൾ മാത്രമല്ല, ശങ്കരഭഗവാൻ, രാമാനുജപൂജ്യപാദർ, തുടങ്ങിയ ഇടക്കാലങ്ങളിലെ പല ആചാര്യന്മാരും വിശിഷ്ടമായ ഈ തപോവനത്തെ ഉപസേവിച്ചിട്ടുള്ളതായി പറയപ്പെടുന്നു. ഇങ്ങനെ പണ്ടേക്കുപണ്ടേ വളരെ കാലമായി ഋഷികളുടെ തപഃസ്ഥാനമായിരുന്ന ഈ പുണ്യപ്രദേശം, ഇപ്പോൾ വിശേഷിച്ചു വിരക്തന്മാരായ സാധുമഹാത്മാക്കളുടെ വിഹാരഭൂമിയായിച്ചമഞ്ഞിരിക്കുന്നുവെന്നുള്ളതിൽ അത്ഭുതമില്ല. കുറെ സംവത്സരങ്ങൾക്കു മുമ്പുവരെ ദേശദുർഗ്ഗമതകൊണ്ടും, അന്നവൈരള്യംകൊണ്ടും, ഫലമൂലാശികളും മഹാതിതിക്ഷുക്കളുമായ ദുർല്ലഭം ചില മഹാത്മാക്കൾക്കു മാത്രമേ ഇവിടെ സ്ഥിരനിവാസം ചെയ്യുവാൻ സാധിച്ചിരുന്നുള്ളുവത്രെ. എന്നാൽ അദ്ധ്യാത്മപഥത്തിൽ സഞ്ചരിക്കുന്ന മഹാന്മാരുടെ പരിചര്യയിൽ ബദ്ധപരികരന്മാരായ ഭക്തജനങ്ങളുടെ വ്യവസായം നിമിത്തം ക്രമേണ ആ വക കഠിനതകളെല്ലാമസ്തമിച്ചു വിരക്തസാധുക്കളുടെ സുഖസഞ്ചാരത്തിന്നും സുഖനിവാസത്തിന്നും യോഗ്യമായ ഒരു സ്ഥാനമായിത്തീർന്നു. ഇപ്പോളാകട്ടെ, കാലചക്രത്തിൻെറ ഗതിവേഗം നിമിത്തം, വിസ്മയനീയമായ പല പരിവർത്തനങ്ങളും സംഭവിച്ചിരിക്കുന്നു. സിംഹവ്യാഘ്രഗജാദികളുടെ ഗർജ്ജനംകൊണ്ടു മുഖരിതമായിരുന്ന ഹൃഷീകേശം മോട്ടോർവണ്ടികളുടേയും തീവണ്ടിയുടേയും നിരന്തരരവംകൊണ്ടു് ആപൂരിതമായിത്തീർന്നിരിക്കുന്നു. വളരെ ക്ലേശത്തോടുകൂടെ തിതിക്ഷുക്കൾക്കുമാത്രം പ്രത്യേകം ചില കാലങ്ങളിൽ പ്രാപ്യമായിരുന്ന ഹൃഷീകേശം സർവ്വർക്കും സർവ്വകാലങ്ങളിലും സുപ്രാപമായിക്കഴിഞ്ഞിരിക്കുന്നു. വൃശ്ചികസർപ്പാദികളുടേയും മലമ്പനിയുടേയും ഭയം നിമിത്തം ചാതുർമ്മാസ്യത്തിൽ ജനശൂന്യമായിരുന്ന ഹൃഷീകേശം ഏതു മാസത്തിലും ഒരുപോലെ ജനസങ്കുലമായിത്തീർന്നിരിക്കുന്നു. ഏതായാലും ഏകാന്തദേശത്തെ ഇച്ഛിക്കുന്ന സമാധിപ്രിയന്മാർക്കു് ഒട്ടുംതന്നെ രസമാകാത്ത പല വമ്പിച്ച പരിവർത്തനങ്ങളും ഇവിടെ ഉണ്ടായിക്കഴിഞ്ഞിരിക്കുന്നുവെന്നേ പറയേണ്ടതുള്ളു. ഹാ! കാലദേവതയുടെ പ്രതാപത്തെ ആർക്കു തടുക്കുവാൻ സാമർത്ഥ്യമുണ്ടു്?

എന്നാൽ കാലഭേദം നിമിത്തം എന്തുതന്നെ പരിവർത്തനങ്ങൾ സംഭവിച്ചുവെന്നിരുന്നാലും, ഹൃഷീകേശം പണ്ടത്തെപ്പോലെ ഇപ്പോഴും ഒരു ഋഷിഭൂമിയായിത്തന്നെ വിജയിക്കുന്നു. ഇവിടത്തെ നിവാസികൾ പ്രായേണ ശാന്തിദാന്ത്യാദി ഗുണങ്ങളോടുകൂടിയവരെന്നു മാത്രമല്ല, വേദാന്തവിദ്യയിൽ നിഷ്ണാതന്മാരുമാകുന്നു. സംസ്കൃതഗ്രന്ഥങ്ങൾ വഴിക്കല്ലെങ്കിൽ വിചാരസാഗരവും വൃത്തിപ്രഭാകരവും വഴിക്കെങ്കിലും അവർ വേദാന്തപദാർത്ഥങ്ങളെ അധിഗമിക്കുന്നു. ബ്രഹ്മവിദ്യയെപ്പററി പ്രമാണം, പ്രമേയം, അവച്ഛേദകം, അവച്ഛിന്നം എന്നും മററുമുള്ള ശാസ്ത്രീയപദങ്ങളെപ്പോലും പ്രയോഗിച്ചുകൊണ്ടു്, പണ്ഡിതസമക്ഷം വ്യാഖ്യാനം ചെയ്യുവാനുള്ള കോപ്പു്, എഴുത്തും വായനയും നല്ലപോലെ അറിയാത്ത

അവിടത്തെ സ്ത്രീകൾക്കുപോലും ഉണ്ടെന്നുള്ളതിനെ ഓർക്കുമ്പോൾ, സൽസംഗത്തിലും കഥാശ്രവണത്തിലും അവൎക്കുള്ള താൽപര്യത്തേയും, അവരുടെ ശുഭസംസ്കാരത്തേയും പററി വിസ്മയിക്കേണ്ടിയിരിക്കുന്നു. എന്നാൽ ദക്ഷിണദേശത്തിൽ വലിയ സംസ്കൃതജ്ഞന്മാർപോലും "ജീവന്റെ ലക്ഷണമെന്താണു്? മോക്ഷത്തിന്റെ സ്വരൂപമെന്താണു്?" എന്നുള്ള പ്രശ്നങ്ങൾക്കു് ഉത്തരം പറവാൻ കുറെ ഞെരുങ്ങുമെന്നുള്ളതിൽ സംശയമില്ല. ഇതു്, അവരുടെ അപരാധമല്ല. ദക്ഷിണദേശത്തിൽ വേദാന്ത സംസ്കാരത്തിന്നു് പലതുകൊണ്ടും സൌകൎയ്യം നന്നെ കുറയും. അതിരിക്കട്ടെ ഹൃഷീകേശത്തിൽ ഇങ്ങനെ മനുഷ്യർ മാത്രമല്ല, പശുക്കളും പക്ഷികളും വൃക്ഷങ്ങളും കൂടി എപ്പോഴും "ശിവോഹം, ശിവോഹം" എന്നിങ്ങനെ ഭാവനം ചെയ്യുന്നപോലെയും, ശമം, ദമം, മൈത്രി, കരുണ മുതലായ ദൈവഗുണങ്ങളാൽ മണ്ഡിതന്മാരെന്ന പോലെയും കാണപ്പെടുന്നു. ഗോക്കളും, കുരങ്ങന്മാരും, കുരുവി, കാട, കൃത്താംകീരി മുതലായ ചെറുപക്ഷികളും, എലി, അണ്ണൻ, കീരി മുതലായ ചെറുജന്തുക്കളും ഇവിടെ മഹാത്മാക്കളുടെ അരികെ വന്നു് ഭോജനം ചെയ്യുന്നതിൽ വിശേഷിച്ചു് യാതൊരു ഭയവും പ്രദർശിപ്പിക്കാറില്ല ഈ സാധു ചിലപ്പോൾ ഹൃഷീകേശത്തിൽ നിവസിക്കുന്ന അവസരങ്ങളിൽ പൎണ്ണശാലയിൽ ഭിക്ഷാന്നം ഭുജിക്കുകയാണെങ്കിൽ, അണ്ണനും പക്ഷികളും നിശ്ശങ്കം എന്റെ അരികെ വന്നു് റൊട്ടി (ഗോതമ്പുപലഹാരം) യും മററും എന്റെ കയ്യിൽനിന്നു നിർബ്ബന്ധപൂൎവ്വം വാങ്ങി ഭുജിക്കുക പതിവാകുന്നു. ഗംഗാതീരത്തിലാണു് ഭക്ഷണം കഴിക്കുന്നതെങ്കിൽ, ക്രൂരന്മാരായ മത്സ്യങ്ങൾ സഹഭോജികളാകുന്നു. കുരങ്ങന്മാർ കയ്യിൽനിന്നു ഭക്ഷണം വാങ്ങി കഴിക്കുമെന്നു മാത്രമല്ല, അവർക്കു കൊടുക്കാത്തപക്ഷം ഭക്ഷ്യപദാൎത്ഥത്തെ ബലാൽകാരമായി പിടിച്ചുപറിച്ചു ഭുജിക്കുകയും ചെയ്യുന്നു. ഗോക്കൾക്കു മനുഷ്യരിലുള്ള പ്രേമവും അവയുടെ ശാന്തപ്രകൃതിയും കണ്ടാൽ ആശ്ചൎയ്യജനകമാകുന്നു. മനുഷ്യരെ കണ്ടാൽ ഭയപ്പെട്ടോടുന്ന തിൎയ്യഗ്ജന്തുക്കൾക്കു് അവരുടെ പേരിൽ ഇത്രയും പ്രേമവും ആധിപത്യവുമെങ്ങനെ ലഭിച്ചു? പ്രേമത്തിൽനിന്നു പ്രേമമുണ്ടാകുന്നു. ദ്വേഷത്തിൽനിന്നു ദ്വേഷമുത്ഭവിക്കുന്നു. ആത്മസദൃശമായി സൎവ്വത്തേയും വീക്ഷിച്ചു് അഹിംസാതത്വത്തെ അതിനിഷ്കൎഷയോടെ ദീക്ഷിച്ചു പ്രേമമൂൎത്തികളായി ഇവിടെ വിരാജിച്ചുവന്നിരുന്ന മഹാത്മാക്കളുടെ ശാന്തിമാഹിമയാണു് ഇവിടത്തെ സർവ്വ ജന്തുക്കളുടേയും ഈദൃശമായ ശാന്തിസംസ്കാരത്തിന്നും സ്വഭാവമാധുൎയ്യത്തിന്നും ഹേതുവെന്നുള്ളതിൽ സംശയിപ്പാനില്ല. ഹാ! ശുദ്ധമായ അഹിംസയുടെ സന്നിധിയിൽ ക്രൌൎയ്യം കാരുണ്യമായും, ഭയം മൈത്രിയായും, ചാപല്യം ശാന്തിയായും പരിണമിക്കുന്നു.

പിന്നെ ഹൃഷീകേശം ബഹുകാലമായി ബുദ്ധന്മാരും ബുഭുത്സുക്കളുമായ പുണ്യാത്മാക്കളുടെ നിവാസഭൂമിയായി വൎത്തിക്കുന്നുവെന്നുള്ളതു് എത്രയൊ ഉപ

പന്നമായിരിക്കുന്നു. ബുദ്ധന്മാർക്ക് തത്ത്വനിഷ്ഠയാകുന്ന ആനന്ദജീവിതത്തിന്നും, ബുഭുത്സുക്കൾക്ക തത്ത്വാഭ്യാസത്തിന്നും വേണ്ടുന്ന എല്ലാ ആനുകൂല്യങ്ങളും ഈ പുണ്യക്ഷേത്രത്തിലുണ്ട്. പുരുപുണ്യമൂർത്തിയായി, പതിതപാവനിയായ ഭാഗീരഥി സർവ്വദാ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഭാഗീരഥിയുടെ വിശാലപുളിനങ്ങളും, വടക്കും കിഴക്കും നീണ്ടുകിടക്കുന്ന രമ്യമായ വനാന്തരങ്ങളും ഏകാന്തപ്രിയന്മാരായി, സമാധിപരന്മാരായ തത്ത്വവിത്തുകൾക്ക് ആനന്ദത്തെ വർഷിക്കുന്ന പ്രദേശങ്ങളാകുന്നു. നിർവ്വിഷയമായ ശാന്തിസുഖത്തെ അനുഭവിക്കുവാനിച്ഛിക്കുന്ന പ്രബുദ്ധന്മാർക്ക് ഇങ്ങനെയുള്ള ഏകാന്തതരമായ പ്രദേശങ്ങൾ അമരാവതിയെന്നപോലെ പ്രിയതരമാകുന്നു. അതുകൊണ്ട് ആത്മാരാമന്മാരായി, ആത്മക്രീഡന്മാരായി ഉപരതവൃത്തിയിൽ ജീവിതം നയിക്കുന്ന സിദ്ധന്മാർ ഹൃഷീകേശത്തെ ആശ്രയിക്കുന്നുവെങ്കിൽ, അതെത്രയോ സ്വാഭാവികംതന്നെ.

ഇനി ബുഭുത്സുക്കളായ സാധകന്മാരെപ്പററി പറകയാണെങ്കിൽ, അവക്ക് ഹൃഷീകേശനിവാസം പുണ്യപരിപാകജന്യമായ ഒരു മഹാനുഗ്രഹമാണെന്നു നിസ്സംശയം പറയാം. സത്യവസ്തുവെ അപരോക്ഷമായി കണ്ടു തൃപ്തിപ്പെടുവാനിച്ഛിക്കുന്നവരായ ജിജ്ഞാസുക്കളുടെ മുഖ്യമായ കർത്തവ്യം ശ്രവണമനനാദികളുടെ നിരന്തരമായ അനുഷ്ഠാനമാകുന്നു. ശ്രവണാദികളുടെ അഭ്യാസമാകട്ടെ, വിവിക്തദേശത്തേയും മനഃപ്രസാദത്തേയും അനിവാര്യമായ വിധത്തിൽ അപേക്ഷിക്കുന്നുവെന്നുള്ളതും പ്രസിദ്ധമാണ്. അങ്ങനെയാണെങ്കിൽ, ഏകാന്തമഞ്ജുളമായി, ചേതോവികാരകങ്ങളായ വിഷയങ്ങളുടെ സംബന്ധലേശമില്ലാത്തതായി, സ്വയമേവ ചിത്തത്തിന്നു പ്രസാദത്തേയും പ്രമോദത്തേയും പ്രദാനം ചെയ്യുന്നതായി, പവിത്രമായ ഹൃഷീകേശവനം ആത്മാഭ്യാസികളുടെ മുഖ്യമായ നിവാസഭൂമിയായി വിരാജിക്കുവാൻ യോഗ്യമാണെന്നുള്ളതിൽ സംശയമെന്തുണ്ട്? വീട്ടിൽ ഇരുന്നു പഠിക്കുന്നതിലധികം വിദ്യാലയത്തിൽ ചെന്നു പഠിക്കുന്നതു നിസ്സംശയമായി ദൃഢമായ ജ്ഞാനത്തിന്ന് എപ്രകാരം ഉപകരിക്കുന്നുവോ, അതുപോലെ എത്രതന്നെ ബുദ്ധിമാനെന്നിരിക്കിലും, തനിയെ ബ്രഹ്മവിചാരം ചെയ്യുന്നതിലധികം, ബ്രഹ്മവിത്തുകളുടേയും ബ്രഹ്മാഭ്യാസികളുടേയും ഇടയിൽ ഇരുന്നു ബ്രഹ്മവിചാരം ചെയ്യുന്നതു് ജ്ഞാനത്തെ സംശയരഹിതമായി ദൃഢീകരിക്കുവാൻ വളരെ ഉപകരിക്കുന്നു. അങ്ങനെയാണെങ്കിൽ ബുഭുത്സുക്കൾക്ക് ബ്രഹ്മാഭ്യാസത്തിന്നുള്ള ഭാരതത്തിലെ ഏററവും വമ്പിച്ച സർവ്വകലാശാലയാണ് ഹൃഷീകേശമെന്നു നിർദ്ദേശിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല.

അതിന്നു പുറമെ, ഭാഗീരഥിയുടെ ഉപാസനത്തിന്നും ഈ സ്ഥാനം എത്രയോ വിശിഷ്ടമായി ശോഭിക്കുന്നു. ഭാഗീരഥിയിൽ ഏകാന്തമായി സ്നാനം ചെയ്യുവാനും, ഭാഗീരഥീപുളിനത്തിൽ ഇരുന്നുകൊണ്ട് ഏകാന്തമായി ഭജനം ചെയ്യ

വാനും, ഈ പുണ്യക്ഷേത്രത്തിലുള്ള സൌകര്യവും ഇവിടെ നിന്നു താഴെയുള്ള ഗംഗാതീരത്തിലെ ഇതരക്ഷേത്രങ്ങളെ അപേക്ഷിച്ച് എത്രയോ വമ്പിച്ചതാകുന്നു. ബ്രഹ്മവിചിന്തകന്മാർക്കാകട്ടെ, ഗംഗാസേവനം എത്രമാത്രം ശ്രേയസ്കരമെന്നു പറഞ്ഞാലവസാനിക്കുന്നതല്ല. ചിത്തശുദ്ധിയാണ് ബ്രഹ്മജ്ഞാനത്തിനുള്ള പ്രധാനമായ ആലംബനമെങ്കിൽ, ചിത്തശുദ്ധിക്കുള്ള ഉപായങ്ങളിൽ മുഖ്യമായ ഗംഗാസേവനം ജ്ഞാനേച്ഛുക്കൾക്ക് എത്രയോ ആദരണീയമെന്നു വിശിഷ്യ പറയേണ്ടതില്ല. ശ്രദ്ധാപൂർവ്വം ഗംഗാജലത്തിൽ സ്നാനം ചെയ്യുക, ഗംഗാജലത്തെ പാനം ചെയ്യുക, ഗംഗയെ പൂജചെയ്യുക, ഗംഗയെ ഭജനം ചെയ്യുക, "ഹേ മാതൃഗംഗേ! ഹേ ഭാഗീരഥി! ഹേ ജഗജ്ജനനി! ഹേ ജടാശങ്കരി!" എന്നിങ്ങനെ ഗദ്ഗദസ്വരത്തിൽ ഗംഗയുടെ നാമസംകീർത്തനം ചെയ്യുക, ഇങ്ങനെയുള്ള ക്രിയകളെക്കൊണ്ടു ഭാഗീരഥിയെ നിഷ്കാമമായി ഉപാസിക്കുന്ന ഒരു മുമുക്ഷുവിന്നു ചിത്തശുദ്ധിയുണ്ടാകുന്നില്ലെങ്കിൽ, അവന്റെ ചിത്തത്തെ ശോധനം ചെയ്യുവാൻ വേറൊരുപായം ഇക്കാലത്തിൽ ലഭിക്കുന്നതല്ലെന്നുള്ളതു നിശ്ചപ്രചം തന്നെ.

## ഹൃഷീകേശം

## II

ശ്രുതി ഇങ്ങനെ ശാസിക്കുന്നു:—

"യദാ സർവ്വേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ."

"ഇവന്റെ ബുദ്ധിയിൽ സ്ഥിതിചെയ്യുന്ന യാതൊരു കാമങ്ങളുണ്ടോ, അവയെല്ലാം ഏതൊരു സമയത്തിൽ സമൂലം നശിക്കുന്നുവോ, അപ്പോൾ മർത്ത്യനായ ഇവൻ അമൃതനായി ഭവിക്കുന്നു. ഈ ശരീരത്തിൽതന്നെ അവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നു."

ബുദ്ധമതഗ്രന്ഥമായ ധർമ്മപദവും ഇങ്ങനെ ഉപദേശിക്കുന്നു:- "നഗ്നഭാവമാകട്ടെ, ജടാഭാരമാകട്ടെ, സ്നാനാദികൾ കൂടാതുള്ള ശരീരമാലിന്യമാകട്ടെ, ഉപവാസമാകട്ടെ, മണ്ണിലുള്ള ശയനമാകട്ടെ, ഭസ്മാദി വിലേപനമാകട്ടെ, അഥവാ നിശ്ചേഷ്ടമായ ഏകാസനസ്ഥിതിയാകട്ടെ ആശകളെ ജയിക്കാത്ത ഒരു മനുഷ്യനെ പരിശുദ്ധീകരിക്കുന്നതല്ല."

കാമജയമാകുന്നു കൈവല്യമെന്ന പരമപുരുഷാർത്ഥം. കാമജയത്തിലാകുന്നു ഒരു മർത്ത്യന്റെ കർത്തവ്യം പരിസമാപിക്കുന്നതു്. പരമശാന്തിയും പരമ

സുഖവും ഈ കാമജയം തന്നെ. അണിമാദികളായ സിദ്ധികളിൽവെച്ചു മഹത്തരമായ സിദ്ധിയും ഈ കാമജയം തന്നെ. നിർഭീകവും സ്വതന്ത്രവും ആനന്ദമയവുമായ ഒരു ജീവിതത്തിനുള്ള ഏക ഹേതുവും ആശാജയമാകുന്നു. ആശയററവന്നു് യാതൊരനൎത്ഥവുമില്ല. ആശയററവനെ യാതൊരു ദുഃഖമൊ വ്യാകുലതയോ അണയുന്നില്ല. ആശയററവൻ സാക്ഷാൽ ബ്രഹ്മസ്വരൂപമാകുന്നു. ആശയററവൻ സൎവ്വാധിപതിയാകുന്നു. ജിതാശന്നു് ഇഹലോകത്തിൽ ചക്രവൎത്തിയും പരലോകത്തിൽ ബ്രഹ്മാദികളും സേവകന്മാരുമാകുന്നു. എന്നാൽ ആശയെ ജയിക്കുക എന്നതു് സുകരമായ ഒരു വ്യവസായമല്ല. ആശാപിശാചികയുടെ ആക്രമണത്തെ അതിക്രമിക്കുവാൻ ജ്ഞാനമന്ത്രത്തെ ഉപാസിക്കുന്നവൎക്കല്ലാതെ സാധാരണന്മാൎക്കു സാധിക്കുന്നതല്ല. ഏകാദശിവ്രതക്കാരൻ വ്രതഭംഗഭയം നിമിത്തം ബലാൽ ഭോജനം ചെയ്യാതിരിക്കുന്നുവെങ്കിലും, ഭോജനത്തിൽ ചിത്തം ആസക്തമായിരിക്കുന്നതുപോലെ, വിഷയങ്ങളെ ബലാൽ പരിത്യജിച്ചും മററും കാമജയം ചെയ്യുന്നുവെങ്കിലും, ചിത്തം വിഷയങ്ങളിൽ ആസക്തിയോടുകൂടിത്തന്നെ വൎത്തിക്കുന്നു. സൎവ്വദാ സൎവ്വത്ര ആത്മാവിനെ സാക്ഷാൽകരിക്കുന്നതുവരെ, മനസ്സു കാമനാശൂന്യമായ്ത്തീരുന്നതല്ല. ആത്മാവബോധം വഴിക്കല്ലാതെ, മററുപായങ്ങളെക്കൊണ്ടു് ആത്യന്തികമായ കാമജയത്തെ ചെയ്യുവാനൊരുങ്ങുന്നവൻ താമരനൂലിനെക്കൊണ്ടു മത്തഗജത്തെ ബന്ധിക്കുവാനൊരുങ്ങുമെന്നുള്ളതിൽ സന്ദേഹമില്ല. ഹാ! ഹാ! "നഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ" ആത്മജ്ഞാനത്തിനു തുല്യമായി ദിവ്യദിവ്യമായി, മഹാമഹിമശാലിയായി ലോകത്തിൽ വേറൊരു വസ്തുവില്ല. ഹാ! സൎവ്വാനൎത്ഥബീജമായ കാമാന്ധകാരത്തെ ദൂരീകരിച്ചു് കോടിസൂൎയ്യപ്രകാശമായി, സ്വയം പ്രകാശമായി വിളങ്ങുന്ന ആത്മജ്ഞാനമേ! നീ തന്നെ ധന്യധന്യം. നീ സൎവ്വദാ സൎവോൽകൎഷേണ വൎത്തിച്ചാലും.

1920-ൽ ഒരു ബ്രഹ്മചാരിയുടെ നിലയിൽ ഞാൻ ഹൃഷീകേശത്തിൽ വന്നു കുറെനാൾ നിവസിച്ചിരുന്നു അന്നു് ആത്മബോധമാകുന്ന ഖഡ്ഗംകൊണ്ടു് കാമവൈരിയെ നിഗ്രഹിച്ചു്, സൎവ്വദാ സ്വസ്വരൂപത്തിൽ രമിക്കുന്നവരും ന്യായവേദാന്താദിശാസ്ത്രങ്ങളിൽ അസാമാന്യമായ പാണ്ഡിത്യത്തോടുകൂടിയവരും മഹാവിരക്തന്മാരുമായ പല വൃദ്ധമഹാത്മാക്കളേയും ഞാൻ കണ്ടുനമസ്കരിച്ചു് അവരുമായി സംഭാഷണം ചെയ്തിരുന്നു. അവരിൽതന്നെ പലരേയും ഇന്നിവിടെ കാണുന്നില്ല പലരും കാലധൎമ്മത്തെ പ്രാപിച്ചുപോയിരിക്കുന്നു "ഝാടി" എന്നു വ്യപദേശിക്കപ്പെടുന്ന, നാലു ഭാഗവും ഗംഗയാൽ ചുററപ്പെട്ടു വനാച്ഛാദിതമായി, ഏകാന്തതരമായ ഒരു ചെറിയ ദ്വീപായിരുന്നു അവരുടെ നിവാസസ്ഥാനം. മഹാത്മാക്കളുടെ വിഹാരഭൂമിയും പ്രകൃതിശോഭയാൽ അതിരമണീയവുമായ ഹൃഷീകേശത്തിലെ ഝാടി ഉത്തരദേശത്തിൽ സൎവ്വത്ര പ്രസിദ്ധമാകുന്നു. എ

നാൽ ഗംഗാപ്രവാഹം നിമിത്തം ആ സ്ഥാനം ഇപ്പോൾ ശൂന്യപ്രായമായിത്തീന്നിരിക്കുന്നു. ഇങ്ങനെ കാലക്രമേണ പലേ കാരണങ്ങളെക്കൊണ്ടും, കാമാദിദോഷങ്ങളെ ഭസ്മീകരിച്ചു നിവൃത്തിനിരതന്മാരായി വിരാജിക്കുന്ന വിദ്വാന്മാരുടെ സംഖ്യ ഹൃഷീകേശത്തിൽ കുറഞ്ഞുവരുന്നുവെങ്കിലും, കുറെ മുമ്പ് അങ്ങനെയുള്ള മഹാത്മാക്കൾ ഇവിടെ ഒട്ടുംതന്നെ വിരളമല്ലായിരുന്നു. അത്തരം മഹാന്മാരുടെ കേവലദർശനംതന്നെ, മററുള്ളവരുടെ ധാർമ്മികമായ അനേകമനേകം ഗ്രന്ഥങ്ങളെക്കാളും വ്യാഖ്യാനങ്ങളെക്കാളും ആത്മോൽകർഷത്തെ ഉൽപാദനം ചെയ്യുന്നു. നരി എടുത്തുകൊണ്ടുപോകുമ്പോൾ, നരിയുടെ വായിൽ കിടന്ന് "ശിവോഹം" "ശിവോഹം" എന്നു മന്ത്രജപം ചെയ്തതായ ഹൃഷീകേശത്തിലെ മഹാത്മാവിൻെറ കഥ സുപ്രസിദ്ധമാണല്ലോ. ഈ ഒരു സംഭവംതന്നെ അതു കേൾക്കുന്നവരുടെ ഹൃദയത്തിൽ അനല്പമായ ധൈര്യത്തേയും വിവേകത്തേയും ഉണ്ടാക്കുന്നുവെങ്കിൽ, വിജ്ഞാനനിധിയായി, ശാന്തിപുഞ്ജമായ ആ ദിവ്യശരീരത്തിൻെറ ദർശനത്തിൽ ദ്രഷ്ടാവിൻെറ ഹൃദയത്തിൽ എത്രമാത്രം ഉൽകൃഷ്ടഭാവങ്ങൾ ഉളവാകുമെന്ന് പ്രത്യേകിച്ച് പറയേണമോ? ഇങ്ങനെ വൈരാഗ്യം ത്യാഗം മുതലായ ഗുണങ്ങളാൽ ഉപസ്കൃതയായ ബ്രഹ്മവിദ്യയിലും അതിൻെറ ഫലമായ കാമജയത്തിലും ഉച്ചശ്രേണിയിൽ പരിലസിച്ചിരുന്ന മഹാത്മാക്കളിൽ ഒരുവനായിരുന്നു "ബാബാ കാളീകംളീവാലാ" എന്നു സുപ്രസിദ്ധനായ ശ്രീ വിശുദ്ധാനന്ദ സ്വാമികൾ.

ഒരു കറുത്ത കംബളംമാത്രം ധരിച്ചുകൊണ്ടും, കേവലം ഭിക്ഷാവൃത്തിയിൽ ഉപജീവിച്ചുകൊണ്ടും, ഹൃഷീകേശത്തിൽ നിവസിച്ചുവന്നിരുന്ന അദ്ദേഹം വിരക്തന്മാരിൽവെച്ചു മഹാവിരക്തനായിരുന്നു. ദ്രവ്യത്തിൻെറ പരിഗ്രഹമൊ, സംഗ്രഹമൊ കൂടാതുള്ള അദ്ദേഹത്തിൻെറ ജീവിതരീതി ധർമ്മാനുസൃതവും നിഷ്കളങ്കവുമായിരുന്നു. എന്നാൽ യോഗ്യതാസമ്പന്നനെന്നിരിക്കിലും, അദ്ദേഹം വലിയ യശസ്വിയായിരുന്നില്ല. യശസ്സിന്നർഹതയുള്ളവരെ പ്രായേണ യശോദേവി വരിക്കാറില്ലെന്നുള്ള വിദ്വാന്മാരുടെ അഭിപ്രായം എത്രയോ വാസ്തവംതന്നെ. ഇങ്ങനെ ആരുമറിയാതെ ജീവിതം നയിച്ചിരുന്ന അദ്ദേഹത്തെ പ്രാരബ്ധവൈചിത്ര്യം നിമിത്തം ഒടുവിൽ ലക്ഷ്മി സമാശ്രയിക്കുവാൻ തുടങ്ങി. തന്നെ പ്രേമിക്കാത്തവനെ താൻ പ്രേമിക്കുന്നുവെന്നതു് ലക്ഷ്മിയുടെ ഒരു വിലക്ഷണസ്വഭാവമാകുന്നു. ലക്ഷ്മിയും ലക്ഷ്മീസേനയായ പലേ പ്രഭുജനങ്ങളുടെ മണ്ഡലിയും അദ്ദേഹത്തിന്റെ കൈങ്കര്യകാരികളായി ഭവിച്ചു. ഹൃഷീകേശത്തിൽ അന്നവസ്ത്രങ്ങൾ ലഭിക്കാതെ കഷ്ടപ്പെട്ടിരുന്ന സാധുമഹാത്മാക്കൾക്ക് അവയെ കൊടുത്തു പരിചരിക്കണമെന്നു, ദയാലുവും പ്രേമനിധിയുമായ അദ്ദേഹത്തിൻെറ മനസ്സിൽ അങ്കുരിച്ചതായ സങ്കല്പത്തിൻെറ ഫലമായിട്ടാണ് അദ്ദേഹം ദ്രവ്യസ്വാമിയായി ഭവിച്ചതു്. എന്നാൽ ആ സംപത്തിദശയിലും വ്യവഹാരവാഞ്ഛയോ ഭോഗവാ

ഞരയോ അദ്ദേഹത്തെ ലേശവും സ്പർശിക്കപോലും ചെയ്യിരുന്നില്ല. ഭിക്ഷുവായ അദ്ദേഹം ഏതൊരവസ്ഥയിലും ഭിക്ഷുവായിത്തന്നെ ജീവിതം നയിച്ചിരുന്നു. സാധു പ്രാരബ്ധവശാൽ ദ്രവ്യത്തിന്റെ അധിപതിയായി വരുന്നപക്ഷം, അവൻ എങ്ങനെ വൎത്തിക്കേണമെന്നുള്ളതിനു വൈരാഗ്യമൂൎത്തിയായി വിജയിച്ചിരുന്ന ബാബാ കാളീകംളീവാലയെപ്പോലെ വേറൊരു ദൃഷ്ടാന്തം വിരളമാകുന്നു. ദ്രവ്യത്തിലൊ വ്യവഹാരത്തിലൊആസക്തിയില്ലാത്ത ഒരു ജീവിതത്തോടുകൂടിത്തന്നെ, ഹൃഷീകേശത്തിൽ സാധുപരിചരണത്തിനുവേണ്ടി അദ്ദേഹം ചെയ്യിരുന്ന വ്യവസ്ഥകളും, ഹിമാലയത്തിൽ പലേ സ്ഥലങ്ങളിലും ചെയ്യിരിക്കുന്ന ധാൎമ്മികകൎമ്മങ്ങളും എത്രയോ വിസ്മയനീയമാകുന്നു. ഹൃഷീകേശവും, കേദാരഖണ്ഡമെന്നു വ്യപദേശിക്കപ്പെടുന്ന ഹിമാലയത്തിലെ, ഭാഗീരഥി, അളകനന്ദ എന്ന ദേവനദികളാൽ പരിപാവിതമായ പുണ്യപ്രദേശവും ജീവിച്ചിരിക്കുന്ന കാലത്തോളം, അദ്ദേഹത്തിന്റെ ധന്യനാമധേയം അവിടങ്ങളിൽ ബഹുമാനപൂൎവ്വം കീൎത്തിക്കപ്പെടുമെന്നുള്ളതിൽ സംശയമില്ല

അഹോ! ഭാഗ്യം. ഇങ്ങനെ കാളീകംളീവാലാ മുതലായ പലേ ആധുനിക യതീന്ദ്രന്മാരുടേയും, അത്രി, അംഗിരസ്സ് തുടങ്ങിയുള്ള പലേ പൌരാണിക മഹർഷിമാരുടേയും പാദപാംസുക്കളാൽ പവിത്രിതമായ ഹൃഷീകേശത്തിൽ പലപ്പോഴും ഞാൻ വന്നു നിവസിച്ചു ബ്രഹ്മവിദ്യയിൽ രമിച്ചാനന്ദിക്കാറുണ്ടെന്നുള്ളതു് എന്റെ സുകൃതരാശിയുടെ എത്രയോ രമ്യവും മധുരവുമായ ഒരു ഫലമാണെന്നു ഞാൻ വിചാരിക്കുന്നു. ഭാഗീരഥീതടത്തിൽ ഏകാന്തതരമായ ഉടജത്തിൽ ബ്രഹ്മചിന്തനത്തിലും ബ്രഹ്മശാസ്ത്രത്തിലും നിമഗ്നമായി, ലോകത്തെ വിസ്മരിച്ചുകൊണ്ടു്, ദിവസങ്ങളെ നിമിഷമെന്നപോലെ നയിക്കുന്ന ഹൃഷീകേശത്തിലെ ഋഷിജീവിതം അത്യന്തമഭിലഷണീയമെന്നേ പറയേണ്ടതുള്ളു. എന്നാൽ സംസാരം കദളീകാണ്ഡമെന്നപോലെ അസാരവും, വിഷമിശ്രമായ മിഷ്ടാന്നമെന്നപോലെ ദുഃഖാനുഷംഗിയും, മൃഗതൃഷ്ണാംഭസ്സെന്നപോലെ പ്രാതീതികവുമാണെന്നും, അങ്ങനെയുള്ള സംസാരത്തിൽ ആസക്തിയോടുകൂടിയ ജീവിതം വിവേകികൾക്കു യോജിച്ചതല്ലെന്നും വിവേചിച്ചറിഞ്ഞു്, ഈശ്വരതത്വത്തിൽ ഭക്തിയും, ഈശ്വരതത്വചിന്തയിൽ രുചിയുമുള്ള സ്വല്പം ചില അനുഗൃഹീതവ്യക്തികൾ മാത്രമാണു് ഈദൃശമായ ഈശ്വരീയജീവിതത്തിന്നു് അധികാരികളെന്നും നാം വിസ്മരിക്കേണ്ടതില്ല. എല്ലാവരും എല്ലാററിന്നും അധികാരികളാണെന്നുള്ളതു് ഈശ്വരനിയമത്തിന്നു വിരുദ്ധമാകുന്നു. ലോകവ്യവഹാരം കൂടാതുള്ള തത്വവിചാരപരമായ ജീവിതം അലസജീവിതമെന്നും, വിഷയോപഭോഗം കൂടാതുള്ള വൈരാഗ്യദശ പാഷാണദശയെന്നും, തപശ്ചൎയ്യ മൂഢചൎയ്യയെന്നും, ഏകാന്തവാസം കാരാഗൃഹവാസമെന്നും, അദ്ധ്യാത്മാനുഭവങ്ങൾ ബുദ്ധിഭ്രമങ്ങളെന്നും പ്രലപിക്കുന്ന ഭൌതികവാദികൾ ഭൌതികവിഷയങ്ങളിൽ സ്വച്ഛന്ദം

രമിച്ചുകൊള്ളട്ടെ! അവർ തൽക്കാലം അതിന്നു് അധികാരികളാകുന്നു. എന്നാൽ ഈശ്വരാനുഗ്രഹമുണ്ടാകുന്നപക്ഷം കുറെ കാലംകൊണ്ടു്, അതായതു കുറെ ജന്മങ്ങളെക്കൊണ്ടു്, അവരും വിഷയങ്ങളുടെ ദൃഷ്ടനഷ്ടസ്വഭാവത്തെ കണ്ടറിഞ്ഞു വിചാരസരണിയിലേക്കു് അർഹന്മാരായിത്തീരും. ഈശ്വരാസ്തിത്വത്തെ എതിർക്കുന്ന ഒരു മനുഷ്യവർഗ്ഗം ലോകാരംഭം മുതൽക്കുതന്നെ ഈശ്വരനാൽ സൃഷ്ടിക്കപ്പെട്ടുവന്നിരിക്കുന്നു. അങ്ങനെ ലോകാവസാനംവരെ സൃഷ്ടിക്കപ്പെടുമെന്നു് അനുമാനിക്കുന്നതിലും അബദ്ധമില്ല. സുരഗുരുവിന്റെ പാരമ്പര്യത്തിൽ ആത്മാവിനെയും ഈശ്വരനേയും നിഷേധിച്ചു ദേഹാത്മവാദം ചെയ്തിരുന്ന ഒരു കൂട്ടർ പണ്ടുതന്നെ ലോകത്തിലുണ്ടായിരുന്നുവെന്നു് പണ്ഡിതന്മാർക്കു് അവിദിതമല്ല. ഈ ചാർവ്വാകന്മാരുടെ വർഗ്ഗത്തിലുൾപ്പെട്ടവരാകുന്നു ഇന്നത്തെ ഭൗതികവാദികളെന്നു് നമുക്കു സമാധാനിക്കാം. തന്റെ ഭക്തന്മാരുടെ ഭക്തിക്കും ജ്ഞാനത്തിന്നും ദാർഢ്യവും പ്രൗഢിയുമുണ്ടാക്കി അവരെ അനുഗ്രഹിക്കുവാൻവേണ്ടിയാണു് അവരുടെ പ്രതിപക്ഷികളായ നാസ്തികവാദികളെ ഏതുകാലത്തും ഈശ്വരൻ സൃഷ്ടിചെയ്യുന്നതെന്നും നമുക്കു് സമാശ്വസിക്കാം. പരോക്ഷദശയിൽ പ്രതിപക്ഷങ്ങൾ വിചാരദാർഢ്യത്തിന്നു് അനുഗ്രാഹകങ്ങളായിത്തന്നെ വർത്തിക്കുന്നു.

## ഹൃഷീകേശം

## III

ദധിധവളമായ പുഷ്പഗുച്ഛങ്ങളോടുകൂടിയ ആടലോടകച്ചെടികളും, ഹരിതനിറത്തിൽ തൂങ്ങിനില്ക്കുന്ന ഫലശതങ്ങളാൽ വിഭൂഷിതമായ വില്വവൃക്ഷങ്ങളും, വയസ്സായി കട്ടപിടിച്ചു് അരിയെ ഉദാരമായി വർഷിക്കുന്ന വേണുവൃന്ദങ്ങളും, ഇവയ്ക്കു പുറമെ തളിർത്തും പൂത്തും കാച്ചും തഴച്ചുമുള്ള ബഹുവിധങ്ങളായ വിടപികളും, വല്ലീഗുല്മാദികളും തിങ്ങിത്തിങ്ങി നിബിഡമായി നില്ക്കുന്ന രമ്യവിപിനങ്ങളാകുന്നു ഹൃഷീകേശഗംഗയുടെ ഇക്കരെയിലും അക്കരെയിലും. കരികളും കിടികളും കരടികളും പുലികളും ഇക്കരെയിലുമധികമായി അക്കരെയിൽ സഞ്ചരിക്കുന്നു. മയിലുകളുടെ ഉച്ചമായ ആരവം ഇടയ്ക്കിടെ വനാന്തരത്തെ മുഖരീകരിക്കുന്നു. മദോന്മത്തരായ മയൂരങ്ങളാകട്ടെ പീലികളെ പരത്തി ആനന്ദതാണ്ഡവം ചെയ്യുന്നു. ഖാദ്യപേയങ്ങളെ തിന്നും കുടിച്ചും തൃപ്തരായ വാനരങ്ങൾ—രക്തമുഖരും കൃഷ്ണമുഖരുമായ ശാഖാമൃഗങ്ങൾ—തങ്ങളുടെ സഹജമായ ചാപല്യത്തെയെല്ലാം തൽകാലം നിർത്തിവെച്ചു വൃക്ഷശാഖകളിലും, താഴത്തു ഭൂമിയിലും അവിടവിടെ കൂട്ടംകൂട്ടമായിരുന്നുകൊണ്ടു് ഭക്തിയോടും കൌതുകത്തോടും നീലകണ്ഠന്റെ നൃത്തകൌശലത്തെ നോക്കി ആമോദിക്കുന്നു. ചിലപ്പോൾ വിനോദാർത്ഥം വനാന്തരത്തിൽ പ്രവേശിക്കാറുള്ള ഈ സാധുവും

യാദൃച്ഛികമായി മയൂരനൃത്തമഹോത്സവത്തിൽ പങ്കുകൊള്ളുക പതിവാകുന്നു. പരമാത്മപ്രേമത്തിൽ മതിമറന്ന മഹർഷിവൎയ്യനാണ് മയൂരരൂപത്തിൽ നൃത്തനം ചെയ്യുന്നതെന്നും, ഭക്തിമദമത്തമായ ഋഷിസംഘമാണ് വാനരരൂപത്തിൽ ആ നൃത്തോത്സവത്തിൽ പങ്കുകൊണ്ടു് ആനന്ദിക്കുന്നതെന്നും എന്തുകൊണ്ടു വിശ്വസിച്ചുകൂടാ? എന്നിങ്ങനെ ഹിമാലയത്തിന്റെ മഹിമയിലും, ഋഷീശ്വരന്മാരുടെ വിഭൂതിയിലും ശ്രദ്ധാലുവായ ഒരു പുരുഷന്നു തന്റെ ബുദ്ധിയോടു ചെയ്യാവുന്ന ഒരു ചോദ്യമാകുന്നു. സജാതീയരായ മയിലുകളുടെ മോഹനമായ രൂപസൌന്ദൎയ്യവും, ആട്ടവും ആമോദവും തങ്ങളുടെ കണ്ണിന്നു മുമ്പിൽ കണ്ടിട്ടുപോലും, ലേശവും ഈൎഷ്യയോ മാത്സൎയ്യമോ അങ്കുരിക്കുന്നില്ലെന്നു മാത്രമല്ല, ഉച്ചത്തിൽ കൂകി അവയെ അനുമോദിക്കയും, പിടകളോടൊന്നിച്ചു സാനന്ദം നാലുപാടും നടന്നു പലതും ആഹരിച്ചു വിഹരിക്കയും ചെയ്യുന്ന പൂവൻ കാട്ടുകോഴികളുടെ ശുദ്ധസാത്വികമായ സ്വഭാവവിശേഷം എത്രയോ പ്രശംസനീയമായിരിക്കുന്നു. അന്യന്മാരുടെ ഉൽകർഷത്തിലുള്ള അസഹിഷ്ണുതയും മാത്സൎയ്യവും നിമിത്തം ഉള്ളുരുകി ഉണ്ണുവാൻ രുചിയില്ലാതേയും, ഉറങ്ങുവാൻ സമാധാനമില്ലാതേയും കഴിച്ചുകൂട്ടുന്ന മനുഷ്യവൎഗ്ഗം—വിവിധവിദ്യകൾ പഠിച്ചു വിദ്വത്താഭിമാനം കാണിക്കുന്ന മനുഷ്യവൎഗ്ഗം—പക്ഷികളായ ഈ വനകുക്കുടങ്ങളെ ഗുരുനാഥന്മാരായി വരിക്കേണ്ടതാകുന്നു. മഹാഭീരുക്കളായ പുള്ളിമാൻകൂട്ടങ്ങളും തുള്ളിച്ചാടി ചിലപ്പോൾ മനുഷ്യരുടെ മുമ്പിൽ അകപ്പെടാതിരിക്കുന്നില്ല. ഇങ്ങനെ അനേകം വിചിത്രതരമായ ജന്തുഭേദങ്ങളാൽ അദ്ധ്യുഷിതമായി, ഈശ്വരൻ തന്റെ സ്വന്തം കൈകളെക്കൊണ്ടു വെള്ളം നനച്ചു നട്ടുവളൎത്തിയ ഹിമാലയത്തിലെ ഈദൃശങ്ങളായ ഉദ്യാനങ്ങൾ പ്രകൃതിനിരീക്ഷകന്മാൎക്കും മനനശീലന്മാൎക്കും എത്രയോ പ്രമോദഹേതുക്കളായി വിരാജിക്കുന്നു. ഭക്തന്മാൎക്ക് അതിഭക്തിയേയും, ധ്യാനശീലന്മാർക്കു് അതിധ്യാനത്തേയും, ഭീരുക്കൾക്കു് അതിഭയത്തേയും, കാമുകന്മാർക്കു് അതികാമത്തേയും ഉൽപാദനം ചെയ്യുക എന്നതു് ഏകാന്തസുന്ദരമായ വനാന്തരങ്ങളുടെ സ്വഭാവമായതുകൊണ്ടു്, ഭക്തന്മാരും നിദിദ്ധ്യാസനതൽപരന്മാരും ഈദൃശങ്ങളായ രമ്യവിപിനങ്ങളെ ഉപാശ്രയിച്ചു് അഭ്യാസം ചെയ്യുന്നതു്, അങ്കുരപ്രായമായ അവരുടെ ഭക്തിസമാധികളുടെ വളൎച്ചയ്ക്കു് എത്രയോ ഉപകരിക്കുന്നു. എന്നാൽ മനുഷ്യരുടെ ആക്രമണം നിമിത്തം ഹൃഷീകേശത്തിലെ വനശോഭ കാലക്രമേണ പ്രക്ഷീണമായിത്തീരുന്നുവെന്നും പ്രത്യേകിച്ചു് പ്രസ്താവിക്കേണ്ടതുണ്ടു്. ഇതേമാതിരിതന്നെ ഇനിയും പരിഷ്കാരം പുരോഗമനം ചെയ്യുന്നപക്ഷം അചിരേണ ഇവിടത്തെ കാടെല്ലാം നാടായിത്തീരുമെന്നുള്ളതിൽ സംശയിപ്പാനില്ല.

ഇങ്ങനെ ഏകാന്തരമണീയമായ വനങ്ങളാൽ പ്രശോഭിതമായി, പ്രവൃത്തിപദ്ധതിയിൽനിന്നു വിപ്രകൃഷ്ടമായി, അതു നിമിത്തം വിരക്തസാധുക്കളുടെ നി

വാസഭൂമിയായ ഹൃഷീകേശവും ഹിമാലയവും സ്വദേശത്തിൽവെച്ചുതന്നെ എനിക്കു സാമാന്യമായി പരിചിതമായിരുന്നുവെങ്കിലും, 1920-ൽ ഒരു സത്യാന്വേഷകന്റെ നിലയിൽ ഞാൻ ഉത്തരദേശത്തിൽ സഞ്ചരിക്കയും, ഔത്തരീയന്മാരായ പല പ്രസിദ്ധ മഹാത്മാക്കളേയും മററും സന്ദർശിക്കയും ചെയ്തതിന്റെ ശേഷമാണു് ആ സ്ഥാനങ്ങൾ എനിക്കു വിശേഷരൂപത്തിൽ പരിചയപ്പെട്ടതു്. സത്യനിർണ്ണയത്തിൽ തീവ്രാഭിനിവേശത്തോടുകൂടി, മഹാപുരുഷന്മാരിൽ ശ്രദ്ധാലുവും വിനീതപ്രകൃതിയുമായ ഒരു നായർയുവാവിന്റെ നിലയിലാണു് ഞാൻ 1920-ൽ ആദ്യമായി ഹൃഷീകേശത്തിൽ പ്രവേശിച്ചിരുന്നതെങ്കിൽ, സത്യവസ്തുവിൽ സന്ദേഹരഹിതനെങ്കിലും, സത്യനിഷ്ഠയെ അവിചലിതമായി കാംക്ഷിക്കുന്ന ധ്യാനഭജനനിരതനായ ഒരു മലയാളിസാധുവിന്റെ നിലയിലാണു് ഞാൻ 1923-ൽ രണ്ടാമതായി ഹൃഷീകേശത്തിൽ പ്രവേശിച്ചതു്. തദനന്തരം സാധുജനങ്ങളുടെ സഹവാസത്തോടുകൂടി ബ്രഹ്മചിന്തനത്തിലും, തദുപയോഗിയായ ശാസ്ത്രചിന്തനത്തിലും ഗംഗാസേവനത്തിലുമായി ആനന്ദപൂർവ്വം അപ്പപ്പോൾ കുറെ കാലം ഞാനിവിടെ വിനിയോഗിച്ചുകൊണ്ടിരുന്നു.

വിവിധസമ്പ്രദായത്തിലും, വിവിധജാതിയിലുംപെട്ട പല സാധുമഹാത്മാക്കളുടേയും ദർശനം ഇവിടെ ഉപലഭിച്ചിരുന്നതുകൊണ്ടു്, ഭാരതവർഷത്തിലുള്ള നാനാവിധമായ ആദ്ധ്യാത്മികമതഭേദങ്ങളെപ്പററി അവരിൽനിന്നു സാക്ഷാൽ ഗ്രഹിക്കുവാനും, അവയുടെ ഗുണദോഷങ്ങളെപ്പററി അവരുമായി സാക്ഷാൽ ചർച്ച ചെയ്വാനും അനായാസേന സാധിച്ചിരുന്നു. ജാതിബ്രാഹ്മണർ മാത്രമാണു് സന്ന്യാസത്തിന്നു് അധികാരികളെന്നു് പണ്ടത്തെ ചില ആചാര്യന്മാർ തങ്ങളുടെ ഗ്രന്ഥങ്ങളിൽ സിദ്ധാന്തിച്ചിരിക്കുന്നുവെങ്കിലും, തോട്ടികളും ചക്കിലിയന്മാരുംകൂടി കാവിവസ്ത്രം ധരിച്ചു സന്ന്യാസികളായി പരമാത്മഭജനം ചെയ്യുന്ന ഒരു സമ്പ്രദായവും ഉത്തരദേശത്തിൽ കാണപ്പെടുന്നു. വെള്ളത്ത മനുഷ്യരും ഹിന്ദുധർമ്മത്തെ വിശ്വസിച്ചു, കാവിവസ്ത്രം ധരിച്ചു് സാധുജീവിതം നയിച്ചുവരുന്നുണ്ടെന്നുള്ളതും സുവിദിതമാണല്ലോ. കാലം മാറുന്നതോടുകൂടി രാഷ്ട്രീയകാര്യങ്ങളിലെന്നപോലെ ധാർമ്മികകാര്യങ്ങളിലും സ്വതന്ത്രമായ ആശയങ്ങളും പരിവർത്തനങ്ങളും പദ്ധതികളും ആവിർഭവിക്കുന്നു. സ്വതന്ത്രമായ വിചാരവും ധാർമ്മികവ്യവസ്ഥകളുടെ പരിഷ്കരണവും സംകുചിതബുദ്ധികൾക്കു് ഒട്ടുംതന്നെ രുചികരമല്ലെന്നിരിക്കിലും വിശാലബുദ്ധികൾ അവയെ അനുമോദിക്കാതിരിക്കയില്ല.

ഹൃഷീകേശത്തിലെ അതിശീതളമായ ഗംഗാജലം സ്നാനപാനാദികൾക്കു് ഉപയോഗിച്ചും, മുമ്പു പരിചയമില്ലാത്ത അന്നത്തെ ആഹരിച്ചും, കഠിനമായ ശീതോഷ്ണാദികളെ സഹിച്ചും, അവിടെ ചെയ്യുന്ന കേവലനിവാസംതന്നെ ദാക്ഷിണാത്യന്മാർക്കു് ഒരു മഹാ തപസ്യയാകുന്നു. എന്നാൽ പരമാത്മാവിനെ ഉദ്ദേശി

ച്ചു സ്വതന്ത്രമായി ശരീരക്ലേശങ്ങളെ സഹിക്കുന്നു എന്നുള്ള തപസ്യ കേവലം ബാഹ്യതപസ്യയാകുന്നു. ആത്മസാക്ഷാത്കാരത്തിന്റെ സാക്ഷാൽ സാധനം ആന്തരതപസ്യയാകുന്നു. അതുകൊണ്ട് ശ്രേഷ്ഠമായ ആന്തരതപസ്യയിലാണ് ഒരു മുമുക്ഷു പൌരുഷത്തോടെ മനസ്സിരുത്തി പ്രവർത്തിക്കേണ്ടതെന്നുള്ള തത്വം ഒരിക്കലും വിസ്മരിക്കേണ്ടതില്ല ആത്മസ്വരൂപവിവേചനം തന്നെ ആന്തരതപസ്യ. മഹത്തായ ഈ ആന്തരതപസ്യയെ അനുഷ്ഠിക്കാത്തവർക്ക് ഹൃഷീകേശത്തിലല്ല, കൈലാസത്തിൽചെന്നു നിവസിച്ചാലും, നിർവാണവിഷയത്തിൽ, അതായതു മനശ്ശാന്തിയെ പ്രാപിച്ചു ജന്മത്തെ കൃതാർത്ഥമാക്കുന്നതിൽ വിശേഷിച്ച് യാതൊരു പ്രയോജനവുമുണ്ടാകുന്നതല്ല. നേരെമറിച്ച് ഈ ആന്തരതപസ്യയെ തൽപരതയോടെ അനുഷ്ഠിക്കുന്നവർ സ്വദേശത്തിലോ, സ്വഗൃഹത്തിലോ, നഗരമദ്ധ്യത്തിലോ, വ്യവഹാരമദ്ധ്യത്തിലൊ എവിടെ നിവസിച്ചുകൊണ്ടിരുന്നാലും അവർക്ക് ക്രമേണ മഹത്തമമായ ആ ശാന്തിപദത്തിൽ എത്തി നിർവൃതിയെ പ്രാപിക്കുവാൻ സാധിക്കുന്നു.

ഹൃഷീകേശത്തിലെ ശീതകാലം അതിരമണീയവും ഹൃദയാഹ്ലാദകവും ശാന്തിദായകവുമാകുന്നു. അതുനിമിത്തം പല സാധുമഹാത്മാക്കളും ദേശാന്തരങ്ങളിൽനിന്നു ശീതകാലത്തിൽ ഇവിടെ വന്നുചേർന്ന് ഭജനപരമായ ഒരു ശാന്തജീവിതത്തെ നയിക്കുന്നു. സാധുക്കൾ രാജാക്കന്മാരെപ്പോലെ സ്വച്ഛന്ദവൃത്തികളാകുന്നു. ഒരു രാജാവിന് അദ്ദേഹത്തിന്റെ ദ്രവ്യസമ്പത്തിയാണ് യഥാസങ്കല്പം പ്രവർത്തിക്കുവാനുള്ള ശക്തിയെ പ്രദാനം ചെയ്യുന്നതെങ്കിൽ, ഒരു സാധുവിനെ അദ്ദേഹത്തിന്റെ അകിഞ്ചനത്വമാണ് അങ്ങനെ ചെയ്യുവാൻ സമർത്ഥനാക്കിത്തീർക്കുന്നത്. ഒരു രാജാവിന്റെ പ്രഭൂതമായ ദ്രവ്യസമ്പത്തിയെക്കാൾ ഒരു സാധുവിന്റെ അപരിഗ്രഹവും യദൃച്ഛാലാഭസന്തുഷ്ടിയും അദ്ദേഹത്തെ ദേശപര്യടനത്തിൽ സഹായിക്കുന്നു. പണത്തെ കൈകൊണ്ടു തൊടാതെയും, നാളെക്കുള്ള ഭക്ഷണം എവിടെയെന്നു പ്രതീക്ഷിക്കാതെയും, കേവലം പരമേശ്വരപരായണന്മാരായി, അതിയായ തിതിക്ഷയോടും, യദൃച്ഛാലാഭംകൊണ്ട് സന്തോഷിച്ച് ശരീരസന്ധാരണം ചെയ്തും, ഹിമഗിരിപ്രദേശങ്ങളിൽ സഞ്ചരിക്കുന്ന പല പരിവ്രാജകന്മാരും, രാഗബഹുളവും ഭോഗലമ്പടവുമായ ഇക്കാലത്തും ഇല്ലെന്നില്ല. അനേകായിരം ഉറുപ്പിക വ്യയം ചെയ്തു പല സാമഗ്രികളും സമ്പാദനംചെയ്ത്, ഇന്ത്യക്കാരും യൂറോപ്പുകാരുമായ ചില യാത്രികന്മാർ ചിലപ്പോൾ തിബത്തിലേക്കു യാത്രചെയ്യുന്നു. എന്നാൽ ഒരു സാധുവാകട്ടെ, കൈകൊണ്ട് പൈസയെ സ്പർശിക്കാതെയും, നഗ്നമായ പാദങ്ങളോടും, നിരാതങ്കമായി, ആനന്ദപൂർവം തിബത്തിൽ യാത്രചെയ്ത്, അവിടെ പല ദിവസങ്ങളുംനിവസിച്ചു മടങ്ങിവരുന്നു. ഒരു പ്രഭുവിന്റെ ദ്രവ്യബലം ഒരു സാധുവിന്റെ ആത്മബലത്തോടു താരതമ്യപ്പെടുത്തി നോക്കുകയാണെങ്കിൽ, എത്രയോ നിസ്സാരമാകുന്നു.

ഒരു രാജാവിന്നു തൻെറ ദ്രവ്യബലം കൊണ്ടു് സാധിക്കാത്ത പലേ മഹോദ്യമങ്ങളും ഒരു സാധു തൻെറ ആത്മബലംകൊണ്ടു സമ്പാദിക്കുന്നു. ആത്മബലവും തജ്ജന്യമായ പൂൎണ്ണവൈരാഗ്യം, പൂൎണ്ണസന്തോഷം, പൂൎണ്ണതിതിക്ഷ മുതലായ ഗുണങ്ങളും ഒരു സാധുവിൻെറ അമൂല്യധനങ്ങളാകുന്നു. ഈ ധനങ്ങൾ അവൻെറ ജീവിതത്തെ സൎവ്വസമൎത്ഥവും ആനന്ദതുന്ദിലവുമാക്കിത്തീൎക്കുന്നു. ഇങ്ങനെ ആത്മബലസമ്പന്നരായി, പരിവ്രജനശീലരായ പലേ മഹാത്മാക്കളും ഹിമഗിരിയുടെ ഉയൎന്ന പ്രദേശങ്ങളിൽനിന്നും, പഞ്ചാബ് മുതലായ താണപ്രദേശങ്ങളിൽ നിന്നും ശീതകാലത്തിൽ ഹൃഷീകേശത്തുവന്നു സംഘടിക്കുക പതിവാകുന്നു.

ഈ സാധുവും ശീതകാലത്തിൽ അധികവും ഹിമഗിരിയുടെ ഉപരിദേശങ്ങളിൽനിന്നിറങ്ങി ഹൃഷീകേശമാഹാത്മ്യത്തെ ഉപഭുജിക്കുന്നതിൽ പങ്കുകൊള്ളുന്നു. ഹൃഷീകേശത്തിലെത്തിയാൽ, അവിടെ മലയാളിസാധുക്കളുടെ സംപക്കം നിമിത്തം നമ്മുടെ മാതൃഭൂമിയേയും മാതൃഭാഷയേയും പററി അധികമായി സ്മരിക്കുവാനിടവരാറുണ്ടു്. സ്മരിക്കുമ്പോഴൊക്കയും മാതൃഭൂമിയുടെ അഭ്യുദയത്തെ ഞാൻ ഹൃദയപൂൎവ്വം പ്രാൎത്ഥിക്കാറുമുണ്ടു്. "നാതിമാതരമാശ്രമഃ"-മാതാവിനെ അതിക്രമിച്ചു് യാതൊരാശ്രമവും ഭവിക്കുന്നില്ല. അതായതു്, സന്ന്യാസിയായാലും മാതാവിനേയും മാതൃഭൂമിയേയും വിസ്മരിക്കരുതെന്നു് ഋഷികളുടെ സിദ്ധാന്തമാകുന്നു.

ഹിമാലയദേശങ്ങളിൽ പവിത്രതരമായ ബദരികാശ്രമത്തിലേക്കും, അതുപോലെ ഗംഗോത്രി, ജമ്നോത്രി മുതലായ പുണ്യധാമങ്ങളിലേക്കും തീൎത്ഥയാത്രചെയ്യുന്ന പുണ്യവാന്മാർ ഹൃഷീകേശത്തുനിന്നാകുന്നു അവരുടെ ദീൎഘയാത്ര ആരംഭിക്കുന്നതു്. ഹൃഷീകേശത്തുനിന്നു ഗംഗാനദിയെ അതിക്രമിച്ചു ഹിമവാൻെറ രമ്യമായ ശാഖാപൎവ്വതങ്ങളുടെ ഉള്ളിൽ പ്രവേശിക്കുന്നു. അത്യാഹ്ളാദകാരിയായ വനരാജികളാൽ ആച്ഛാദിതമായ പൎവ്വതപങ്ക്തിയുടെ ചരിവുകളിൽകൂടെ ദിവ്യസുഷമാസംപന്നമായ ഭാഗീരഥിയുടെ തടത്തിൽകൂടെ ഹിമഗിരിയുടെ മേലോട്ടുസഞ്ചരിക്കുന്ന ഒരു യാത്രികൻ-ഹിമവാൻേറയും ഭാഗീരഥിയുടേയും പ്രഭാവത്തിലും മാഹാത്മ്യത്തിലും ശ്രദ്ധയുള്ള ഒരു യാത്രികൻ-രജോജഡിലമായ ഒരു പ്രപഞ്ചത്തെ തീരെ വിസ്മരിക്കുന്നു. അവൻെറ മനസ്സ് അലൗകികമായ ഒരു സത്വഭൂമിയിലേക്കുയൎന്നു മഹത്തായ ശാന്തിയേയും സുഖത്തേയുമനുഭവിക്കുന്നു. പ്രകൃതിശോഭ ബലാൽ അവൻെറ മനസ്സിലുള്ള രജസ്തമോവൃത്തികളെ ദൂരീകരിക്കുന്നു. ഹിമാലയത്തിൽ മററു പലേ ദുൎഗ്ഗമപ്രദേശങ്ങളിലുമുള്ളപോലെ ഗംഭീരങ്ങളായ വിപിനങ്ങളോ, അത്യുന്നതങ്ങളായ ശിലോച്ചയങ്ങളോ ഒരു യാത്രികനു് ഈ മാൎഗ്ഗത്തിൽ അതിക്രമിക്കേണ്ടിവരുന്നില്ലെങ്കിലും, പ്രകൃതിനിരീക്ഷകന്മാൎക്കു് കൌതുകത്തോടെനിരീക്ഷണം ചെയ്യാമോദിക്കേണ്ടുന്ന പലേ രമണീയവസ്തുക്കളും ഇവിടേയും ദുൎല്ലഭമല്ല. പൎവ്വതച്ഛിദ്രങ്ങളിൽകൂടെ സച്ഛന്ദം പാഞ്ഞുകൊ

ണ്ടിരിക്കുന്ന ഗംഗയുടേയും അളകനന്ദയുടേയും ശോഭതന്നെ അന്യാദൃശമാകുന്നു. ലഘുതരങ്ങളും മഹത്തരങ്ങളുമായ ശൈലപങ്ക്തികളും വിശാലവനങ്ങളും ഇവിടേയും ഹൃദയാകർഷകമായിത്തന്നെ വർത്തിക്കുന്നു. ലാവണ്യനിധിയായ ഹിമാലയം എവിടേയും ഹിമാലയംതന്നെ. ഏതൊരംശത്തിലും ഹിമവാന്റെ സൌന്ദൎയ്യത്തിന്നും ഗാംഭീൎയ്യത്തിന്നും ഹാനി കാണപ്പെടുന്നില്ല. എന്നാൽ ഹിമാലയത്തിന്റെ സൌന്ദൎയ്യത്തേയും ഗാംഭീൎയ്യത്തേയും ഞാനിവിടെ പ്രശംസിച്ചിരിക്കുന്നതും, ഇനിയും പല സന്ദർഭങ്ങളിലും പ്രശംസിക്കുവാൻ പോകുന്നതും, എന്റെ കണ്ണുകൾ അതിനെ എപ്രകാരം കാണുന്നുവോ, ആ കാഴ്ചയെ അനുസരിച്ചാണെന്നു പ്രത്യേകം പറഞ്ഞുകൊള്ളാം. വേറെ ചില കണ്ണുകൾ പക്ഷെ ഹിമാലയത്തെ നോക്കുമ്പോൾ, അതു വെറും കല്ലിന്റേയും മണ്ണിന്റേയും ജലധാരകളുടേയും മരങ്ങളുടേയും ഒരു സമാഹാരം മാത്രമാണെന്നും, ഹിമാലയദേശങ്ങൾ മനസ്സിന്നു് ഒരു രസവും തോന്നിക്കാത്ത നിർജ്ജനവും നിർജ്ജീവവുമായ ശുഷ്കപ്രദേശങ്ങളെന്നും കാണുന്നുവെങ്കിൽ, അതിന്നു് ഞാനുള്ളവൻ ഉത്തരവാദിയാകുന്നതല്ല. കണ്ണുകളുടെ ഭേദം നിമിത്തം കാഴ്ചകൾക്കും ഭേദം—എത്രയോ വിസദൃശമായ ഭേദം സംഭവിക്കുന്നുവെന്നുള്ളതു പ്രസിദ്ധമാകുന്നു.

ഹൃഷീകേശത്തുനിന്നു് ഏതാണ്ടു നാഴിക കിഴക്കുവശം ഗിരിശിഖരത്തിൽ 'നീലകണ്ഠ'മെന്നൊരു പുണ്യസ്ഥാനമുണ്ടു്. ഹസ്തികളുടെ വിഹാരഭൂമിയും, മത്തമയൂരങ്ങളുടെ കേകാരവംകൊണ്ടു മുഖരിതവും, മേചകനിറംപൂണ്ട വിലപവൃക്ഷങ്ങൾ നിറഞ്ഞതുമായ തിങ്ങിയ വനാന്തരത്തിൽക്കൂടെ നീലകണ്ഠത്തേക്കുള്ള മാർഗ്ഗം, ആരുടെ മനസ്സിനേയും ആഹ്ളാദഭരിതമാക്കാതിരിക്കയില്ല. നീലകണ്ഠത്തെപ്പോലെതന്നെ ഹൃഷീകേശത്തിന്റെ സമീപത്തായി, പല ദർശനീയസ്ഥാനങ്ങളും സ്ഥിതിചെയ്യുന്നുണ്ടു്. ദർശനീയങ്ങൾ എന്നതിന്നു വിരക്തന്മാരായ മഹാത്മാക്കൾക്കും, പ്രകൃതിനിരീക്ഷകന്മാൎക്കും ദർശനീയങ്ങൾ എന്നു മാത്രമേ അർത്ഥം ഗ്രഹിക്കേണ്ടതുള്ളൂ. നിൎവ്വിഷയമായി, നിൎമ്മനുഷ്യമായ വനാന്തരങ്ങളിൽ സാധാരണ ജനങ്ങളുടെ മനം രഞ്ജിക്കുന്നതല്ല.

ഹൃഷീകേശത്തിൽ നിന്നു മൂന്നു നാഴിക കിഴക്കുവടക്കായി സ്ഥിതിചെയ്യുന്ന "ലക്ഷ്മണഝൂല"യും ഒരു തീർത്ഥസ്ഥാനമായി ഗണിക്കപ്പെട്ടിരിക്കുന്നു. അവിടെനിന്നു കുറെ ദൂരത്തായി സ്ഥിതിചെയ്യുന്ന ബ്രഹ്മപുരിയിലും ചില യാത്രികന്മാർ യാത്രചെയ്യുന്നു. ശ്രദ്ധയാകുന്ന നേത്രത്തോടുകൂടിയവൎക്കല്ലാതെ ഇങ്ങനെയുള്ള സ്ഥാനങ്ങളിൽ യാതൊരു മാഹാത്മ്യത്തേയും കാണുവാൻ സാധിക്കുന്നതല്ലെന്നും ഇവിടത്തന്നെ പറഞ്ഞുകൊള്ളാം. ശ്രദ്ധയില്ലാത്തവൎക്ക് ഗംഗയെന്നും ഹൃഷീകേശമെന്നും, ഹരിദ്വാരമെന്നും ബദരികാശ്രമമെന്നും, കാശിയെന്നും രാമേശ്വരമെന്നും, മററുമുള്ള പുണ്യനാമധേയങ്ങൾ തീരെ അൎത്ഥശൂന്യങ്ങളാകുന്നു. അവരുടെ മുമ്പിൽ അവയുടെ മഹത്ത്വം പ്രകാശിക്കുന്നില്ല. ഇന്ദ്രിയങ്ങൾക്കു വിഷയ

മല്ലാത്ത പരോക്ഷവിഷയങ്ങൾ ശ്രദ്ധയില്ലാത്ത നാസ്തികന്മാരുടെ ബുദ്ധിയിൽ ആരോഹണം ചെയ്യാറില്ലെന്നുള്ളതുതന്നെ അതിനുള്ള ഹേതു. അതുകൊണ്ടുതന്നെയാണ് ദാർശനികന്മാരിൽ വലിയ വലിയ തർക്കപടുക്കൾ പോലും പരോക്ഷങ്ങളായ ധാർമ്മികതത്വങ്ങളുടെ നിർണ്ണയത്തിൽ വേദശാസ്ത്രങ്ങളെ ശ്രദ്ധിച്ച് അവയെ പ്രമാണമായി അംഗീകരിച്ചിരിക്കുന്നത്. യാതൊന്നിലും ശ്രദ്ധയില്ലാതെ തങ്ങളുടെ ഇന്ദ്രിയങ്ങൾക്കു മാത്രം പ്രാമാണ്യം കൊടുക്കുന്ന മഹാമതികൾക്കു തീർത്ഥവുമില്ല, തീർത്ഥയാത്രയുമില്ല; പുണ്യവുമില്ല, പാപവുമില്ല; പരലോകവുമില്ല, പരമേശ്വരനുമില്ല.

## ഉത്തരകാശി.

### I

പർവ്വതസാർവ്വഭൌമനായ ഹിമഗിരിയുടെ മദ്ധ്യത്തിൽ പലേ പുരാണകഥകൾക്കും വിഷയമായി, "വാരണാവതം" എന്ന പേരായി, പരിപാവനമായ ഒരു ശാഖാപർവ്വതം വിജയിക്കുന്നു. ഒട്ടധികം ആയാമമുള്ള ഈ പർവ്വതത്തിന്റെ ശിഖരദേശം സർവ്വത്ര ദേവദാരു തുടങ്ങിയ ദിവ്യവൃക്ഷങ്ങളാലും, പാർശ്വദേശങ്ങൾ വിവിധങ്ങളായ മററു വൃക്ഷങ്ങളാൽ ആപൂരിതങ്ങളായ രമ്യവിപിനങ്ങളാലും, ആച്ഛാദിതമാകുന്നു. പർവ്വതപാർശ്വങ്ങളിൽ അവിടവിടെ ചില ചെറിയ ഗ്രാമങ്ങളും ഇല്ലെന്നില്ല. പർവ്വതത്തിന്റെ കിഴക്കും തെക്കും താഴ്വരകളിൽക്കൂടെ മഹാഭാഗയായ ഭാഗീരഥി അനവരതം പ്രണവധ്വനിയോടെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഭാഗീരഥിയിൽ വന്നുചേരുന്ന വരുണ, അസി എന്ന പേരായ രണ്ടു തീർത്ഥനദികളുടെ മദ്ധ്യത്തിൽ, പഞ്ചക്രോശ (10 നാഴിക) പരിമിതമായി, ഈ വാരണാവതപർവ്വതത്തിന്റെ ഒരംശമായ ഒരു രമ്യഭൂമിയാകുന്നു പുരാണപ്രസിദ്ധമായ ഉത്തരകാശീക്ഷേത്രം. എന്നാൽ പ്രകൃതശൈലത്തിന്റെ കിഴക്കെ താഴ്വരയിൽ ജാഹ്നവീതടത്തിലുള്ള മനോജ്ഞമായ ഒരു ചെറിയ മൈതാനമാകുന്നു കാശീക്ഷേത്രത്തിന്റെ കേന്ദ്രസ്ഥാനം. പൂർവ്വകാശിയിലുള്ളതുപോലെ ശ്രീവിശ്വനാഥൻ തുടങ്ങിയുള്ള പല ദേവന്മാരും മണികർണ്ണിക തുടങ്ങിയുള്ള പലേ തീർത്ഥങ്ങളും പർവ്വതീയബ്രാഹ്മണാദികളുടെ ഒരു ഗ്രാമവും ഈ മൈതാനത്തിൽ സ്ഥിതിചെയ്യുന്നു. എന്നാൽ പൂർവ്വകാശി, നാഗരികത്വത്തിലും ആഡംബരത്തിലും നിമഗ്നമായി, രജഃകലുഷിതമായ ഭാരതവർഷത്തിലെ ഒരു വലിയ പട്ടണമാണെങ്കിൽ, ഉത്തരകാശി ശുദ്ധമേ അനാഗരികമായി, ആഡംബരഹീനമായി, തന്റെ പുരാതനസമ്പ്രദായത്തിൽതന്നെ വിജയിക്കുന്ന ശുദ്ധസാത്വികമായ ഹിമാലയത്തിലെ ഒരു ചെറിയ ഗ്രാമമാകുന്നു. പൂർവ്വകാശിയിലെ വിശ്വനാഥൻ ജനങ്ങളുടെ സംമർദ്ദംകൊണ്ടും കോലാഹലംകൊണ്ടും പുഷ്പവൃഷ്ടികൊണ്ടും സർവ്വദാ സംപീഡിതനെങ്കിൽ, ഉത്തരകാശിയിലെ വിശ്വനാഥൻ ജനശൂന്യമായ നിശ്ശ

ബ്ദഭാവത്തിൽ നിർവ്വിക്ഷേപം സർവ്വദാ ആനന്ദസമാധിയിൽ വിരാജിച്ചുകൊണ്ടിരിക്കുന്നു. പൂർവകാശിയിൽ സന്ന്യാസികൾ വലിയ വലിയ ആസ്ഥാനങ്ങളിലിരുന്നുകൊണ്ട് വിക്ഷേപബഹുലമായ ഒരശാന്തജീവിതം നയിക്കുന്നുവെങ്കിൽ, ഉത്തരകാശിയിൽ യതീന്ദ്രന്മാർ ഗിരിഗഹ്വരങ്ങളിലും ചെറിയ ചെറിയ കുടീരങ്ങളിലും നിവസിച്ചു സമാധിപരമായ ഒരു ശാന്തജീവിതത്തെ നയിക്കുന്നു.

ഇതാ ഉത്തരകാശിയുടെ കിഴക്കുഭാഗത്ത് വരിപർവ്വതവും തെക്കു ഭാഗത്ത് പുരാണപ്രസിദ്ധവും അത്യുന്നതവുമായ വാലഖില്യപർവ്വതവും വിശ്വനാഥപുരിയെ ആവരണം ചെയ്തുകൊണ്ടെന്നപോലെ വിജയിക്കുന്നു. ഗംഭീരമായ വാലഖില്യപർവ്വതത്തിൽ വാലഖില്യർ തുടങ്ങി പല ഋഷിപുംഗവന്മാരും തപോവൃത്തിയിൽ നിവസിച്ചിരുന്ന പല വിചിത്രകന്ദരങ്ങളും കാണപ്പെടുന്നുണ്ട്. ഇപ്പോഴും ഹിമാലയത്തിൽ സർവ്വദേശങ്ങളിലും, ഐശ്വര്യശാലികളായ മഹർഷികൾ ഗുപ്തരൂപത്തിൽ നിവസിക്കയും സഞ്ചരിക്കയും ചെയ്യുന്നതായി ശ്രദ്ധാലുക്കളായ വൃദ്ധമഹാത്മാക്കളും, കലിയുഗത്തിൽ മനുഷ്യരൂപത്തിലധികം പക്ഷിരൂപത്തിലും വൃക്ഷരൂപത്തിലും അവർ വിഹരിച്ചുവരുന്നതായി പുരാണഗ്രന്ഥങ്ങളും, പറയുന്നു. വാലഖില്യപർവ്വതത്തിന്റെ സമീപത്തിൽ ഗംഭീരമായ ഒരു വനാന്തരത്തിൽ നചികേതസ്സിന്റെ നിവാസസ്ഥാനവും കാണപ്പെടുന്നു. "നചികേതാതലാവ്" (നചികേതസ്സിന്റെ തടാകം) എന്നിങ്ങനെ നചികേതസ്സിന്റെ നാമധേയത്തിൽ അവിടെ ഒരു സരസ്സ് നിർദ്ദേശിക്കപ്പെടുന്നതുകൊണ്ട്, ശ്രുതിപ്രസിദ്ധനായ നചികേതസ്സിന്റെ നിവാസഭൂമിയാകുന്നു ആ പ്രദേശമെന്നനുമാനിക്കപ്പെടുന്നു.

മൃത്യുലോകത്തിൽചെന്ന് മൃത്യുഭഗവാങ്കൽനിന്ന് ബ്രഹ്മവിദ്യയെ ഗ്രഹിച്ചു കൃതകൃത്യതയെ പ്രാപിച്ച ശ്രദ്ധാവൈരാഗ്യമൂർത്തിയായ നചികേതസ്സിന്റെ അത്ഭുതചരിത്രം സർവ്വത്ര സുപ്രസിദ്ധമാണല്ലൊ. അദ്ദേഹത്തിന്റെ അന്യാദൃശമായ ജ്ഞാനമഹിമയും, വൈരാഗ്യാദിസാത്വികഗുണങ്ങളും വേദപുരാണങ്ങളാൽ ഐകകണ്ഠ്യേന ഉച്ചൈസ്തരം ഗാനം ചെയ്യപ്പെടുന്നു. പുണ്യാത്മാവായ നചികേതസ്സിന്റെ കേവലമായ നാമം കീർത്തിക്കപ്പെടുന്ന പ്രദേശംപോലും പവിത്രമെന്നിരിക്കെ, സാക്ഷാൽ അദ്ദേഹത്തിന്റെ പദപത്മപരാഗങ്ങളാൽ തീർത്ഥീകരിക്കപ്പെട്ട ഈ ഹിമഗിരിപ്രദേശങ്ങളുടെ പവിത്രതയെപ്പററി എന്തു പറയേണ്ടു? ജിതേന്ദ്രിയന്മാരും, ഫലമൂലാശികളും ആയ ഋഷീശ്വരന്മാർ ഹിമാലയത്തിലെ ഏകാന്തതരമായ വനാന്തരങ്ങളിൽ നിവാസം ചെയ്ത് ബാഹ്യലോകത്തെ വിസ്മരിച്ചുകൊണ്ടു തത്ത്വവിചാരത്തിൽ നിമഗ്നന്മാരായിരുന്ന ഒരു ശോഭനകാലം, അതായത് ഒരു സുവർണ്ണയുഗം, ഭാരതവർഷത്തിന് മുമ്പുണ്ടായിരുന്നു. അദ്ധ്യാത്മവിഷയത്തിൽ അക്കാലത്തെ അപേക്ഷിച്ച് ഇപ്പോഴത്തെ കാലം എത്രയോ

അശോഭനമായ ഒരു പാഷാണയുഗം അഥവാ ഒരു പാഷണ്ഡയുഗമായിത്തന്നെ ഗണിക്കേണ്ടിയിരിക്കുന്നു. അതീന്ദ്രിയമായ അദ്ധ്യാത്മതത്ത്വങ്ങളെ സാക്ഷാൽ അനുഭവിച്ചറിയുന്നതുവരെ അവരുടെ മനസ്സ് തൃപ്തിപ്പെട്ടിരുന്നില്ല. ആദ്ധ്യാത്മികതത്ത്വങ്ങൾ ഗുരുജനങ്ങളിൽനിന്നോ ശ്രുതിയിൽനിന്നോ കേട്ടറിഞ്ഞതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ, ആ തത്ത്വങ്ങളെ സാക്ഷാൽ കണ്ടറിയുവാൻ അവർ പരിശ്രമിച്ചിരുന്നു. അങ്ങനെയുള്ള അവരുടെ പരിശ്രമമാണ് ഭാരതഭൂമിയെ അദ്ധ്യാത്മഭൂമിയെന്നു ഭൂലോകം മുഴുവനുമുള്ള പ്രഖ്യാതിക്ക് അർഹയാക്കിത്തീർത്തത്. എന്നുതന്നെയല്ല, തത്ത്വശാസ്ത്രവിഷയത്തിൽ അമൂല്യനിരൂപണങ്ങളടങ്ങിയ അനേകം ഗ്രന്ഥരത്നങ്ങളുടെ ആവിർഭാവവും അവരുടെ അനുഭവപ്രധാനമായ വിചാരത്തിൻെറ ഫലമാകുന്നു. അങ്ങനെ വിഷയജീവിതത്തെ തൃണീകരിച്ച്, മനസ്സിനെ അന്തർമ്മുഖമാക്കി ആന്തരതത്ത്വങ്ങളെ അനുമാർഗ്ഗണംചെയ്യുന്ന ഋഷിപുംഗവന്മാരുടെ പരിശുദ്ധമായ ആ സത്യയുഗം ഭാരതവർഷത്തിൽനിന്ന് ഇപ്പോൾ തീരെ മറഞ്ഞുപോയിരിക്കുന്നു. ഇനി എപ്പോഴെങ്കിലും ഭാരതഭൂമാതാവിന്ന് അങ്ങനെയുള്ള സന്താനങ്ങളെ ഉൽപാദനം ചെയ്യുവാനുള്ള ഭാഗ്യമുണ്ടാകുമോ എന്നു സർവ്വജ്ഞനായ പരമേശ്വരനു മാത്രമേ അറിഞ്ഞുകൂടൂ. ഇപ്പോൾ വിഷയബഹുലമായ ഒരു ജീവിതം വർദ്ധിച്ചുവരുന്നതോടുകൂടി, മനസ്സ് ബഹിർമ്മുഖമായി ബാഹ്യലോകത്തിൽ സഞ്ചരിക്കുന്നതല്ലാതെ, ആന്തരലോകത്തിൽ സഞ്ചരിച്ച് ആന്തരതത്ത്വങ്ങളെ ഗവേഷണംചെയ്യുവാൻ പര്യാപ്തമാകുന്നില്ല. ബഹിർമ്മുഖവൃത്തികളായി, ബാഹ്യലോകത്തിൽ സഞ്ചരിക്കുന്നവർക്ക് ബാഹ്യപദാർത്ഥങ്ങളുടെ ജ്ഞാനമല്ലാതെ, ആഭ്യന്തരതത്ത്വങ്ങളുടെ അനുഭവം ഉണ്ടാകുന്നതല്ല. ആന്തരമായ ആത്മികതത്ത്വങ്ങളെ കണ്ടറിയേണമെങ്കിൽ, ശാന്തദേശത്തിൽ ഇരുന്നു ശാന്തമായി, അന്തർമ്മുഖമായ വിചാരം അപേക്ഷിതമാകുന്നു. രാജസവൃത്തികളായ ഇന്നത്തെ ജനങ്ങൾക്ക് ആരേയും കാണാതേയും, ഒന്നിനോടും സംബന്ധിക്കാതേയും, ഏകാന്തദേശത്തിൽ ഏകാകികളായി കുറെ ദിവസം കഴിച്ചുകൂട്ടുക എന്നതുതന്നെ അസാദ്ധ്യമാകുന്നു. ശാന്തി, വൈരാഗ്യം, മുതലായ സാത്വികധർമ്മങ്ങൾക്ക് ഇപ്പോൾ ലേശവും മഹത്ത്വമില്ല. അതുകളുടെ കാലം അസ്തമിച്ചിരിക്കുന്നു. രാഗം, ദ്വേഷം, ലോഭം, ഡംഭം, അഹങ്കാരം, ഇന്ദ്രിയങ്ങൾക്ക് ഒരിക്കലും ഉപരാമം കൊടുക്കാത്ത വ്യാപാരവൃത്തി, മുതലായ രാജസഗുണങ്ങളുടെ കാലമാണിപ്പോൾ; അതായതു് രാജസവൃത്തികളെയല്ലാതെ സാത്വികവൃത്തികളെ ആദരിക്കുവാനും പ്രശംസിക്കുവാനും ഇന്നു ജനങ്ങൾ കുറവാകുന്നു. ആത്മികസമൃദ്ധിയാണ് പണ്ടുള്ളവരുടെ ലക്ഷ്യമെങ്കിൽ, ഭൌതികസമൃദ്ധിയാണ് ഇന്നുള്ളവരുടെ ലക്ഷ്യം. ആത്മികാന്വേഷണത്തിൽ പണ്ടുള്ളവർ എത്ര തീവ്രമായി പ്രയത്നിച്ചിരുന്നുവോ, അത്രയും തീവ്രമായി ഇന്നുള്ളവർ ഭൌതികാന്വേഷണത്തിൽ പരിശ്രമിക്കുന്നു. പണ്ടത്തെ ഋഷികളുടെ പരിശുദ്ധമായ തപോജീവിതത്തേയും, ഇന്നത്തെ ജനങ്ങളുടെ അശുദ്ധമായ

ഭോഗജീവിതത്തേയും, പണ്ടുള്ളവരുടെ അദ്ധ്യാത്മനിഷ്ഠയേയും, ഇന്നുള്ളവരുടെ ഭൌതികനിഷ്ഠയേയും വിചാരദൃഷ്ട്യാ നിരീക്ഷണം ചെയ്തുനോക്കുമ്പോൾ, അന്നത്തെ കാലവും ഇന്നത്തെ കാലവും ഉത്തരധ്രുവവും ദക്ഷിണധ്രുവവുമെന്നപോലെ എത്രയോ വിസദൃശങ്ങളായി തോന്നുന്നതിൽ അത്ഭുതമില്ല. എന്തുചെയ്യാം. നന്മയും തിന്മയും, ശ്രേയസ്സുമശ്രേയസ്സും, സംപത്തും വിപത്തുമെല്ലാം സ്ഥിരസ്വഭാവത്തിൽ സ്ഥിതിചെയ്യാതെ, ചക്രനേമിക്രമത്തിൽ പരിവർത്തനം ചെയ്തുകൊണ്ടിരിക്കുന്ന പദാർത്ഥങ്ങളെന്നു സമാധാനിക്കയല്ലാതെ ഗത്യന്തരമില്ല. എങ്കിലും ഋഷിവര്യന്മാർ നിവാസം ചെയ്തുകൊണ്ടിരുന്ന ഹിമാലയത്തിലെ ഏകാന്തതരങ്ങളായ ഓരോരോ രമ്യദേശങ്ങളിൽ സഞ്ചരിക്കുന്ന സന്ദർഭങ്ങളിൽ ഭാരതവർഷത്തിൽ വന്നുചേർന്നതായ കാലവൈപരീത്യത്തെപ്പററി ഓർത്തു വിഷാദിക്കയും ദീർഘമായി നിശ്വസിക്കയും ചെയ്യാതിരിപ്പാൻ ഈ സാധുവിൻെറ മനസ്സിന്നു ധൈര്യമുണ്ടാകാറില്ല. മാതൃഭൂമിയിൽ സ്നേഹവും വിചാരശക്തിയുമുള്ള ഏതൊരു ഭാരതീയൻെറയും മനസ്സിന്നു് അങ്ങനെ ധൈര്യമുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നതുമില്ല

## ഉത്തരകാശി.

## II

അഹോ! കാമിനീകനകാദികളായ നാനാവിഷയങ്ങളെ അനുധാവനംചെയ്തുകൊണ്ടു ഗർദ്ദഭന്യായേന എത്രതന്നെ ദുസ്സഹദുഃഖങ്ങൾ അനുഭവിച്ചാലും, പിന്നേയും വിഷയാസക്തിയെ സന്ത്യജിക്കുവാൻ മനുഷ്യർ ഒരുങ്ങുന്നില്ല. വിഷയസുഖമാകുന്ന ശരീരത്തിൻെറ ശിരസ്സ്, ദുഃഖമാണെന്നും, ശിരസ്സുകൂടാതുള്ള ഒരു ശരീരം അസംഭാവ്യമെന്നും അവർ അറിയുന്നില്ല. വിഷയങ്ങളെ എത്രത്തോളം അധികമധികം സമ്പാദനംചെയ്തുപഭുജിച്ചാനന്ദിക്കുന്നുവോ, അത്രത്തോളം അവയിൽനിന്നുള്ള ദുഃഖവും അധികമധികം അനുഭവിക്കേണ്ടിവരുമെന്നുള്ള തത്വം തീരെ വിസ്മരിക്കുന്നു. "അംഗം ഗളിതം, പലിതം ജാതം, ദന്തവിഹീനം ജാതം തുണ്ഡം" എങ്കിലും, ശരീരത്തിലുള്ള ആസക്തി ലേശവും പ്രക്ഷീണമാകുന്നില്ല. ദശനിയുതശതവയസ്സായി, ജീർണ്ണമായ ഒരവസ്ഥയിലും നവവയസ്സിലെന്നപോലെ ദേഹികൾക്കു ദേഹം ഏററവും പ്രിയമായിത്തന്നെ വർത്തിക്കുന്നു. ഇങ്ങനെ "സുഖം സുഖ"മെന്നു നണ്ണി ദുസ്സഹമായ ദുഃഖത്തേയും, "ജീവിതം ജീവിത"മെന്നാശിച്ചു ഭയങ്കരമായ മരണത്തേയും, പ്രാപിച്ചു് മനുഷ്യവർഗ്ഗം സർവ്വദാ സംസാരചക്രത്തിൽ കിടന്നു പരിഭ്രമണം ചെയ്യുന്നു. ദ്വന്ദ്വരൂപമായ ഈ സംസാരത്തിൽ ദുഃഖത്തിൽനിന്നു സുഖത്തേയും, മരണത്തിൽനിന്നു ജീവിതത്തേയും, അപമാനത്തിൽനിന്നു മാനത്തേയും, ഉഷ്ണത്തിൽനിന്നു ശീതത്തേയും, വേർതിരിച്ചുപഭുജി

ക്കുവാനുള്ള സാമൎത്ഥ്യം ആൎക്കുണ്ടു്? ഹാ! മഹാമായയുടെ ശക്തിവൈഭവം വിചാരിക്കുന്തോറും വിസ്മയാവഹമായിരിക്കുന്നു.

കൂട്ടിലകപ്പെട്ട സിംഹത്തെപ്പോലെ ദേഹേന്ദ്രിയങ്ങളാകുന്ന പഞ്ജരത്തിൽ ബന്ധിക്കപ്പെട്ടുകൊണ്ടു് ചില പരിധികളെ അതിക്രമിക്കുവാൻ മനുഷ്യർ സമൎത്ഥരാകുന്നില്ല. എത്രയോ ഉച്ചമായ തങ്ങളുടെ സ്വാതന്ത്ര്യസാമ്രാജ്യത്തിൽനിന്നു് എത്രയോ നീചമായ ഒരു ദുരവസ്ഥയിലേക്കു തങ്ങൾ പതിച്ചുപോയതിനെപ്പററി അവർ ചിന്തിക്കുന്നില്ല. മനുഷ്യരുടെ ഭ്രഷ്ടവും ദയനീയവുമായ ഈ അവസ്ഥയെപ്പററി സർവ്വ ധാർമ്മികഗ്രന്ഥങ്ങളും ഐകകണ്ഠ്യേന അനുശോചനം ചെയ്യുന്നു. ഇതരവിഷയങ്ങളിൽ എന്തുതന്നെ വിപ്രതിപത്തി ഉണ്ടെന്നിരിക്കിലും, മനുഷ്യർ വൎത്തിച്ചുകൊണ്ടിരിക്കുന്നതു് അവരുടെ യഥാർത്ഥപദവിയിലല്ലെന്നും, തങ്ങളുടെ സഹജാവസ്ഥയിൽനിന്നു് എത്രയോ നികൃഷ്ടമായ ഒരവസ്ഥയിലേക്കു് അവർ ഭ്രംശിച്ചിരിക്കുന്നുവെന്നും, ആ ഭ്രംശത്തെ കണ്ടറിഞ്ഞു് അതിൽനിന്നുത്ഥാനംചെയ്തു് സ്വസ്ഥാനത്തെ പ്രാപിക്കുന്നതുതന്നെ പരമപുരുഷാൎത്ഥമെന്നുമുപദേശിക്കുന്നതിൽ സൎവ്വ മതഗ്രന്ഥങ്ങളും സൎവ്വ മതാചാൎയ്യന്മാരും യോജിച്ചു കാണുന്നു. നോക്കുക മഹാമായയുടെ ശക്തി!

മായയുടെ അധികാരത്തെ അതിക്രമിക്കാതെ, ബന്ധനാവസ്ഥയിൽ കിടക്കുന്ന കാലത്തോളം, ഒരു പണ്ഡിതനും ഒരു പുഴുവിനും തമ്മിൽ പരമാർത്ഥത്തിൽ യാതൊരു ഭേദവുമില്ല ജ്ഞാനക്രിയാശക്തികൾ രണ്ടുപേൎക്കും ഈശ്വരൻ നല്കിയിരിക്കുന്നു. ദേഹേന്ദ്രിയാദികളിൽ ആസക്തിയോടെ രണ്ടുപേരും വിഷയങ്ങളിൽ വ്യവഹരിച്ചും സുഖദുഃഖങ്ങൾ ഉപഭുജിച്ചും കാലത്തെ നയിക്കുന്നു. വിശേഷബുദ്ധിയെ ബന്ധനത്തെ ശിഥിലീകരിക്കുവാനല്ല, ബന്ധനത്തെ ദൃഢീകരിക്കുവാനായി ഉപയോഗിക്കുന്ന മനുഷ്യൎക്കു്, തങ്ങൾ വിശേഷബുദ്ധിസമ്പന്നന്മാരെന്നും, അതുനിമിത്തം ഇതര പ്രാണികളേക്കാളുംവൈശിഷ്ട്യമുള്ളവരെന്നും അഭിമാനിക്കുവാൻ അവകാശമില്ല. അധികമധികം ബന്ധനവും ദുഃഖവുമാണു് വിശേഷബുദ്ധിയുടെ ഫലമെങ്കിൽ, അങ്ങനെയുള്ള ഒരു വിശേഷബുദ്ധികൊണ്ടു് ഇതര പ്രാണികൾക്കില്ലാത്ത ഒരു ശ്രേഷ്ഠത മനുഷ്യവൎഗ്ഗത്തിനുണ്ടാകുന്നതെങ്ങനെ? ദേഹത്തിൽ ആത്മബുദ്ധിയെ ചെയ്തു് അതിൽ ബന്ധിതരായി, അതിൽ ആസക്തരായി, അധികമധികം വിഷയങ്ങളെ സമ്പാദനം ചെയ്തുപഭുജിക്കുന്നതിൽ ഉൽകണ്ഠിതരായ മനുഷ്യരുടെ വിശേഷബുദ്ധി അവൎക്കു് അധികമായ ബന്ധനത്തിനും, അധികമായ ദുഃഖത്തിനും, ഹേതുവെന്നു് പറയുന്നതിൽ ലേശവും ശങ്കിക്കേണ്ടതില്ല. എന്നാൽ ഇതര ജന്തുക്കളെ അപേക്ഷിച്ചു് ഐഹികജീവിതത്തെ അധികം സുഖമായി നയിക്കുവാൻ വിശേഷബുദ്ധിയോടുകൂടിയ മനുഷ്യൎക്കു് സാധിക്കുന്നുവെന്നു് വല്ലവരും വാദിക്കുന്നുവെങ്കിൽ, അവർ "ഷോപ്പൻ ഹോർ"

എന്ന മഹാൻെറ ഈ അഭിപ്രായത്തെ നല്ലപോലെ വിചാരം ചെയ്യേണ്ടതാകുന്നു. അദ്ദേഹം ഇങ്ങനെ പറയുന്നു:—

"മൃഗാദിജന്തുക്കൾക്കു വത്തമാനകാലത്തെപ്പററിയല്ലാതെ, ഭൂതഭാവികളെപ്പററി യാതൊരു ചിന്തകളൊ ഭീതിയോ ഉണ്ടാകുന്നില്ല. അതുകൊണ്ടു് അവ വത്തമാനകാലത്തിൽ എന്തു പ്രാപ്തമാകുന്നുവോ, അതിനെ വ്യഗ്രതയില്ലാതെ ശാന്തിയോടും സമാധാനത്തോടുംകൂടി അനുഭവിക്കുന്നു. ആ വിഷയത്തിൽ മൃഗങ്ങൾ മനുഷ്യരേക്കാൾ ബുദ്ധിപരിപാകമുള്ളവരാണെന്നുവേണം പറവാൻ. അവയുടെ ഈ പ്രകൃതി നിമിത്തം അവയ്ക്കുണ്ടാകുന്ന മനശ്ശാന്തി, പലപ്പോഴും പലവിധമായ ചിന്തകളാലും ഭീതികളാലും ഒരു സുഖവും സമാധാനവുമില്ലാതെ വ്യാകുലപ്പെടുന്ന നമുക്കില്ലെന്നു ലജ്ജയോടെ സമ്മതിക്കേണ്ടിയിരിക്കുന്നു."

അദ്ദേഹംതന്നെ വേറൊരു ദിക്കിൽ മനുഷ്യരുടെ ആശയെപ്പററി ഇങ്ങനെ വിവരിക്കുന്നു:—

"എത്ര അതൃപ്തനായ ഒരു ജന്തുവാണു് മനുഷ്യനെന്നു് പറവാൻ പ്രയാസം. ഓരോ വിഷയങ്ങളുടെ ലാഭത്തിൽ അവന്നു് വല്ല തൃപ്തിയുമുണ്ടാകുന്നപക്ഷം, ആ തൃപ്തിയിൽനിന്നു്, അതായതു് ആ തൃപ്തിയിൽ മനസ്സ് വിരമിക്കാതെ, പുതിയതായ ചില ആശകൾ പിന്നേയും ഉദിച്ചുയരുന്നതല്ലാതെ, അവൻെറ ആശകൾക്കു് ഒരവുതിയും കാണുന്നില്ല"

ഇതാകുന്നു, തങ്ങൾ വിശേഷബുദ്ധിസമ്പന്നന്മാരാകുന്നു, വിദ്യാവിചക്ഷണന്മാരാകുന്നുവെന്നിങ്ങനെ അഭിമാനിക്കുന്ന മനുഷ്യരുടെ അവസ്ഥ. ബുദ്ധി നിമിത്തമായി വല്ല വിശേഷസുഖവും മനുഷ്യർ അനുഭവിക്കുന്നുവെങ്കിൽതന്നെ, മാനസികമായ ദുഃഖത്തെപ്പററി വിചാരം ചെയ്യുമ്പോൾ, അതു് എത്രയോ സ്വല്പമാകുന്നു. എന്നാൽ മഹാസുകൃതഫലമെന്നു് ശാസ്ത്രങ്ങൾ ഘോഷിക്കുന്ന മനുഷ്യശരീരവും, അതിൽ അവസ്ഥിതിചെയ്യുന്ന വിശേഷബുദ്ധിയും, സവ്വഥാ അനത്ഥഹേതുവെന്നാണു് ഇവിടെ വിവക്ഷിതമെന്നു് ശങ്കിച്ചുപോകരുതു്. വിശേഷബുദ്ധികൊണ്ടു മഹാർഹമായ കാൎയ്യങ്ങൾ ഈ ലോകത്തിൽ നിവ്വഹിക്കേണ്ടതുണ്ടു്. ബന്ധനാത്മകമായ മായയെ നശിപ്പിച്ചു പരമാത്ഥമായ പരമാത്മവസ്തുവെ പ്രാപിക്കുവാനുള്ള മുഖ്യസാധനമാകുന്നു, വിശേഷബുദ്ധി. അങ്ങനെയുള്ള ബുദ്ധിയോടുകൂടിയ മനുഷ്യജന്മം ധന്യധന്യമെന്നുള്ളതിൽ സന്ദേഹമില്ല. എന്നാൽ മായയെ അതിക്രമിക്കുന്നതിന്നു പകരം, മായയിൽ മുങ്ങി അധികമധികം വിഷയങ്ങളെ സമ്പാദിക്കുവാനും, തദ്ദ്വാരാ ബന്ധനത്തേയും ദുഃഖത്തേയും വർദ്ധിപ്പിക്കുവാനുമാണു് ആ വിശിഷ്ടബുദ്ധിയെ വിനിയോഗിക്കുന്നതെങ്കിൽ, ആ ബുദ്ധിയെ നിമിത്തീകരിച്ചു് ഇതരജന്തുക്കളിൽനിന്നു് മനുഷ്യവർഗ്ഗത്തിന്നുള്ള

വൈലക്ഷണ്യം അകിഞ്ചിൽകരമെന്നും, മായാതിക്രമണമാണ് മാനുഷജന്മംകൊണ്ടു് സമ്പാദിക്കേണ്ടുന്ന മുഖ്യകൃത്യമെന്നും വിവക്ഷിതാൎത്ഥമാകുന്നു. നോക്കുക! മഹാമായയുടെ ലീലാമാഹാത്മ്യം!

ഇങ്ങനെ പ്രചണ്ഡപ്രതാപശാലിനിയായ മഹാമായയെ അതിക്രമിക്കുവാൻ മായാനിയാമകനായി, കരുണാനിധിയായ പരമേശ്വരനെ ശരണീകരിക്കയല്ലാതെ ഗത്യന്തരമില്ല. എന്നാൽ സാക്ഷാൽ പരമേശ്വരനായി, കാമദഹനനായി, തപോമൂൎത്തിയായ ശ്രീവിശ്വനാഥൻ ഇരുന്നരുളുന്നേടത്തു് വിശേഷിച്ചു് മായ പ്രവേശിക്കുന്നില്ല അതുകൊണ്ടു് ശ്രീകാശിയിൽ ശ്രീവിശ്വനാഥന്റെ ചരണാരവിന്ദങ്ങളെ ഉപാശ്രയിച്ചുജീവിക്കുന്ന മഹാത്മാക്കൾ മഹാമായയെ അതിക്രമിച്ചുകൊണ്ടുതന്നെ വിരാജിക്കുന്നു. ഈശ്വരപാദങ്ങളിൽ ദത്തചിത്തന്മാരായ അവരെ മായ സമീപിക്കപോലും ചെയ്യുന്നില്ല. കാമിനിയും കാഞ്ചനവും സ്വപ്നത്തിൽപോലും അവരെ തീണ്ടുന്നില്ല. പേരിലും പെരുമയിലുമുള്ള ഭ്രാന്തിയും അവരെ ലേശവും ബാധിക്കുന്നില്ല. രാഗദ്വേഷസംകുലമായി, ബഹുവിധമായ മോഹനവസ്തുക്കളെക്കൊണ്ടു് നിറഞ്ഞതായ ഒരു ജഗത്തു് അവരുടെ മുമ്പിൽ ശശവിഷാണംപോലെ ശൂന്യമായിത്തീരുന്നു. ദുഃഖത്തിൽ സുഖമെന്നും, അനാത്മാവിൽ ആത്മാവെന്നുമുള്ള ഭ്രമമാകട്ടെ, തന്നിമിത്തകമായ ആശാപാശങ്ങളാകട്ടെ, ചിത്തദൌൎബ്ബല്യമാകട്ടെ വിശ്വനാഥപുരിയിൽ പ്രവേശിക്കുന്നില്ല. മായയുടെ മറിമായങ്ങളെല്ലാം മായാതത്ത്വത്തെ അറിയാത്ത പ്രാകൃതജനങ്ങളുടെ ഇടയിലല്ലാതെ, മായിയായ മഹേശ്വരന്റേയും, മഹേശ്വരഭക്തന്മാരുടേയും മുമ്പിൽ പ്രശോഭിക്കുന്നതല്ല. മായ എത്രതന്നെ പ്രചണ്ഡപ്രകൃതിയെന്നിരിക്കിലും, പരമേശ്വരകൃപയാകുന്ന വരായുധത്തോടുകൂടിയ ഒരു പുരുഷന്നു് അതിനോടു് എതിരിട്ടു ജയിക്കുവാൻ സാധിക്കുന്നു. മായാജയത്തിന്നു് ഈശ്വരകാരുണ്യമല്ലാതെ വേറൊരായുധമില്ലെന്നുള്ളതു് സൎവ്വ ശാസ്ത്രങ്ങളുടേയും സിദ്ധാന്തമാകുന്നു.

ഇങ്ങനെ യാതൊരു ദേശത്തിൽ, യാതൊരു ദേവന്റെ സന്നിധിയിൽ മഹാമായയുടെ മോഹനപ്രവൃത്തികൾ പ്രവേശിക്കുന്നില്ലയോ, "ഉത്തരകാശി" എന്നും "സൌമ്യകാശി" എന്നും വിഖ്യാതമായ ആ പുണ്യക്ഷേത്രത്തിൽ ആ വിശ്വനാഥന്റെ സന്നിധിയിൽ ഞാനാദ്യമായി ചെന്നതു് 1924 ഏപ്രിൽമാസത്തിലായിരുന്നു. ഹിമാലയം മേഘഗൎജ്ജനമാകുന്ന വാദ്യഘോഷങ്ങളെക്കൊണ്ടും, കൽമാരിയാകുന്ന പുഷ്പവൃഷ്ടിയെക്കൊണ്ടും, നവീനമായി തന്റെ ഗൃഹത്തിൽ ചെല്ലുന്ന ഈ സാധുവിനെ സ്വാഗതം ചെയ്തിരുന്നു. സാധുമഹാത്മാക്കൾ എവിടേയും ആദരണീയന്മാരാകുന്നു. നഗരമദ്ധ്യത്തിലും പൎവ്വതശിഖരത്തിലും ഒരുപോലെ അവർ ബഹുമാനിക്കപ്പെടുന്നു. സന്ന്യാസികൾ വിഷ്ണുസ്വരൂപികളാകുന്നു. പന്തലിട്ടതുപോലെ പരന്നു താണുകിടക്കുന്ന കാർനിരകളും, തോരണ

മെന്നപോലെ പർവ്വതപാർശ്വത്തിൽ താണു തൂങ്ങിക്കിടക്കുന്ന മനോഹരമായ മഴവില്ലും, ഈ സാധുവിനെ അത്യധികം ആഹ്ളാദിപ്പിച്ചിരുന്നു. ഹിമഗിരി-ഹൃദയത്തിൽ വിരാജമാനമായ ഉത്തരകാശിയുടെ ഏകാന്തരമണീയതയും, നിതാന്തപരിശുദ്ധിയും എൻ്റെ അന്തരംഗത്തെ അത്യധികം ആവർജ്ജനംചെയ്തു. ഇങ്ങനെ സാധുഭക്തനായ ഹിമാലയത്താൽ പ്രേമപൂർവ്വം സ്വീകരിക്കപ്പെട്ടതായ ഞാൻ ആ പ്രാവശ്യം അവിടെ അധികമായി നിവാസം ചെയ്തിരുന്നില്ലെങ്കിലും, പിന്നെ പലപ്പോഴും അവിടെ ചെന്നു കുറെ അധികമായി നിവസിച്ചു ബ്രഹ്മവിചാരപരമായ ഈശ്വരീയജീവിതത്തെ നയിച്ചുകൊണ്ടിരുന്നു.* ചിത്തത്തെ സത്വഗുണപ്രധാനമായി രക്ഷിച്ചുകൊണ്ടു സർവ്വദാ ഈശ്വരധ്യാനത്തിലും, സച്ഛാസ്ത്രവിചാരത്തിലും നിമഗ്നമായി അനന്യചിത്തമായ ഒരാനന്ദജീവിതം നയിക്കുവാൻ ഇത്രയും ആനുകൂല്യമുള്ള തപോഭൂമികൾ തുഹിനഗിരിയിൽത്തന്നെ ദുർല്ലഭമാകുന്നു. ഹിമഗിരിശിഖരം! ഭാഗീരഥീതടം! വിശ്വനാഥപുരി! മഹാനുഭാവന്മാരായ മഹർഷിവര്യന്മാരുടെ വിഹാരഭൂമി! അതിരമണീയമായ, നിർജ്ജനമായ വനപ്രദേശം! ഇതിലധികം തത്വനിഷ്ഠാപരമായ ഒരു സന്ന്യാസജീവിതത്തിന്ന് എന്തൊരാനുകൂല്യമാണ് അപേക്ഷിതമായിരിക്കുന്നത്!

വിശ്വേശ്വരമന്ദിരത്തിൽനിന്നു രണ്ടു നാഴികയോളം വടക്കോട്ടു ചെന്നാൽ, അവിടെ നെൽകൃഷിചെയ്യുന്ന കുറെ വിശാലമായ, മനോഹരമായ ഒരു വയൽ കാണപ്പെടുന്നു. അവിടെനിന്നും കുറെക്കൂടി മേല്പോട്ടുചെന്നാൽ, കാശീക്ഷേത്രത്തിൻ്റെ ഉത്തരാവധിയായ "അസി" എന്നു പേരായ ചെറുനദിയുടേയും ഭാഗീരഥിയുടേയും സംഗമസ്ഥാനം സംപ്രാപ്തമാകുന്നു. അവിടെനിന്നും ഉത്തരദിശയിൽ വല്ലീഗുല്മാദി നിബിഡിതവും വൃക്ഷരാജിവിരാജിതവും നിർഝരാംബുനിഷിക്തമായ കമനീയവനങ്ങളാൽ അലംകൃതവുമായ പർവ്വതപാർശ്വങ്ങളും ലബ്ധമാകുന്നു. ഞാൻ ഉത്തരകാശിയിൽ നിവസിക്കുന്ന അവസരങ്ങളിലെല്ലാം, പ്രസ്തുതമായ വയലും, അസിയുടെ തീരത്തുള്ള രമ്യവനങ്ങളും ചിത്തസമാധിസാധനങ്ങളായി വിനിയോഗിക്കപ്പെടുക പതിവാകുന്നു; അതായത്, പലപ്പോഴും അവിടങ്ങളിൽ ചെന്നിരുന്ന് വിചാരസരണിയിൽ പ്രവർത്തിച്ച് അലൌകികശാന്തിയെ അനുഭവിക്കുക പതിവാകുന്നു. ഉത്തരകാശിയിൽ ഗംഗാതടത്തിലുള്ള താണ പ്രദേശംപോലും സുമാർ അയ്യായിരം അടിയോളം ഉയരത്തിൽ സ്ഥി

* ഈ ലേഖനങ്ങൾ എഴുതിയതിനുശേഷം, 1935-ൽ ഉത്തരകാശിയിൽ ചില പ്രേമിജനങ്ങളുടെ ഉത്സാഹത്താൽ ഈ ശരീരത്തിനുവേണ്ടി നിവാസകുടീരം നിർമ്മിക്കുകയും, 1936 മുതല്ക്ക് ഈ സാധു അധികമായി അവിടെത്തന്നെ നിവസിച്ചുവരികയും ചെയ്യുന്നു. എന്നാൽ പ്രതിവർഷം എടവം, മിഥുനം, കർക്കിടകം, ചിങ്ങം എന്നീ മാസങ്ങളിൽ ഗംഗോത്തരിയിലും, ചില കൊല്ലങ്ങളിൽ മകരം, കുംഭം എന്നീ മാസങ്ങളിൽ ഹൃഷീകേശത്തിലും ചെന്നു നിവസിക്കാറുണ്ട്.

തിചെയ്യുന്നതുകൊണ്ടു്, ഹിമാലയത്തിലെ താണപ്രദേശങ്ങളിലുള്ളപോലെ ഉഷ്ണകാലത്തിൽ പ്രചണ്ഡതാപമോ, മഴക്കാലത്തിൽ മലമ്പനി മുതലായ അനൎത്ഥങ്ങളൊ ഇവിടെ ഉണ്ടാകുന്നില്ല. വർഷാകാലത്തിൽ മലഞ്ചരിവുകളിൽക്കൂടെ താഴോട്ടിറങ്ങിവന്നു് അതി സമീപത്തായി സഞ്ചരിക്കുന്ന കാർമേഘസംഘം ദൈനംദിനമായി വർഷിച്ചുകൊണ്ടു മനസ്സിനെ ഉന്മേഷഭരിതമാക്കിത്തീർക്കുന്നു. ഇവിടത്തെ ശീതകാലമാകട്ടെ, സഹൃദയഹൃദയാഹ്ലാദകമെന്നേ പറയേണ്ടതുള്ളു. വൃഷ്ടി ആരംഭിച്ചാൽ ഹിമപാതം നിമിത്തം ധവളധവളമായിത്തീരുന്ന പൎവ്വതനിരകളും, ശൈത്യാധിക്യം നിമിത്തം മനുഷ്യരുടെ ഗതാഗതം മാത്രമല്ല, പക്ഷികളുടെ നിനദം പോലും, നിരോധിക്കപ്പെടുന്ന പ്രൌഢപ്രശാന്തിയും എത്രയോ ആഹ്ലാദത്തെയും ആശ്ചര്യത്തെയും ഉൽപാദനം ചെയ്യുന്നവയാകുന്നു.

ഒരടി മേല്പോട്ടുകയറിയാൽ ഒരു യജ്ഞം കഴിച്ചതായ ഫലമാണെന്നു വാരണാവതപൎവ്വതത്തിന്റെ ആരോഹണത്തെ വലിയ പുണ്യഫലദമായി പുരാണത്തിൽ പ്രശംസിച്ചിരിക്കുന്നു. "വാരാഹാട്ടു്" എന്നുപേരായ താഴ്വരയിലെ ഗ്രാമത്തിൽനിന്നു സുമാറു് നാലുനാഴിക മേല്പോട്ടുകയറിയാൽ, വാരണാവതഗിരിയുടെ ഉച്ചശിഖരത്തിൽ ചെല്ലുവാൻ സാധിക്കുന്നു. സൌമ്യകാശീക്ഷേത്രത്തിലന്തർഭവിച്ചതും, ശ്രീവിശ്വനാഥമന്ദിരം സ്ഥിതിചെയ്യുന്നതുമായ മുഖ്യവും മനോജ്ഞവുമായ ഒരു ഗ്രാമമാകുന്നു "വാരാഹാട്ടു്". ക്ലേശകരമെങ്കിലും ചിലപ്പോൾ താഴ്വരയിൽനിന്നു് കഠിനമായ കയററത്തോടുകൂടിയ ഗിരിശിഖരത്തിലേക്കു് ആരോഹണം ചെയ്യുന്നതു് ഞാൻ അനുഷ്ഠിച്ചിരുന്ന ഉന്മേഷജനകവും വിനോദകരവുമായ ഒരു തപസ്യാകർമ്മമായിരുന്നു. ഒന്നൊന്നര മണിക്കൂറുനേരം പൎവ്വതാരോഹണത്തിൽ കുറെ കഷ്ടമനുഭവിക്കേണ്ടിവരുന്നുവെങ്കിലും, ഗിരികൂടത്തിൽ എത്തിച്ചേൎന്നാൽ എത്രയോ പവിത്രവും സുന്ദരവുമായ ദർശനം ലബ്ധമാകുന്നു. ഗിരിശിഖരത്തിൽനിന്നു ഹിമഗിരിയുടെ എത്രയോ മഞ്ജുളമായി, മനോഹരമായ പ്രകൃതിസുഷമയെ നോക്കിക്കൊണ്ടാമോദിക്കുവാൻ സാധിക്കുന്നു. തെക്കുഭാഗത്തു് ഹിന്ദുസ്ഥാനമൈതാനംവരെ നീണ്ടു വിശാലമായി കിടക്കുന്ന പച്ചനിറം പൂണ്ട പൎവ്വതപങ്‌ക്തികളും, വടക്കു ശിലാമയമായ ശൈലരാജികളും, അവയ്ക്കുമീതെ ധവളാകാരമായ ഹിമകൂടങ്ങളും, വളരെ ശോഭായമാനമായി, ഹൃദയാവർജ്ജകമായി കാണപ്പെടുന്നു. ഹിമാലയത്തിന്റെ ഗുരുതരമായ ഗംഭീരഭാവവും, അവിടെ നമുക്കു് പ്രത്യക്ഷീഭവിക്കുന്നു. താഴെ നീലനിറംപൂണ്ട ജാഹ്നവിയും, സൎപ്പാകൃതിയിൽ നിശ്ശബ്ദമായി, ശാന്തമായി ഒഴുകിക്കൊണ്ടിരിക്കുന്നു. ഏതായാലും വാരണഗിരിയുടെ ആരോഹണരൂപമായ തപസ്യയുടെ അനുഷ്ഠാനത്തിൽ പരമേശ്വരപ്രസാദമാകുന്ന അദൃഷ്ടഫലത്തിനു പുറമെ, പ്രകൃതിസുഷമാപീയൂഷത്തെ യഥേഷ്ടം പാനം ചെയ്താനന്ദിക്കുക എന്നുള്ള ദൃഷ്ടഫലവും സംപ്രാപ്തമാകുന്നുവെന്നുമാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളാം.

ഉത്തരകാശിയിൽ ആദ്യമായി ചെന്നു നിവസിച്ചിരുന്നപ്പോൾ, അവിടെ ഗോപാലാശ്രമനിവാസിയും, ശ്രീ ഗുരുവായൂരപ്പന്റേയും രമണമഹർഷിയുടേയും ഭക്തനുമായ ഒരു കേരളീയസന്ന്യാസിവര്യനാൽ സംപ്രേരിതനായി, ഉടനെ അവിടെവെച്ചു രചിച്ചതായ "ശ്രീ ഗുരുപവനപുരാധീശപഞ്ചക"ത്തെക്കൂടി ഇവിടെ ഉദാഹരിച്ചുകൊണ്ട് ഇതിനെ ഉപസംഹരിക്കാം.

"ഗോപീഗോകുലമാലപൽസുമുരളീ സപ്തസ്വരൈർഹർഷയൻ
ഗോപീമണ്ഡലമദ്ധ്യഗഃ സ്മിതമുഖോ മാധുര്യ്യവീക്ഷാങ്കുരഃ
ഗോപാലശ്ചികുരോല്ലസച്ഛിഖിശിഖണ്ഡാഖണ്ഡദീപ്തിശ്ചിരം
ഗോപാലാശ്രമവിശ്രമീ വിജയതാം വിശ്വൈകമുഗ്ദ്ധാകൃതിഃ 1

കാശീകുഞ്ജവതീ പരഞ്ച ഭവതോ ഭൂപദ്വിഷോ ഭൂരിയം
യത്രാസ്തേ ഖലു ശങ്കരസ്തവ പാദാംഭോജൈകഭക്തഃ സ്വയം
ത്വൽപാദാംബുജസംഭവാ പുളിനവത്യേഷാ ഹി സാ ജാഹ്നവീ
വൃന്ദായാമിവ രാധികേശ! രമതാമത്രൈവ ഗോപീയുതഃ 2

ശുദ്ധം ബുദ്ധമബുദ്ധിഗമ്യമചലം യദ്വസ്തു വേദാന്തിനാം
തത്ത്വം കൃഷ്ണ! കിശോരവിഗ്രഹ! വിഭോ തത്ത്വം ന കിഞ്ചിൽ പരം
രാധാവല്ലഭ! രാമരാഷ്ട്രവിലസദ്വാതേശമൂർത്തിർ ഭവാ-
ന്നേഹേഽന്യം പുരുഷാർത്ഥമാത്മനി സദാ സംക്രീഡമാനോഽസ്ത്വലം 3

ബിഭ്രാണോഽനരുണം ശരീരമരുണേ സ്ഥിത്വാപി തം ഭാസയം-
ല്ലോകാനാം ഗുരുരപ്യഗൌരവതരൈഃ ക്രീഡംശ്ച ബാലക്രമൈഃ
സച്ച ത്യച്ച ഹി യസ്യ രൂപമപി ച പ്രച്ഛേദി ഹൃച്ചേതസാം
ശ്രീലഃ ശ്രീരമണഃ ശ്രിതാമരതരുഃ കൃഷ്ണസ്സ പുഷ്ണാതു നഃ 4

ഭട്ടശ്രീരഥ വില്വമംഗലയതിഃ പ്രഖ്യാതഭക്താഗ്രഗൌ
ദൃഷ്ട്വാ യാദൃശരൂപമക്ഷിജനുഷോഃ സാഫല്യമാസേദതുഃ
തദ്രൂപം തവ ദിവ്യദിവ്യമനിലാധീശ! പ്രഭോ! കൃഷ്ണ! മേ
സാക്ഷാദക്ഷിപഥം ഗമിഷ്യതി കദാ ചിത്തഞ്ച വർദ്ധിഷ്യതേ" 5

# ഉത്തരകാശി.

## III

ഹൃഷീകേശത്തിൽനിന്നാണ് ഞാനധികവും ഉത്തരകാശിയിലേക്ക പ്രസ്ഥാനം ചെയ്യാറുള്ളത്. ഹൃഷീകേശത്തിൽനിന്ന സൌമ്യകാശിയിലേക്കുള്ള ധന്യധന്യവും, അതിരമണീയവുമായ ആ ഹിമാലയമാർഗ്ഗത്തെ വായനക്കാർക്ക കണ്ടാനന്ദിക്കണമെങ്കിൽ, ഇതാ അങ്ങോട്ടു പുറപ്പെട്ടിരിക്കുന്ന എന്നെ അനുയാനം ചെയ്തുകൊള്ളുക. ബോംബേ, പാരീസ്സ്, ലണ്ടൻ മുതലായ വിചിത്രനഗരങ്ങളിൽ വിരാജിക്കുന്ന പ്രാസാദപങ്ക്തിപരിവേഷ്ടിതങ്ങളായി, ബഹുതരാഡംബരസംഭൃതങ്ങളായി, കളകളമുഖരിതങ്ങളായി, വൈദ്യുതദീപങ്ങളാൽ ദേദീപ്യമാനങ്ങളായിരിക്കുന്ന രാജമാർഗ്ഗങ്ങളിൽപോലും, സ്വപ്നേപി ലഭിക്കുവാൻ കഴിയാത്ത ആഹ്ളാദാതിശയത്തെയും പുണ്യോൽകർഷത്തെയും സുഖേന വിതരണം ചെയ്യുന്ന ഹിമഗിരിസരണികളിൽ ഒന്നായ പ്രകൃതമാർഗ്ഗത്തിൽക്കൂടെ സഞ്ചരിക്കുവാൻ ഒന്നൊഴിയാതെ എല്ലാ വായനക്കാരും, ഉന്മേഷപൂർവ്വം എന്നെ പിന്തുടരുമെന്ന ഞാൻ വിശ്വസിക്കുന്നു. ഹൃഷീകേശത്തിൽനിന്ന സൌമ്യകാശിയിലേക്ക യാത്രചെയ്യുവാൻ മുഖ്യമായി മൂന്ന മാർഗ്ഗങ്ങളുണ്ട്. അവയിൽ എളുപ്പവും, എനിക്കേററവും പരിചിതവുമായ ഒരു മാർഗ്ഗത്തിൽക്കൂടെ നമുക്ക യാത്രചെയ്യാം. ഹൃഷീകേശഭൂമിയിൽനിന്ന വടക്കുപടിഞ്ഞാററായി ചെന്നുകൊണ്ടിരിക്കുന്ന വിശാലമായ നിരത്തിൽക്കൂടെ കുറെ മേലോട്ടുകയറിയാൽ, ഝില്ലീഝങ്കാരനാദമേദുരമായ ഗംഭീരവിപിനം ആരംഭിക്കുന്നു. വനാന്തരത്തിൽ പ്രവേശിച്ച് ഒന്നൊന്നര നാഴിക ദൂരം സമതലത്തിൽക്കൂടെ ചെന്നുകഴിഞ്ഞാൽ, പിന്നീട് ഉയൎന്ന പൎവ്വതമായതുകൊണ്ട് ആരോഹണവും ആരംഭിക്കുന്നു. എന്നാൽ പൎവ്വതപാർശ്വങ്ങളും നിബിഡവനങ്ങളാൽ ആച്ഛാദിതമായിത്തന്നെ വൎത്തിക്കുന്നു. ബഹുവിധമായ വിടപികളും വല്ലികളും ഗുല്മങ്ങളും തിങ്ങി തൂങ്ങി നിബിഡീഭൂതമായ വനരാജിയുടെ സൌന്ദൎയ്യവും ഗാംഭീൎയ്യവും ന്യൂനാധികഭാവം കൂടാതെ പൎവ്വതശിഖരംവരെ ഏകരൂപത്തിൽ വിരാജിക്കുന്നു. ഹാ! എത്ര സുന്ദരമായ വിപിനം! കൃത്രിമസൌന്ദൎയ്യം ദോഷഭൂയിഷ്ഠവും, ക്ഷണഭംഗുരവുമാകുന്നു. അകൃത്രിമസൌന്ദൎയ്യമാകട്ടെ അദോഷകലുഷവും സ്ഥായിയുമാകുന്നു. മനുഷ്യകരത്തിൻേറയോ, മനുഷ്യബുദ്ധിയുടേയോ, ലേശവും സംബന്ധമില്ലാതെ ഈശ്വരകരകലിതമായ സൌന്ദൎയ്യസമ്പത്തി ഈദൃശമായ വനാന്തരങ്ങളിലല്ലാതെ മററു സ്ഥലങ്ങളിൽ സംപൂൎണ്ണമായി പ്രകടീഭവിക്കുന്നില്ല. സൌന്ദൎയ്യപ്രതിഭാനംകൊണ്ടുള്ള ആനന്ദം മാത്രമല്ല, ബഹുമുഖമായ ഈശ്വരീയലീലകളുടെ പ്രത്യക്ഷവീക്ഷണം കൊണ്ടുള്ള ഒരസാധാരണരസവും ഇവിടെ നിഷ്പന്നമാകുന്നു. സൎവ്വവിധമായ ലോകവ്യവഹാരങ്ങളും ഇവിടെ ചിത്രീകൃതമായി സ്പഷ്ടമായി കാണപ്പെടുന്നു. വൃത്താന്തപത്രങ്ങൾ വായി

ക്കാതെതന്നെ ഇവിടെനിന്ന നാലുപാട്ടംനോക്കുന്ന ഒരു ബുദ്ധിമാന്റെ ബുദ്ധിയിൽ ലോകവാൎത്തകൾ ആശ്രുദ്ധമാകുന്നു. ഇതാ നോക്കുവിൻ! മർക്കടയൂഥപൻ അനേകം മർക്കടയുവതികളോടൊന്നിച്ചു വിഹരിച്ച് വിഷയാനന്ദത്തെ അനുഭവിക്കുന്നു. ക്രൂരനായ വേറൊരു മൎക്കടം ഈ മൎക്കടികളെ സമീപിക്കയും അവരുടെ പ്രിയതമൻ അവനുമായി മഹാസംഗ്രാമം ആരംഭിച്ച് വനാന്തരത്തെ കിടുകിടെ ഇളക്കിമറിക്കുകയും ചെയ്യുന്നു. ഇതാ വേറൊരുദിക്കിൽ വേറൊരു സംഘം എന്തോ ഖാദ്യവസ്തുവെ വിഷയീകരിച്ചുകൊണ്ട്, ജർമ്മൻയുദ്ധത്തെപ്പോലും അധഃകരിക്കുന്ന മഹായുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്നു. പരസ്പരം പല്ലിളിച്ചുകാട്ടി ധീരതയോടെ പൊരുതിയും, ചിലർ ഭീരുതയോടെ ഓടിയും, മററു ചിലർ അവരെ അനുധാവനംചെയ്തും, ഇങ്ങനെ തിരുതകൃതി അഹോ വിചിത്രം! കാമിനിയും കാഞ്ചനവും എവിടേയും കലഹഹേതുതന്നെ! രക്തമുഖന്മാരായ ഈ മൎക്കടങ്ങൾ വലിയ ധൂൎത്തന്മാരാകുന്നു. ഇതാ കൃഷ്ണമുഖന്മാരുടെ സംഘത്തെ നിരീക്ഷണം ചെയ്യുക! അവർ വലിയ ഭക്തന്മാരും ശാന്തന്മാരുമാകുന്നു. ദൂരെ ഉയൎന്ന വൃക്ഷശാഖകളിൽ യാതൊരു കലഹമൊ, അധികമായ ചാപല്യമോ കൂടാതെ അവർ ഈശ്വരചിന്തകന്മാരെന്നപോലെ സ്വസ്ഥമായി സ്ഥിതിചെയ്യുന്നു.

ഇതാ വേറൊരു ഭാഗത്ത് നോക്കുവിൻ! വനകുക്കുടങ്ങളും വനമയൂരങ്ങളും മന്ദമന്ദം നടന്ന് മുളയരി മുതലായ ധാന്യങ്ങളേയും മററും യഥേഷ്ടം കൊക്കുകൊണ്ട് കൊത്തി ആഹരിക്കുന്നു. "അതില്ല", "ഇതില്ല" എന്നിങ്ങനെയുള്ള ആവലാതി കൂടാതേയും, ദാരിദ്ര്യമെന്നത് സപ്നേപി അനുഭവിക്കാതേയും സന്തോഷപൂൎവ്വം കാലം കഴിക്കുന്ന ഇവർ മഹാസുകൃതികൾതന്നെ. എന്നാൽ വേറൊരുകൂട്ടം ചെറുപക്ഷികൾ ക്ഷുധാകർശിതന്മാരായി, ആഹാരാർത്ഥികളായി, ഈ വനത്തിലൊന്നും അവക്ക് ആഹാരം ലഭിക്കാതെ, ദൂരദേശത്തിലേക്ക് ഇതാ ആകാശദേശത്തിൽക്കൂടെ ശീഘ്രമായി പറന്നുപോകുന്നു. വളത്തിലും മണ്ണിൻപുററിലും തങ്ങളുടെ സ്വന്തംനിലയിൽ സ്വച്ഛന്ദമാനന്ദിക്കുന്ന കൃമികളേയും കീടങ്ങളേയും പിപീലികകളേയും നിർഭയമായി കൊത്തി ആസ്വദിക്കുന്നതിൽ ഇതാ മററു ചില പക്ഷികൾ ഏർപ്പെട്ടിരിക്കുന്നു. ശിവ! ശിവ! തങ്ങൾ ഇപ്പോൾ അത്താഴക്കളെങ്കിലും, തങ്ങളേക്കാൾ പ്രബലന്മാരായ ജന്തുക്കൾക്ക് തങ്ങൾ അന്നമായിത്തീരുന്ന ഒരു സന്ദർഭം അചിരേണ അവശ്യം ഭാവിയെന്നുള്ള തത്ത്വത്തെ ക്ഷുദ്രബുദ്ധികളായ ഇവർ അറിയുന്നില്ല.

"അഹസ്താനി സഹസ്താനാമപദാനി ചതുഷ്പദാം
ഫല്ഗൂനി തത്ര മഹതാം ജീവോ ജീവസ്യ ജീവനം"

എന്നുള്ള സാൎവ്വത്രികമായി പ്രചലിച്ചുകാണുന്ന ഈശ്വരീയമായ ആ മൎയ്യാദയുടെ മാഹാത്മ്യം എത്രയോ ദുരവഗാഹമായിരിക്കുന്നു. ഇതാ മററുചില വിഹഗ

ങ്ങൾ ആഹാരവിഹാരങ്ങളിൽനിന്ന വിരമിച്ച്, ഉയർന്ന ശാഖികളുടെ ശാഖകളിൽ ഇരുന്ന് ദീർഘസ്വരത്തിൽ മധുരഗാനം ചെയ്തുകൊണ്ട് രസിക്കുന്നു. വനത്തിൽ സർവ്വാധിപത്യം ചെയ്യുന്ന രാജാക്കന്മാർ എവിടെ? തങ്ങളുടെ ചെങ്കോൽ ചെലുത്തുവാനുള്ള കാലം ഇതല്ലെന്ന ബുദ്ധിബലംകൊണ്ടറിഞ്ഞിട്ടെന്നപോലെ, വ്യാഘ്രാദികൾ തങ്ങളുടെ നിലയനങ്ങളിൽത്തന്നെ വിലയിച്ചിരിക്കുന്നതുകൊണ്ടാണ് പുറത്തുവന്ന തങ്ങളുടെ പ്രാഭവം പ്രകടിപ്പിക്കാത്തതെന്ന് തോന്നുന്നു. ഇങ്ങനെ വനാന്തരത്തിൽ ജന്തുസമുദായത്തിൽ കാണപ്പെടുന്ന വിഷയഭോഗവും, വിഷയനിമിത്തകമായ കലഹവും, സമ്പത്തിയും ദാരിദ്ര്യവും, മരണവും ജനനവും, രാജതാപവും പ്രജാതാപവുംതന്നെ അതേരൂപത്തിൽ മനുഷ്യസമുദായത്തിലും അനാരതം നടന്നുകൊണ്ടിരിക്കുന്നു. അങ്ങനെ മനുഷ്യസമുദായത്തിൽ നടന്നുകൊണ്ടിരിക്കുന്ന ഏതാദൃശചേഷ്ടിതങ്ങളെയാണല്ലോ വൃത്താന്തപത്രങ്ങൾ പ്രഖ്യാപനം ചെയ്യുന്നത്. പ്രകൃതിയെ സൂക്ഷ്മമായി നിരീക്ഷണം ചെയ്വാൻ സാമർത്ഥ്യമുള്ള ഒരു പുരുഷൻെറ ബുദ്ധിയിൽ സർവ്വലോകവും അവയുടെ സർവചേഷ്ടിതങ്ങളോടുകൂടി ഉപസ്ഥിതമാകുന്നു. അങ്ങനെ ഉപസ്ഥിതമാകുന്നുവെങ്കിൽ, അവന്ന് പരോക്ഷമായ ലോകവാർത്തകളെ പഠിച്ചിട്ടെന്തൊരു പ്രയോജനമാണുള്ളത്. ഒരു ദിവസം മൂന്നുപ്രാവശ്യം പ്രസിദ്ധീകരിക്കുന്ന പത്രങ്ങളും, ഒരു പുതിയ വർത്തമാനവും എഴുതുന്നില്ല, ഇല്ലാത്തതു് ഒരിക്കലും ഉണ്ടാകുന്നില്ല. ഉള്ളതു് ഉണ്ടാകുന്നതിൽ ഒരു പുതുമയും വിചാരിക്കുവാനില്ലതാനും. പ്രകൃതിയുടെ രഹസ്യത്തെ അറിയാത്തവൎക്ക്, അതുതന്നെ വേറൊരു പ്രകാരം പറകയാണെങ്കിൽ, ഈശ്വരലീലാമാഹാത്മ്യത്തെ അറിയാത്തവർക്ക് എല്ലാം പുതുമയും ആശ്ചര്യവുംതന്നെയെങ്കിലും, പ്രകൃതിരഹസ്യത്തെ അറിഞ്ഞവർക്കു യാതൊന്നിലും യാതൊരു പുതുമയൊ ആശ്ചര്യമൊ ഉണ്ടാകുവാൻ തരമില്ല. അതിരിക്കട്ടെ പ്രകൃതത്തിൽതന്നെ പ്രവേശിക്കാം.

ഹൃഷീകേശത്തിൽ നിന്ന് ഇങ്ങനെ ആറേഴ നാഴിക ദൂരം, തിങ്ങിയ വനാന്തരത്തിൽക്കൂടെ മേലോട്ടു കയറിയാൽ, പർവതശിഖരത്തിൽ "നരേന്ദ്രനഗരം" എന്നുള്ള ഒരു സ്ഥാനം ഉപലഭിക്കുന്നു. "ടെഹറി" എന്ന പേരായ, ഈ ഹിമാലയപ്രദേശങ്ങളുടെ രാജാവു് സുഖവാസം ചെയ്യുന്ന ഒരു രമ്യഭൂമിയാകുന്നു ഇതു്. ഇവിടെനിന്നും പർവ്വതശിഖരങ്ങളിൽക്കൂടെ സർപ്പാകൃതിയിൽ വളഞ്ഞുതിരിഞ്ഞുകൊണ്ടു് മാൎഗ്ഗം നേരെ വടക്കുപടിഞ്ഞാറായി പോയ്ക്കൊണ്ടിരിക്കുന്നു. നരേന്ദ്രനഗരത്തിൽനിന്ന പന്ത്രണ്ടു നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന "പൂക്കോട്" എന്ന പ്രസിദ്ധമായ സ്ഥാനം, അതായതു പർവ്വതപാർശ്വങ്ങൾ, പുള്ളിപ്പുലികൾ അധികമായി നിവസിക്കുന്ന വനങ്ങളാൽ ആച്ഛാദിതമാകുന്നു. എന്നാൽ, ഞാനാമാർഗ്ഗത്തിൽക്കൂടെ ഏകാകിയായി ചിലപ്പോഴൊക്കെ സഞ്ചരിച്ചിട്ടുണ്ടെങ്കിലും, എനിക്ക് ഒരു പുലിയുടേയും ദർശനം ലഭിക്കുവാൻ ഭാഗ്യ

മുണ്ടായിട്ടില്ല. പുണ്യാത്മാക്കളായ ഹിമാലയത്തിലെ വ്യാഘ്രങ്ങൾ പാപാത്മാക്കളുടെ നേത്രങ്ങളിൽ അകപ്പെടുന്നതെങ്ങനെ? അഥവാ എന്റെ സുകൃതസന്ദോഹം നിമിത്തം, ദേവതാത്മാവായ ഹിമവാൻ എന്റെ മുമ്പിൽ ശാർദ്ദൂലങ്ങളെ ചാടിച്ച് എനിക്കു വിക്ഷേപമുണ്ടാക്കരുതെന്നു ദയ വിചാരിച്ചതുകൊണ്ടായിരിക്കുമോ, എനിക്കവയുടെ ദർശനം ലഭിക്കാഞ്ഞതെന്നും ഉൽപ്രേക്ഷിക്കാം. പർവ്വതപാർശ്വത്തിലുള്ള വനങ്ങളിൽക്കൂടെ പിന്നെയും മാർഗ്ഗം മേലോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ഇങ്ങനെ വനശൈലങ്ങളേയും, ശൈലനിതംബങ്ങളിൽ അവിടവിടെ അവസ്ഥിതിചെയ്യുന്ന പല ഗ്രാമപോതങ്ങളേയും അതിക്രമിച്ച്, അവിടെനിന്ന് ഇരുപത്തിയഞ്ചു നാഴിക ദൂരം യാത്രചെയ്താൽ, പതിതപാവനിയായി, പരമദൈവതമായ ഭാഗീരഥിയുടെ ദർശനം ഉപലഭിക്കുന്നു. ഹൃഷീകേശത്തിൽവെച്ചു വേർപിരിഞ്ഞതായ ജാഹ്നവീമാതാവ് ഇവിടെ പുനരപി അക്ഷിപഥത്തിൽ അവതരിച്ചനുഗ്രഹിക്കുന്നു ഹാ! ഹിമാലയത്തിന്റെ ഉള്ളിൽ നിത്യനിർമ്മലമായി, നിതാന്തസുന്ദരമായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഗംഗയുടെ കേവലദർശനംതന്നെ എത്രയൊ ആഹ്ളാദകമായിരിക്കുന്നു. ഹേ ഗംഗേ! ഹേ ദേവി! ഹേ ജഗജ്ജനനി! നിന്റെ സൌന്ദര്യത്തെയും, നിന്റെ മാഹാത്മ്യത്തെയും വ്യാസപ്രഭൃതികളായ മഹർഷിവര്യന്മാർ ഉച്ചൈസ്തരം ഉദ്ഗാനം ചെയ്തിരിക്കുന്നതിന്റെ രഹസ്യം നിന്നെ ഉപാസിച്ചു നിന്റെ പാദസരോജങ്ങളെ പരിചരിക്കുന്നവരല്ലാതെ മറ്റുള്ളവർ ഗ്രഹിക്കുന്നതെങ്ങനെ?

ഗംഗയുടെ മറുകരയിൽ ടെഹറിനരേശന്റെ മുഖ്യ രാജധാനിയായ "ടെഹറി" എന്നു പേരായ നഗരം സ്ഥിതിചെയ്യുന്നു നഗരമെന്നു നിർദ്ദേശിച്ചതുകൊണ്ട് അതു ബഹുജനസമാകുലമായി, ബഹുപരിഷ്കൃതമായ ഒരു മഹാനഗരമെന്നു ശങ്കിച്ചുപോകരുത്. സ്വല്പം ജനങ്ങളോടും സ്വല്പം കെട്ടിടങ്ങളോടും സ്വല്പം വ്യാപാരങ്ങളോടും സ്വല്പം വ്യവഹാരങ്ങളോടുംകൂടിയ പ്രശാന്തമായ ഒരു ചെറുനഗരം മാത്രമാകുന്നു അത്. അനാഡംബരമായി, അവിസ്തൃതമായ ഒരു ചെറുനഗരമെന്നിരിക്കിലും, അത് എത്രയോ രമണീയമെന്നു പ്രത്യേകിച്ചു പറയേണ്ടിയിരിക്കുന്നു. ഉയർന്ന ശൈലങ്ങളാൽ പരിവൃതമായി, ഭാഗീരഥീഗംഗയുടേയും, അതിന്റെ പോഷകനദിയായ വില്ലംഗണാഗംഗയുടേയും മദ്ധ്യദേശത്തിൽ സമുദ്രനിരപ്പിൽനിന്നു രണ്ടായിരത്തിഇരുനൂററിഎഴുപത്തിയഞ്ച് അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന ഈ പർവ്വതനഗരം പ്രകൃതിശോഭയുടെ ക്രീഡാരംഗമായിത്തന്നെ വിരാജിക്കുന്നു. ഉത്തരകാശിയിലേക്കുള്ള യാത്രികന്മാർക്കു ഗംഗയെ അതിക്രമിച്ച് അക്കരയിൽ സ്ഥിതിചെയ്യുന്ന ടെഹറീനഗരത്തിൽ പ്രവേശിക്കേണ്ടതില്ലെങ്കിലും, ഞാൻ കേവലം വിലാസാർത്ഥം അവിടെ ചെല്ലുകയും അവിടെ നിവസിക്കുകയും ചെയ്തിട്ടില്ലെന്നില്ല.

അമേരിക്കാസഞ്ചാരംകൊണ്ടു പ്രസിദ്ധനായിത്തീർന്ന രാമതീർത്ഥസ്വാമികൾ ഈ ടെഹ്റീനഗരിയിലായിരുന്നു തന്റെ അന്ത്യദശയെ അതിവാഹനം ചെയ്തിരുന്നത്. വില്ലംഗംഗാനദിയുടെ തീരത്തിൽ, ഒരു കുടീരത്തിൽ അദ്ദേഹം നിവസിച്ചുകൊണ്ടിരിക്കയും, ആ നദിയിൽത്തന്നെ അദ്ദേഹം തന്റെ ശരീരത്തെ സന്ത്യജിക്കയും ചെയ്തു. ഈ മാർഗ്ഗത്തിൽക്കൂടെ ഗതാഗതം ചെയ്യുന്ന അവസരങ്ങളിലെല്ലാം ഈ പ്രദേശത്തിൽ എത്തിയാൽ, രാമതീർത്ഥസ്വാമിയെപ്പററിയും, പരിതാപകരമായ അദ്ദേഹത്തിന്റെ അന്ത്യകാലത്തെപ്പററിയും ചില ചിന്താതരംഗങ്ങൾ എന്റെ അന്തഃകരണത്തിൽ ഉദിക്കുക പതിവാകുന്നു. ഇംഗ്ലീഷുഭാഷയിൽ എഴുതീട്ടുള്ള അദ്ദേഹത്തിന്റെ ഒരു ജീവചരിത്രഗ്രന്ഥം വഴിക്കു കേരളദേശത്തിൽ വെച്ചുതന്നെ അദ്ദേഹം എനിക്കു സുപരിചിതനായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ സന്ന്യാസിജീവിതത്തെപ്പററിയും മററുമുള്ള ചരിത്രം യഥാർത്ഥമായും വിശദമായും ഇവിടങ്ങളിൽ വെച്ചാണ് എനിക്കു ഗ്രഹിക്കുവാനിടയായത്. മഹാന്മാരെപ്പററി ഗ്രന്ഥകാരന്മാർ എഴുതിപ്പരത്തുന്ന ഗ്രന്ഥചരിത്രത്തിൽനിന്ന് അവരുടെ യഥാർത്ഥചരിത്രം പലപ്പോഴും പല അംശങ്ങളിലും എത്രയൊ വിപ്രകൃഷ്ടമായിട്ടാണ് സ്ഥിതിചെയ്യാറുള്ളതെന്ന് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

ടെഹ്റീനഗരത്തിൽ ആദി ബദരീനാഥന്റെ മുഖ്യവും മനോഹരവുമായ ഒരു മന്ദിരം സ്ഥിതിചെയ്യുന്നുണ്ട്. ബദരീനാഥൻ ടെഹ്റി (ഗഢ്വാൾ) രാജാക്കന്മാർ പാരമ്പര്യമായി ഉപാസിച്ചുവരുന്ന അവരുടെ കുലദൈവതമാകുന്നു. ഈ രാജവംശത്തിലെ പണ്ടത്തെ ചില രാജാക്കന്മാർ ബദരീനാഥനെ വിളിച്ചാൽ വിളികേട്ടിരുന്നുവെന്ന് പറയപ്പെടുന്നു.

ഇതാ ഇവിടെനിന്നു നേരെ പടിഞ്ഞാറുവടക്കായി ഗംഗാതീരത്തിൽക്കൂടെ മാർഗ്ഗം മേലോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ഇവിടെനിന്നു നാല്പത്തിയഞ്ചു നാഴിക ദൂരത്തിൽ ഉത്തരകാശി സ്ഥിതിചെയ്യുന്നു. ശരീരം സ്വസ്ഥമെങ്കിൽ, രണ്ടു ദിവസംകൊണ്ട് ഞാനിവിടെനിന്നു സൌമ്യകാശിയിൽ എത്തിച്ചേരുക പതിവാകുന്നു. ഒരു സാധുവിന്റെ രൂപത്തിൽ ഹിമഗിരിയിൽ പാദചാരേണ പരിവ്രജനം ചെയ്യേണ്ടിവരുമെന്നു മുൻകൂട്ടി അറിഞ്ഞതുകൊണ്ടുതന്നെയായിരിക്കാം സർവ്വജ്ഞനായ പരമേശ്വരൻ എനിക്കു കൃശമായ ശരീരവും, നീണ്ടതായ കാലും പ്രദാനം ചെയ്തതെന്നോർത്ത് ചിലപ്പോൾ ഞാൻ ആ ദയാനിധിയെ മനസ്സുകൊണ്ടു വന്ദിക്കാറുണ്ട്. ഈശ്വരന്റെ ദയയ്ക്കൊരളവില്ല. "മുഖ്യം തസ്യ ഹി കാരുണ്യം" എന്നു ഭക്തിസൂത്രകാരൻ പറയുന്നു. ഈശ്വരന്റെ കാരുണ്യംതന്നെ കാരുണ്യം, അതായത് ഈശ്വരൻ നിരപേക്ഷമായ കാരുണ്യത്തിന്റെ സമുദ്രമാകുന്നു. അദ്ദേഹത്തിന്റെ കാരുണ്യത്തിൽ ശ്രദ്ധയില്ലാത്തവർ ദുഃഖിക്കുന്നു

വെന്നല്ലാതെ പരമേശ്വരകൃപയിൽ ശ്രദ്ധയുള്ളവൎക്ക് ദുഃഖത്തിനെന്തൊരവകാശമാണുള്ളത്? ഏതൊരവസ്ഥയിലും ആനന്ദമാനന്ദമെന്നല്ലാതെ വേറൊരു ഭാവവുമവൎക്കുണ്ടാകുവാനില്ല. ഈ ലോകത്തിൽ മഹാലാഭങ്ങളുടെ ലബ്ധിയിൽ താദൃശമായ ഈശ്വരകാരുണ്യംതന്നെ മുഖ്യസാധനമെന്നും, മററുള്ള പുരുഷപ്രയത്നാദികളെല്ലാം അമുഖ്യസാധനങ്ങൾ മാത്രമെന്നും സൂത്രതാൽപര്യമാകുന്നു.

ടെഹറിയിൽനിന്നു നീണ്ടു വിശാലമായ ഒരു മൈതാനത്തിന്റെ മദ്ധ്യത്തിൽക്കൂടെ മാൎഗ്ഗം മേലോട്ടുചെല്ലുന്നു. മേടമാസം കാലമായതുകൊണ്ടു ഗോതമ്പു കൊയ്തെടുത്തു ചാമ മുതലായ ചില ധാന്യങ്ങൾ വിതച്ചിരിക്കുന്നു. അധികം വൃക്ഷങ്ങളില്ലാതെ നഗ്നമായി, നാലുപാടുമുയൎന്നുനില്ക്കുന്ന പൎവ്വതരാശികളുടേയും, അവയുടെ പാൎശ്വങ്ങളിൽ അവിടവിടെ അടുത്തടുത്തായി സ്ഥിതിചെയ്യുന്ന ഗ്രാമാവലികളുടേയും, കേദാരരാജികളുടേയും കാഴ്ച ഈ മൈതാനമദ്ധ്യത്തിൽക്കൂടെ നടന്നുകൊണ്ടിരിക്കുന്ന ഒരു രസജ്ഞന്റെ മനസ്സിനെ അതിയായി ആവൎജ്ജനം ചെയ്തുകൊണ്ടിരിക്കുന്നു. ഇതാ ഈ വിശാലമായ മൈതാനത്തെ അതിക്രമിച്ചാൽ, അതായതു് ടെഹറിയിൽനിന്നു നാലുനാഴിക ദൂരം പടിഞ്ഞാറായി, രാമതീൎത്ഥസ്വാമികൾ കുറെ കാലം നിവാസംചെയ്തുകൊണ്ടിരുന്ന "മാദ്ഗ്രൺ" എന്ന ഗ്രാമം കാണപ്പെടുന്നു. അവിടെനിന്നു ഗംഗയെ ദൎശിച്ചുകൊണ്ടു പൎവ്വതപാൎശ്വങ്ങളിൽക്കൂടെ പിന്നേയും പുരോഗമനംചെയ്യുക! പല പൎവ്വതങ്ങളേയും അവിടവിടെയായി പല ഗ്രാമങ്ങളേയും അതിക്രമിച്ചുകൊണ്ടു് ഇരുപത്തിയേഴു നാഴിക മുന്നോട്ടു യാത്ര ചെയ്താൽ, അവിടെ "ധരാസു" എന്നുപേരായ ഒരു സ്ഥാനം സംപ്രാപ്തമാകുന്നു. ഇവിടെനിന്നു ജമുനോത്രിയിലേക്കുള്ള ഒരു മാൎഗ്ഗവും, ഉത്തരകാശിവഴിക്കു ഗംഗോത്രിയിലേക്കുള്ള വേറൊരു മാൎഗ്ഗവും പുറപ്പെടുന്നു. ധരാസുവിൽനിന്നു പൎവ്വതനിതംബങ്ങളിൽക്കൂടെ, ഭാഗീരഥീതടത്തിൽക്കൂടെ, ഒൻപതു നാഴിക മേലോട്ടുസഞ്ചരിക്കുന്നപക്ഷം, "ഡൂണ്ഡ" എന്നുള്ള ഒരു പവിത്രസ്ഥാനത്തിൽ എത്തിച്ചേരുന്നു. ഈ പ്രദേശത്തിന്റെ പൌരാണികമായ നാമധേയമെന്തായിരുന്നുവെന്നു് തൽക്കാലം നിൎണ്ണയിക്കുവാൻ തരമില്ലെങ്കിലും, ഇതു പൂൎവ്വകാലങ്ങളിൽ ഋഷികളുടെ വിഹാരഭൂമിയായ ഒരു തപോവനമായിരുന്നുവെന്നു് അനുമാനിക്കുവാൻ സാധിക്കുന്നതാണു്. എന്തുകൊണ്ടെന്നാൽ, ഇവിടെനിന്നു രണ്ടുനാഴിക ദൂരത്തിൽ ഉദ്ദാലകന്റെ ആശ്രമസ്ഥാനം കാണപ്പെടുന്നു. ഉദ്ദാലകൻ ശ്വേതകേതുവിന്റെ പിതാവായി, ബ്രഹ്മവിദ്യോപദേഷ്ടാവായി, ഛാന്ദോഗ്യോപനിഷത്തിലെ പ്രസിദ്ധനായ ഒരു ഋഷിവൎയ്യനാകുന്നു ഉദ്ദാലകമഹൎഷിയുടേയും അദ്ദേഹത്തിന്റെ ശിഷ്യമണ്ഡലിയുടേയും പാദപാംസുക്കളാൽ പവിത്രിതമായ ഈ പ്രദേശത്തിൽ എത്തുമ്പോൾ എന്റെ മനസ്സ് ഉൽകൃഷ്ടമായ പല ഭാവനകളിലും നിമഗ്നമായി പോകാറുണ്ടെന്നുമാത്രമല്ല, ചിലപ്പോൾ ഭക്തികൊണ്ടും ബഹുമാനംകൊണ്ടും പുളകിതമായ ശരീരത്തോടുകൂടെ ധന്യധന്യമായ ആ

ആശ്രമഭൂമിയിലേക്കുതന്നെ നോക്കി തന്നത്താൻ വിസ്മരിച്ചുകൊണ്ടു മാർഗ്ഗത്തിൽതന്നെ അധികനേരം ഇരുന്നുപോകുകകൂടി ചെയ്തിട്ടുണ്ട്.

പ്രകൃതസ്ഥാനത്തെ അതിക്രമിച്ചു പിന്നേയും നാലു നാഴിക മുന്നോട്ടു പദവിന്യാസം ചെയ്താൽ, അവിടെ മാർഗ്ഗത്തെ വിട്ടു കുറെ ദൂരത്തായി യമുനാഗംഗകളുടെ മദ്ധ്യവൎത്തിയായ ഒരു പൎവ്വതശിഖരത്തിൽ രേണുകാദേവിയോടുകൂടി ജമദഗ്നിമഹർഷി വിരാജിച്ചിരുന്നതായ മഞ്ജുളതരമായ ആശ്രമസ്ഥാനം സ്ഥിതിചെയ്യുന്നു. ഇവിടെ നിന്നു പിന്നേയും ഒരു നാഴിക മുന്നോട്ടു ഗമിച്ചാൽ അവിടെ ഗംഗാതടത്തിൽ കപിലമുനിയുടെ ആശ്രമസ്ഥാനം കാണപ്പെടുന്നു. സാംഖ്യശാസ്ത്രകൎത്താവായ കപിലഭഗവാന്റെ സ്ഥാനം ഇതുപോലെ ഹരിദ്വാരത്തിലും ഗംഗാസാഗരത്തിലും കാണപ്പെടുന്നുണ്ട്. ഇങ്ങനെ പല ഋഷിവൎയ്യന്മാരുടേയും ഹിമാലയശിഖരങ്ങളിലും, അതിന്നു പുറമെ താഴേദേശങ്ങളിലും അവിടവിടെയായി ഭിന്നഭിന്നങ്ങളായ പല സ്ഥാനങ്ങളും കാണപ്പെടുന്നുണ്ട്. ഒരേ ഋഷിക്കുതന്നെ അവിടവിടെ ഭിന്നഭിന്നസ്ഥാനങ്ങൾ കാണപ്പെടുന്നതുകൊണ്ട്, അവയെല്ലാം ശ്രദ്ധാലുക്കളുടെ കല്പനാമാത്രമാണെന്നുള്ള അശ്രദ്ധാലുക്കളുടെ ആക്ഷേപം ശരിയല്ല. കല്പനാമാത്രമായ ഈവിധസ്ഥാനങ്ങൾ പലതുമുണ്ടായിരിക്കാമെങ്കിലും, ഒരേ ഋഷിശ്രേഷ്ഠൻതന്നെ ഹിമാലയത്തിലും മറ്റും അവിടവിടെ ഓരോരോ രമ്യസ്ഥാനങ്ങളിൽ അപ്പപ്പോൾ അധികകാലം തപശ്ചൎയ്യയെ അനുഷ്ഠിച്ചുകൊണ്ടു നിവാസം ചെയ്തിരുന്നുവെന്നു് വിശ്വസിക്കുന്നതിലും യാതൊരനുപപത്തിയുമില്ല.

കപിലാശ്രമത്തിൽനിന്നു് ഒരു നാഴികയിലധികം പിന്നേയും മേലോട്ടു സഞ്ചരിച്ചാൽ, അവിടെ ഉത്തരകാശിയുടെ പശ്ചിമാവധിഭൂതയായ "വരുണ" എന്ന തീൎത്ഥനദി വലിയൊരു ജലധാരയുടെ രൂപത്തിൽ വടക്കുതെക്കായി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇവിടെനിന്നു മേലോട്ടു് ഏകാന്തരമണീയമായി, പവിത്രതരമായ സൌമ്യകാശി ആരംഭിക്കുന്നുവെന്നു് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ലതാഗുല്മാദിനികുഞ്ജങ്ങളും തരുരാജികളും മഞ്ജുളമായി നിറഞ്ഞുനില്ക്കുന്ന ഗിരിശിഖരങ്ങളുടേയും, നെല്ലും, ഗോതമ്പും മററും കൃഷിചെയ്യുന്ന വയലുകൾ നിറഞ്ഞ ഗിരിനിതംബങ്ങളുടേയും മദ്ധ്യത്തിലുള്ള മാർഗ്ഗത്തിൽകൂടെ മൂന്നു നാഴിക മന്ദമന്ദം മുന്നോട്ടു യാത്രചെയ്യുക. ഇതാ വലത്തുഭാഗത്തിൽ വിശാലമായ പുളിനരാശിയുടേയും, ഗോളാകാരമായ പാഷാണസഞ്ചയങ്ങളുടേയും മദ്ധ്യത്തിൽകൂടെ ഭാഗീരഥി ദ്രുതഗതിയിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇതാ അതിപുരാതനമായി ദേവദാരുതരുക്കളാൽ ആവൃതമായ ശ്രീവിശ്വനാഥമന്ദിരം, വാരണാവതശൈലത്തിന്റെ താഴ്വരയിലുള്ള മൈതാനമദ്ധ്യത്തിലായി ശ്രദ്ധാലുക്കളുടെ നേത്രങ്ങളിൽ ബാഷ്പത്തേയും, ശരീരത്തിൽ പുളകത്തേയും ഉൽപാദനം ചെയ്തുകൊണ്ടു് വിരാജിക്കുന്നു. ഇതാ അതിന്നടുത്തായി ഉത്തരകാശിയുടെ അധിഷ്ഠാതാവായി, ജമദഗ്നിസുതനായ പരശുരാമന്റെ മന്ദിരം വിജയിക്കുന്നു.

# ഉത്തരകാശി

## IV

ഉത്തരകാശിയിൽനിന്ന് സുമാറ് മുപ്പത്തു നാഴിക വടക്കായി ഗംഗോത്രി-ജമ്നോത്രികളുടെ മദ്ധ്യത്തിൽ അത്യുച്ഛ്രിതങ്ങളായ ശ്വേതപർവതങ്ങളാൽ ആവൃതമായി, പതിനായിരത്തിലധികം അടി ഉയരത്തിൽ "ഢുംഢിസരോവരം" എന്ന പേരായ ഒരു സരസ്സു സ്ഥിതിചെയ്യുന്നു. "ഢുംഢിത്താൽ" എന്നിവിടങ്ങളിൽ പ്രഖ്യാതമായ പ്രകൃതസരസ്സു പ്രകൃതിവിലാസത്തിന്റെ കേളിരംഗമെന്നുമാത്രമല്ല, എത്രയോ പവിത്രവും പ്രധാനവുമായ ഒരു തീർത്ഥസ്ഥാനവുമാകുന്നു. എന്നാൽ തീർത്ഥയാത്രക്കാരാരുംതന്നെ അതിനെ അറിയുകയോ, അവിടെ യാത്രചെയ്കയോ ചെയ്യാറില്ല. അവിടെ ചെല്ലുവാനായി ജനങ്ങൾ ഗതാഗതംചെയ്യുന്ന നല്ലമാർഗ്ഗം ഇല്ലെന്നുള്ളതുതന്നെ അതിന്നുള്ള കാരണം. പർവ്വതജനങ്ങൾ അമ്പതോ നൂറോ ഒന്നായിച്ചേർന്ന്, രണ്ടോ മൂന്നോ കൊല്ലം കൂടുമ്പോളൊരിക്കൽ, അവരുടെ ദേവതയെ സരസ്സിൽ സ്നാനം ചെയ്യിക്കുവാൻവേണ്ടി, ദേവതയോടുകൂടി അവിടേക്കു യാത്രചെയ്കയല്ലാതെ, വിശേഷിച്ചു മററാരും ആ വഴിക്കു സഞ്ചരിക്കാറില്ല. സരസ്സിലേക്കുള്ള യാത്ര അതിവികടവും സാധാരണന്മാർക്ക് അസാദ്ധ്യവുമെങ്കിലും, ആപത്തിനെ വിളിച്ചുപറയുന്ന ഭയാനകവനങ്ങളെ അതിൽ അതിക്രമിക്കേണ്ടതുണ്ടെങ്കിലും, പർവതശിഖരപ്രിയനും, പ്രകൃതിവിലാസപ്രിയനും, സർവ്വവുമീശ്വരങ്കൽ സമർപ്പിച്ചു നിശ്ചിന്തം, നിർഭയം ഹിമാലയത്തിൽ വിഹരിക്കുന്ന ദേഹവുമായ ഈ ഞാൻ സരസ്സിൽചെന്നു സ്നാനംചെയ്യുവാനൊരുങ്ങി പുറപ്പെട്ടു. 1928 ഒക്ടോബർ മാസത്തിൽ ഉത്തരകാശിയിൽനിന്നാണ് ഞാൻ ഈ വനവിഹാരത്തിന്നായി ഒരുങ്ങിപുറപ്പെട്ടതു്. ഉത്തരകാശിയിൽനിന്നു വേറെ നാലഞ്ചു സാധുക്കൾ യാത്രയ്ക്കു സന്നദ്ധരാകയും, ഞങ്ങളെല്ലാവരും യാത്ര ആരംഭിച്ചു്, ആദ്യത്തെ ദിവസം പത്തുനാഴിക ദൂരത്തിൽ "ഗജോലി" എന്ന പേരായ ഒരു ഗ്രാമത്തിലുള്ള ദേവമന്ദിരത്തിൽ നിവസിക്കയും ചെയ്തു. സരസ്സിലേക്കു സഞ്ചരിക്കുവാനുത്സാഹിച്ചു പുറപ്പെട്ടതുതന്നെ ഈ ഗ്രാമത്തിലെ ചില ഭക്തജനങ്ങളുടെ പ്രാർത്ഥനയും പ്രേരണയും നിമിത്തമായിരുന്നു. സരസ്സിനെപ്പററിയുള്ള പൂർണ്ണമായ അറിവും, എനിക്കുണ്ടായതു് അവരുടെ മുഖത്തിൽനിന്നു തന്നെയായിരുന്നു. അതുകൊണ്ടു് ആ ഗ്രാമത്തിലെ തലവന്മാരായ നാലുപേർ അവിടെനിന്നു മേലോട്ടുള്ള യാത്രയിൽ ഞങ്ങളെ സഹായിപ്പാൻ ഞങ്ങളുടെ സഹചാരികളായി ഞങ്ങളെ അനുഗമിച്ചു. എന്നാൽ ഞങ്ങളെ മുകളിലേക്കു കൂട്ടിക്കൊണ്ടു പോകരുതെന്നു് ഗ്രാമത്തിലെ ചില വൃദ്ധജനങ്ങളും സ്ത്രീകളും അഭിപ്രായപ്പെട്ടിരുന്നു. സരസ്സ് ദേവന്മാർ നിവസിക്കുന്ന സ്ഥാനമാകുന്നു, അതിഗോപ്യമാകുന്നു, മനുഷ്യർക്കു് അവിടെ സഞ്ചരിക്കുവാൻ സാധിക്കുന്നതല്ല. വല്ല

വരും സാഹസത്തോടെ അവിടെ ചെല്ലുന്നപക്ഷം, അവിടെ മലമൂത്രവിസൎജ്ജനം ചെയ്യുക, ഭക്ഷണം പാകം ചെയ്യുക, നിദ്രചെയ്യുക മുതലായ അവരുടെ അശുദ്ധ കൎമ്മങ്ങൾ നിമിത്തം, ആ ദേവഭൂമി അശുചിയായിത്തീരുന്നു. അങ്ങനെ സംഭവിച്ചതായ അശുദ്ധിയെ നീക്കുവാൻ വേണ്ടി അവർ നിവസിച്ചതിൻെറ പിറേറന്നു തീൎച്ചയായും ഗംഭീരമായ വൃഷ്ടിയുണ്ടാകുന്നു. വൃഷ്ടിയിൽ കൽമാരി പെയ്തു്, അടുത്തു താഴെയുള്ള സൎവ്വ ഗ്രാമങ്ങളുടേയും വിളയെല്ലാം പാടെ നശിച്ചുപോകുന്നു. ഈദൃശമാകുന്നു അവിടെയുള്ള യാഥാസ്ഥിതികന്മാരായ പൎവ്വതീയരുടെ ബലമായ വാദം. ഈ വാദക്കാരാകുന്നു ഞങ്ങളേയും കൂട്ടി മുകളിലേക്കു ചെന്നാൽ അവശ്യം വൃഷ്ടിയുണ്ടായി ഉപലങ്ങൾ പതിച്ചു വിളഞ്ഞുകിടക്കുന്ന ധാന്യങ്ങളെല്ലാം നശിച്ചു തങ്ങളുടെ ഗ്രാമം, രണ്ടില്ല പക്ഷം, പട്ടിണിയിൽ പെടുമെന്നുറച്ചു കൊണ്ടു ഞങ്ങളുടെ ഗമനത്തെ തടഞ്ഞതു്. എന്നാൽ ഞങ്ങളുടെ ഭാഗം വാദിക്കുന്ന ഉൽപതിഷ്ണുക്കളുടെ ഒരു ചെറിയ സംഘവും ഗ്രാമത്തിലുണ്ടായിരുന്നു. മഹാത്മാക്കളാണു് സരസ്സിലേക്കു സ്നാനം ചെയ്യാൻ പോകുന്നതെന്നും, മഹാത്മാക്കളെപ്പററി ദേവന്മാൎക്കു യാതൊരപ്രീതിയുമുണ്ടാകുന്നതല്ലെന്നും, മഹാത്മാക്കളുടെ മഹിമയും തപോബലവും നിമിത്തം ഗ്രാമത്തിലേക്കു ശ്രേയസ്സല്ലാതെ യാതൊര-മംഗളവും ഭവിക്കുന്നതല്ലെന്നും, അവർ വാദിച്ചു. ഏതായാലും മഹാത്മാക്കളായ ഞങ്ങളുടെ മാഹാത്മ്യത്തേയും സിദ്ധിയേയും, യാഥാസ്ഥിതികന്മാരെക്കൊണ്ടു ശ്രദ്ധിപ്പിച്ചു് ഒരു വിധം അവരുടേയും പൂൎണ്ണമായ സമ്മതം സമ്പാദിച്ചതിന്റെ ശേഷമാണു്, മുൻപറഞ്ഞ നാലുപേർ ഞങ്ങളുടെ മാൎഗ്ഗദൎശകന്മാരായി പുറപ്പെട്ടതു്. യാത്രയിൽ യാതൊരമംഗളവും വരാതിരിപ്പാൻ അവരുടെ ഗ്രാമദേവതയോടു് അവരും ഞങ്ങളും ഉള്ളഴിഞ്ഞു പ്രാൎത്ഥിച്ചതിൻെറ ശേഷം, ഞങ്ങൾ അവിടെ നിന്നും പുറപ്പെട്ടു. വിഷമഘട്ടത്തിൽ ഈശ്വരൻ തന്നെ എല്ലാവൎക്കും ഗതി. വല്ല വൈഷമ്യത്തിലുമകപ്പെടുമ്പോൾ, ജനങ്ങൾ ഈശ്വരനെ എത്ര ശുദ്ധമായി, എത്ര ഗാഢമായി, എത്ര അനന്യചിത്തമായി സ്മരിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്യുന്നുവോ, അത്ര ഗാഢമായി സാധാരണകാലത്തിലും സ്മരിക്കുന്നപക്ഷം, അവർ അവശ്യം ഈശ്വരസായൂജ്യത്തിന്നർഹരായിത്തീരുന്നുവെന്നു വിശേഷിച്ചു പറയേണമോ!

പൎവ്വതീയജനങ്ങൾക്കു് അവരുടെ ഗ്രാമദേവതയിലുള്ള ശ്രദ്ധാഭക്തികൾ അനന്യസാധാരണവും അത്യന്തദൃഢവുമാകുന്നു. എന്നാൽ അവരുടെ ഈ ശ്രദ്ധാഭക്തികൾ തീരെ കാമനാഭരിതമെന്നു പ്രത്യേകിച്ചു പറയേണ്ടതുണ്ടു്. നിഷ്കാമപ്രേമം എന്താണെന്നു വിചാരശക്തിയോ, വിദ്യാബലമോ ഇല്ലാത്ത ഈ പൎവ്വതീയർ സ്വപ്നേപി അറിഞ്ഞിട്ടില്ല. സമ്പത്തിയെ പ്രാപിക്കുവാനും, വിപത്തിയെ പരിഹരിക്കുവാനും, അവർ ദേവതയുടെ മുമ്പിൽ ചെന്നു കേണുകൊണ്ടു പ്രാൎത്ഥിക്കുകയും, കരയുകയും ചെയ്യുന്നതു കാണാം. ഇങ്ങനെ ഗ്രാമദേവതയി

ലും കുലദേവതയിലും എന്തെന്നില്ലാത്ത ശ്രദ്ധയും, ഭക്തിയും ഹിമാലയത്തിൽ മാത്രമല്ല, ഹിമവൽസേതുപൎയ്യന്തമുള്ള ഭാരതവർഷത്തിൽ സൎവ്വത്ര ഓരോരോ പ്രകാരത്തിൽ ഏറക്കുറെ വ്യാപിച്ചുകാണുന്നുണ്ടു്. എന്നാൽ താണദേശങ്ങളിൽ, നവീനപരിഷ്കാരത്തോടുകൂടി അവയ്ക്കു വലിയ ക്ഷയവും സംഭവിച്ചു കാണുന്നതു പോലെ, ഹിമാലയത്തിൽ അവ ക്ഷയിച്ചിട്ടില്ലെന്നു മാത്രമേ ഭേദമുള്ളൂ. ശാസ്ത്രജ്ഞാനസംസ്കൃതമായ വിചാരശക്തികൊണ്ടല്ല, കേവലം പരമ്പരാസിദ്ധമായ സംസ്കാരംകൊണ്ടെങ്കിലും, ഇങ്ങനെ ദേവതയിൽ ദൃഢമായ ശ്രദ്ധാഭക്തികൾ ഉണ്ടാകുന്നതു വളരെ പ്രശംസനീയംതന്നെ. എന്തുകൊണ്ടെന്നാൽ, ഈശ്വരൻ തന്നെ സൎവ്വനിയന്താവു്; ഈശ്വരൻതന്നെ സൎവ്വൎക്കും സൎവ്വഫലങ്ങളേയും ദാനം ചെയ്യുന്നവൻ; ഈശ്വരന്റെ സഹായംകൂടാതെ നമുക്ക് ഉണ്ണുവാനും ഉറങ്ങുവാനുംകൂടി സാധിക്കുന്നതല്ല. ഈശ്വരന്റെ ആജ്ഞകൊണ്ടുതന്നെ മേഘങ്ങൾ വർഷിക്കുന്നു. ഈശ്വരന്റെ ആജ്ഞകൊണ്ടുതന്നെ നദികൾ പ്രവഹിക്കുന്നു. ഈശ്വരന്റെ ആജ്ഞകൊണ്ടുതന്നെ സസ്യങ്ങൾ ഫലിക്കുന്നു. ഈശ്വരന്റെ ആജ്ഞകൊണ്ടുതന്നെ ഒരുവൻ സുഖിക്കുന്നു. ഈശ്വരന്റെ ആജ്ഞകൊണ്ടുതന്നെ വേറൊരുവൻ ദുഃഖിക്കുന്നു. അങ്ങനെയാണെങ്കിൽ, തങ്ങളുടെ ദേവതയെ ഈശ്വരരൂപത്തിൽ കാണുന്ന പൎവ്വതജനങ്ങൾ ആ ദേവതയിൽ സൎവ്വശക്തിയും സർവ്വനിയന്തൃത്വവും കല്പിക്കുന്നതു് അശാസ്ത്രീയമോ അവിഹിതമോ അല്ല.

ആ ഗ്രാമത്തിൽനിന്നു പുറപ്പെട്ടു് മൂന്നുനാലു് നാഴിക ദൂരം തേഞ്ഞതായ മാൎഗ്ഗമുള്ളതുകൊണ്ടു്, അതുവരെ അനായാസേന നടന്നു്, ഞങ്ങളെല്ലാവരും അന്നവിടെ വനാന്തരത്തിൽ വിശ്രമിച്ചു ഇനി ഇവിടെനിന്നു് മേലോട്ടുള്ള കഥയെല്ലാം വലിയ അപകടത്തിലും വൈഷമ്യത്തിലും ആണു്. ദേഹാഭിമാനം വെടിഞ്ഞ ജ്ഞാനിവൎയ്യന്മാരോ വീരവൎയ്യന്മാരോ, അഥവാ ഭൂതഭാവികളെപ്പററി ചിന്തിക്കാത്ത പശുസദൃശരായ മനുഷ്യരോ മാത്രമല്ലാതെ മദ്ധ്യവൎത്തികളാരുംതന്നെ ഇവിടെനിന്നു് മേല്പോട്ടു കയറുവാൻ ധൈൎയ്യപ്പെടുന്നതല്ല. ഞങ്ങൾ ഇവരിൽ ഏതുവൎഗ്ഗത്തിൽപെട്ടവരായിരുന്നാലും വേണ്ടതില്ല, അവിടെനിന്നു പുലരുമ്പോൾ എഴുന്നീററു് ഉത്സാഹപൂൎവ്വം യാത്ര ആരംഭിച്ചു! ഇനി ഇവിടെനിന്നു് ആറേഴുനാഴിക ദൂരം നേരെ ചെങ്കുത്തായ പൎവ്വതത്തെ ആരോഹണം ചെയ്യേണ്ടതുണ്ടു്. മാൎഗ്ഗമില്ലതന്നെ. ചെടികളും വള്ളികളും വൃക്ഷങ്ങളും വനസ്പതികളും പടൎന്നു തിങ്ങിത്തുങ്ങി നിബിഡമായി നില്ക്കുന്ന ഇരുട്ടടഞ്ഞ ഗംഭീരവിപിനമാണതാനും. ഞങ്ങളുടെ സഹചാരികളിൽ, മുമ്പീവഴിക്കു പലപ്പോഴും സഞ്ചരിച്ചിട്ടുള്ള ധീരപ്രകൃതിയായ ഒരുവൻ ആയുധധാരിയായി, കഴിയുന്നതും ചെടികളേയും, തുപ്പുകളേയും വൃക്ഷശാഖകളേയും വെട്ടിത്തുറന്നുകൊണ്ടു് ഞങ്ങളുടെ മുമ്പിൽ നടക്കുന്നു. ഞങ്ങളാകട്ടെ, തങ്ങൾ തങ്ങളുടെ കാലിന്നുമുമ്പിൽതന്നെ ദൃഷ്ടിയേയും ചിത്തത്തേയുമേകാഗ്രീകരിച്ചുകൊണ്ടു് വളരെ ജാഗ്രതയോടെ അദ്ദേഹത്തെ അനുഗമിക്കയും ചെ

യ്യുന്നു. വിഷച്ചെടികൾ തട്ടി കാൽ വീങ്ങിയും, മുൾച്ചെടികൾ തട്ടി കാലിൽനിന്നു രക്തമൊലിച്ചും, വസ്ത്രങ്ങളിലെല്ലാം ഒരുതരം മുള്ളുള്ള ഇലകളും ഫലങ്ങളും പററിപ്പിടിച്ചും, വൃക്ഷശാഖകളിൽ പിടിച്ചുകൊണ്ടു് ഇരുന്നും നടന്നും, ന്തുണ്ടും നിരങ്ങിയും, കല്ലിലും മുള്ളിലുംകൂടെ സഞ്ചരിച്ചു് പതിനൊന്നു മണിക്കു മുമ്പായി ഞങ്ങൾ പർവ്വതത്തിൻെറ ശിഖരത്തിൽ എത്തിച്ചേന്നു. വിഷക്കാറേററു് ഒരു മഹാത്മാവിൻെറ തല ചുററി കിടപ്പിലായതുകൊണ്ടു്, അദ്ദേഹത്തിൻെറ ശുശ്രൂഷണത്തിൽ കുറെ സമയം ചിലവിടേണ്ടിവന്നു. പന്ത്രണ്ടു മണിക്കു് ഭക്ഷണം പാകംചെയ്തു് കഴിച്ചു് പിന്നേയും യാത്രതുടന്നു. ശൈലശിഖരത്തിൽ വിശാലമായി വൃക്ഷാദിരഹിതമായി, തുറന്ന മൈതാനം കുറെ ഉപലഭിക്കുന്നു. ചെറിയചെറിയ ചെടികളിൽ പലനിറത്തിലും പലതരത്തിലും പുഷ്പങ്ങൾ പൂത്തുനിന്നിരുന്ന ആ മൈതാനം എത്രയോ രമണീയമായിരുന്നു. അനാവൃതമായ ആ മൈതാനമദ്ധ്യത്തിൽനിന്നു് നാലുപാടും നോക്കുന്ന ഒരു യാത്രികൻെറ ചിത്തം പ്രകൃതിസുഷമാമധുവെ പാനം ചെയ്തുചെയ്തു് ആഹ്ളാദമദമത്തമായിത്തീരുന്നു. ഇരുപതിനായിരത്തിലധികം അടി ഉയരമുള്ള "വാനരപുച്ഛം" "ശ്രീകണ്ഠം" എന്നു പേരോടുകൂടി എന്നെന്നും ഉരുകാത്ത ഹിമസംഹതിയോടുകൂടി ധവളധവളമായി ഹിമാലയത്തിലെ പ്രസിദ്ധപ്പെട്ട രണ്ടു കൊടുമുടികൾ ഇതാ അടുത്തായി വടക്കുകിഴക്കു ഭാഗത്തിൽ കാണപ്പെടുന്നു. ഒരു ഭാഗത്തിൽ ഹിമരാശിയാലാവൃതമായി, അതിധവളരൂപത്തിൽ പളപളെ പ്രകാശിക്കുന്ന ഉച്ചശൃംഗങ്ങളുടേയും, മററുഭാഗങ്ങളിൽ ഹിമം ഉരുകി നഗ്നമായി ഈഷല്ലോഹിതരൂപത്തിലും, തിങ്ങിയ വനരാജികളാൽ ആച്ഛാദിതമായി, മരതകംപോലെ മേചകരൂപത്തിലും പരിലസിക്കുന്ന പർവ്വതനിരകളുടേയും അലൌകികമായ ദൃശ്യസൌന്ദര്യത്തെ ഞാനെങ്ങനെ വർണ്ണിക്കേണ്ടു!

പ്രകൃതിസൌന്ദര്യമെന്നാലെന്താകുന്നു? ബ്രഹ്മസൌന്ദര്യംതന്നെ പ്രകൃതിസൌന്ദര്യം. ബ്രഹ്മത്തിൻെറ സൌന്ദര്യമല്ലാതെ പ്രകൃതിക്കു ഭിന്നമായ ഒരു സൌന്ദര്യമില്ല പുരുഷനിൽനിന്നു് അവൻെറ ശക്തി ഭിന്നമല്ലാത്തതുപോലെ, ബ്രഹ്മത്തിൽനിന്നു ബ്രഹ്മശക്തിയായ പ്രകൃതിയും ഭിന്നമല്ല. അതുകൊണ്ടു പ്രകൃതിയുടെ വിലാസമെന്നതു ബ്രഹ്മത്തിൻെറ വിലാസമാകുന്നു. പ്രകൃതിയുടെ സൌന്ദര്യമെന്നതു ബ്രഹ്മത്തിൻെറ സൌന്ദര്യമാകുന്നു. പ്രകൃതിക്കു വല്ല സാമത്ഥ്യവുമുണ്ടെങ്കിൽ അതു ബ്രഹ്മത്തിൻെറ സാമർത്ഥ്യമാകുന്നു. ബ്രഹ്മപ്രകൃതിയുടെ തത്വത്തെ സാക്ഷാൽകരിച്ചിരിക്കുന്ന ഒരു ജ്ഞാനി പ്രകൃതിയേയും പ്രകൃതിവിലാസത്തേയുമൊക്കെ ബ്രഹ്മരൂപത്തിൽ കാണുന്നു. പ്രകൃതിവിലാസമായ ഹിമധോരണിയും ശൈലശൃംഗങ്ങളും വനരാജികളുമെല്ലാം അവനു നിരതിശയസൌന്ദര്യശാലിയായ ബ്രഹ്മംതന്നെ! ബ്രഹ്മം! ബ്രഹ്മം! ബ്രഹ്മം! ബ്രഹ്മവിത്തിന്നു് "എവിടെ ചെന്നാലും, എന്തിനെ നോക്കിയാലും, ബ്രഹ്മം ബ്രഹ്മമല്ലാതെ വേറൊന്നില്ല. ബ്രഹ്മം തന്നെ വിവിധനാമരൂപങ്ങളിൽ കാണപ്പെടുന്നു.

മുൻവിവരിച്ചപോലെതന്നെ അതിവികടമായി, യമരാജധാനിയിലേക്കുള്ള രാജപഥമെന്നപോലെ അതി ഭയാനകമായി, പവ്തീയർ മുമ്പിൽ നടന്നു നിർമ്മിക്കുന്ന മാർഗ്ഗത്തിൽക്കൂടെ, വർഷാകാലം കഴിഞ്ഞു് അധികമാകാത്തതുകൊണ്ടു് അടുത്തു് ആന നിന്നാൽപോലും കാണ്മാൻ സാധിക്കാത്ത അത്രയും തഴച്ചു തിങ്ങിയ ഘോരവനാന്തരത്തിൽക്കൂടെ പലേ ഏററിറക്കങ്ങളുമതിക്രമിച്ചുകൊണ്ടു്, വൈകുന്നേരം അഞ്ചുമണിക്കു മുമ്പായി ഞങ്ങൾ സരോവരത്തിന്റെ തീരത്തിലെത്തിച്ചേർന്നു. "മൊനാൽ*" എന്നു പേരായ ചുവന്ന പൂവ്വൻകോഴികളെപ്പോലുള്ള അവിടുത്തെ നിവാസികളായ ഒരു തരം വിചിത്രവിഹംഗമങ്ങൾ ഞങ്ങളുടെ ശബ്ദം കേട്ടു തങ്ങളുടെ ഗൃഹമായ പാഷാണച്ഛിദ്രങ്ങളിൽനിന്നു പുറത്തു് വന്നു ഞങ്ങൾക്കു് അഭിമുഖമായി ആകാശത്തിൽ ഉയർന്നു പറന്നുകൊണ്ടു് അതിഥികളെ അഭിവാദനപൂർവ്വം സ്വാഗതം ചെയ്കയുണ്ടായി. അധികം ഉന്നതവും ശീതളവുമായ വനാന്തരത്തിൽ, ഹിമാലയത്തിൽതന്നെ ദുർല്ലഭം ചില പ്രദേശങ്ങളിൽ മാത്രം കാണപ്പെടുന്ന അത്ഭുതജീവികളാകുന്നു പ്രസ്തുത മൊനാൽ പക്ഷികൾ. അത്യന്തം വർണ്ണകാന്തിയോടുകൂടിയ അധികം തിങ്ങിയ തൂവലുകൾ ദേഹത്തിലുള്ള ഈ പക്ഷികൾ കാണ്മാൻ എത്രയൊ സൌന്ദൎയ്യമുള്ളവയാകുന്നു. മയിലും മൊനാലും അതിമനോഹരമായ തൂവലുകളോടുകൂടിയ ഹിമാലയത്തിലെ രണ്ടു വിശിഷ്ട വിഹഗങ്ങളാകുന്നു. അലക്സാണ്ടർ മയിലിന്റെ സൌന്ദൎയ്യത്തിൽ മോഹിതനായി, ഹിമാലയപരിസരങ്ങളിൽനിന്നു മയിലുകളെ പിടിച്ചു് ഗ്രീസ്സിലേക്കു കൊണ്ടുപോയിട്ടുള്ളതായി ചരിത്രകാരന്മാർ പറയുന്നു. എന്നാൽ മൊനാലിന്റെ മോഹനമായ രൂപസൌന്ദൎയ്യത്തെ കാണ്മാൻ അദ്ദേഹത്തിന്നു ഭാഗ്യമുണ്ടായിരുന്നുവെങ്കിൽ, പ്രകൃതിനിരീക്ഷണപടുവായ അദ്ദേഹത്തിന്റെ ചിത്തം എത്രയോ ഉൽകണ്ഠിതമാകുമായിരുന്നു. ഉയർന്ന പ്രദേശങ്ങളിൽ മൊനാലും, താണ പ്രദേശങ്ങളിൽ മയിലും ഗിരിരാജന്റെ എത്രയൊ വിലപിടിച്ച രണ്ടു ഭൂഷണങ്ങളായിത്തന്നെ വിരാജിക്കുന്നു. ഹിമാലയത്തിൽ ആയിരത്തിഅഞ്ഞൂറു് അടിക്കു മീതെ മയൂരങ്ങളെ കാണുകയില്ലെങ്കിൽ, ഏഴായിരം അടിക്കു താഴെ മൊനാലുകളേയും കാണുന്നതല്ല. തൂവലിന്നും മാംസത്തിന്നുമായി നായാട്ടുകാർ മൊനാലിനെ വെടിവച്ചുകൊല്ലാറുണ്ടെന്നു പറയപ്പെടുന്നു. ഞങ്ങളുടെ ഈ മാൎഗ്ഗത്തിൽ അവിടവിടെയായി പലേടത്തും ഈ അലൌകികഖഗങ്ങളെ ഞങ്ങൾ കാൺകയുണ്ടായി. സരസ്സുതടത്തിൽവെച്ചു വികസിതമുഖത്തോടെ ഈ സ്നേഹിതന്മാർ തങ്ങളുടെ പതികളോടുകൂടെ ഞങ്ങളെ സ്വാഗതം ചെയ്തതിൽ, എന്റെ മനസ്സിന്നു് അതിയായ ആഹ്ളാദമുണ്ടായി. എന്നാൽ ഈ ഘോരാരണ്യത്തിൽ തിങ്ങിനിവസിക്കുന്ന കസ്തൂരിമൃഗങ്ങളും വ്യാഘ്രഭല്ലൂകാദികളും

* ഈ പക്ഷിക്കു മലയാളഭാഷയിൽ വല്ല പേരുമുണ്ടോ, എന്നും ഉണ്ടെങ്കിൽ അതെന്താണെന്നും ഈ ലേഖകനറിഞ്ഞുകൂടാ.

ഞങ്ങൾക്ക ദർശനം തന്ന ഞങ്ങളെ സ്വാഗതം ചെയ്യാതിരുന്നത് എന്തുകൊണ്ടാ യിരിക്കാം. നവവധുവിനെപ്പോലെ അത്രയും അധൃഷ്യവും വിനമ്രവുമായ കസ്തൂ രിയുടെ വിലക്ഷണപ്രകൃതിയും, അപ്രതിഭടമായ വീൎയ്യപരാക്രമങ്ങളെക്കൊണ്ടും, ആൎക്കും കീഴടങ്ങാതെ സവ്വാധിപത്യത്തോടെ ചെങ്കോൽ ചെലുത്തി വനത്തെ ഭരിച്ചുവരുന്ന പ്രതാപം കൊണ്ടും വ്യാഘ്രാദികൾക്കുള്ള അഹങ്കാരവുമാണ് അ വർ ഞങ്ങളുടെ മുമ്പിൽവന്ന ഞങ്ങളെ സ്വാഗതം ചെയ്യാതിരിപ്പാനുള്ള കാരണ മെന്ന് ഞാനുൽപ്രേക്ഷിക്കുന്നു. എങ്കിലും ആരുടെ ദർശനത്തെ അഭിലഷിച്ച് ഇ ത്രയും ക്ലേശജനകമായ ഒരു യാത്രയെ ഞങ്ങൾ അനുഷ്ഠിച്ചുവോ, മഹാമഹിമ ശാലിനിയായ ആ സരോദേവി ഗാംഭീൎയ്യവും ഗൌരവവും മൂൎത്തീകരിച്ച ഭാവ ത്തിലെങ്കിലും മന്ദസ്മിതപൂൎവ്വം ഞങ്ങളെ സ്വീകരിച്ചതിൽ ഞങ്ങൾ അത്യന്തം കൃതാൎത്ഥതയെ പ്രാപിച്ചുകൊണ്ട് ദേവിയെ ഭക്തിപൂർവ്വം പ്രണമിച്ചു ദേവിയു ടെ ഏററവുമരികെ ചെന്നിരുന്നു.

സായംകാലമായി. സൂൎയ്യഭഗവാന്റെ അരുണകിരണങ്ങൾ വ്യാപിച്ചു ദി ക്കുകളെല്ലാം അരുണവൎണ്ണമായി കഴിഞ്ഞിരിക്കുന്നു. സരസ്സിലെ സ്വച്ഛജലവും പ്രതിബിംബത്തെ ഗ്രഹിച്ചുകൊണ്ട് അരുണാരുണമായി ദിവ്യസുഷമാസമ്പത്തി യോടെ പരിലസിക്കുന്നു. ശൈത്യം ദുസ്സഹമായതുകൊണ്ടു പർവ്വതീയർ വിറകു ധാരാളമായി സഞ്ചയിച്ചു രാത്രി മുഴുവനും അഗ്നി സുലഭമായി ജ്വലിപ്പിച്ചുകൊ ണ്ടിരുന്നു. രാത്രികാലത്തിൽ അവിടത്തെ വിപിനഗാംഭീൎയ്യം എന്നെപ്പോലുള്ളവ രുടെ ശ്രുഷ്കുവാക്കിന്ന തീർച്ചയായും ഗോചരമല്ലതന്നെ. എന്തെല്ലാമോ വിലക്ഷ ണവും ദിവ്യവുമായ ധ്വനികൾ വിപിനമദ്ധ്യത്തിൽനിന്ന രാത്രിമദ്ധ്യത്തിൽ അ വിടെ കേട്ടുകൊണ്ടിരുന്നു. ഏതായാലും നേരം പുലർന്നു ഞാൻ ആ പൎവ്വതീയ നേതാവിനേയുംകൂട്ടി ആ ദിവ്യസരസ്സിനെ പരിക്രമം ചെയ്യുവാൻ പുറപ്പെട്ടു. "മന്ദാരമലടവികടാഭ്യാം" എന്നുള്ള മലഞ്ചരിവിൽകൂടെ തിങ്ങിയ വനത്തിന്റെ ഉള്ളിൽ കൂളയിട്ടുകൊണ്ടു ഞങ്ങൾ രണ്ടുപേരും പ്രദക്ഷിണം ആരംഭിച്ചു. പുഷ്പ ത്തിന്റെ ഗന്ധംകൊണ്ടുതന്നെ മനുഷ്യൻ മൂർച്ഛിതനായി വീഴുന്ന പല വിഷച്ചെ ടികളും, മററു ചില വന്യൌഷധങ്ങളും ആ പർവ്വതീയൻ പരിക്രമമദ്ധ്യ എ നിക്കു കാണിച്ചുതരികയുണ്ടായി. എന്നുതന്നെയല്ല, സരസ്സിനെപ്പററി അത്യത്ഭുത കരമായ പലേ ഐതിഹ്യങ്ങളും അദ്ദേഹം എന്നോട് ഉപദേശിച്ചുകൊണ്ടിരുന്നു. എന്റെ മനസ്സ് സരസ്സിന്റെ മഹിമയെ കേൾക്കുന്തോറും, ഭക്തികൊണ്ടും ബ ഹുമാനംകൊണ്ടും സംഭൃതമായിത്തീർന്നു. നാലഞ്ചു ഫർലോങ്ങ് മാത്രം ചുററളവു ള്ള ആ ചെറിയ സരസ്സിനെ മുക്കാൽ മണിക്കൂറുകൊണ്ട് ഞങ്ങൾ പരിക്രമം ചെയ്തുതീൎത്തു. ഭാഗീരഥിയുടെ പോഷകനദിയും ഉത്തരകാശിയുടെ ഉത്തരാവധി ഭൂതയുമായ 'അസി' നദി ഇതാ ഈ സരസ്സിൽനിന്ന് ഒരു ചെറിയ ജലധാരയു ടെ രൂപത്തിൽ പുറപ്പെട്ടു മന്ദംമന്ദം പ്രവഹിക്കുന്നു. പൎവ്വതീയബ്രാഹ്മണനെ പു

രോഹിതനാക്കി, ഞങ്ങളെല്ലാവരും സരസ്സിൽ സ്നാനം, പൂജനം, ഭജനം മുതലായ ധാർമ്മികക്രിയകൾ യഥാവിധി നിർവ്വഹിച്ചു. പർവ്വതീയജനങ്ങൾ ഗ്രാമത്തിൽ നിന്നു് ഞങ്ങളോടുപദേശിച്ചപോലെ, ഇതു ദേവന്മാരുടേയും ഋഷികളുടേയും നിവാസഭൂമിതന്നെയെന്നും, ഇതു മനുഷ്യർക്കു് ഗന്തവ്യമല്ലാത്തവിധം അത്രയും നിഗൂഢവും ദിവ്യവുമാണെന്നും എനിക്കു തോന്നി. ദിവ്യദിവ്യമെന്നേ പറയേണ്ടതുള്ളു. മനുഷ്യലോകത്തോടു യാതൊരു സംബന്ധവുമില്ലാത്ത ഏതോ ഒരു ദിവ്യലോകത്തിൽനിന്നുകൊണ്ടാണു് ഞാൻ ഈ സ്നാനഭജനാദികൾ ചെയ്യുന്നതെന്നു് എന്റെ മനസ്സ് എന്നോട് ആന്തരമായുപദേശിക്കുന്നപോലെയും എനിക്കുതോന്നി ഹാ! മനുഷ്യരുടെ വിചാരസരണിയിൽനിന്നു വിപ്രകൃഷ്ടമായ എന്തെല്ലാം നിഗൂഢതത്ത്വങ്ങൾ ഈ പ്രദേശത്തിൽ അന്തർഭവിച്ചുകിടക്കുന്നുവെന്നാർ കണ്ടു!

സ്വല്പമാഹരിച്ചു് ഒൻപതു് മണിക്കു ഞങ്ങൾ അവിടെനിന്നു പ്രതിയാത്ര ആരംഭിച്ചു. ശൈത്യാധിക്യംകൊണ്ടും ഹിമപാതമാരംഭിക്കേണ്ടുന്ന കാലമായതുകൊണ്ടും, അവിടെ ഒന്നു രണ്ടു ദിവസംകൂടി താമസിക്കേണമെന്നെനിക്കുണ്ടായ ആഗ്രഹത്തെ നിറവേററുവാൻ സാധിക്കാതെ, ഒരുവിധം കുണ്ഠിതമനസ്സോടെയാണു് ഞാനാസരസ്തടത്തെ സന്ത്യജിച്ചതു്. സമയം ഒരുമണി കഴിഞ്ഞിരിക്കുന്നു. ഞങ്ങൾ പർവ്വതശിഖരത്തിൽ എത്തിക്കഴിഞ്ഞു. കഴിഞ്ഞ രാത്രി മേഘം ധാരാളമായി സഞ്ചരിച്ചുകൊണ്ടിരുന്നുവെങ്കിലും, രാവിലെ നിർമ്മലമായിരുന്ന ആകാശം പിന്നെയും കാളമേഘപടലങ്ങളാൽ ആവൃതമായിത്തീർന്നു. പർവ്വതങ്ങളെ ആകമാനം കുലുക്കിയിളക്കുന്ന ഗംഭീരമായ ഗർജ്ജനവുമാരംഭിച്ചു. പർജ്ജന്യദേവത സർവ്വസംഗപരിത്യാഗികളായ ഞങ്ങളുടെ ധൈര്യത്തെ പരീക്ഷണംചെയ്യുവാനൊരുമ്പെട്ടതുപോലെ തോന്നി. മനുഷ്യരായ ഞങ്ങൾ ഈ ദേവഭൂമിയിൽ സഞ്ചരിച്ചതിനെപ്പററി ക്രുദ്ധിച്ചിട്ടെന്നപോലെ വായുദേവത പ്രചണ്ഡമായി അടിച്ചുതുടങ്ങി. ജലമല്ല, ഹിമകരകങ്ങൾ മന്ദമന്ദം വർഷിക്കുവാനും തുടങ്ങി. ഗ്രാമജനങ്ങളുടെ ശ്രദ്ധപോലെതന്നെ കാര്യം സംഭവിച്ചതിൽ ഞാൻ വല്ലാതെ വിസ്മയിച്ചു. ഏതായാലും ഞങ്ങളുടെ ശരീരത്തിന്നും ഗ്രാമക്കാരുടെ വിളയ്ക്കും യാതൊരു ക്ഷതിയും കൂടാതിരിപ്പാൻ ഈശ്വരനോടു പ്രാർത്ഥിക്കേണ്ടുന്ന കാലം ഇനി ഒട്ടും വൈകരുതെന്നുള്ള ഘട്ടത്തിലായി. ഒക്ടോബർമാസത്തിൽ, ഇങ്ങനെയുള്ള പർവ്വതശിഖരങ്ങളിൽ മേഘം അധികമായി, ജലത്തെയല്ല, കൽമാരിയെയാണു് വർഷിക്കുക പതിവു്. നവമ്പർമാസം മുതല്ക്കു് ഹിമത്തേയും വർഷിക്കുന്നു. എന്നാൽ ഇവിടത്തെ കൽമഴ, ദേശങ്ങളിലെ കൽമഴയിൽനിന്നു് എത്രയോ വ്യത്യസ്തമാകുന്നു. ഇവിടെ കൽമാരി പെയ്തുപെയ്തു്, ചിലപ്പോൾ ഒരടിയോളം ഹിമം പർവ്വതശിഖരത്തിൽ ഉറച്ചുപോകുന്നു. പാഷാണവർഷം ആരംഭിച്ചതോടുകൂടി, ഞങ്ങളുടെ സഹചാരികളായ പർവ്വതീയരുടെ ധൈര്യമെല്ലാം അസ്തമിച്ചു് അവർ വലിയ പരിഭ്രമത്തിലായി.

ക്രമേണ കൽമാരി അതി കേമമായി വർഷിച്ചുതുടങ്ങി. ഭൂമിയെല്ലാം ഹിമാച്ഛാദിതമായി, വെളുവെളയായി കഴിഞ്ഞു. കുടയും ചെരുപ്പുംതന്നെ എല്ലാവർക്കുമില്ലാതെ സ്വച്ഛന്ദമായി യാത്രചെയ്യുന്ന ഞങ്ങളുടെ കഥ വലിയ പരുങ്ങലിലായി. പതിനായിരത്തിലധികം അടി ഉയരത്തിൽ ഹിമവൃഷ്ടിയിൽക്കൂടെ നടക്കുന്ന ഞങ്ങളുടെ കൈകാൽ കോച്ചുവാനും ശരീരം വിറയ്ക്കുവാനും തുടങ്ങി. ഞങ്ങളെല്ലാവരും ആത്മവിശ്വാസവും ഈശ്വരവിശ്വാസവുമുള്ളവരായതുകൊണ്ട്, എന്തുതന്നെ ആപത്ത് ഉപസ്ഥിതമായാലും ധൈര്യത്തോടുകൂടിത്തന്നെ അമംഗളത്തെ പ്രതീക്ഷിക്കാതെ ഓടിനടന്നുകൊണ്ടിരുന്നു. മഴ പെയ്തുകൊണ്ടേയിരിക്കുന്നു. ഹിമം ഭൂമിയിൽ തടിച്ചുതടിച്ച് വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. ഹിമത്തിന്റെ മീതെ ഞങ്ങൾ നടന്നുകൊണ്ടുമിരിക്കുന്നു. അധികം വിളംബമെന്നിയെ ഗിരിമസ്തകത്തിൽനിന്ന് പർവ്വതത്തിന്റെ അവരോഹണമാരംഭിച്ചു. നാലഞ്ചു ഫർലോങ്ങ് അവരോഹണം ചെയ്തതോടുകൂടി, താഴോട്ടു താഴോട്ടു പാഷാണവൃഷ്ടി ന്യൂനതരമാണെന്ന് ഞങ്ങൾക്ക് പ്രത്യക്ഷീഭവിച്ചു. പിന്നെയും കുറെ താഴോട്ടു ചെന്നതിൽ, അവിടെ മഴയല്ലാതെ, കൽമഴ ലേശവും പെയ്തിട്ടില്ലെന്ന് അനുഭവപ്പെട്ടു. ഞങ്ങളുടെ ശരീരത്തിന്ന് യാതൊരപകടവും തട്ടാഞ്ഞതിൽ ഞങ്ങൾക്ക് എത്ര സന്തോഷമുണ്ടായോ, അതിൽ ഒട്ടുംതന്നെ കുറയാത്ത സന്തോഷം, അതി ദരിദ്രന്മാരായ ആ ഗ്രാമീണർക്ക് കൃഷിനാശം സംഭവിക്കാഞ്ഞതിലും, ഞങ്ങൾക്കുണ്ടായിയെന്നു പറയുന്നതിൽ അതിശയോക്തിയില്ല. മഹാത്മാക്കളുടെ മഹിമയും സിദ്ധിയും നിമിത്തമാണ് ഇത്രയും അടുത്തുവരെ ഉണ്ടായ പാഷാണവൃഷ്ടി താഴോട്ടിറങ്ങാഞ്ഞതെന്ന്, ശുദ്ധന്മാരായ ആ ഗ്രാമജനങ്ങൾ ഞങ്ങളുടെ പ്രതിഗമനത്തിൽ ഞങ്ങളെ പ്രശംസിക്കുകയും തങ്ങളുടെ വർദ്ധിച്ച ഭക്തിയെ പലപ്രകാരത്തിൽ പ്രദർശിപ്പിക്കയും ചെയ്യാതിരുന്നില്ല. ഏതായാലും ദേവലോകത്തിലേക്കുള്ള ഞങ്ങളുടെ ആപൽകരമായ ഈ യാത്ര, മലപോലെ വന്ന വിപത്തികളെല്ലാം മഞ്ഞുപോലെ നീങ്ങി, ഇത്രയും ശോഭനമായി പര്യവസാനിച്ചത് ഞങ്ങളുടെ മാർഗ്ഗദർശകനായ ആ ബ്രാഹ്മണനേതാവിന്റെ അഥവാ ആ ബ്രഹ്മാണ്ഡനേതാവിന്റെ നേതൃത്വകൌശലം നിമിത്തമാണെന്നു പ്രത്യേകം പറയേണ്ടതുണ്ട്. ബ്രാഹ്മണനേതാവിന്റെ നേതൃത്വകൌശലമാകട്ടെ, ദേവതാവിശ്വാസത്തിൽ—ഈശ്വരവിശ്വാസത്തിൽ—ദൃഢപ്രതിഷ്ഠിതമായിരുന്നു. ഈശ്വരവിശ്വാസം ദുർബ്ബലനെ പ്രബലനാക്കിത്തീർക്കുന്നു. ഈശ്വരവിശ്വാസം അധീരനെ സുധീരനാക്കിത്തീർക്കുന്നു. ഈശ്വരവിശ്വാസം അസമർത്ഥനെ സർവ്വസമർത്ഥനാക്കിത്തീർക്കുന്നു. *

---

*പ്രകൃതയാത്രയ്ക്കുശേഷം പിന്നേയും ഞാൻ ആ സരസ്സിലേക്കു യാത്രചെയ്കയുണ്ടായി. ഇപ്പോൾ സരസ്സിലേക്കു മാർഗ്ഗമുണ്ടാക്കിയിരിക്കുന്നതുകൊണ്ട്, യാത്ര വളരെ സുകരമായിത്തീർന്നിരിക്കുന്നു.

## ജമ്നോത്രി *

യമുനാനദിയുടെ ഉൽപത്തിസ്ഥാനമായ ജമ്നോത്രിയെന്നതു് ഹൃഷീകേശത്തിൽനിന്ന സുമാറു് നൂററിരുപതു നാഴിക വടക്കപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന "വാനരപുച്ഛം" എന്ന ഹിമാലയത്തിലെ സുപ്രസിദ്ധമായ കൊടുമുടിക്കു് താഴെയായി, ഉഷ്ണജല (ഗന്ധകജല) പൂർണ്ണമായ കുണ്ഡങ്ങളോടുകൂടി എത്രയോ രമ്യവും പവിത്രവുമായി വിജയിക്കുന്ന ഹിമാലയത്തിലെ ഈ തീർത്ഥധാമത്തിലും, ഓരോ വർഷത്തിലും പുണ്യാത്മാക്കളായ പലേ യാത്രികന്മാരും സഞ്ചരിക്കുന്നു. ഇതാ ഇവിടെ കളിന്ദശൈലത്തിൽനിന്ന പുറപ്പെട്ടു് ഒരു ചെറിയ ജലധാരയുടെ രൂപത്തിൽ ഇന്ദ്രനീലംപോലെ നീലനിറംപൂണ്ട കളിന്ദജ പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

ഉത്തരകാശിയിൽനിന്നു് ഞാനൊരിക്കൽ ഈ പുണ്യധാമത്തിലേക്ക യാത്ര ചെയ്കയുണ്ടായി. സുമാറു് നാല്പത്തഞ്ചുനാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്ന ഈ സ്ഥാനത്തിൽ ഉത്തരകാശിയിൽനിന്ന മൂന്നുനാലു ദിവസംകൊണ്ടു് എത്തിച്ചേരുവാൻ സാധിക്കുന്നു. ജമ്നോത്രിയിലേക്കുള്ള മാർഗ്ഗവും ഹിമാലയത്തിലെ മററു മാർഗ്ഗങ്ങളെപ്പോലെതന്നെ എത്രയോ പ്രകൃതിസുന്ദരവും ഹൃദയാഹ്ളാദകവുമായിത്തന്നെ ശോഭിക്കുന്നു. നന്ദനവനത്തിൻെറ മദ്ധ്യത്തിൽക്കൂടെ വല്ല മാർഗ്ഗവുമുണ്ടെങ്കിൽ, ആ മാർഗ്ഗം ഹിമാലയമാർഗ്ഗങ്ങളുടെ ഉപമാനമായി ഭവിക്കുവാൻ പര്യാപ്തമാണെന്നുമാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളാം.

## ഗംഗോത്രി

### I

"തത്രവർഷ സഹസ്രേശ്ച സമാരാധ്യ പുനഃ പുനഃ
ബ്രഹ്മാണം ശങ്കരം ജഹ്നും ഭുവി ഗംഗാമയോജയൽ." (വാസിഷ്ഠം)

"അനേകായിരം സംവത്സരം ബ്രഹ്മാവിനേയും ശങ്കരനേയും ജഹ്നുമഹർഷിയേയുംകുറിച്ചു പിന്നെയുംപിന്നെയും തപം ചെയ്തു് ഭഗീരഥൻ ഭൂമിയിൽ ഗംഗയെ അവതരിപ്പിച്ചു."

ഇങ്ങനെ ഭരതഖണ്ഡസാർവ്വഭൗമനായ ശ്രീ ഭഗീരഥൻ അനേകായിരം സംവത്സരം ഹിമാലയത്തിൽചെന്നിരുന്ന തപംചെയ്തു സ്വർണദിയെ സ്വർഗ്ഗലോകത്തിൽനിന്ന മനുഷ്യലോകത്തിലേക്കാനയിച്ചുവെന്നും മററും പുരാണങ്ങളിൽ പറയപ്പെടുന്ന പ്രസിദ്ധമായ ആഖ്യായികയെ അത്ഥവാദരൂപത്തിൽ ഗ്രഹിക്കേണ്ട

* ജമ്നോത്രിയെപ്പററി ആദ്യം എഴുതിയ ലേഖനത്തിൻെറ പകർപ്പു കാണുന്നില്ല.

താണെന്നു ചിലരും, അതല്ല, യഥാൎത്ഥരൂപത്തിൽതന്നെ ഗ്രഹിക്കുന്നതിൽ യാതൊരനുപപത്തിയുമില്ലെന്നു് മററുചിലരും വാദിക്കുന്നു. സംപൂർണ്ണമായ ലോകജ്ഞാനവും അനുമാനകൌശലവുമുള്ള പണ്ഡിതന്മാർ ഈവ്വിധകഥകളെ യഥാശ്രുതമായ അൎത്ഥത്തിൽ സ്വീകരിക്കാതിരിക്കുന്നപക്ഷം, അവരെ നാം ആക്ഷേപിക്കേണ്ടതില്ല. പ്രത്യക്ഷത്തിന്നും യുക്തിക്കും യോജിക്കാത്ത പുരാണവാക്യങ്ങളെ അതേ രൂപത്തിൽ ഉപ്പില്ലാതെ വിഴുങ്ങേണമെന്നു നിർബന്ധിക്കുന്നതു കുറെ സാഹസമാകുന്നു. നമ്മുടെ പൂർവ്വാചാൎയ്യന്മാരാരും അങ്ങനെ വിഴുങ്ങേണമെന്നു് ആരേയും ശാസിക്കുന്നില്ല. അതുകൊണ്ടു് പ്രത്യക്ഷതക്കങ്ങളെ അവഗണിക്കാതെ പ്രകൃതാഖ്യായികയുടെ പല അംശങ്ങളും ഗംഗയിൽ ശ്രദ്ധയെ വർദ്ധിപ്പിക്കുവാനുള്ള സ്തുതിരൂപത്തിൽ സമന്വയിക്കേണ്ടതാണെന്നു നവീനവിദ്വാന്മാർ അഭിപ്രായപ്പെടുന്നതിൽ ആശ്ചൎയ്യമില്ല എന്നാൽ അവരുടെ ഈ ആശയത്തെ യാഥാസ്ഥിതികന്മാരായ പണ്ഡിതന്മാർ ബലമായി ഖണ്ഡിക്കുന്നുവെങ്കിലും, ഭഗീരഥന്നു് ഭാഗീരഥിയുമായി എത്രയോ വമ്പിച്ച ഒരു സംബന്ധമുണ്ടായിരുന്നുവെന്നും, അദ്ദേഹം ഗംഗയെ സംബന്ധിച്ചു ഹിമാലയത്തിൽ അധികകാലം തപം ചെയ്തുകൊണ്ടിരുന്നുവെന്നുമുള്ളതിൽ രണ്ടു പക്ഷക്കാരും യോജിക്കുന്നുണ്ടു്. ഉഭയസമ്മതമായ ഈ സാമാന്യാംശത്തെ വിട്ടു് വിശേഷവിമർശനം ചെയ്യുന്നതിലാണു് അവർ പാടെ പിളർന്നുപോകുന്നതു്. എന്നാൽ വിസ്തീർണ്ണമായ ആ വിമർശനപ്പടപ്പിൽ പ്രവേശിക്കുവാൻ ഞാനിച്ഛിക്കുന്നില്ല. ശിവ! ശിവ! വിമർശനമെന്നതു് കരകാണാത്ത കടൽപോലെയാകുന്നു. വിമർശനക്കടലിൽ ഇറങ്ങിക്കഴിഞ്ഞാൽ പിന്നെ അതിൽനിന്നു കര കയറുക എന്നതു് ദുഷ്കരമാകുന്നു. ഹേ ഗംഗേ! ഹേ ഭാഗീരഥി! ഹേ ജഗജ്ജനനി! ഞാനങ്ങയുടെ ഭക്തനാകുന്നു. ഞാനങ്ങയുടെ വിമർശകനല്ല. അങ്ങയെ വിമർശനം ചെയ്യുവാൻ ഞാൻ ശക്തനല്ല സാക്ഷാൽ പരമേശ്വരീരൂപത്തിൽ ഞാനങ്ങയെ കാണുന്നു. പ്രിയമാതാവിൻെറ രൂപത്തിൽ ഞാനങ്ങയെ ഭജിക്കുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ അങ്ങയെ ബ്രഹ്മാവു സൃഷ്ടിച്ചുവെന്നിരിക്കട്ടെ, അഥവാ പിന്നീടു് ഭഗീരഥൻതന്നെ സൃഷ്ടിച്ചുവെന്നിരിക്കട്ടെ, എനിക്കതുകൊണ്ടു് യാതൊരു ലാഭമൊ ഹാനിയൊ ഉണ്ടാകുവാനില്ല. അങ്ങു് വിഷ്ണുപാദത്തിൽനിന്നു പുറപ്പെട്ടു്, ശങ്കരൻെറ ജടയിൽക്കൂടെ ഭൂമിയിൽ പ്രവഹിച്ചാലും വേണ്ടതില്ല, അഥവാ ഹിമാലയശിഖരത്തിൽനിന്നു പുറപ്പെട്ടു ഹിമധാരകളിൽക്കൂടെ ഭൂമിയിൽ പ്രവഹിച്ചാലും വേണ്ടതില്ല, എൻെറ കണ്ണുകൾക്കും, എൻെറ ബുദ്ധിക്കും അങ്ങു് സാക്ഷാൽ പരമേശ്വരിയായിത്തന്നെ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. മാതൃഭക്തനായ ഒരു പുത്രന്നു് മാതാവിനേയൊ മാതൃമാഹാത്മ്യത്തേയോപററി വിമർശിക്കുവാനെന്തുണ്ടു്? ജഗജ്ജനനിയായ അങ്ങയുടെ അനന്യഭക്തനായ എനിക്കു്, അങ്ങയുടേയൊ അങ്ങയുടെ മാഹാത്മ്യത്തിൻേറയൊ വിമർശനത്തിൽ പങ്കുകൊള്ളുവാനെന്തുണ്ടു്? ഹേ

ദേവി! അങ്ങയുടെ ചരണാരവിന്ദങ്ങളിലുള്ള ഭക്തി യാതൊരു വികൽപമോ വിമർശനമോ കൂടാതെ ഉത്തരോത്തരം വർദ്ധിക്കുവാനനുഗ്രഹിക്കേണമേ! ഹേ പതിതപാവനി! ഹേ ജനനി! പാപികളേയും പതിതന്മാരേയുമുദ്ധരിച്ചുകൊണ്ടു് അങ്ങു സർവ്വദാ സർവ്വോൽക്കർഷേണ ഈ ജഗത്തിൽ വിളങ്ങേണമേ.

ഭഗീരഥചക്രവത്തി ഹിമഗിരിയുടെ ഏതൊരേകാന്തസുന്ദരമായ ശിഖരദേശത്തിൽ ചെന്നിരുന്നു് അനേകസംവത്സരം ഗാഢമായ തപശ്ചര്യയിൽ നിമജ്ജനം ചെയ്തുകൊണ്ടിരുന്നുവോ, ആ പുണ്യദേശമാണു് ഇപ്പോൾ ഗംഗോത്രീ സംജ്ഞകൊണ്ടു വ്യപദേശിക്കപ്പെടുന്നതു്. ഭഗീരഥൻ ഇരുന്നു തപംചെയ്തുകൊണ്ടിരുന്ന പ്രത്യേകമായ ആ വനവും ആ ശിലയും ഗംഗാവനമെന്നും ഭഗീരഥശിലയെന്നുമുള്ള നാമധേയത്തിൽ ഇന്നുമവിടെ പ്രസിദ്ധമായി പ്രത്യക്ഷീഭവിക്കുന്നു. എന്നാൽ ഗംഗയുടെ സാക്ഷാൽ ഉൽപത്തിസ്ഥാനം ഗംഗോത്രിയിൽനിന്നു് സുമാറു് പതിനെട്ടുനാഴിക മുകളിൽ രജതശിഖരങ്ങളുടെ അന്തരാളത്തിൽ സ്ഥിതിചെയ്യുന്ന "ഗോമുഖം" എന്ന ദിവ്യവും ദീർഘവുമായ ഹിമസംഘാതമാകുന്നു. എന്നെന്നേക്കും ഉരുകാത്ത ഹിമസംഘാതങ്ങളിൽനിന്നും ധവളധവളമായി വിളങ്ങുന്ന ഹിമശൃംഗങ്ങളിൽനിന്നും മഞ്ഞുരുകി അദൃശ്യമായും ദൃശ്യമായും ഒഴുകുന്ന വലിയതും ചെറിയതുമായ പലേ ജലധാരകളും ഒന്നായി കൂടിച്ചേർന്നു് വലിയൊരു ജലധാരയായി ഗംഗാരൂപേണ ഭംഗമെന്നിയേ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഗംഗോത്രിയിൽനിന്നു മേല്പോട്ടു ചെല്ലുവാൻ മാൎഗ്ഗമില്ലാത്തതുകൊണ്ടു്, അതി പവിത്രവും അതിമനോഹരവുമായ ഗംഗയുടെ സാക്ഷാൽ ഉൽപത്തിസ്ഥാനത്തിൽ യാത്രികന്മാർക്കു സഞ്ചരിക്കുവാൻ സാധിക്കുന്നില്ല. എന്നാൽ കല്ലിലും മുള്ളിലും മഞ്ഞിലും മലയിലും ഭയമില്ലാത്ത തിതിക്ഷുക്കളും ഉത്സാഹികളുമായ ചിലർക്കു ചില പ്രത്യേകകാലങ്ങളിൽ അങ്ങോട്ടു യാത്രചെയ്യുവാൻ സാധിക്കാറില്ലെന്നില്ല. ഹിമാദ്രിശിഖരങ്ങൾ വെള്ളിപോലെ വെളുവെളുത്ത ഹിമസംഹതിയാൽ അവിച്ഛിന്നമായി ആച്ഛാദിതമാണെന്നുള്ള ബോധമില്ലാത്ത ഒരുവൻ ഗംഗോത്രിയിൽ ചെന്നു പൂർവ്വദിശയിലേക്കു തന്റെ അക്ഷികളെ ഒന്നു തിരിച്ചു നോക്കുന്നപക്ഷം, "ഇതാ ഈ വെള്ളിമലയിൽനിന്നാണു് സാക്ഷാൽ ഭാഗീരഥി പുറപ്പെടുന്നതു്" എന്നു പൊടുന്നനെ ആശ്ചര്യപൂർവ്വം ഉച്ചരിക്കാതിരിക്കയില്ല.

വൃശ്ചികമാസം മുതൽ മീനമാസംവരെ, ഗംഗോത്രീധാമം അടിയും മുടിയും നാലുഭാഗവും ഒരുപോലെ മഞ്ഞിനാൽ മൂടപ്പെട്ടിരിക്കുന്നതുകൊണ്ടു്, അക്കാലത്തിൽ ആ പ്രദേശം ദുഷ്പ്രവേശമായിത്തന്നെ വത്തിക്കുന്നു. കരടി മുതലായ ഇവിടത്തെ സ്ഥിരനിവാസികളായ ദുഷ്ടമൃഗങ്ങൾപോലും മഞ്ഞുകാലത്തിൽ പുറത്തുസഞ്ചരിക്കുവാനോ ഇരയെടുക്കുവാനോ സാധിക്കാതെ ഗുഹകളിലൊ വൃക്ഷ

കോടരങ്ങളിലൊ നിഗ്രൂഢമായി കഴിച്ചുകൂട്ടുക പതിവാകുന്നു. ഇങ്ങനെ കരടികളുടെ ഗതികൂടി ഇക്കാലത്തിൽ നിരുദ്ധമെങ്കിൽ, മനുഷ്യരുടെ കഥയെപ്പററി പറയേണ്ടതില്ലല്ലോ. എടവമാസം മുതൽക്കു ഗംഗോത്രീധാമം യാത്രികന്മാക്കു സഞ്ചാരയോഗ്യമായിത്തീരുകയും, ഭക്തന്മാരും തപസ്വികളുമായ പലരും അങ്ങോട്ടു യാത്രചെയ്യുകയും ചെയ്യുന്നു. പതിതപാവനിയായ ഭാഗീരഥിയുടെ ഉൽപത്തിസ്ഥാനമായ ശ്രീഗംഗോത്തരീധാമത്തിൽചെന്നു് അവിടുത്തെ ആ ഗംഗാജലത്തിൽ നിമജ്ജനംചെയ്തു് ആ പവിത്രവിശാലമായ ഗംഗാതടത്തിൽതന്നെ ഇരുന്നുകൊണ്ടു്, അഞ്ചുപത്തു മിനിട്ടുനേരമെങ്കിലും, സാക്ഷാൽ ബ്രഹ്മമൂർത്തിയായി, സച്ചിദാനന്ദസ്വരൂപിണിയായ ഭാഗീരഥീമാതാവിനെ ഭക്തിപൂർവ്വം അനുധ്യാനം ചെയ്യുന്ന ഒരു മനുഷ്യന്റെ ജന്മം ചരിതാൎത്ഥംതന്നെ എന്നു ഞാൻ വിശ്വസിക്കുന്നു. ധന്യപുരുഷന്മാൎക്കല്ലാതെ ആ ഭാഗ്യം സിദ്ധിക്കുന്നതല്ല.

“തദേതൽ പരമം ബ്രഹ്മ ദ്രവരൂപം മഹേശ്വരി!
ഗംഗാഖ്യം യൽ പുണ്യതമം പൃഥിവ്യാമാഗതം ശിവേ!”
(സ്കന്ദപുരാണം)

ഇങ്ങനെയാണു് പൌരാണികന്മാർ ഭാഗീരഥിയെപ്പററി നിൎവ്വചിക്കുന്നതു്. ഗംഗ, ഗംഗ എന്നുള്ള പേരോടുകൂടി ദ്രവരൂപത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്നതു് സാക്ഷാൽ പരബ്രഹ്മംതന്നെ. മഹാപാതകികളെപ്പോലും സമുദ്ധരിക്കുവാൻവേണ്ടി കൃപാനിധിയായ പരമാത്മാവുതന്നെ പുണ്യതമമായ പാഥോരൂപത്തിൽ പൃഥിവിയിൽ അവതരിച്ചിരിക്കുന്നു. ഗംഗയെന്നതു് സമുദ്രജലം പോലെയൊ തടാകജലം പോലെയൊ ഉള്ള വെറും ജലമല്ല. അവൾ സൎവ്വാന്തൎയ്യാമിയായി, സൎവ്വാധിഷ്ഠാനമായ സാക്ഷാൽ പരബ്രഹ്മവസ്തുതന്നെ. എന്നാൽ ഭാഗീരഥി വെറും വെള്ളമല്ലെന്നും, സർവ്വത്ര പരിപൂർണ്ണമായ പരമാത്മവസ്തുതന്നെയെന്നുമുള്ളതിന്നു് എന്തൊരു പ്രമാണമാണുള്ളതെന്നു വല്ലവരും പ്രശ്നം ചെയ്യുന്നപക്ഷം, ശ്രദ്ധ, ശ്രദ്ധ എന്നു മാത്രമാണു് ഒരു ഭാഗീരഥീഭക്തൻ അതിന്നുത്തരം പറയുക. അദ്ധ്യാത്മകാൎയ്യങ്ങളിൽ ബുദ്ധിശക്തിയിലധികം ശ്രദ്ധയ്ക്കാകുന്നു പ്രാധാന്യമെന്നുള്ളതു് സൎവ്വമതങ്ങളും സർവ്വാചാൎയ്യന്മാരും സമുദ്ഘോഷിക്കുന്ന ഒരു തത്വമാകുന്നു. ബുദ്ധിശക്തികൊണ്ടു് അദ്ധ്യാത്മനിഷ്ഠ ഇതേവരെ ആരും സമ്പാദിച്ചിട്ടുള്ളതായി അറിയുന്നില്ല. എന്നാൽ ശ്രദ്ധകൊണ്ടു് അദ്ധ്യാത്മനിഷ്ഠയെ അതി സുകരമായി സമ്പാദിക്കുവാൻ കഴിയുന്നു. എന്നുതന്നെയല്ല, ശ്രദ്ധാലുക്കൾ ശുദ്ധചാരിത്രവാന്മാരായി, സദ്ഗുണനിധികളായി, സുഖേന ജീവിതം നയിക്കുന്നതും, ബുദ്ധിശാലികൾ ചാരിത്രശൂന്യരായി, ദുൎഗ്ഗുണനിധികളായി, ദുഃഖേന ജിവിതം നയിക്കുന്നതും ലോകത്തിൽ സൎവ്വത്ര സുലഭമാകുന്നു. ഗംഗയും ഗംഗോത്രിയും, രാമനും രാമേശ്വരവും ഈശ്വരരൂപങ്ങളെന്നോ, അഥവാ

ഈശ്വരീയശക്തിയോടുകൂടിയ വിശിഷ്ടപദാർത്ഥങ്ങളെന്നോ സിദ്ധീകരിക്കുന്നതിൽ, ശിഷ്ടപാരമ്പര്യത്തിലും, പുരാണവചനങ്ങളിലുമുള്ള ശ്രദ്ധയല്ലാതെ ന്യായവാദങ്ങളോ പ്രത്യക്ഷാദിപ്രമാണങ്ങളോ സമർത്ഥമാകുന്നില്ല അതുകൊണ്ടു് ഊഹാപോഹകുശലന്മാരായ പണ്ഡിതന്മാർപോലും, അദ്ധ്യാത്മവിഷയത്തെ അഭികാംക്ഷിച്ചുകൊണ്ടു് പാണ്ഡിത്യഗർവ്വിനെ വിട്ടെറിഞ്ഞു് ശ്രദ്ധാദേവിയെ ഉപാസിച്ചിട്ടുള്ളതായി ചരിത്രങ്ങളിൽ പലേ കഥകളും കാണാവുന്നതാണു്.

"ജോരാമേശ്വരദർശനകരിഹൈ
സോതനു തജിമമ ധാമസിധരിഹൈ.
ജോ ഗംഗാജല ആനിചഢാഇഹി
സൊസായുജ്യമുക്തി നരപാഇഹി."

"യാതൊരുത്തൻ രാമേശ്വരത്തെചെന്നു് ദർശനം ചെയ്യുന്നുവോ, അവൻ ശരീരത്തെ ത്യജിച്ചു് വൈകുണ്ഠത്തെ പ്രാപിക്കുന്നു. യാതൊരുത്തൻ ഗംഗാജലത്തെ രാമേശ്വരത്തു കൊണ്ടുപോയി ദേവന്നു് അഭിഷേകം ചെയ്യുന്നുവോ, അവൻ സായുജ്യമുക്തിയെ പ്രാപിക്കുന്നു"

പാണ്ഡിത്യസാമ്രാജ്യത്തിൽനിന്നു് എത്രയോ താഴത്തിറങ്ങി ശ്രദ്ധാരാജ്യത്തിൽ സഞ്ചരിച്ചുകൊണ്ടും, അവിടെമാത്രം ലഭിക്കാവുന്ന അനുഭവാമൃതത്തെ പാനംചെയ്തുകൊണ്ടുമാണു് തുളസീദാസൻ ഭക്തിമദമത്തനായി ഇങ്ങനെ ഗാനം ചെയ്തിരിക്കുന്നതെന്നു പ്രത്യേകിച്ചു പറയേണമോ? വക്താവിന്റേയും ശ്രോതാവിന്റേയും ശ്രദ്ധയെമാത്രം ആശ്രയിച്ചു് ജീവിക്കുന്ന പല നിർവ്വചനങ്ങളും പലേ ഗ്രന്ഥങ്ങളും സർവ്വതന്ത്രസ്വതന്ത്രന്മാരും തർക്കകുശലന്മാരുമായ മഹാ പണ്ഡിതന്മാരുടെ മുഖത്തിൽനിന്നുപോലും നിസ്സരിച്ചിട്ടുണ്ടെന്നുള്ളതു് ശ്രദ്ധയുടെ മാഹാത്മ്യത്തെ പ്രസ്പഷ്ടമായി പ്രഖ്യാപനം ചെയ്യുന്നുണ്ടു്. ശ്രദ്ധായഷ്ടിയെ കൂടാതെ അതി വികടമായി, ദുർഗ്ഗമമായ അദ്ധ്യാത്മമാർഗ്ഗത്തിൽ സഞ്ചരിച്ചു് പ്രാപ്യസ്ഥാനത്തിൽ എത്തിച്ചേരുക എന്നതു് തീരെ അസാദ്ധ്യംതന്നെ.

ഞാൻ ഗംഗോത്രിയിൽചെന്നു നിവസിച്ചിരുന്ന അവസരങ്ങളിലെല്ലാം ചിലപ്പോൾ, മാർഗ്ഗരഹിതമായി, പ്രസ്തരപ്രായമായി, അതി ദുർഗ്ഗമമായ ഗംഗാതടത്തിൽകൂടെ ഗംഗോത്രീധാമത്തിൽനിന്നു മേലോട്ടു് ഏകാകിയായി സഞ്ചരിച്ചുകൊണ്ടിരിക്കുക എന്നതു് എനിക്കു് പ്രമോദജനകമായ ഒരു ജോലിയായിരുന്നു. ചിത്തത്തിനു വലിയ ഉന്മേഷത്തേയും വലിയ അഭിമാനത്തേയും വലിയ ശാന്തിയേയും പലേ ഉൽകൃഷ്ടഭാവനകളേയും പ്രദാനം ചെയ്തിരുന്ന ആ വിശിഷ്ടമായ ഗംഗാതടവിഹാരങ്ങളെ എന്റെ ജീവിതത്തിൽ എനിക്കു് ഒരിക്കലും വിസ്മരിക്കുവാൻ പാടുള്ളതല്ല. "ഈ വാർദ്ധക്യദശയിൽ ഇങ്ങനെ ഏകാകിയായി, ഈ

ഗുഹയിൽ നിവസിച്ചിട്ടാവശ്യമെന്താണ്? താഴെ സൌകര്യമുള്ള വല്ല ദിക്കിലും ചെന്നു നിവസിച്ചുകൂടയോ?" എന്നിങ്ങനെ ഞാൻ ചെയ്തതായ ചോദ്യത്തിന്ന് "പലേ ബ്രഹ്മർഷികളും രാജർഷികളും അവരുടെ അന്ത്യദശയിൽ ഗംഗാതടത്തിലുള്ള ഗുഹകളിൽ നിവസിച്ചുകൊണ്ടു സമാധിവൃത്തിയിൽ കാലക്ഷേപം ചെയ്കയും, ഇവിടങ്ങളിൽ ശരീരത്തെ ത്യജിക്കയും ചെയ്തിട്ടുള്ളതായി പുരാണങ്ങൾ പറയുന്നു. അങ്ങനെ ഞാനും എന്റെ അന്ത്യകാലത്തിൽ യോഗവൃത്തിയെ അനുഷ്ഠിച്ചുകൊണ്ടു് ഇവിടങ്ങളിൽ നിവസിച്ചുവരുന്നു. ഇവിടെത്തന്നെ ശരീരത്തെ സന്ത്യജിക്കുവാനും ഞാനിച്ഛിക്കുന്നു. എനിക്കു യാതൊരു സങ്കല്പവുമില്ല. എപ്പോഴും ധ്യാനപരനായിത്തന്നെ ഞാൻ ദിവസങ്ങളെ കഴിക്കുന്നു. എനിക്കിവിടെ യാതൊരു കഷ്ടമോ, ദുഃഖമോ തോന്നുന്നില്ല. ആനന്ദം, ആനന്ദമല്ലാതെ എനിക്ക് യാതൊരു ക്ലേശവും ഇവിടെയില്ല." എന്നിങ്ങനെ എനിക്ക് പരിചിതനും അതിവൃദ്ധനും വിദ്വാനുമായ ഒരു മഹാത്മാവ് ഗംഗോത്രിമന്ദിരത്തിന്റെ മുകളിലുള്ള ഒരു ഗുഹയിൽവെച്ചു ഗീർവ്വാണവാണിയിൽ ധീരധീരമായ മുഖഭാവത്തിൽ എന്നോടു പറഞ്ഞതായ പ്രതിവാക്യത്തെ ഞാൻ പലപ്പോഴുംസ്മരിക്കാറുണ്ടു്. സാധുമഹാത്മാക്കളുടെ നിലയും വിലയും അറിഞ്ഞുകൊണ്ടുള്ള അദ്ദേഹത്തിന്റെ വാക്യത്തെ ഞാൻ അനുമോദിക്കയും പ്രശംസിക്കയും ചെയ്യാതിരുന്നില്ല. ഗംഗോത്രിയുടെ നികടദേശങ്ങളിൽ ഇപ്പോഴും, ഈ കലികാലത്തിലും, പലേ നല്ല മഹാത്മാക്കളേയും കാണുന്നുണ്ടു്.

ഹേ ഹിമാലയമേ! ഹേ ദേവതാസ്വരൂപിൻ! അങ്ങയുടെ ഭാഗ്യംതന്നെ നിരുപചരിതമായ ഭാഗ്യം. അങ്ങയുടെ ഭാഗ്യത്തിന്ന് ഒരുപമയും ലോകത്തിൽ കാണുന്നതല്ല. ഒരുബിന്ദു ജലംകൊണ്ടുതന്നെ ഒരു ശരീരത്തെ പരിശുദ്ധീകരിക്കത്തക്ക അത്രയും പുണ്യപുഞ്ജത്തോടുകൂടി ജഗദേകവന്ദ്യയായി, വിരാജിക്കുന്ന ഈ ഭാഗീരഥി അങ്ങയുടെ പുത്രിയായി, അങ്ങയിൽനിന്നുത്ഭവിക്കുവാനും, ഒരിക്കലും വിയോഗമില്ലാതെ എപ്പോഴും ലാവണ്യനിധിയായി, മനോഹാരിണിയായ ഈ പുത്രിയെ മടിയിൽ പരിലാളനംചെയ്തുകൊണ്ടു് ആനന്ദിക്കുവാനും അങ്ങെയ്ക്കുണ്ടായ നിസ്തുലമായ ഭാഗ്യവിശേഷത്തിൽ ഏതൊരു പർവ്വതരാജനാണ് അസൂയപ്പെടാതിരിക്കുക! അങ്ങയുടെ ശിരോരത്നമായി അങ്ങയെ അതിമാത്രം ശോഭിപ്പിക്കുന്ന ഈ ഗംഗോത്രിയെപ്പോലുള്ള ലോകോത്തരമഹിമയോടുകൂടിയ പുണ്യധാമങ്ങൾ മറ്റേതൊരു ശൈലശിഖരത്തിലാകുന്നു കാണപ്പെടുക! ജംബുകങ്ങളാലോ വ്യാഘ്രങ്ങളാലോ അധിവസിക്കപ്പെടുന്ന ഇരുട്ടടഞ്ഞ ഗുഹകളല്ലാതെ, തത്വചിന്തകന്മാരായ തപോനിധികളുടെ സമാധിസ്ഥാനമായി, അവരുടെ സന്നിധാനംനിമിത്തം എപ്പോഴും ശുദ്ധമായി, ശാന്തമായി, സുപ്രകാശമായി വിളങ്ങുന്ന ഇങ്ങനെയുള്ള ഗുഹകളും കന്ദരങ്ങളും വേറെ ഏതൊരു പർവ്വതസാർവ്വഭൌമന്റെ പാർശ്വദേശങ്ങളിലാകുന്നു കാണപ്പെടുക! അഹോ! അദ്രിരാജൻ! അങ്ങയുടെ ഭാഗ്യപൂ

ഗത്തേയും അങ്ങയുടെ മഹിമാതിശയത്തേയും എത്രനാൾ വർണ്ണിച്ചാലും അവസാനിക്കുന്നതല്ല. അങ്ങയ്ക്കു് എത്രതന്നെ ധന്യവാദം ചെയ്താലും അധികമാകുന്നതുമല്ല. അല്ലയോ മാതൃഭൂമേ! അങ്ങയുടെ മഹിമയും നിരുപമംതന്നെ! ഇത്രയും വിശിഷ്ടമായ ഹിമശൈലം അങ്ങയുടെ ഉത്തമാംഗമായി വിരാജിക്കുന്നുവെങ്കിൽ, അങ്ങയുടെ ഭാഗ്യത്തേയും പരിഗണിക്കുന്നതെങ്ങനെ? അഹോ! സ്വാത്മൻ! ഇത്രയും ഭാഗ്യവതിയായി, ഇത്രയും സൌഭാഗ്യവതിയായി, ഇത്രയും വിശിഷ്ടയായ ഭാരതഭൂവാണു് അങ്ങയുടെ പ്രിയമാതാവെങ്കിൽ, അതായതു് ഭാരതഭൂമാതാവിന്റെ സന്താനമാണു് അങ്ങു് എങ്കിൽ, അങ്ങയുടേയും അതിമഹത്തായ ഭാഗ്യോദയത്തിന്നു ഹൃദയപൂർവ്വം ധന്യവാദം ചെയ്തുകൊള്ളുന്നു.

## ഗംഗോത്രി
## II

സമയം മദ്ധ്യാഹ്നം കഴിഞ്ഞു് രണ്ടു മണിയായിരിക്കുന്നു. ചിങ്ങം, കന്നി മാസം കാലമായതുകൊണ്ടു്, താണ ദേശങ്ങളിലെന്നപോലെ അത്ര കഠിനമായി കത്തിജ്വലിക്കുന്നില്ലെങ്കിലും എണ്ണായിരത്തിലധികം അടി ഉയരമില്ലാത്ത ഇവിടെ ഒരുവിധം നല്ല ചൂടോടുകൂടിത്തന്നെ വെയിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പകൽസമയമായതുകൊണ്ടു്, ഋക്ഷം മുതലായ വന്യമൃഗങ്ങൾ തങ്ങൾ തങ്ങളുടെ വസതികളിൽ സുഖമായി വിശ്രമിക്കുന്നുണ്ടായിരിക്കാം. ഗ്രാമങ്ങൾ അടുത്തില്ലാത്തതുകൊണ്ടു്, ഗോവു മുതലായ ഗ്രാമീണമൃഗങ്ങൾ കാണപ്പെടുന്നില്ല. ഹിമാലയത്തിലെ വിചിത്രതരമായ കാക്കകൾ അങ്ങോട്ടുമിങ്ങോട്ടും പറന്നുകൊണ്ടുതന്നെയിരിക്കുന്നുവെങ്കിലും, മനോമോഹനങ്ങളായ മററു ചില പക്ഷിവിശേഷങ്ങൾ—വയറു നിറഞ്ഞതുകൊണ്ടായിരിക്കാം—നിശ്ചിന്തരായി ശാഖിശാഖകളിൽ ഇരുന്നുകൊണ്ടു് വിശ്രാന്തിസുഖത്തെ അനുഭവിക്കുന്നു. ഉച്ചക്കുള്ള ആഹാരവും കഴിച്ചു കയ്യിൽ അരിവാളുമായി, ഉച്ചത്തിൽ മനോഹരമായി ചില പാട്ടുകളും പാടി ഉല്ലസിച്ചുകൊണ്ടു്, ഫലിച്ചു കുലച്ചു തുടുതുടെ അതിരമണീയമായി, ഹൃദയാഹ്ലാദകമായി നില്ക്കുന്ന ചീരച്ചെടികളെക്കൊണ്ടും, മററു പലവിധമായ സസ്യങ്ങളെക്കൊണ്ടും, സമൃദ്ധമായ തങ്ങളുടെ ദൂരത്തുള്ള കൃഷിസ്ഥലത്തിലേക്കു ചെല്ലുന്ന പർവ്വതീയവനിതകളല്ലാതെ, വേറെയാരുംതന്നെ തൽക്കാലം പ്രസ്തുത പ്രദേശത്തിലെ നിർജ്ജനതയേയും, നിശ്ശബ്ദതയേയും ഭഞ്ജനം ചെയ്യുന്നില്ല. മനുഷ്യർ തൊട്ടു പക്ഷി മുതലായ തിര്യക്കുകൾ വരെ സർവ്വപ്രാണികളുടേയും വയറു ദിവസംതോറും നിരന്തരമായി യാതൊരററകുററവും കൂടാതെ നിറച്ചു്, അവയ്ക്കുല്ലാസത്തെ കൊടുത്തു്, അവരെ വാത്സല്യപൂർവ്വം ഭരിച്ചുവരുന്ന വിശ്വംഭരന്റെ വിശ്വഭരണസാമർത്ഥ്യത്തെപ്പററി ഞാൻ പലപ്പോഴും തന്നെത്താൻ ചിന്തിച്ചു രസിക്കുക

പതിവാകുന്നു. സർവ്വദാ ഹിമത്താൽ മൂടിക്കിടക്കുന്ന ഹിമാദ്രിശിഖരങ്ങളിലെ ഗുഹകളിൽ നിവസിക്കുന്ന പക്ഷികൾക്കും മൃഗങ്ങൾക്കും കൂടി ഭഗവാൻ ദിനംപ്രതി ആഹാരത്തെ ഉണ്ടാക്കി അവരുടെ വയറും നിഷ്പ്രയാസം നിറച്ചുവരുന്നുവെന്നുള്ളതു വിചാരിക്കുന്തോറും വിസ്മയാവഹമായിരിക്കുന്നു. ഒരിക്കൽ ഗംഗോത്രിയിലേക്ക് ഏകാകിയായി നടന്നുകൊണ്ടിരുന്ന ഈ സാധു, ഗംഗോത്രിയിൽനിന്നു പതിനെട്ടിരുപതു നാഴിക താഴെയുള്ള പ്രസ്തുത പ്രദേശത്തിൽ വഴിക്കരികെ, ഒരു നിർഝരത്തിന്നു സമീപം ഒരു തരുമൂലത്തിൽ ഇരിക്കുകയായിരുന്നു. നിർജ്ജനവും നിശ്ശബ്ദവും നിതാന്തസുന്ദരവുമായ ആ സ്ഥലം എന്റെ മനസ്സിനെ സത്വഭൂമിയിലേക്കു നയിച്ച്, എന്നെ ആഹ്ലാദിപ്പിച്ചുകൊണ്ടിരുന്നുവെങ്കിലും, ക്ഷുധാരാക്ഷസിയുടെ ആക്രമണം ഇടക്കിടെ എന്റെ ശാന്തിദേവതയെ വ്യാകുലപ്പെടുത്തിയിരുന്നു. അന്നെനിക്കു ലേശവും ഭക്ഷണം ചെയ്യുവാൻ സാധിച്ചിരുന്നില്ല. വഴിക്കരികെയുള്ള ഒരു ഗ്രാമത്തിൽ ചെന്നു ഭിക്ഷ ചെയ്തുവെങ്കിലും, അവിടെ നിന്നു വിശേഷിച്ചു യാതൊന്നും കിട്ടുകയുണ്ടായില്ല. പരമാത്മാവിന്റെ ഭക്തവാത്സല്യത്തിൽ അതിയായ ശ്രദ്ധയുള്ള ഈ ഞാൻ, ഇന്നെങ്ങനെയാണ് കരുണാനിധിയായ വിശ്വംഭരൻ ഈ സാധുവിന്റെ വയറു നിറയ്ക്കുവാൻ പോകുന്നതെന്നു കണ്ടറിയുവാൻ കുട്ടികളെപ്പോലെ കുതുകത്തോടെ കൊതിച്ചുകൊണ്ട് ആ വൃക്ഷമൂലത്തിൽതന്നെ വിശ്രമിച്ചുകൊണ്ടിരുന്നു. സച്ചിദാനന്ദത്തിന്റെ പരിണാമമാത്രമായ ഹിമാദ്രിയേയും, വർഷാകാലം കഴിഞ്ഞു് അധികമാകാത്തതുകൊണ്ട് തഴച്ചു പുളച്ചു നില്ക്കുന്ന ഹിമാലയത്തിന്റെ വിചിത്രതരമായ പ്രകൃതിശോഭയേയും, ക്ഷീരഭ്രാന്തിയെ നല്കുന്ന ഗംഗോദകത്തിന്റെ തൽകാലകാന്തിയേയും നോക്കി നോക്കി ഇനിയും വഴി നടക്കാനുള്ളതിനെ വിസ്മരിച്ചുകൊണ്ട് അവിടെത്തന്നെ കുറേനേരം ഇരുന്നുപോയി. വയസ്സനായി, സുദാമസദൃശനായ ഒരു പവ്തീയബ്രാഹ്മണൻ വമ്പിച്ച ഒരു ചുമടും ചുമലിൽ വഹിച്ചുകൊണ്ട്, നന്നെ ക്ഷീണിച്ചു വിയർത്തൊലിക്കുന്ന ശരീരത്തോടുകൂടി, ഞാൻ വന്നതായ വഴിയിൽകൂടെ അതാ മെല്ലെ മെല്ലെ നടന്നുവരുന്നു. ചുമലിൽനിന്നു ചുമടിറക്കി, ജലധാരക്കരികെ വന്നിരുന്ന്, ക്ഷുധാപീഡിതനായ അദ്ദേഹം ഭോജനാർത്ഥം തന്റെ പാഥേയപ്പൊതിയെ അഴിച്ചുതുടങ്ങി. കുറെ ദൂരത്തിൽ സ്ഥിതിചെയ്യുന്ന സന്ന്യാസിയായ എന്നെ കണ്ടിരുന്ന അദ്ദേഹം, തന്റെ ഭക്ഷ്യപദാർത്ഥത്തെയും മുഴുവൻ കയ്യിലെടുത്തുകൊണ്ട്, എന്റെ അരികെവന്ന്, അതിൽനിന്നു യഥേഷ്ടം സ്വീകരിക്കുവാൻ പ്രണാമപൂർവ്വം എന്നോടഭ്യർത്ഥിച്ചു. അദ്ദേഹത്തിന്റെ ഭക്തിയും ഔദാര്യവും കണ്ടു് എന്റെ മനസ്സലിഞ്ഞു. സാക്ഷാൽ ഈശ്വരൻതന്നെ പഥികരൂപത്തിൽ എന്റെ ക്ഷുധയെ ശമിപ്പിക്കുവാൻവേണ്ടി ഇവിടെ ഉപസ്ഥിതനായതാണെന്ന് എനിക്കു തോന്നി. ഉപ്പിടാതെ ശുദ്ധമായി വേവിച്ച ഉരുളക്കിഴങ്ങു മാത്രമാകുന്നു അദ്ദേഹം എനിക്ക് കാണിച്ചതായ ഭക്ഷ്യദ്രവ്യം. വൃദ്ധനായി,

സ്വേദക്ലിന്നനായി, ക്ഷുധിതനായി ക്ഷീണിതനായിരിക്കുന്ന അദ്ദേഹം ആ ഭോജ്യപദാർത്ഥത്തെ ഭുജിച്ചു് തന്റെ വയറു് നിറക്കുവാനൊരുങ്ങാതെ, അതിനെ എന്റെ മുമ്പിൽ കൊണ്ടുവന്നു് സമർപ്പിച്ചതിൽ അദ്ദേഹത്തിന്റെ അത്ഭുതാവഹമായ ആസ്തിക്യബുദ്ധിയേയും, ധർമ്മശീലത്തേയും ഞാൻ അത്യധികം എന്റെ മനസ്സുകൊണ്ടു ബഹുമാനിച്ചു. അഹോ! സ്വയമേവ ദരിദ്രമകുടം! തനിക്കു തിന്നുവാൻവേണ്ടി പൊതിഞ്ഞെടുത്ത ഭക്ഷ്യസാധനത്തെ തന്റെ വയറുവിശന്നും, അപരന്റെ ഉദരപൂജയ്ക്കു വിനിയോഗിക്കുക എന്നതു ലോകത്തിൽ എത്രയോ അസാധാരണമാകുന്നു. എന്നാൽ യഥാർത്ഥത്യാഗവും ഉത്തമദാനവും ഇതുതന്നെ. ദ്രവ്യഗർവ്വിതനായ ഒരുവൻ താൻ ആകണ്ഠം തിന്നുകുടിച്ചു ഡാംഭികമായി അന്യന്മാരെ തീററിക്കുന്നതു് യഥാർത്ഥമായ ഒരു ത്യാഗമോ ദാനമോ അല്ല. തനിക്കു തിന്നുവാൻ തെയ്യാറുചെയ്തുവെച്ചിരിക്കുന്ന ഭക്ഷണപദാർത്ഥത്തെ ഒരു ഭിക്ഷുകൻ ചെന്നു യാചിക്കുകയാണെങ്കിൽ, അപ്പോൾ കാണാം ആ ദാതാവിന്റെ ത്യാഗമഹിമയും ദാനമഹിമയുമൊക്കെ. മഹാഭാരതത്തിലെ കീരിയുടെ കഥ സുപ്രസിദ്ധമാണല്ലൊ. ദാനശൌണ്ഡന്മാരും ധർമ്മവീരന്മാരുമായ ധനികന്മാർ അനേകമനേകം ദ്രവ്യം വാരിക്കോരി വിതരണം ചെയ്യുന്നതിലും എത്രയോ മഹത്തരമാണു് ദരിദ്രന്മാരുടെ ഈദൃശമായ ദരിദ്രദാനമെന്നുള്ളതു് വിദ്വാന്മാരോടു വിശിഷ്യ പറഞ്ഞറിയിക്കേണ്ടുന്ന ഒരു വിഷയമല്ല. നിർജ്ജനമായ ഗിരിശിഖരത്തിൽ ഈശ്വരപ്രേരിതമായ ആ ഭക്ഷ്യവിശേഷത്തെ കുറച്ചുമാത്രം ഞാൻ സ്വീകരിക്കുകയും ഭഗവാന്റെ പ്രസാദരൂപത്തിൽ അതിനെ പ്രേമപൂർവ്വം ഭുജിച്ചു ജലവും കുടിച്ചു തൃപ്തിപ്പെടുകയും ചെയ്തു്, അവിടെ നിന്നും എഴുന്നേററു് പിന്നേയും മുന്നോട്ടു യാത്ര തുടർന്നു.

"ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവ്വം മമ ദേവ ദേവ"

എന്നുള്ള ന്യായത്തിൽ ഈശ്വരനെ ശരണീകരിച്ചു്, ഈശ്വരമാത്രപരായണന്മാരായി ലോകത്തിൽ വിചരിക്കുന്ന ഭക്തജനങ്ങളുടെ യോഗക്ഷേമത്തെ ആ ഈശ്വരൻ നിർവ്വഹിക്കുന്നില്ലെങ്കിൽ, പിന്നെ ശശവിഷാണംപോലെ ആ ഈശ്വരൻ ശൂന്യവസ്തുവായിത്തീരുമെന്നതിൽ സന്ദേഹിക്കേണ്ടതില്ല. ഈശ്വരൻ ശൂന്യമല്ലെങ്കിൽ, ഈശ്വരൻ പഞ്ചതയെ പ്രാപിച്ചിട്ടില്ലെങ്കിൽ, ഈശ്വരന്നു് എത്രയോ പ്രിയപ്പെട്ട ഈശ്വരന്റെ ഭക്തജനങ്ങൾക്കു് യാതൊരു ദാരിദ്ര്യമോ യാതൊരു വൈകല്യമോ യാതൊരു ഹാനിയൊ വരുവാനില്ല.

ഗംഗോത്രി ഉത്തരകാശിയിൽനിന്നു് അൻപത്തിയാറു നാഴിക ദൂരത്തിൽ സ്ഥിതിചെയ്യുന്നു. അത്യാഹ്ളാദകരമായ പർവ്വതപാർശ്വങ്ങളിൽക്കൂടി, പവിത്ര

തരമായി, എത്രനോക്കിയാലും മതിവരാത്ത ഗംഗാപ്രവാഹത്തിന്നരികിൽക്കൂടെ, കിഴക്കുവടക്കായി മേലോട്ട് ചെന്നുകൊണ്ടിരുന്ന ഈ പുണ്യമാർഗ്ഗം ഇന്നും പുണ്യപുരുഷന്മാർക്കുമാത്രം ഉദ്ഘാടിതമായി വിജയിക്കുന്നു. അപുണ്യപുരുഷന്മാൎക്ക് ഈ മാർഗ്ഗം എപ്പോഴും നിരുദ്ധമായിത്തന്നെ വൎത്തിക്കുന്നു. കുറെ സംവത്സരങ്ങൾക്കു മുമ്പുവരെ, ജമ്നോത്രീഗംഗോത്രികൾക്കുള്ള മാർഗ്ഗം കുറെ ആപൽക്കരമായിരുന്നുവെങ്കിലും, ഇപ്പോൾ ആ വക ദുർഘടങ്ങളെല്ലാമസ്തമിച്ച് ഒരുവിധം സുഗമമായിത്തീർന്നിരിക്കുന്നു. ഉത്തരകാശിയിൽനിന്ന് ഇരുപത്തേഴുനാഴിക മുകളിലായി മാർഗ്ഗത്തിൽ പരാശരാശ്രമം പ്രാപ്തമാകുന്നു. ശക്തിപുത്രനായി, വ്യാസപിതാവായ പരാശരമഹർഷിയുടെ ആശ്രമസ്ഥലമായിരുന്ന ഈ പവിത്രസ്ഥാനമെന്ന് ഐതിഹ്യംവഴിക്കു വിശ്വസിക്കപ്പെടുന്നു. തിങ്ങിയവനങ്ങളാൽ ആച്ഛാദിതമായി, ജമ്നോത്രിയെപ്പോലെ തപ്തോദകപൂർണ്ണങ്ങളായ കുണ്ഡങ്ങളാൽ പരിശോഭിതമായി, ഗംഗാനികടവൎത്തിയായ ഈ തീൎത്ഥഭൂമി എന്റെ മനസ്സിനെ അതിയായി ആവർജ്ജിക്കാറുള്ളതുകൊണ്ട്, ഗംഗോത്രിക്കുള്ള ഗതാഗതസമയങ്ങളിൽ ഞാനിവിടെ കുറെ അധികം നിവസിക്കുക പതിവാകുന്നു, ഇവിടെ നിന്ന് മേലോട്ട് അത്യുച്ഛ്രിതങ്ങളും ഹിമാച്ഛന്നങ്ങളുമായ ഗിരികൂടങ്ങൾ ആരംഭിക്കുന്നു. "ഗംഗാണി" എന്നു വ്യപദേശിക്കപ്പെടുന്ന ഈ പ്രദേശത്തിൽനിന്നു പതിനാലുപതിനഞ്ചു നാഴിക മുകളിലാകുന്ന "ഹർസൽ" എന്നുള്ള ശോഭനതരമായ സമഭൂമി വിജയിക്കുന്നതു്. അവിടെനിന്ന് മൂന്നുനാഴിക മീതെയായി ഗംഗോത്രിയിലെ പൂജകന്മാരായ ബ്രാഹ്മണരുടെ നിവാസസ്ഥാനമായി "മഖ്വാ" എന്ന പേരായ ഒരു വലിയ ഗ്രാമം ഉപലഭിക്കപ്പെടുന്നു. ഈ ഗ്രാമഭൂമി മുൻകാലത്ത് പുരാണപ്രസിദ്ധന്മാരായ മതംഗമഹർഷിയുടേയും മാൎക്കണ്ഡേയമഹർഷിയുടേയും പുണ്യതമമായ ആശ്രമസ്ഥാനമായിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്നു. മതംഗമഹർഷി നീചജാതിയിൽ ജനിച്ച ഒരു ദേഹവും, തന്റെ അസാമാന്യമായ തപഃശക്തിയും ജ്ഞാനമഹിമയും നിമിത്തം സൎവ്വാദരണീയമായ പൂജ്യപദവിയിൽ ആരോഹണംചെയ്ത ഒരു വിലക്ഷണവ്യക്തിയുമാണെന്നുള്ളതു് സൎവ്വ വിദിതമാണ്. ഒരു പ്രസംഗത്തിൽ ബുദ്ധഭഗവാൻ അദ്ദേഹത്തെപ്പററി ഇങ്ങനെ പറയുന്നു:—

"ജന്മംകൊണ്ട് ഒരുവൻ നീചനായി ഭവിക്കുന്നില്ല. ജന്മംകൊണ്ട് ഒരുവൻ ബ്രാഹ്മണനായും ഭവിക്കുന്നില്ല. കർമ്മംകൊണ്ട് ഒരുവൻ നീചനായി ഭവിക്കുന്നു. കർമ്മംകൊണ്ട് ഒരുവൻ ബ്രാഹ്മണനായും ഭവിക്കുന്നു. മതംഗൻ എന്നു പേരായി ശ്വപാകജാതിയിൽ ജനിച്ച ഒരു ചണ്ഡാലനുണ്ടായിരുന്നു. ഈ മതംഗൻ തന്റെ മാഹാത്മ്യംനിമിത്തം വളരെ ഉയർന്ന പ്രഖ്യാതിയെ പ്രാപിക്കുക

യും, അനേകമനേകം ക്ഷത്രിയരും ബ്രാഹ്മണരും അദ്ദേഹത്തിന്റെ ശിഷ്യന്മാരായി അദ്ദേഹത്തിൻെറ പരിചരണത്തിൽ തൽപരരായിത്തീരുകയും ചെയ്തു."*

മഹാനുഭാവനായ മതംഗമഹർഷിയുടെ പാദധൂളിയാൽ പവിത്രിതമായ ഈ മഞ്ജുളഭൂമിക്കടുത്തായി "ധരാളി" എന്ന പേരായ വേറൊരു ഗ്രാമംകൂടി സ്ഥിതിചെയ്യുന്നുണ്ട്. ഇവിടങ്ങളിൽ ചിലപ്പോഴൊക്കെ വലിയ കുതുകത്തോടെ ഞാൻചെന്നു നിവസിക്കുകയുണ്ടായിട്ടുണ്ട്. ഹിമധവളിതമായ ഉച്ചപർവ്വതങ്ങളുടെ അടിവാരത്തിൽ ഗംഗാതടത്തിൽ എണ്ണായിരമടി ഉയരത്തിൽ വർത്തിക്കുന്ന ഈ പ്രദേശത്തിൻെറ സൌന്ദര്യവും ശാന്തിയും സർവ്വപ്രാണികളേയും ആവർജ്ജിക്കുവാൻ പര്യാപ്തമായി വിജയിക്കുന്നു. ഇതാ ഇവിടെ നിന്നധികം ദൂരത്തല്ലാതെ കുറെ മുകളിലായി ജഹ്നുമഹർഷിയുടെ മഹനീയമായ ആശ്രമസ്ഥാനം വർത്തിക്കുന്നു. ഇവിടെനിന്നു നേരെ തിബത്തിലേക്ക്, അതായതു് പശ്ചിമതിബത്തിൽ സ്ഥിതിചെയ്യുന്ന കൈലാസപർവ്വതത്തിലേക്ക്, ഒരു നല്ല മാർഗ്ഗം പുറപ്പെടുന്നു. അത്യുന്നതമായ ഗിരികളുടെ പാർശ്വങ്ങളിൽക്കൂടെ, ദിവ്യമായ ദേവദാരുതരുക്കളുടെ തണലിൽക്കൂടെ, ഇടുങ്ങിയ പാഷാണച്ഛിദ്രങ്ങളിൽക്കൂടെ, ഉച്ചസ്വനത്തിൽ വിസ്മയാവഹമായ വിധത്തിൽ പ്രവഹിക്കുന്ന ജാഹ്നവിയെ ദർശിച്ചു ദർശിച്ചു പിന്നേയും കുറെ നാഴിക ദൂരംകൂടി മേൽപോട്ടു ഗമിച്ചാൽ, ഗംഗോത്രി എന്ന ദിവ്യധാമം അക്ഷിലക്ഷീഭവിക്കുന്നു.

അത്യുച്ഛ്രിതമായി, ദേവദാരു മുതലായ ദിവ്യതരുക്കളാൽ പരിപൂരിതമായ പാർശ്വദേശങ്ങളോടുകൂടിയ രണ്ടു ശിലോച്ചയ പംക്തികളുടെ മദ്ധ്യത്തിൽക്കൂടെ ബാലികാരൂപത്തിൽ പ്രവഹിക്കുന്ന ജാഹ്നവിയുടെ തടത്തിൽ വിരാജിക്കുന്ന ഈ ഗംഗോത്രീധാമം ബദരീകേദാരങ്ങളെപ്പോലെ അത്ര വളരെ വിശാലമായ ഒരു സ്ഥലമല്ല. എങ്കിലും പ്രകൃതിശോഭയിൽ ഹിമാലയത്തിലെ മററു ധാമങ്ങളോടു തുല്യമായ ഒരു സ്ഥാനത്തിൽതന്നെ ഈ ധാമവും വിജയിക്കുന്നുണ്ട്. പിന്നെ ഗംഗോത്രിക്കുള്ള പൌരാണികമാഹാത്മ്യമാകട്ടെ, എത്രയോ വമ്പിച്ചതാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. ഗംഗയുടെ മാഹാത്മ്യത്തിൽ വിപ്രതിപത്തിയില്ലാത്തവർക്കു് അതിൻെറ ഉൽപത്തിസ്ഥാനമായ ഗംഗോത്രിയുടെ മഹിമയിലും വിപ്രതിപത്തിക്കവകാശമില്ല പുരാണങ്ങളും ഇതിഹാസങ്ങളും ചമൽകൃതമായ വലിയ വലിയ ആഖ്യായികകളെക്കൊണ്ടും, വർണ്ണനങ്ങളെക്കൊണ്ടും ഭാഗീരഥിയെ ഉച്ചൈസ്തരം പ്രശംസിച്ചിട്ടുണ്ടെന്നുള്ളതു വിദ്വാന്മാർക്കു് അവിദിതമല്ല. പൌരാണികമായ ഉപാഖ്യാനങ്ങളും വിവരണങ്ങളും പലേടത്തും യഥാഭൂതമായ അർത്ഥത്തെ പ്രതിപാദിക്കുന്നവയാണെന്നു ഗ്രഹിക്കുവാൻ വിചാര

---

* ശ്രീഭഗവതി മതംഗമഹർഷിയുടെ മകളായി, മാതംഗിയായി അവതരിക്കുകയും ഉണ്ടായിട്ടുണ്ടല്ലൊ.—പ്ര.

ശീലന്മാൎക്ക് തരമില്ലെങ്കിലും, അവയുടെ ഇടയിൽ യഥാർത്ഥതത്വങ്ങളും അന്തർനിഹിതമായി കിടപ്പുണ്ടെന്നുള്ളതു് ആരും നിഷേധിക്കുന്നതല്ല. അയഥാൎത്ഥമായ ആഖ്യായികകൾവഴിക്കും, വിവരണങ്ങൾ വഴിക്കുമല്ലാതെ, സത്യത്തെ അതിന്റെ നഗ്നരൂപത്തിൽ ലോകത്തിൽ അവതരിപ്പിക്കുക എന്നതു്, അതായതു് ലോകരെ ഗ്രഹിപ്പിക്കുക എന്നതു് അശക്യമെന്നും, അയഥാർത്ഥമായ വിവരണങ്ങളെക്കൊണ്ടു പ്രാവരണം ചെയ്യാതെ, സത്യത്തെ സ്വയമായി, ശുദ്ധമായി, ഭിന്നമായി ലഭിക്കുവാനിച്ഛിക്കുന്ന ഒരുവൻ, ജലത്തെ തനിയെ ലഭിക്കുവാൻവേണ്ടി അതിന്റെ ആധാരമായ കുടത്തെ തല്ലി ഉടയ്ക്കുന്നവന്നു് സദൃശനാണെന്നും ഒരു പാശ്ചാത്യദാർശനികൻ അഭിപ്രായപ്പെട്ടിട്ടുള്ളതിനെ ഞാൻ ഓൎക്കുന്നു. ഈ അഭിപ്രായം നമ്മുടെ പുരാണമഹർഷികളുടെ ആശയത്തിന്റെ അനുവാദം മാത്രമാണെന്നുള്ളതിൽ സംശയമില്ല. പുരാണകൎത്താക്കളായ പണ്ടത്തെ ഋഷീശ്വരന്മാർ ഈ ആശയത്തെ അവഷ്ടംഭനം ചെയ്തുകൊണ്ടാണു്, അതായതു് സത്യത്തെ സരളമായി, ഹൃദയസ്പൃക്കായി സർവ്വരേയും ഗ്രഹിപ്പിക്കുവാൻവേണ്ടി അൎത്ഥവാദരൂപത്തിൽ പലവിധമായ കല്പിതകഥകളേയും, അതുപോലെ അതിശയോക്തിജടിലമായ പല വൎണ്ണനങ്ങളേയും തങ്ങളുടെ മനോധർമ്മത്തേയും, അന്നത്തെ ദേശകാലങ്ങളേയുമനുസരിച്ചു്, സമ്പാദനം ചെയ്തുകൊണ്ടാണു് പുരാണരചന ചെയ്തിരിക്കുന്നതെന്നുള്ളതു് സർവ്വ വിദ്വാന്മാരും സമ്മതിക്കുന്ന ഒരു വിഷയമാണു്. അങ്ങനെ ഭാഗീരഥിയുടെ മാഹാത്മ്യത്തെ പ്രഖ്യാപനം ചെയ്യുവാനും ഭാഗീരഥിയെ മനുഷ്യർ സാക്ഷാൽ പരമേശ്വരീരൂപത്തിൽ ശ്രദ്ധിച്ചുപാസിക്കുവാനുംവേണ്ടി ഭാഗീരഥിയെപ്പററിയും, ചമൽക്കാരകാരിയായ പല ഉപാഖ്യാനങ്ങളും വിവരണങ്ങളും പൌരാണികന്മാർ പ്രയോഗിച്ചിട്ടുണ്ടെന്നുള്ളതിൽ സന്ദേഹമില്ല. അവരുടെ കഥനങ്ങളിൽ എത്രതന്നെ പ്രരോചകാംശങ്ങൾ ഉണ്ടെന്നിരിക്കിലും, ഭാഗീരഥി എന്നതു് എത്രയോ അലൌകികവും അഖിലമാന്യവുമായ മാഹാത്മ്യത്തോടുകൂടിയ ഒരത്ഭുതവസ്തുതന്നെ എന്നുള്ള ത്രികാലങ്ങളിലും അബാധ്യമായ സത്യാംശത്തെ ആരുംതന്നെ ആദരപൂർവ്വം ഭക്തിപൂവം തലകുനിച്ചു് അംഗീകരിക്കാതിരിക്കയില്ല.

ഭഗീരഥന്റെ തപസ്യാസ്ഥാനമായ ഈ ഗംഗോത്രീധാമത്തിൽനിന്നു് മാർഗ്ഗമില്ലെന്നിരിക്കിലും, പിന്നേയും മേലോട്ടു സഞ്ചരിക്കാവുന്നതാണു്. ഗംഗയുടെ തടത്തിൽക്കൂടെ അതികൃച്ഛ്രവും അതിഭയാനകവും ആണു് ഈ യാത്രയെങ്കിലും, അത്യാഹ്ലാദകാരിയുമാകുന്നു. പത്തുപന്ത്രണ്ടു നാഴിക ദൂരം മേലോട്ടുചെന്നാൽ, അവിടെ 'ഭൂർജ്ജവനം' എന്നുള്ള ഒരു സ്ഥാനം ഉപലബ്ധമാകുന്നു, ഭൂർജ്ജവൃക്ഷങ്ങളാൽ സംപൂരിതവും, സിദ്ധന്മാരായ മഹർഷിവൎയ്യന്മാരുടെ വിഹാരസ്ഥാനമെന്നു് വിശ്വസിക്കപ്പെടുന്നതുമായ ആ പ്രദേശം പ്രകൃതിനിരീക്ഷകന്മാൎക്കും ശ്രദ്ധാലുക്കൾക്കും രോമാഞ്ചത്തെ ഉൽപാദനം ചെയ്തുകൊണ്ടു് വിരാജിക്കുന്നു.

അവിടെനിന്നു്, അഞ്ചാറുനാഴിക മുകൾഭാഗത്തായി, പൂർവ്വോക്തമായ "ഗോമുഖി" എന്ന ദിവ്യദേശം വിജയിക്കുന്നു. അതിവിപുലമായ ഹിമസംഘാതങ്ങൾ നിമിത്തവും, അത്യുന്നതമായ രജതകൂടങ്ങൾ നിമിത്തവും അവിടെനിന്നു മേലോട്ടു ഗമിക്കുക എന്നതു് സാധാരണന്മാർക്കു തീരെ അശക്യമായിത്തന്നെ വർത്തിക്കുന്നു. ഗംഗോത്രിയിൽചെന്നു് നിവസിച്ചിരുന്നപ്പോൾ, അവിടെനിന്നു മേലോട്ടുചെല്ലുവാൻ യോഗ്യകാലമല്ലാതിരുന്നതുകൊണ്ടു്, ആ ദിവ്യസ്ഥാനത്തെ മഹാത്മാക്കളുടെ മുഖത്തിൽനിന്നു് കേൾക്കുവാനല്ലാതെ സ്വയമായി നിരീക്ഷിക്കുവാനിതേവരെ,-ഇതു് എഴുതുന്നതുവരെ-എനിക്കു ഭാഗ്യമുണ്ടായിട്ടില്ല *

---

* ഇതെഴുതിയതിൽപ്പിന്നെ 1932 മുതല്ക്കു്, അതായതു് 10 കൊല്ലമായി ഈ ശരീരം ഗംഗോത്തരിയിൽചെന്നു പ്രതിവർഷം, അഞ്ചു് അഥവാ നാലുമാസം നിയതമായി നിവസിച്ചുവരുന്നു. ആദ്യമായി വാതിലും മറവും വെച്ചു് സുയോഗ്യമാക്കിത്തീർത്തിരുന്ന ഏകാന്തസുന്ദരമായ ഒരു പാഷാണഗുഹയിലായിരുന്നു മൂന്നുകൊല്ലം നിവാസം ചെയ്തിരുന്നതു്. അനന്തരം, പർവ്വതപാർശ്വത്തിൽനിന്നു പാഷാണസഞ്ചയം ഇടിഞ്ഞുവീണു് ആ ഗുഹ വിനഷ്ടമാകുകയും, പിന്നീടു് സുരക്ഷിതമായ ഒരു സ്ഥാനത്തിൽ ദേവദാരുമരംകൊണ്ടു നിർമ്മിച്ചതായ കാഷ്ഠകുടീരത്തിൽ നിവാസമാരംഭിക്കുകയും ചെയ്തു. ഗംഗോത്രിയുടെ സൌന്ദര്യവൈഭവത്തിലും പ്രശാന്തിപ്രകർഷത്തിലും ആദ്ധ്യാത്മികവാതാവരണത്തിലും മോഹിതനായി, കൊല്ലംതോറും ആ പുണ്യധാമത്തെ ഉപഃസവനം ചെയ്തുകൊണ്ടേ വരുന്നു.

അങ്ങനെ അവിടത്തെ നിവാസകാലത്തിൽ, കർക്കിടകം, ചിങ്ങം എന്നീ മാസങ്ങളിൽ പ്രായേണ എല്ലാക്കൊല്ലവും പ്രകൃതി സുഷമാലമ്പടനായ ഈ സാധു, "ഗോമുഖി"യിലേക്കു് യാത്രചെയ്കയും, അവിടത്തെ അലൌകികമായ സൌന്ദര്യത്തെയും, ശാന്തിയേയുമുപഭുജിച്ചുകൊണ്ടു് അവിടെ കുറെനാൾ താമസിക്കയും ചെയ്യാറുണ്ടു്. ഗോമുഖിസ്ഥാനത്തിൽനിന്നു മുകളിലേക്കും യാത്രചെയ്യാറില്ലെന്നില്ല. ഹിമസംഘാതപൂരിതമായി, ശ്വേതപർവ്വതപംക്തികളാൽ പരിവൃതമായ ആ പ്രദേശം അത്യന്ത ദുഷ്പ്രാപമെങ്കിലും, എത്രയോ ദിവ്യവും രമ്യവുമാകുന്നു. ആ അലൌകികഭൂമിയുടെ സൌന്ദര്യത്തെ വർണ്ണിക്കുവാനുള്ള സാമർത്ഥ്യം ആർക്കുണ്ടു്. ഗോമുഖിയിൽനിന്നു മുകളിലായി അധികം ദൂരത്തല്ലാതെ, സുവർണ്ണവർണ്ണത്തിൽ അത്യന്തദീപ്തിയോടെ അതിമനോഹരമായി, ദിവ്യദിവ്യമായി ശോഭിക്കുന്ന ശിവലിംഗം, സുമേരു മുതലായ ഹിമാലയത്തിലെ മഹാശിഖരങ്ങൾ എൻെറ മനസ്സിന്നു് അനിർവ്വാച്യമായ ആനന്ദത്തെ പ്രദാനം ചെയ്യുക പതിവാകുന്നു. കേദാരനാഥം തുടങ്ങിയ ദിവ്യശിഖരങ്ങളും ഇവിടെ അടുത്തായിത്തന്നെ സ്ഥിതിചെയ്യുന്നു.

ഗോമുഖിയിൽനിന്നു മേല്പോട്ടു, പ്രത്യേകമുള്ള ഹിമസംഘാതവീഥിയിൽകൂടെ കുറെ യാത്രചെയ്തു പത്തൊമ്പതിനായിരം അടി ഉയരമുള്ള ഹിമമയമായ ഒരു മഹാഘട്ടത്തെ അതിക്രമിച്ചാൽ, അപ്പുറത്തു സ്വല്പം ദൂരത്തായി ബദരീനാഥം സംപ്രാപ്തമാകുന്നു. എന്നാൽ ഈ മാർഗ്ഗം നിവൃത്തിമാർഗ്ഗമെന്നപോലെ വളരെ എളുപ്പമെങ്കിലും, പിന്തുടരുവാൻ സാധാരണന്മാർക്കു അതികഠിനമെന്നല്ല, തീരെ അശക്യവുമാകുന്നു.

വിരക്തമഹാത്മാക്കൾക്കല്ലാതെ, ഇതരന്മാർക്കു ഹിമഗിരിയുടെ ഉയന്ന ദേശങ്ങളിൽ ചെന്ന് അധികകാലം നിവസിക്കുക എന്നതു് സുശകമല്ല. അവർക്കതു പ്രിയമോ രുചികരമോ ആയി ഭവിക്കുന്നതുമല്ല. ഏകാന്തഗംഭീരവും വിഷയവിദൂരവുമായ താദൃശപ്രദേശങ്ങളിൽ കുറെ സംസ്കാരബലമുള്ളവരുടെ മനസ്സല്ലാതെ, സാധാരണന്മാരുടെ മനസ്സു്രമിക്കുന്നതല്ല. മഹാത്മാക്കളുടെ വൈരാഗ്യപൂർണ്ണവും വിചാരരാന്മുഖവുമായ മനസ്സ് ഈ വക പ്രദേശങ്ങളിൽ അധികമായി സംലഗ്നമാകുന്നു. വിഷയചിന്തയാകട്ടെ, വിഷയരമണീയതയാകട്ടെ അവരുടെ മനസ്സിനെ അവിടെനിന്നു പിൻവലിക്കുന്നില്ല. വിഷയികളുടെ വിഷയജീവിതം അവക്കു് നരകദുഃഖമാകുന്ന ദരിദ്രജീവിതം, അതായതു് കക്ശതരമായ ഭിക്ഷുജീവിതം അവക്കു സ്വർഗ്ഗസുഖമാകുന്നു. "നീ ഒരു ഭിക്ഷുകനായി ഭിക്ഷാപാത്രവും കയ്യിൽപിടിച്ചു്, ഭിക്ഷാവൃത്തിയിൽ നിന്റെ രാജധാനിയിൽത്തന്നെ ഇങ്ങനെ സഞ്ചരിക്കുന്നതിൽ നീ നിന്റെ രാജകുലത്തെ അവമാനിക്കുകയല്ലേ ചെയ്യുന്നതു്? നിനക്കു തത്ത്വവിചാരമോ മറ്റോ ചെയ്യേണമെങ്കിൽ, രാജോചിതമായ വിധത്തിൽ ഇവിടെ നിവസിച്ചുകൊണ്ടു് അങ്ങനെ ചെയ്യുന്നതിന്നു് എന്തൊരു വിരോധമാണുള്ളതു്?'' എന്നിങ്ങനെ ബുദ്ധഭഗവാനോടു് അദ്ദേഹത്തിന്റെ പിതാവു് രോഷപൂർവ്വം ഭർത്സിച്ചുപറഞ്ഞതിന്, ''വന്ദ്യപിതാവേ! അങ്ങേക്കു നമസ്കാരം. എന്റെ ഭിക്ഷാടനംകൊണ്ടു്, അങ്ങേക്കോ അങ്ങയുടെ കുലത്തിന്നോ യാതൊരു കളങ്കവും സംഭവിക്കുവാനില്ല. എന്തുകൊണ്ടെന്നാൽ, ഞാനെപ്പോഴും ഒരു ഭിക്ഷുവാകുന്നു. എന്റെ കുലം എപ്പോഴും ഭിക്ഷുകന്മാരുടെ കുലമാണെന്നു ഞാൻ കാണുന്നു. എന്റെ കുലം രാജകുലമല്ല. രാജകുലമാണെങ്കിൽ എന്റെ ചിത്തം അതിൽ രഞ്ജിക്കുമായിരുന്നു.'' ഇപ്രകാരമായിരുന്നു ഗൌതമബുദ്ധന്റെ വിനമ്രവും ഹൃദയസ്പർശിയുമായ പ്രത്യുത്തരം. ഭിക്ഷുകസംസ്കാരത്തോടുകൂടിയ അദ്ദേഹം രാജകുടുംബത്തിൽ ജനിച്ചുവെങ്കിലും, ഭിക്ഷുകന്മാരുടെ ഇടയിലല്ലാതെ, ഭൃക്ഷിത്തുകളുടെ ഇടയിൽ അദ്ദേഹത്തിന്റെ മനം രമിക്കുന്നതെങ്ങനെ? ഇങ്ങനെ സംസ്കാരബലം ഒരുവനെ ഭോഗിയും വിഷയിയുമാക്കി ഭൌതികജീവിതത്തിലേക്കും, വേറൊരുവനെ തപസ്വിയുമാക്കി അദ്ധ്യാത്മജീവിതത്തിലേക്കും നയിക്കുന്നു. മഹാത്മാക്കൾ തനിയെ ഉണ്ടാകുകയല്ലാതെ, അവരെ ഉണ്ടാക്കുകയല്ലെന്നുള്ള സാർവ്വത്രികമായ നിർവ്വചനം അക്ഷരംപ്രതി സത്യവും അർത്ഥവത്തുമാകുന്നു.

## കേദാരനാഥം

തരുലതാഗുല്മാദികൾ കണികാണുവാൻ പോലുമില്ലാത്ത ശുദ്ധമേ നഗ്നമായ ഒരു വിശാല മൈതാനം. വടക്കുഭാഗം വെളുവെളെ വിളങ്ങുന്ന മഹാവിപുലമായ ഹിമസംഹതിയാലും കിഴക്കും പടിഞ്ഞാറും ഭാഗങ്ങൾ തൽക്കാലം മഞ്ഞുരുകി, കറുകറെ പ്രകാശിക്കുന്ന പാഷാണമയവും മൃത്തികാമയവുമായ പർവ്വത

പാർശ്വങ്ങളാലും ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. വടക്കുഭാഗത്തുള്ള ഹിമശിഖരത്തിൽനിന്നു പുറപ്പെട്ട് പർവ്വതപാർശ്വത്തിലുള്ള പാഷാണസഞ്ചയങ്ങളുടെ ഇടയിൽക്കൂടെ താഴോട്ടിറങ്ങി, മൈതാനമദ്ധ്യത്തിൽക്കൂടെ ഒരു ചെറിയ നദി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഉരുകാത്ത ഹിമക്കട്ടികൾ വെള്ളിപ്പാറകളെന്നപോലെ മൈതാനത്തിൽ അവിടവിടെ കിടക്കുന്നതായി കാണപ്പെടുന്നു. ശൈത്യാധിക്യം നിമിത്തം കൈകളെ കൂച്ചിപ്പിടിച്ചുകൊണ്ടും താടികൊണ്ടു താളം പിടിച്ചുകൊണ്ടും, വലിയ കൃച്ഛ്രഭാവത്തിൽ അവിടവിടെ ഇരിക്കുകയും നടക്കുകയും ചെയ്യുന്ന സാധുക്കളും ഗൃഹസ്ഥന്മാരുമായ ചില യാത്രക്കാരും അക്ഷികൾക്ക് അവിടെ ലക്ഷീഭവിക്കുന്നു. ഉഷ്ണം ഉഷ്ണംകൊണ്ടു ശമിക്കുമെന്നു പറയാറുള്ളതുപോലെ, ശൈത്യത്തെ ശൈത്യംകൊണ്ടു ശമിപ്പിക്കുവാനോ എന്നു തോന്നുമാറ്, ആലിലപോലെ കിടുകിടെ വിറയ്ക്കുന്ന തങ്ങളുടെ ശരീരത്തെ ചിലർ, രണ്ടു മിനിട്ടുകൊണ്ടുതന്നെ രക്തത്തെ സ്തബ്ധീകരിക്കുന്ന അത്യന്തശീതളമായ ആ നദീജലത്തിൽ, അവഗാഹനം ചെയ്യിക്കുന്നതായും കാണപ്പെടുന്നു. എന്നാൽ ജന്മസിദ്ധന്മാരായ പക്ഷിവൃന്ദങ്ങൾമാത്രം യാതൊരു ശൈത്യബാധയുംകൂടാതെ ആകാശദേശത്തിൽ സ്വച്ഛന്ദമായി പറന്നുകൊണ്ടു വിഹരിക്കുന്നു. തരുണങ്ങളായ സൂര്യകിരണങ്ങൾ വിസ്തീർണ്ണമായ ഹിമസംഹതികളിൽ പതിച്ച് അവയെ കളധൌതകൂടങ്ങളായി പരിണമിപ്പിച്ചുകൊണ്ട് ഉജ്ജ്വലമായി പ്രകാശിക്കുന്നുവെങ്കിലും, ഔഷ്ണ്യവിഷയത്തിൽ അവ തരുണേതരങ്ങളായി, ബലഹീനങ്ങളായി ബാല്യദശയിൽതന്നെ വർത്തിച്ചുകൊണ്ടിരിക്കുന്നു. ശൈത്യാതിശയമെന്നപോലെ, ഒരു ഗാംഭീര്യവും ഒരലൌകികത്വവും അതിശയിതമായി ആ മൈതാനത്തിൽ സർവ്വത്ര വ്യാപ്തമായി പരിലസിക്കുന്നു. എന്നു മാത്രമല്ല, അവിടെ പ്രത്യേകിച്ചു പ്രതിഭാസിക്കുന്ന ദൈവികതയും ആദ്ധ്യാത്മികതയും ആ സ്ഥലത്തോടു ദേവന്മാർക്കും ഋഷികൾക്കുമുള്ള ഗാഢമായ സംബന്ധവിശേഷത്തെ പ്രഖ്യാപനം ചെയ്തുകൊണ്ടു വിജയിക്കുന്നു. മൈതാനത്തിൽ വടക്കെ അററത്തിൽ കല്ലുകൊണ്ടു രചിക്കപ്പെട്ടിരിക്കുന്ന ഒന്നുരണ്ടു ചെറിയ ദേവമന്ദിരങ്ങൾ യാത്രികന്മാരുടെ മനസ്സിൽ ഉത്സാഹത്തെയും ഭക്തിയെയും ജനിപ്പിച്ചുകൊണ്ട് അവരെ അങ്ങോട്ട് ആകർഷിക്കുന്നു. ദേശവും ദൃശ്യവും എത്രയോ ശാന്തവുംരമ്യവും ഈശ്വരീയവുമെന്നേ പറയേണ്ടതുള്ളു.

ഈദൃശമായ ഒരു സ്വരൂപത്തിലായിരുന്നു "കേദാരനാഥം" എന്ന ലോകപ്രസിദ്ധമായ പുണ്യധാമം കുറെ കൊല്ലങ്ങൾക്കു മുമ്പ് എന്റെ മുമ്പിൽ ആദ്യമായി ആവിർഭവിച്ചതു്. എടവമാസത്തിലെ കാർമേഘങ്ങളൊന്നുംകൂടാതുള്ള നിർമ്മലമായ ഒരു സുപ്രസന്നപൂർവ്വാഹ്നത്തിൽ സുമാറ് പത്തുമണി സമയത്തായിരുന്നു ഞാൻ കേദാരനാഥമൈതാനത്തിൽ ഇദംപ്രഥമമായി പദന്യാസം ചെയ്തതു്. ഹിമാലയത്തിൽ നവീനമായി സഞ്ചരിച്ചിരുന്ന ഈ സാധുവിന്റെ മന

സ്സിൽ ആ അലൌകികഭൂമിയിൽ പ്രവേശിച്ച ഉടനെ ഉദിതമായ ആഹ്ലാദത്തിന്നും ആശ്ചര്യത്തിന്നും ഒരതിരുമില്ലായിരുന്നു. സമുദ്രനിരപ്പിൽനിന്ന് പന്തീരായിരം അടി ഉയരത്തിൽ വർത്തിക്കുന്ന ആ മഞ്ജുളമൈതാനത്തിൽ ഞാനാരോഹണം ചെയ്തതോടുകൂടി, ശൈത്യം, ക്ഷുത്ത്, പിപാസ മുതലായ ഏതുതന്നെ പ്രതിബന്ധങ്ങളുണ്ടെന്നിരിക്കിലും, എന്റെ മനസ്സ് ബാഹ്യവും ആന്തരവുമായ വിശേഷവിജ്ഞാന(ഭേദജ്ഞാന)ത്തിൽനിന്നുയർന്ന് ഒരുതരം ഭാവസമാധിയിൽ പ്രവേശിച്ചിരുന്നുവെന്നതിൽ ലേശവും അതിശയോക്തിയില്ല. പ്രകൃതിദൃശ്യത്തിലുള്ള അനുരാഗം ഹിമഗിരിയിൽ പല പ്രദേശങ്ങളിലുംവെച്ച് എന്റെ ഹൃദയത്തെ എത്രയോ മേല്പോട്ടുയർത്താറുണ്ടെന്നുള്ളത് തുറന്നുപറയാവുന്ന ഒരു വാസ്തവമാണ്. ഇരുപത്തിമൂവായിരം അടി ഉയരത്തിൽ വളരെ അടുത്തായി, അത്യാവർജ്ജകമായ രാമണീയകവിശേഷത്തോടുകൂടി ഉയർന്നുനില്ക്കുന്ന ധവളധവളമായ പർവ്വതപങ്ക്തിയാണ്, എന്റെ ചിത്തത്തെ ഝടിത്യേവ ഇതരവ്യാപാരങ്ങളിൽനിന്ന് ആകർഷിച്ചു സത്വഭൂമിയിലേക്കുയർത്തിയത്. ഈശ്വരന്റെ അഖണ്ഡവിഭൂതിയെ മതിവരാതെ നോക്കി നോക്കിക്കൊണ്ടുതന്നെ എന്റെ അധിക സമയവും ഞാനവിടെ നയിച്ചിരുന്നു.

ഏകാന്തതരമായി, വിചിത്രമായ ഈ മൈതാനദേശത്തിൽ ആദ്യമായി കേദാരനാഥനെ സ്ഥാപിച്ചതും മന്ദിരം നിർമ്മിച്ചതും പാണ്ഡവന്മാരായിരുന്നുവെന്ന് ഐതിഹ്യവാദികൾ പറയുന്നു. പിന്നീട് കാലാന്തരത്തിൽ, ശ്രീശങ്കരാചാര്യപാദങ്ങൾ മന്ദിരത്തെ സംസ്കരിച്ചതായും, അവിടെ പൂജകന്മാരായി ദാക്ഷിണാത്യശൈവന്മാരെ നിയമിച്ചതായും ഐതിഹ്യം വഴിക്കുതന്നെ വിശ്വസിക്കപ്പെട്ടുവരുന്നു. ശങ്കരന്റെ അവതാരമാണെന്നു പറയപ്പെടുന്ന ശങ്കരഭഗവൽപ്പാദങ്ങൾ ഇഹലോകവാസം വെടിഞ്ഞു നിജധാമമായ കൈലാസത്തിലേക്കു ഗമിച്ചതും, ഈ പുണ്യധാമത്തിൽവെച്ചായിരുന്നുവെന്നു ചിലർ അഭിപ്രായപ്പെട്ടു കാണുന്നുണ്ട്. പൃഥിവിയുടെ ഉള്ളിൽനിന്നു സ്വയം ആവിർഭവിച്ച്, പൃഥുലമായി, വർത്തുളമായ ഒരു ശിലാപിണ്ഡമാണ് മന്ദിരത്തിന്റെ അന്തർഭാഗത്തിൽ കേദാരനാഥമൂർത്തിയായി ആരാധിക്കപ്പെട്ടുവരുന്നത്. സർവ്വവ്യാപകവും സച്ചിദാനന്ദഘനവുമായ അന്തര്യാമിയെ ആരംഭിച്ചു കല്ലും മണ്ണും മരവും വരെ സർവ്വപദാർത്ഥങ്ങളേയും സർവ്വേശ്വരനായി അറിഞ്ഞാരാധിച്ചുവരുന്നതിൽ യാതൊരനുപപത്തിയുമില്ല. എന്തുകൊണ്ടെന്നാൽ, സർവ്വവും ഈശ്വരസ്വരൂപംതന്നെ. ഈശ്വരസ്വരൂപത്തിൽനിന്ന് പൃഥക്കായി യാതൊന്നുംതന്നെ ഇല്ല. അതുകൊണ്ട്, വിഷ്ണുരുദ്രാദികളെന്നപോലെ, കാഷ്ഠപാഷാണാദികളും ഈശ്വരബുദ്ധ്യാ ഭക്തിയോടെ ഉപാസിക്കപ്പെടുന്നുവെങ്കിൽ, അവശ്യം അതിന്റെയും ശുഭഫലം ഈശ്വരങ്കൽനിന്ന് ഉപാസകന്നു സംപ്രാപ്തമാകുമെന്നുള്ളതിൽ സംശയമില്ല. ഈ ദൃഷ്ടിയിൽ, അതായതു സർവ്വവും ഈശ്വരൻതന്നെ എന്നുള്ള വിശാലമായ മനോ

ഭാവത്തിൽ നിരീക്ഷണം ചെയ്യുന്നപക്ഷം, ലോകത്തിലുള്ള യാതൊരു ധർമ്മത്തോടും, യാതൊരു മതത്തോടും, അതു് അസത്യമോ അപ്രയോജനമോ ആണെന്നുള്ള ജുഗുപ്സാബുദ്ധിയോ വൈരസ്യമോ ഉൽപന്നമാകുന്നതല്ല. ഹിന്ദുധർമ്മം ഒരീശ്വരനെയല്ല, അനേകം ഈശ്വരന്മാരെ ഉപദേശിക്കുന്നുവെന്നും മററും സനാതനമായ ആ ധർമ്മത്തെ ദൂഷിക്കുന്നവർ, അശേഷമായ ജഗത്തും ഈശ്വരൻെറ ശരീരമാണെന്നുള്ള സനാതനധർമ്മത്തിലെ സിദ്ധാന്തരഹസ്യത്തെ അറിയാത്ത അജ്ഞന്മാരാകുന്നു.

ദ്രഷ്ടാക്കളുടെ ഹൃദയത്തെ ഭാവാവിഷ്ടമാക്കി തന്നിൽ ലയിപ്പിച്ചുകൊണ്ടു തന്നെ ശ്രീകേദാരേശ്വരമൂർത്തി അവിടെ വിജയിക്കുന്നു. വ്യാകുലചിത്തന്മാരുടെ വ്യഥാശതങ്ങൾ ആ ദിവ്യഭൂമിയിൽ ചെന്നുനിന്നാൽ അസ്തംഗതമായിത്തീരുന്നു. വിഷയികളുടെ വൈഷയികമായ സങ്കല്പശതങ്ങളും അവിടെ തൽക്കാലം അന്തർഹിതമായി വർത്തിക്കുന്നു. ആഹ്ലാദരസപൂരിതമായ അവിടത്തിൽ ഈ വക മാലിന്യങ്ങൾക്കു ലേശവും പ്രവേശമില്ല. ഇങ്ങനെ അവിടത്തെ ദൃശ്യവിലാസനിമിത്തകമായ ആഹ്ലാദാതിശയം, ആസ്തികൻ, നാസ്തികൻ എന്നുള്ള ഭേദമെന്നിയെ ഹൃദയമുള്ള സർവ്വർക്കും ഗോചരീഭവിക്കുന്നുവെങ്കിലും, അവിടെ പ്രൌഢിയോടെ പ്രവഹിക്കുന്നമന്ദാകിനിയിൽ ഇറങ്ങി ഒന്നു നിമജ്ജനം ചെയ്യുവാനുള്ള ധൈര്യം വലിയ ശ്രദ്ധാലുക്കൾക്കല്ലാതെ ഉണ്ടാകുന്നതല്ല. ഹിമാദ്രിയിലെ അധികം ഉയർന്ന നിർഝരണികളിൽ വസ്ത്രമഴിച്ചു നിമജ്ജനം ചെയ്യുക എന്നതു് ഒരു കൃച്ഛ്രതപസ്യയാകുന്നു, എന്നാൽ കൃച്ഛ്രകാര്യത്തെയും ശ്രദ്ധ നിഷ്പ്രയാസമാക്കിത്തീർക്കുന്നു. ശ്രദ്ധാവഹ്നി ഉള്ളിൽ ജ്വലിച്ചുകൊണ്ടിരിക്കുമ്പോൾ, മന്ദാകിനിയുടെ ജലം അവർക്കു തണുക്കുന്നതെങ്ങനെ? ശുദ്ധവും സാത്വികവുമായ ശ്രദ്ധ വലിയ സുകൃതത്തിൻെറ ഫലമാകുന്നു. പാപബാഹുല്യം ഈദൃശമായ ശ്രദ്ധയുടെ ഉദയത്തിൽ പ്രതിബന്ധകമാകുന്നു, മരണദിവസവും ശിരസ്സിലാക്കി മനുഷ്യർ ഭൂമിയിൽ പിറക്കുന്നുവെങ്കിലും, മരണമൊരുവനും വരാത്തതല്ലെന്നു് അവർ അറിയുന്നില്ല. ദിനംതോറും അനേകമനേകം പ്രാണികൾ മരിച്ചുപോകുന്നതു കണ്ണിൻെറ മുമ്പിൽ കണ്ടുകൊണ്ടു്, തങ്ങൾ സ്ഥിരപദാർത്ഥങ്ങളെന്നു് അവർ അഭിമാനിക്കുന്നു. തിമിംഗലത്തിൻെറ വായിൽ മത്സ്യങ്ങൾ കുട്ടിയും കുഞ്ഞുമായി കളിക്കുന്നതുപോലെ, മരണപിശാചികയുടെ ഭയാനകമായ വക്ത്രഗഹ്വരത്തിൽ പത്നിയും പുത്രനും പേരും പെരുമയുമായി അവർ വിനോദിച്ചാനന്ദിക്കുന്നു.

"കിം തേ ധനേന കിമു ബന്ധുഭിരേവ വാ തേ
കിം തേ ദാരൈർ ബ്രാഹ്മണ! യോ മരിഷ്യതി"

എന്നിങ്ങനെ ഋഷികൾ ഉദ്ഗാനം ചെയ്തിരിക്കുന്നതു്, അവരുടെ കണ്ണുപുടങ്ങളിൽ പ്രവേശിക്കുന്നില്ല. ഇങ്ങനെ ദേഹധനാദികളിൽ ചിത്തത്തെ അത്യാസ

ക്തമാക്കിയും, പരലോകകാര്യങ്ങളിലും അദ്ധ്യാത്മതപസ്യകളിലും ശ്രദ്ധയെ പ്രതിഫലിപ്പിക്കുന്നത് അവരുടെ ദുരിതബാഹുല്യമാകുന്നു. പാപം തടിച്ചു വർദ്ധിച്ചവർക്കു പാരലൌകികമായ പുണ്യക്രിയകളിലും, ആത്മശുദ്ധിക്കുള്ള തപഃക്രിയകളിലും ആസ്തിക്യബുദ്ധി ഉണ്ടാകുന്നില്ലെന്നു മാത്രമല്ല, അവയെ അവർ ഗർഹിക്കുകയും ചെയ്യുന്നു. വിദേശീയരായ വെള്ളക്കാർ ഭക്തിപൂർവ്വം തണുത്ത ഗംഗാജലത്തിൽ ഇറങ്ങി മുങ്ങുന്നതും, വലിയ കുലമഹിമയും ശാസ്ത്രപാണ്ഡിത്യവുമുള്ള ഹിന്ദുക്കൾ ഗംഗാജലത്തെ കൈകൊണ്ടു സ്പർശിക്കാതെയും ഗംഗാതടത്തിലുള്ള ദേവമന്ദിരങ്ങളിൽ ഒന്ന് എത്തിനോക്കുകപോലും ചെയ്യാതെയും ഗംഗാതടത്തിൽ കേവലം ഉല്ലസിക്കുന്നതും കാണുവാനുള്ള ഭാഗ്യവും ദുർഭാഗ്യവും എനിക്കുണ്ടായിട്ടുണ്ട്. ഈ വൈലക്ഷണ്യത്തിനുള്ള ഹേതു അവർക്കുള്ള ശ്രദ്ധയുടെ ഭാവാഭാവങ്ങൾതന്നെ. ശ്രദ്ധയുടെ ഭാവാഭാവങ്ങൾക്കാകട്ടെ, അവരുടെ പുണ്യാപുണ്യങ്ങളുടെ സന്താനം സാധനമാകുന്നു.

ഗംഗോത്രിയിൽനിന്നു കേദാരനാഥത്തിലേക്കു സുമാറ് ഒരുനൂററിപതിനഞ്ചു നാഴികയും ഹൃഷീകേശത്തിൽനിന്നു നേരിട്ടു സുമാറ് ഒരുനൂററിമുപ്പതു നാഴികയും ദൂരമാകുന്നു. ഗംഗോത്രിയിൽനിന്നു കേദാരനാഥത്തിലേക്കുള്ള മാർഗ്ഗം കുറെ കഠിനമെങ്കിലും, എത്രയോ രമ്യവുമാകുന്നു. പതിനായിരത്തിലധികം അടി ഉയരമുള്ള "പവ്വാളി" എന്നു പ്രസിദ്ധമായ ഒരു ഘട്ട (പാസ്സ്) ത്തെ മദ്ധ്യേമാർഗ്ഗം അതിക്രമിക്കേണ്ടതുണ്ട്. പവ്വാളി എന്ന പർവ്വതം ചിത്തത്തിന്ന് അതിശയിതമായ ആഹ്ളാദത്തെ ഉൽപാദനം ചെയ്യുന്ന ഒരു പർവ്വതമാകുന്നു. പർവ്വതപാർശ്വങ്ങൾ കമനീയമായ കാനനങ്ങളാൽ ആച്ഛാദിതമായി, അനല്പമായ സുഷമാസൌഷ്ഠവത്തെ അനവരതം വർഷിച്ചുകൊണ്ടിരിക്കുന്നു. ഹിമാലയത്തിലെ ഇതരപ്രദേശങ്ങളിൽ ദുർല്ലഭമായ വിശേഷപ്പെട്ട പലേ വിഹംഗമങ്ങളും ഈ വിപിനങ്ങളിൽ നിവസിച്ചുവരുന്നു. വിചിത്രതരങ്ങളായ പലേ പുഷ്പവിശേഷങ്ങളും ഈ കാടുകളിൽ കാണാവുന്നതാണ്. ഞാൻ ആ വഴിക്കു സഞ്ചരിച്ചിരുന്നപ്പോൾ, പക്ഷികളുടെ മനോഹരമായ പാട്ടുകൾ കേട്ടും, വിവിധവർണ്ണങ്ങളിൽ പൂത്തുനില്ക്കുന്ന പുഷ്പങ്ങളുടെ കാന്തിസന്താനത്തെ അത്യഭിനിവേശത്തോടെ നോക്കിയും, മല കയറുന്നതിലുള്ള ശരീരക്ലേശത്തെ തീരെ വിസ്മരിച്ച് അവിടവിടെ അധികനേരം ഇരുന്നിരുന്നതായി ഇപ്പോഴും സ്പഷ്ടമായി ഓർക്കുന്നു. പിന്നെ ഈ ഘട്ടത്തിന്റെ ഉച്ചശിഖരത്തിൽ കയറിച്ചെന്നാൽ അവിടെനിന്നു ലഭിക്കുന്ന പ്രാകൃതികദർശനമാകട്ടെ അലോകസാധാരണമെന്നുതന്നെ പറയാം. പ്രകൃതിനിരീക്ഷകന്മാരുടെ ഹൃത്തടത്തിൽ പ്രചുരപ്രമോദരസത്തെ അഭിവർഷിക്കുന്ന ആ ദിവ്യദർശനത്തെ ഹിമാലയത്തിലെ നവീനയാത്രികനായിരുന്ന ഞാൻ ബാലന്മാരെപ്പോലെ വലിയ കുതൂഹലത്തോടുകൂടിയായിരുന്നു ഉപഭുജിച്ചിരുന്നത്. വടക്കുഭാഗം അന്തം കാണാതെ അതി ദീർഘമായിക്കിടക്കുന്ന രജതപർവ്വതങ്ങളുടെ പങ്ങ

ക്തിയും, തെക്കുഭാഗം ഹിന്ദുസ്ഥാനമൈതാനംവരെ അത്യന്തവിസ്തീർണ്ണമായി പരിലസിക്കുന്ന വനരാജിവിരാജിതമായി മേചകനിറം പൂണ്ട ചെറുശൈലനിരകളും, ഇവയ്ക്കുപുറമെ, ഘട്ടത്തിന്റെ ഉപരിദേശത്തിൽ ദൃഢധ്യാനനിഷ്ഠിതങ്ങളോ എന്നു തോന്നുമാറ് സ്ഥിരപ്രതിഷ്ഠിതങ്ങളായി, സമുച്ഛ്രിതങ്ങളായി അചലഗംഭീരഭാവത്തിൽ അവിടവിടെ വിജയിക്കുന്ന അചലകൂടങ്ങളും ഏകകാലത്തിൽ അപരോക്ഷീഭവിച്ചുകൊണ്ടുള്ള ആ അപൂർവ്വദർശനം ആരാലും അഭിലഷണീയമായിത്തന്നെ വർത്തിക്കുന്നു.

അധികം ദീർഘമല്ലാത്ത ഈ ഘട്ടത്തെ അതിക്രമിച്ചാൽ, അതിദൂരത്തല്ലാതെ "ത്രിയുഗീനാരായണം" എന്ന പ്രസിദ്ധമായ പുണ്യധാമം ഉപലഭിക്കുന്നു. ഈ ധാമവും പണ്ടുകാലങ്ങളിൽ തപോനിധികളായ ഋഷിപുംഗവന്മാരുടെ നിവാസഭൂമിയായിരുന്നുവെന്ന് അനുമാനിക്കുവാൻ വേണ്ടുന്ന പലേ ഗമകങ്ങളും അവിടെ ഉപസ്ഥിതമായി കാണപ്പെടുന്നുണ്ട്. യുധിഷ്ഠിരപ്രഭൃതികൾ അവരുടെ ബദരികാശ്രമയാത്രയിൽ ഈ വിശിഷ്ടധാമത്തിലും സഞ്ചരിച്ചിരുന്നതായി മഹാഭാരതത്തിൽ വിവരിച്ചുകാണുന്നു. ഗാഢമായ തപശ്ചര്യയിലും സൂക്ഷ്മമായ അദ്ധ്യാത്മചിന്തയിലും ഋഷികൾ തങ്ങളുടെ ജീവിതത്തെ നയിച്ചുകൊണ്ടിരുന്ന ഇങ്ങനെയുള്ള ഹിമാലയത്തിലെ ഉച്ചഭൂമികളെ ദർശിക്കുമ്പോൾ, ഏതൊരു ഭാരതീയന്റെ ഹൃദയമാണ് ബഹുപ്രകാരമായ ഉൽകൃഷ്ടഭാവനകൾകൊണ്ട് ആക്രാന്തമാകാതിരിക്കുക. ഇവിടെയും ദേവനും ദേവമന്ദിരവും, പൂജയും പൂജാരിയുമെല്ലാമുണ്ട്. ഇവിടെനിന്നു കുറെ ദൂരം അവരോഹണം ചെയ്തു സുരസരിത്തായ മന്ദാകിനിയുടെ തടത്തിൽക്കൂടെ മാർഗ്ഗം മേലോട്ടു മേലോട്ടു കേദാരനാഥത്തിലേക്കു ചെല്ലുന്നു. പ്രകൃതിവിലാസത്തിന്റെ നൃത്യരംഗമായ മന്ദാകിനിയുടെ തടപ്രദേശങ്ങൾ അതിരമണീയമായി, അത്യന്താഹ്ലാദകമായി ശോഭിക്കുന്നു. ആരുടെ സൌന്ദര്യത്തെയും ആരുടെ മാഹാത്മ്യത്തെയും ഈ വനരാജികളും ജലധാരകളും പാഷാണസഞ്ചയങ്ങളും അനവരതം ഉച്ചൈസ്സ്വരം ഗാനം ചെയ്തു, ശ്രോതാക്കളെ ശ്രവിപ്പിക്കുന്നുവോ ആ പരമാത്മാവിന്റെ സൌന്ദര്യത്തെയും മാഹാത്മ്യത്തെയും സാധാരണന്മാർ അറിയുന്നില്ല സൌന്ദര്യമൂർത്തിയും സർവ്വശക്തനുമായ ഈശ്വരൻ എവിടെയും, കല്ലിലും മണ്ണിലും ജലത്തിലും വനത്തിലുമെല്ലാം എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും, അഹങ്കാരം നശിക്കാത്തവർ അതിന്റെ പ്രതിബന്ധം നിമിത്തം സ്ഫുടപ്രകാശിയായ ആ ഈശ്വരനെ കണ്ടാനന്ദിക്കുവാൻ ശക്തരാകുന്നില്ല. ബുദ്ധി, ഇന്ദ്രിയം, ദേഹം എന്നിവകളിൽ ഞാനെന്നുള്ള അഭിമാനമാകുന്നു അഹങ്കാരം. അഹങ്കാരം നിമിത്താ ദേഹേന്ദ്രിയാദികളോട് സംബന്ധിച്ച വസ്തുക്കളിൽ മമകാരവും സംഭവിക്കുന്നു. ഈ അഹങ്കാരമമകാരങ്ങളിൽ മുങ്ങിമറിയുന്ന ഒരു പാപാത്മാവിന്റെ അശുദ്ധബുദ്ധിക്ക് സർവ്വത്ര ഈശ്വരദർശനം തീരെ അശക്യമായിത്തീരുന്നു.

മന്ദാകിനിയുടെ രമ്യതീരത്തിൽ "ഗൌരീകുണ്ഡം" എന്നുള്ള സ്ഥാനം പ്രത്യേകിച്ചു പ്രസ്താവയോഗ്യമാകുന്നു. ഗന്ധകപ്പാറകളിൽനിന്നു പുറപ്പെടുന്ന ചൂടുള്ള ഉറവുജലംകൊണ്ടു പൂൎണ്ണമായ കുണ്ഡങ്ങൾ ഇവിടേയും സ്ഥിതിചെയ്യുന്നു. അതി ശീതളമായ ഈ പ്രദേശത്തിൽ, സ്നാനത്തിന്നും മററും ഉഷ്ണജലാശയം ലഭിക്കുക എന്നതു യാത്രികന്മാൎക്കു് എത്രയോ വലിയൊരു സുകൃതോദയമാകുന്നു, ശങ്കരഭഗവൽപാദങ്ങൾ തന്റെ ശിഷ്യന്മാരോടുകൂടി ആദ്യമായി കേദാരത്തിലേക്കു ചെന്നപ്പോൾ, ദേശത്തിന്റേയും ജലത്തിന്റേയും ശൈത്യാധിക്യം നിമിത്തം, ശിഷ്യന്മാർ സ്നാനാദിക്രിയകൾ യഥാകാലം നടത്തുവാൻ കഷ്ടിക്കുന്നതിനെക്കണ്ടു്, അവരുടെ ദുഃഖപരിഹാരത്തിനുവേണ്ടി തന്റെ സങ്കല്പശക്തികൊണ്ടു് നിൎമ്മിച്ചതാണു് പ്രസ്തുത കുണ്ഡങ്ങളെന്നു പഴമക്കാർ പറയുന്നു. വിദ്യാരണ്യസ്വാമികൾ എഴുതിയതായ ശങ്കരന്റെ ജീവചരിത്രമായ "ശങ്കരദിഗ്വിജയ"മെന്ന സംസ്കൃത ഗ്രന്ഥത്തിലും ഈ സംഭവത്തെപ്പററി പ്രസ്താവിച്ചുകാണുന്നുണ്ടു്. ഇവിടെനിന്നു ഗംഭീരമായ ശിലോച്ചയങ്ങളുടെ നിതംബദേശത്തിൽകൂടെ മാൎഗ്ഗം മേലോട്ടു മേലോട്ടു ചെന്നുകൊണ്ടിരിക്കുന്നു.

കേദാരധാമം ഇതാ എത്തിക്കഴിഞ്ഞു. ഭക്തന്മാരുടെ ആനന്ദത്തിന്നു് ഒരതിരില്ല "കേദാരനാഥകീജൈ" എന്നുള്ള പുണ്യധ്വനികളാൽ ആകാശമണ്ഡലം മുഖരിതമായിത്തീൎന്നു കേവലം ദൃശ്യദൎശനം ചെയ്‌വാൻവന്ന രസികന്മാരുടെ ആഹ്ലാദവും അതിന്റെ ഉച്ചസീമയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. ഭക്തന്മാർ ക്രുസൽകൂടാതെ മന്ദാകിനിയിൽ ഇറങ്ങിമുങ്ങി ജലപാത്രത്തിൽ ജലവുമെടുത്തു ചില പുണ്യപുഷ്പങ്ങളും സമ്പാദിച്ചു് പൂജയ്ക്കായി "ഹരഹരമഹാദേവ" എന്നുള്ള ശബ്ദഘോഷത്തോടുകൂടി മന്ദിരത്തിന്റെ ഉള്ളിൽ പ്രവേശിക്കുന്നു. ഏതൊന്നിനെ ഒരു നോക്കു് കാണുവാൻ കൊതിച്ചുകൊണ്ടു് ഇത്രയും മലകൾ ഏറിയിറങ്ങി ദുരന്തമായ ക്ലേശം അനുഭവിച്ചു് ഇവിടെ വന്നുചേൎന്നുവോ, ആ കേദാരനാഥമൂൎത്തിയെ ദൎശിക്കുവാൻ, ബാഹ്യചിന്തകൾ കൂടാതെയും, അങ്ങുമിങ്ങുമുള്ള കാഴ്ചകളിൽ തൽക്കാലം തിരിഞ്ഞുനോക്കാതേയും, അവർ ഉൽക്കണ്ഠയോടെ മുന്നോട്ടുചെന്നു തിരക്കുന്നു. മന്ദിരത്തിന്റെ കവാടദ്വാരത്തിൽ ആണെന്നോ പെണ്ണെന്നോ, വലിയവനെന്നോ ചെറിയവനെന്നോ ഉള്ള ഭേദമെന്നിയെ തിരക്കുതന്നെ. അഹോ വിചിത്രം! പ്രേമമെന്നതു ലോകത്തിൽ എത്രയോ മഹിമയേറിയ ഒരു വസ്തുതന്നെ. പ്രേമത്തിന്റെ മാധുൎയ്യമെന്നപോലെ, അതിന്റെ പ്രവൎത്തകശക്തിയും വളരെ വമ്പിച്ചതാകുന്നു. അലൌകികമായ സങ്കല്പശക്തിയോടുകൂടി ലോകവന്ദ്യന്മാരായ വാല്മീകി, വ്യാസൻ, കാളിദാസൻ തുടങ്ങിയുള്ള സാഹിത്യകാരന്മാർ മഹാവിചിത്രവസ്തുവായ ഈ പ്രേമത്തിന്റെ മഹിമയുടെ ഓരോരോ കണത്തെതന്നെയാണു് തങ്ങളുടെ ആചന്ദ്രതാരസ്ഥായികളായ ഗ്രന്ഥങ്ങളിൽ സമുല്ലേഖനം ചെയ്തിരിക്കുന്നതു്. പ്രേമംതന്നെ ഭക്തി. പ്രേമവും ഭക്തി

യും ഭിന്നപദാർത്ഥങ്ങളല്ല. തന്നേക്കാൾ ഉൽകൃഷ്ടവസ്തുക്കളിൽ ചെയ്യുന്ന പ്രേമം ഭക്തിയും, നികൃഷ്ടജീവികളിലുള്ള പ്രേമം ദയയും, തുല്യജീവികളിൽചെയ്യുന്ന അനുരാഗം സ്നേഹവുമായി വ്യപദേശിക്കപ്പെടുന്നു. അങ്ങനെയാണെങ്കിൽ, ഐശ്വര്യാദിഗുണങ്ങളെക്കൊണ്ടു് അത്യുൽകൃഷ്ടപദത്തിൽ വിരാജിക്കുന്ന ദേവതകളിലും ഈശ്വരനിലുമുള്ള ചിത്തത്തെ ദ്രവീകരിക്കുന്ന അനുരാഗവിശേഷമാകുന്നു ഭക്തി. ഈശ്വരചരണങ്ങളിൽ ശുദ്ധമായ ഭക്തി ചിത്തത്തിൽ ഉദിക്കുക എന്നതിൽ മാനുഷജന്മം ചരിതാർത്ഥമാകുന്നു.

## ബദരീനാഥം *

### I

1924-ൽ ഞാനാദ്യമായി കേദാരനാഥത്തിൽനിന്നാണു് ബദരീനാഥത്തിലേക്കു യാത്ര ചെയ്തതു്. ആ യാത്രയിൽ എനിക്കു് അധികം നാൾ അവിടെ നിവസിക്കുവാൻ സാധിച്ചിരുന്നില്ല. എങ്കിലും 1930-ൽ, രണ്ടാമതായും, 1931-ൽ മൂന്നാമതായും, ഹൃഷീകേശത്തിൽനിന്നു നേരിട്ടു ബദരീപുരിയിലേക്കു യാത്ര ചെയ്യുവാനും, ആ അവസരങ്ങളിൽ അവിടെ കുറെ അധികം നാൾ, അതായതു കുറെ മാസങ്ങൾ, തപോവൃത്തിയിൽ അതിവാഹനം ചെയ്യുവാനും ഭാഗ്യമുണ്ടായി.

മായയുടെ ക്രിയാശക്തി യാതൊരു നീക്കുപോക്കും കൂടാതെ സർവ്വത്ര ഒരേ രൂപത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുവെന്നാണു് ബദരികാശ്രമം തുടങ്ങിയ ഹിമാദ്രിശിഖരത്തിൽ വിരാജിക്കുന്ന ഓരോ പുണ്യധാമങ്ങളിൽ നിവസിക്കുന്ന സമയങ്ങളിൽ എനിക്കു പലപ്പോഴും തോന്നാറുള്ളതു്. പ്രശാന്തൈകാന്തമായ നിഗൂഢദേശങ്ങളിലും, ഈ ക്രിയാശക്തി പ്രക്ഷീണമായി കാണുന്നില്ല. തൃണങ്ങളും ചെടികളും വള്ളികളും വൃക്ഷങ്ങളും ജലാദികളെ ആഹരിച്ചു വൃദ്ധിയെ പ്രാപിക്കുന്നു, പുഷ്പിക്കുന്നു, ഫലിക്കുന്നു; ജലധാരകൾ സ്രവിക്കുന്നു, നദികൾ പ്രവഹിക്കുന്നു; വായു വീശിക്കൊണ്ടിരിക്കുന്നു; സൂര്യൻ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ജഡവർഗ്ഗം തന്നെ ഇങ്ങനെ സർവ്വദാ വ്യാപാരോന്മുഖമായി വർത്തിക്കയാണെങ്കിൽ, ചേതനവർഗ്ഗത്തിന്റെ കഥ പറയേണമോ? പക്ഷികൾ പറക്കുന്നു; പാട്ടുകൾ പാടുന്നു; പശുക്കൾ തൃണാദികളെ ആഹരിച്ചു മൈതാനങ്ങളിൽ വിചരിക്കുന്നു, വിഹരിക്കുന്നു, വിശ്രമിക്കുന്നു. മനുഷ്യരും അബുദ്ധരാകട്ടെ, പ്രബുദ്ധരാകട്ടെ ആഹാരവിഹാരാദികളിൽ പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. ഇങ്ങനെ സർവ്വത്ര

---

* ബദരീനാഥത്തെപ്പററി എഴുതിയ 1-ം, 2-ം ലേഖനങ്ങൾ കാണുന്നില്ല. ഇതു 3-ാമത്തെ ലേഖനമാകുന്നു.

സർവ്വദാ കർമ്മം, കർമ്മമെന്നല്ലാതെ, വേറൊന്നും കാണ്മാനില്ല. കർമ്മമെന്നതു ലോകത്തിന്റെ സഹജസ്വഭാവമാകുന്നു. ക്രിയാശക്തി, അതായതു് പ്രാണശക്തി സർവ്വ ശരീരങ്ങളേയും അനവരതം ചലിപ്പിച്ചുകൊണ്ടേയിരിക്കുന്നു. നൈഷ്കർമ്മ്യഭാവം ഇല്ലതന്നെ. നിരിംഗനമായി, ഉപശാന്തമായ നിർവ്വികല്പഭാവം എവിടേയും ദുഷ്കരംതന്നെ. ദേഹേന്ദ്രിയാദികളുടെ വ്യാപാരരൂപമായി, വിഷയജന്യമായ സുഖദുഃഖങ്ങളുടെ ജനകമായ ഈ കർമ്മധാരയെ അതിക്രമിച്ചാലല്ലാതെ, നിർവ്വികല്പഭാവമാകട്ടെ, നിർവ്വികല്പഭാവത്തിലല്ലാതെ സംപൂർണ്ണമായ സ്വരൂപസുഖമാകട്ടെ, ഭാസിക്കുന്നതല്ല. എന്നാൽ കർമ്മധാരയെ അതിക്രമിക്കുക എന്നതു് മായയെ നിരവശേഷം അതിക്രമിക്കുകയാകുന്നു. "മമ മായാദുരത്യയാ" ദുർബാധക്രിയാരൂപിണിയായി, പ്രചണ്ഡപ്രകൃതിയായ മായയാകട്ടെ, ദുരതിക്രമയായി വിജയിക്കുന്നു. വിശേഷവിജ്ഞാനരഹിതവും ക്രിയാശൂന്യവും, അതുനിമിത്തം നിഃസ്പന്ദവും നിരാഭാസവും നിർവ്വികല്പവുമായ പരമപദത്തിൽ നിമഗ്നമായി, ദേഹേന്ദ്രിയാദികളുടെ വ്യാപാരധാരയെ അതിലംഘിച്ചു്, ബ്രഹ്മസുഖധാരയെ അനാരതം ആസ്വദിക്കുകയെന്നതു്, ഇതരദേശങ്ങളിലെന്നപോലെ ബദരികാശ്രമപ്രവൃത്തികളിലും എത്രയോ ദുർല്ലഭമായി ദുഷ്കരമായിത്തന്നെ വർത്തിക്കുന്നു. സമാധിസ്ഥരായ വല്ല മഹാത്മാക്കളുമുണ്ടെങ്കിൽത്തന്നെ, അവരുടെ ഇന്ദ്രിയമനസ്സുകളേയും പ്രചണ്ഡശക്തിയായ മഹാമായ അവിടേയും ആക്രമിച്ചു് ഉന്മഥനം ചെയ്യാതിരിക്കുന്നില്ല. അക്ഷീണമായ പ്രയത്നപാടവവും, ദൃഢതരമായ ജ്ഞാനവൈരാഗ്യങ്ങളും മഹാ ഭാഗ്യവുമുള്ള ഒരു വ്യക്തിക്കല്ലാതെ, എവിടെ ചെന്നാലും, എത്ര ഉച്ചമായ ഹിമശൃംഗത്തിൽ ചെന്നാലും, വിശ്വവ്യാപികയായി, വിശ്വപ്രവർത്തികയായി, വിശ്വമോഹികയായ മായാശക്തിയെ അതിക്രമിച്ചു് നിർദ്വൈതമായ നിവൃത്തിനിഷ്ഠയിൽ, അതായതു് നാമരൂപക്രിയാശൂന്യമായ സമാധിനിഷ്ഠയിൽ വിരാജിക്കുവാൻ സാധിക്കുന്നതല്ല.

നരനാരായണന്മാരുടെ തപഃസ്ഥാനമായി, നരനാരായണപർവ്വതങ്ങളുടെ മദ്ധ്യവർത്തിയായി അളകനന്ദാതടത്തിൽ വിശാലമായി വിജയിക്കുന്ന ബദരികാശ്രമം, പണ്ടുകാലത്തിൽ ഋഷിസംഘജുഷ്ടമായി, യജ്ഞധൂമപ്രധൂമിതമായി വർത്തിച്ചിരുന്നുവെന്നു വർണ്ണിക്കപ്പെട്ടിരിക്കുന്നുവെങ്കിലും, ഇപ്പോൾ അതു് കേവലം ചില ദേവമന്ദിരങ്ങളാലും, തീർത്ഥപുരോഹിതന്മാൎക്കും യാത്രക്കാൎക്കും നിവസിപ്പാനും, ഖാദ്യപദാർത്ഥങ്ങളും മററും വെച്ചു വില്ക്കുവാനുമുള്ള ഭവനവീഥികളാലും നിബിഡീകൃതമായി, യാത്രികന്മാരുടേയും, അവരോടു ദാനത്തിന്നും ദക്ഷിണക്കുമായി മല്ലിടുന്ന ചില ബ്രാഹ്മണരുടേയും ശബ്ദങ്ങളാൽ ശബ്ദായമാനമായി, തീരെ പരിവർത്തിതമായ രൂപത്തിൽ കാണപ്പെടുന്നു. തപ്തോദകപൂർണ്ണമായ "തപ്തകുണ്ഡ"വും കുറെ ദൂരത്തുള്ള ബ്രഹ്മകപാലിയും ബദരീവനത്തിലുള്ള ഇന്നത്തെ രണ്ടു മുഖ്യ തീർത്ഥങ്ങളാകുന്നു. ബദരീനാരായണന്റെ മന്ദിരവും ഉന്നതമായ

സ്ഥാനത്തിൽ തപ്തകുണ്ഡത്തിന്റെ സമീപത്തായി വിജയിക്കുന്നു. മന്ദിരത്തിൽ സാക്ഷാൽ ശ്രീനാരായണന്റെ അരികെതന്നെ ബദരീവനത്തിലെ പൂർവ്വനിവാസികളായ നരനാരായണന്മാർ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. പുറമെ, ഒരു ചെറിയ മന്ദിരത്തിൽ ശ്രീശങ്കരാചാര്യമൂർത്തിയേയും പ്രതിഷ്ഠിച്ചിരിക്കുന്നു. എന്നാൽ ബദരികാശ്രമനിവാസികളായിരുന്ന വ്യാസൻ, ശുകൻ, ഗൌഡപാദൻ തുടങ്ങിയ ഋഷിവര്യന്മാരെ പ്രതിഷ്ഠിച്ചു പൂജചെയ്യുന്ന മന്ദിരങ്ങൾ അവിടെ കാണപ്പെട്ടന്നില്ല.

അളകനന്ദയുടെ ദക്ഷിണതീരത്തിൽ വിജയിക്കുന്ന ബദരീനാഥമന്ദിരത്തിന്റെ ഉള്ളിൽ, ബദരീനാരായണന്റെ സന്നിധാനത്തിൽചെന്നു മഞ്ജുളമായ ആ ദിവ്യമൂർത്തിയെ ദർശനം ചെയ്യുന്ന ക്ഷണത്തിൽ, മനസ്സിന്റെ മലിനതയെ ക്ലാമസ്തമിച്ച്, അത്യന്തമാഹ്ളാദത്തേയും ഭക്തിയേയും പ്രാപിക്കാതിരിക്കുന്നതല്ല. വിവിധഭൂഷകളാൽ വിഭൂഷിതമായി, പല നിറത്തിലുള്ള കമനീയമായ കസുമമാലകളാൽ അലംകൃതമായി ദേദീപ്യമാനമായ ബദരീനാഥമൂർത്തി ആരുടേയും മനസ്സിനെ ദർശനക്ഷണത്തിൽ ആവർജ്ജനം ചെയ്യുന്നു. കേരളത്തിലെ ഗുരുവായൂർ മുതലായ മുഖ്യമന്ദിരങ്ങളിലെന്നപോലെ, ഹിമഗിരിമസ്തകത്തിൽ വിരാജിക്കുന്ന ബദരീനാഥമന്ദിരത്തിലും, കേരളീയനായ ഒരു നമ്പൂതിരി മേശ്ശാന്തിപഥത്തിൽ സ്ഥിതിചെയ്തുകൊണ്ട്, ദേവതാരാധനം ചെയ്യുന്ന വിസ്മയനീയമായ ആ കാഴ്ച വിശേഷിച്ച് ഒരു കേരളീയന്റെ മനസ്സിൽ അതിയായ അഭിമാനത്തേയും, ആനന്ദത്തേയും ഉൽപാദനം ചെയ്യാതിരിക്കയില്ല. മന്ദിരത്തിൽ വെച്ച് ''റാവൽജി'' എന്ന പട്ടപ്പേരോടുകൂടിയ നമ്മുടെ നമ്പൂതിരിയുമായി ബദരീനാഥത്തിലെ പൂജയ്ക്കും കേരളത്തിലെ നമ്പൂതിരിമാൎക്കും തമ്മിലുള്ള ചിരന്തനമായ സംബന്ധത്തെപ്പററിയും മററു ബദരീനാഥചരിത്രത്തെപ്പററിയും ചിലപ്പോഴൊക്കെ ഞാൻ ചർച്ചചെയ്തുകൊണ്ടിരിക്കയും, ദിനമന്നു ഒരു കേരളീയന്റെ നിലയിൽ വലിയ അഭിമാനത്തോടുകൂടി ശ്രീശങ്കരാചാര്യപാദങ്ങളുടെ മഹാമഹിമയെപ്പററി ബഹുമാനിക്കയും ചെയ്തിരുന്നു. ബദരികാശ്രമത്തിൽ നാരായണഗിരിയുടെ നിതംബദേശത്തിൽ നാരായണമൂർത്തിയെ സ്ഥാപിച്ചതു ശ്രീശങ്കരനാണെന്നുള്ളതു സുപ്രസിദ്ധമാകുന്നു. എന്നാൽ ശങ്കരന്റെ സജാതിയനായ ഒരു നമ്പൂതിരി ബദരീനാഥത്തിൽ പൂജചെയ്യാൻ തുടങ്ങിയതു് ഏതു കാലം മുതല്ക്കാണെന്നു നിശ്ചിതമായി പറവാൻ തൽക്കാലം സാധിക്കുന്നതല്ല. ഹാ! ശങ്കരന്റെ ചരിത്രം എത്രയോ അലൌകികമാഹിമയോടുകൂടിയ ഒരത്ഭുതചരിത്രമാകുന്നു. ശ്രീശങ്കരന്റെ വിശ്വതോമുഖമായ വിചാരസാമർത്ഥ്യവും കർമ്മകൌശലവും അപ്രതിഭടമായിരുന്നു. അദ്ദേഹത്തെപ്പോലെ ഇത്രയും സർവ്വതന്ത്രസ്വതന്ത്രനായി, അലൌകികശേമുഷീസമ്പന്നനായ ഒരു ദാർശനികധുരന്ധരനും, മഹോദ്യമിയായി, കർമ്മവീരനായ ഒരു ധർമ്മയോദ്ധാവും ലോകത്തിൽ തന്നെ ദുർല്ലഭ

മായേ അവതരിക്കാറുള്ളു. അദ്ദേഹത്തിൻെറ സ്വല്പമായ ആയുഷ്കാലത്തിൽ, അപരിഷ്കൃതമായ അന്നത്തെ ദേശകാലങ്ങളിൽ, അദ്ദേഹം ചെയ്തിട്ടുള്ള ഗംഭീരതരങ്ങളായ പലേ കൃത്യങ്ങളേയും, അദ്ദേഹം എഴുതീട്ടുള്ള പ്രൌഢതരങ്ങളായ പലേ പ്രബന്ധങ്ങളേയും പററി നിരൂപണം ചെയ്യുമ്പോൾ, ശങ്കരൻ സാക്ഷാൽ ശങ്കരൻെറ അവതാരം തന്നെയെന്നു വിദ്വാന്മാർ കല്പിക്കുന്നതിൽ യാതൊരാശ്ചര്യവുമില്ല. എന്നാൽ ഇത്രയും മഹാനായി, മഹാത്മാവായി, സനാതനധർമ്മത്തിൻെറ ഉദ്ധാരകനായി, ജഗദ്ഗുരുവായ ശ്രീശങ്കരൻെറ പേരും പെരുമയും ചരിത്രവും ഇന്നത്തെ ഭാരതവർഷത്തിൽ അധികംപേരും നല്ലപോലെ അറിയുന്നില്ലെങ്കിൽ, ആ പൂജ്യപുരുഷനെ നല്ലപോലെ അറിഞ്ഞാരാധിക്കുന്നില്ലെങ്കിൽ, അതിനു ഭാരതീയരിലധികം ഇന്നത്തെ ശിക്ഷാക്രമമാണ് അപരാധിയെന്നുള്ളതു പ്രത്യേകിച്ചു പറയേണ്ടതില്ല. മാതൃഭൂമിയിലെ മഹാന്മാരായ പൂർവ്വപുരുഷന്മാരുടെ ശോഭനമായ ജീവിതചരിത്രത്തെ പഠിച്ചറിയുകയും, അവരുടെ പുണ്യജീവിതത്തെ ആദർശീകരിക്കുവാൻ പ്രോത്സാഹിക്കപ്പെടുകയും ചെയ്യാത്ത ഒരു ശിക്ഷണം *യഥാർത്ഥമായ* ഒരു ശിക്ഷണമാകുന്നില്ല.

ഇങ്ങനെ കേരളീയൻെറ പ്രതിഷ്ഠാപകത്വം, കേരളീയൻെറ പൂജകത്വം, കേരളീയരീതിയിലുള്ള പൂജാക്രമം, ഈ സംഗതികളാൽ ബദരീശമന്ദിരം കേരളീയർക്കു പ്രത്യേകിച്ചു് സംബന്ധപ്പെട്ട ഒരു മന്ദിരവും, ബദരീശൻ ഗുരുവായൂരപ്പനെപ്പോലെ കേരളീയരുടെ പരദേവതയുമാണെന്നു് പറയാമെങ്കിലും, പണ്ടത്തെപ്പോലെ ഇപ്പോഴും കേരളീയർക്കു് അതിദുർല്ലഭമായേ ബദരികാശ്രമത്തിൽ ചെന്നു് ബദരീശനെ ദർശനം ചെയ്യുവാൻ സാധിക്കുന്നുള്ളു. കേരളീയർക്കു് ഭാരതവർഷത്തിൻെറ തെക്കേഅററത്തുനിന്നു് ഹിമഗിരിശൃംഗത്തിലേക്കു് യാത്രചെയ്യുക എന്നതു് ഇപ്പോഴും ദുഷ്കരമായിത്തന്നെ വർത്തിക്കുന്നു. എങ്കിലും കൃച്ഛ്രേണ യാത്രചെയ്യുന്നപക്ഷം, പരലോകസാധനമായ പ്രഭൂതസുകൃതവും അന്തഃകരണവിശുദ്ധിയും പ്രാപിക്കുന്നതിന്നുപുറമെ, ഇഹലോകോപയോഗിയായ പലേ ഉൽകൃഷ്ടശിക്ഷകളും ലബ്ധമാകുന്നു. ഈശ്വരീയതേജസ്സുകൊണ്ടു് അത്യുജ്ജ്വലമായി വിളങ്ങുന്ന ഈ ഉത്തരാഖണ്ഡദേശത്തിൻെറ ദർശനത്തിൽ ഒരു ശ്രദ്ധാലുവിൻെറ നാസ്തികവാസനകളാൽ വിക്ഷിപ്തമായ മനസ്സു തീരെ ആസ്തികമായി തീർന്നുപോകുന്നു. സദാ പ്രശാന്തഗംഭീരമായി, നിതാന്തനിശ്ചലമായ ധ്യാനഭാവത്തിൽ നിമഗ്നമായി, നിസർഗ്ഗസുന്ദരമായി പരിലസിക്കുന്ന ഹിമാലയശൈലം എത്ര ദുഷിച്ചു മലിനമായ മനസ്സിനേയും ശുദ്ധമാക്കി, ധ്യാനപരമാക്കി മേലോട്ടുയർത്തുന്നു. പിന്നെ ഈ ഹിമാലയദേശം ജ്ഞാനഭൂമിയാകുന്നു; ദക്ഷിണദേശത്തെപ്പോലെ കർമ്മഭൂമിയല്ല. ബ്രഹ്മമല്ലാതെ വേറൊരു വസ്തുവില്ല, എന്നനുഭവിച്ചറിഞ്ഞു് ഉൽകൃഷ്ടനികൃഷ്ടങ്ങളെന്ന ഭേദഭാവംകൂടാതെ വിരാജിച്ചിരുന്ന പൂർവ്വപിതാമഹന്മാരായ ഋഷിവര്യന്മാരിൽനിന്നു പാരമ്പര്യമായി സിദ്ധിച്ച സംസ്കാരമഹിമയാലെ

ന്നപോലെ, സാഹോദര്യവും സമഭാവനയും ഇവിടെ അധികമായി പ്രചരിച്ചുകാണപ്പെടുന്നു. "ഹാ ഹാ ഹൂ ഹൂ" എന്നിങ്ങനെ അമരകോശത്തിലെ ശ്ലോകം ചൊല്ലി മനുഷ്യരെ മനുഷ്യർ ആട്ടി ദൂരത്തകററുന്ന മഹാമഹിമയേറിയ ലോകവിലക്ഷണമായ കേരളാചാരവും ഈ പർവ്വതഭൂമിയെ മാത്രമല്ല, ഉത്തരദേശത്തെ സ്പർശിച്ചിട്ടില്ല. വർണ്ണാശ്രമവ്യവസ്ഥകൾ ഉത്തരദേശത്തിൽ തീരെ ഇല്ലെന്നോ മറേറാ ഇതുകൊണ്ടു് ആരും തെററിദ്ധരിച്ചുപോകരുതു്. അതുകൾ എത്ര കർക്കശമായി, എത്ര കുത്സിതമായി, എത്ര പൈശാചികമായി കേരളദേശത്തിൽ പ്രചരിക്കുന്നുവോ, ആ രീതിയിൽ ഇവിടങ്ങളിൽ കാണപ്പെടുന്നതില്ലെന്നു മാത്രമേ അർത്ഥം ഗ്രഹിക്കേണ്ടതുള്ളൂ. പിന്നെ ദക്ഷിണാവധിയായ കേരളത്തിൽനിന്നു ഉത്തരാവധിയായ ബദരികാശ്രമത്തിലേക്കു യാത്രചെയ്യുന്ന വിചാരശാലിയായ ഒരു വ്യക്തിക്കു തന്റെ മാതൃഭൂമിയിലന്തർഭവിച്ച വിവിധമായ ജനപദങ്ങളേയും, അവയിൽ ഹിന്ദുക്കളുടെ ഇടയിൽതന്നെയുള്ള മതഭേദങ്ങളേയും, ആചാരഭേദങ്ങളേയും, ജനഭേദങ്ങളേയും, ഭാഷാഭേദങ്ങളേയും ഇത്രയും ഭേദങ്ങളിൽ സർവ്വത്ര അഭേദമായി വ്യാപിച്ചിരിക്കുന്ന ആര്യസംസ്കാരത്തിന്റെ ഐകരൂപ്യത്തേയും നേരിട്ടു കണ്ടറിഞ്ഞു് തന്റെ മാതൃഭൂമിയുടെ വിശ്വതോമുഖമായ ചിരന്തനമഹിമയെപ്പററി അഭിമാനപൂർവ്വം അനുചിന്തനം ചെയ്യാൻ സാധിക്കുന്നു. ശിവനാമം എവിടേയും പൂജ്യംതന്നെ. രാമനാമത്തെ ആരും പ്രിയപ്പെടുന്നു. രാവിലെ എഴുന്നീററു സൂര്യഭഗവാൻ സർവ്വരാലും നമസ്കരിക്കപ്പെടുന്നു. സന്യാസിയും, ബ്രാഹ്മണനും, അതിഥിയും കന്യാകുമാരിയിലും ബദരികാശ്രമത്തിലും ഒരുപോലെ ആദരിക്കപ്പെടുന്നു. ഭിന്നഭിന്നദേശങ്ങളിൽ ഭിന്നഭിന്നഭാഷകൾ പറഞ്ഞു ഭിന്നഭിന്നഭോജനങ്ങളുണ്ടാക്കി, ഭിന്നഭിന്നമായ ചില ആചരണങ്ങളോടുകൂടി അവർ സൽക്കരിക്കപ്പെടുന്നുവെങ്കിലും, അവർ എവിടേയും പൂജ്യന്മാർതന്നെ. പ്രഭാവശാലികളായ ഋഷിപ്രവരന്മാർ ഭാരതവർഷത്തിൽപ്രചരിപ്പിച്ച സനാതനമായ ധർമ്മതത്വങ്ങൾ, എത്രതന്നെ വിപ്ലവങ്ങളും വിപരിവർത്തനങ്ങളും ഇവിടെ ഉണ്ടായിട്ടും ഇന്നും യാതൊരു പിളർപ്പുംകൂടാതെ ജീവിക്കുന്നുവെന്നുള്ളതു സനാതനധർമ്മികൾക്കു് അഭിമാനജനകമായിരിക്കുന്നു. രാമേശ്വരം തുടങ്ങി ബദരീവനംവരെ അവിടവിടെയുള്ള അനേകം പവിത്രധാമങ്ങളേയും, അവിടങ്ങളിൽ വിരാജിക്കുന്ന സാധുമഹാത്മാക്കളേയും ദർശിക്കുകയും, അവരുമായി അതിരഹസ്യമായി, അദ്ധ്യാത്മവിദ്യാവിഷയകമായ ഓരോ വിഷയങ്ങളെപ്പററി വിമർശിക്കുകയും ചെയ്യാമെന്നുള്ളതും പ്രസ്തുത യാത്രയുടെ എത്രയോ പ്രധാനപ്പെട്ട ഒരു ഫലമാകുന്നു.

ബദരീനാഥമന്ദിരത്തിൽനിന്നു സുമാറു് ഒരുനാഴിക വടക്കായി "ഗൌഡപാദശില" എന്നു പ്രസിദ്ധമായ ഒരു ശിലയുണ്ടു്. വളരെ വിശാലമല്ലാതെ മസൃണമായി മനോഹാരിയായി അളകനന്ദയുടെ ജലപ്രവാഹത്തിന്നരികെ ഇടത്തുവ

ശത്തു കിടക്കുന്ന ഈ പാഷാണം ശുകശിഷ്യനായ ഗൌഡപാദാചാര്യന്റെ പ്രിയപ്പെട്ട വിചിന്തനസ്ഥാനമായിരുന്നുവത്രെ. വ്യാസനും ശങ്കരനും തങ്ങളുടെ പ്രധാനപ്പെട്ട ഗ്രന്ഥങ്ങളെല്ലാം ബദരികാശ്രമത്തിൽവെച്ചാണ് എഴുതിയതെന്നുള്ളതു പ്രസിദ്ധമാണല്ലൊ. അതുപോലെ ഗൌഡപാദനും ബദരികാശ്രമത്തിൽ ഈ ശിലയിൻമീതെ ഇരുന്നു വിചിന്തനം ചെയ്തുകൊണ്ടാണ് മാണ്ഡൂക്യോപനിഷത്തിന്റെ വിവരണരൂപമായ കാരികാശ്ലോകങ്ങൾ രചിച്ചിരുന്നതെന്നു വിശ്വസിക്കപ്പെടുന്നു. ഗൌഡപാദനെ ബദരികാശ്രമത്തിൽവെച്ചു ശ്രീശങ്കരൻ നേരിട്ടു കണ്ടുവെന്നും, അപ്പോൾ തന്റെ ആശയത്തെ വിശദീകരിച്ചുകൊണ്ടുള്ള ഒരു ഭാഷ്യമെഴുതുവാൻവേണ്ടി സ്വരചിതമായ മാണ്ഡൂക്യകാരികയെ ശങ്കരൻ വശം കൊടുത്തേല്പിച്ചുവെന്നും, അതിനെ അനുസരിച്ചാണ് അദ്ദേഹം ആ ഗ്രന്ഥത്തിന്നു വിസ്തൃതമായ ഭാഷ്യമെഴുതി ചേർത്തതെന്നുംകൂടി ഐതിഹ്യവാദികൾ പറയുന്നുണ്ട്. ഭാരതഭൂമാതാവിന്റെ നെററിത്തടത്തിലെ കുങ്കുമതിലകമെന്നപോലെ പരിലസിക്കുന്ന വ്യാസഗുഹയിലും, പ്രസ്തുത ഗൌഡപാദശിലയിലും ചിലപ്പോൾ വൈകുന്നേരം ഞാനേകാകിയായി ചെന്നിരിക്കുകയും, അപ്പോഴൊക്കെ എന്റെ മനസ്സ് ഭക്തികൊണ്ടും അഭിമാനംകൊണ്ടും വിസ്തൃതമാകയും ചെയ്തിരുന്നു.

## ബദരീനാഥം
## II

"പിന്നിലെ പോകുന്നവരെല്ലാം മരിച്ചു ഭൂ-
മണ്ഡലംതന്നിൽ പതിക്കുന്നതു നോക്കീടാതെ"

മുന്നോട്ടു മുന്നോട്ടുതന്നെ കാൽവെച്ചുകൊണ്ടു മഹാപ്രസ്ഥാനം ചെയ്തതായ മഹാഭാഗ്യവാനും വീരവ്രതനും ധർമ്മമൂർത്തിയുമായ യുധിഷ്ഠിരൻ ഏതൊരു പുണ്യദേശത്തിൽനിന്ന് ഇന്ദ്രസാരഥിയായ മാതലിയാൽ സ്വർഗ്ഗത്തിലേക്കു നയിക്കപ്പെട്ടുവോ "സ്വർഗ്ഗാരോഹിണി" എന്ന പ്രസിദ്ധമായ ആ ദിവ്യഭൂമി ബദരീനാഥത്തിൽനിന്ന് സുമാറു പതിനഞ്ചുപതിനാറുനാഴിക ദൂരത്തിൽ വർത്തിക്കുന്നു. ബദരീനാഥം വഴിക്കാണ് അദ്ദേഹം ഹിമാദ്രിയുടെ മുകളിലേക്ക് ആരോഹണംചെയ്തതെന്നുള്ളതു് പ്രസിദ്ധമാണ്. ബദരീനാഥത്തിൽ നിവസിച്ചുകൊണ്ടിരിക്കുമ്പോൾ, മിഥുനമാസത്തിന്റെ മദ്ധ്യത്തിൽ ഞാനാവഴിക്കു സഞ്ചരിക്കയുണ്ടായി. പ്രാകൃതികമായ സൌന്ദര്യവിശേഷത്താൽ ആകൃഷ്ടമായ ചിത്തം മാത്രമല്ല, പൌരാണികന്മാരായ മഹാപുരുഷന്മാരിലുള്ള ശ്രദ്ധാഭക്തികളും ഈ ദുർഗ്ഗമായ ദുർഗ്ഗമപ്രദേശങ്ങളെ സന്ദർശിക്കുന്നതിൽ എനിക്കു പ്രേരകമായിരുന്നു.

ഏതൊരു ഗംഭീരശൈലത്തിന്റെ കിഴക്കെ താഴ്വരയിൽ ബദരീപുരി വിജയിക്കുന്നുവോ, "നാരായണപർവ്വതം" എന്നു പ്രഖ്യാതമായ ആ ശിലോച്ചയത്തിന്റെ പടിഞ്ഞാറെ താഴ്വരയിൽക്കൂടെ മേലോട്ടു സഞ്ചരിക്കുന്നപക്ഷം, പ്രസ്തുത സ്ഥാനത്തിൽ എത്തിച്ചേരുവാൻ സാധിക്കുന്നു. ബദരീമന്ദിരത്തിൽനിന്നു് അളകനന്ദയുടെ തീരത്തിൽക്കൂടെ വിശാലമായി പരന്നുകിടക്കുന്ന മൈതാനത്തിൽക്കൂടെ സുമാറു് മൂന്നുനാഴികയോളം നേരെ വടക്കോട്ടു യാത്രചെയ്താൽ അവിടെ "മാനാ" എന്നു പേരായ ഒരു ഗ്രാമം ഉപലഭിക്കുന്നു. ഇപ്പോൾ ഈ ഗ്രാമം കർഷകന്മാരും വ്യാപാരികളുമായ ചില അശിക്ഷിതജനങ്ങളുടെ നിവാസസ്ഥാനമെന്നിരിക്കിലും, പൂർവ്വകാലത്തിൽ ഈ പ്രദേശം ഋഷിമണ്ഡലിയാൽ മണ്ഡിതമായിരുന്നുവെന്നൂഹിക്കത്തക്ക പലേ ചിഹ്നങ്ങളും അവിടെ കാണപ്പെടുന്നു. കേശവാവതാരമായ ബാദരായണമഹർഷി വിജയിച്ചരുളിയ വ്യാസഗുഹയും, അദ്ദേഹം മഹാഭാരതം മുതലായ ഗ്രന്ഥങ്ങളെ നിർമ്മിക്കുവാനായി ഗണേശനെ ആവാഹനം ചെയ്തു പൂജിച്ച സ്ഥാനമായ ഗണേശഗുഹയും, മുചുകുന്ദരാജാവു് ശ്രീകൃഷ്ണന്റെ നിർദ്ദേശമനുസരിച്ചു് ഒടുവിൽ നിവസിച്ചുകൊണ്ടിരുന്ന മുചുകുന്ദഗുഹയും, ഇങ്ങനെ വേറെയും രമ്യമായ പലേ ഗുഹകളും ഈ ഗ്രാമത്തിന്നടുത്തായി സ്ഥിതിചെയ്യുന്നു. മേടമാസം തുടങ്ങി തുലാമാസം വരെ പല സാധുമഹാത്മാക്കളും ഈ വക ഗുഹകളിൽ ചെന്നു തപോവൃത്തിയിൽ നിവസിച്ചുവരാറുണ്ടു്. വടക്കുപടിഞ്ഞാറു ഹിമസംഘാതത്തിൽനിന്നു പ്രവഹിച്ചുവരുന്ന അളകനന്ദയും, നേരെ വടക്കു ദേവസരസ്സിൽനിന്നു പുറപ്പെട്ടുവരുന്ന സരസ്വതീനദിയും കൂടി സംഗമിക്കുന്ന ഈ പുണ്യസ്ഥാനത്തെ പുരാണങ്ങളിൽ "കേശവപ്രയാഗ"മെന്നു വ്യപദേശിക്കപ്പെട്ടിരിക്കുന്നു. ഈ കേശവപ്രയാഗയിൽനിന്നു സരസ്വതീനദിയുടെ തീരത്തിൽക്കൂടെ പതിനെണ്ണായിരം അടി ഉയരത്തിൽ സ്ഥിതിചെയ്യുന്ന "മാനാപാസ്സി"നെ അതിക്രമിച്ചുകൊണ്ടു തിബത്തിലേക്കു് ഒരു മാർഗ്ഗം പോകുന്നു. ആ മാർഗ്ഗത്തെ സന്ത്യജിച്ചു് അളകനന്ദയുടെ തടത്തിൽക്കൂടെ നേരെ പടിഞ്ഞാറോട്ടു കുറെ ദൂരം സഞ്ചരിച്ചാൽ, അവിടെ "വസുധാര" എന്നു പ്രസിദ്ധമായ തീർത്ഥസ്ഥാനം സ്ഥിതിചെയ്യുന്നു. ഹിമാച്ഛന്നമായ ഗിരിശിഖരത്തിൽനിന്നു് ഉച്ചമായ ശബ്ദത്തോടുകൂടി ഒലിച്ചുവീഴുന്ന രണ്ടു ജലധാരകളാകുന്നു വസുധാര.

വസുധാരയിൽനിന്നു് ഹിമസേതുവിനെ അതിക്രമിച്ചു്, അതായതു് അളകനന്ദാനദിയുടെ മീതെ വിശാലമായി പരന്നുകിടക്കുന്ന ഹിമശിലകളിൽക്കൂടെ ആ സുരനദിയുടെ അക്കരെയിൽ കടന്നു കുറെ ദൂരം പടിഞ്ഞാറോട്ടു പ്രയാണം ചെയ്താൽ, അവിടെ "ലക്ഷ്മീവനം" എന്നു പേരായ അതിമഞ്ജുളമായ സ്ഥാനം സംപ്രാപ്തമാകുന്നു. ഹരിതവർണ്ണത്തിലുള്ള ഇലകളാലും, ഈഷദ്രക്തമായ തൊലികളാലും ആച്ഛാദിതമായ ഭൂർജ്ജവൃക്ഷങ്ങളെക്കൊണ്ടും പല വർണ്ണത്തിലുള്ള വികസിതകുസുമങ്ങൾ നിറഞ്ഞ ചെറിയതും വലിയതുമായ പലതരം ചെടിക

ളെക്കൊണ്ടും, ആപൂരിതമായ ആ വനം സാക്ഷാൽ ലക്ഷ്മീദേവിയുടെ വിഹരണോദ്യാനം തന്നെ എന്ന് അനപർത്ഥകല്പനം ചെയ്യുന്നതിൽ അബദ്ധമില്ല. പരമാത്മാവിൻെറ കരകൌശലത്തെ ഓത്തും, ആ ഉദ്യാനത്തിൻെറ സുഷമാവിശേഷത്തെ അവലോകനം ചെയ്തും എൻെറ മനസ്സ് അത്യധികം ആഹ്ലാദിക്കയുണ്ടായി. പല പുഷ്പങ്ങളേയും പറിച്ചു ശ്രദ്ധാപൂർവ്വം, ഉത്സാഹപൂർവ്വം ആഘ്രാണിക്കുകയും, ശിരസ്സിൽ അണിയുകയും ചെയ്തു. ഹിമാച്ഛന്നമായ ഹിമഗിരിയുടെ ശിഖരദേശങ്ങളിൽ ഹിമം ഉരുകുന്ന മിഥുനം, കർക്കിടകം, ചിങ്ങം എന്നീ മാസങ്ങളിൽ ഇതരദേശങ്ങളിൽ അദൃശ്യമായി, ദിവ്യമായ പലതരം ചെടികളും ഉൽപന്നമാകുന്നുവെന്നും, പുഷ്പിതങ്ങളായി പരിലസിക്കുന്ന ആ വക ചെടികൾ മനുഷ്യരുടെ മാത്രമല്ല, പശുക്കളുടെ മനസ്സിനെപ്പോലും മയക്കത്തക്കവിധം അത്രയും മനോഹരതരങ്ങളെന്നുമുള്ള കഥകൾ പർവ്വതചരിത്രം അറിയുന്നവരുടെ ഇടയിൽ സുപ്രസിദ്ധമാകുന്നു. ഇവയിൽ പലതും അജ്ഞന്മാർക്ക് സാധാരണമായ ചെടികൾ തന്നെയെന്നിരിക്കിലും, വിജ്ഞന്മാർക്ക് ദിവ്യൌഷധമായി വർത്തിക്കുന്നുവെന്നുള്ളതും സ്മർത്തവ്യമാണ്.

ഇവിടെനിന്നു നാരായണപർവ്വതത്തിൻെറ പടിഞ്ഞാറെ പാർശ്വദേശത്തിൽക്കൂടെ തെക്കോട്ടു പോകേണ്ടതുണ്ട്. ഇവിടെനിന്നു മേലോട്ടു യാതൊരു മാർഗ്ഗചിഹ്നങ്ങളും കാണപ്പെടുന്നതല്ല. പാഷാണസഞ്ചയങ്ങളോടും ഹിമസംഹതിയോടും മല്ലിട്ടുകൊണ്ടു മേലോട്ടു കയറേണ്ടതുണ്ട്. അത്യുന്നതമായ നാരായണപർവ്വതത്തിൻെറ ശിഖരദേശത്തിൽനിന്ന്, എത്രയോ മനോഹരമായി, യാത്രികന്മാരുടെ മനസ്സിനെ ബലാൽ ആകർഷിച്ചുകൊണ്ട് എത്രയോ ജലധാരകൾ, അതായതു വെള്ളച്ചാട്ടങ്ങൾ താഴോട്ടു പതിച്ചുകൊണ്ടിരിക്കുന്നു. ഈ ധാരകളെ എത്രയോ പവിത്രമായ തീർത്ഥങ്ങളായി സനാതനധർമ്മികളായ ഹിന്ദുക്കൾ വിശ്വസിച്ചുവരുന്നു. ഹാ! യുധിഷ്ഠിരൻെറ വൈരാഗ്യം ലോകവിലക്ഷണംതന്നെ. രാജസിംഹാസനത്തിൽ ഇരുന്നു സുഖാനുഭവം ചെയ്ത സൌകുമാര്യമൂർത്തിയായ പാണ്ഡുപുത്രൻ ഏകാകിയായി ഇത്രയും ദുർഗ്ഗമവും ഭയാനകവുമായ സ്ഥാനത്തിൽക്കൂടെ എങ്ങനെയാണ് ആരോഹണംചെയ്തതെന്ന് ആലോചിക്കുന്തോറും അത്യന്തം വിസ്മയാവഹമായിരിക്കുന്നു. ഹാ! വൈരാഗ്യത്തിൻെറ മഹിമ അപാരംതന്നെ! വൈരാഗ്യോദയത്തിൽ സൌകുമാര്യം കാഠിന്യമായും, ദൌർബ്ബല്യം പ്രാബല്യമായും ഭീരുത്വം ശൂരത്വമായും, ദുഃഖം സുഖമായും പരിണമിക്കുന്നു. വൈരാഗ്യം ദുഷ്കരമായ മഹാ കാര്യങ്ങളെപ്പോലും സുകരമാക്കിത്തീർക്കുന്നു. വൈരാഗ്യമെന്നതു ലൌകികമായ യാതൊരു വിഷയത്തിലും തൃഷ്ണയില്ലാതിരിക്കുകയാണെന്നുള്ളതു പ്രസിദ്ധമാകുന്നു. അങ്ങനെ അശേഷവിഷയങ്ങളിലും വൈതൃഷ്ണ്യമടയുക എന്നതു വിരളമായേ ജഗത്തിൽ കാണപ്പെടുന്നുള്ളു. എന്തുകൊണ്ടെന്നാൽ തൃഷ്ണ ബഹുനിമിത്തകമാകുന്നു. ഒരു നിമിത്തമല്ലേ

കിൽ, വേറൊരുനിമിത്തം തൃഷ്ണയെ ഉദ്ഭാവനംചെയ്യുന്നു; അതായതു് ഒരു പദാർത്ഥത്തിലുള്ള തൃഷ്ണ അസ്തമിതമെങ്കിൽ, വേറൊരു പദാർത്ഥത്തിൽ അതു് അനസ്തമിതമായി ജ്വലിച്ചുകൊണ്ടേയിരിക്കുന്നു. സ്ത്രീതൃഷ്ണ അസ്തമിതമെങ്കിൽ, ധനതൃഷ്ണ ജ്വലിച്ചുകൊണ്ടേയിരിക്കുന്നു. ധനനിമിത്തകമായ തൃഷ്ണ ഉപശാന്തമായി കാണുന്നുവെങ്കിൽ, ദേഹത്തിലുള്ള അഭിനിവേശം പിന്നെയും വിജൃംഭിതമായി വിജയിക്കുന്നു. ദേഹാസക്തിയും ശാന്തപ്രായമെങ്കിൽ, യശസ്സിലും പ്രതിഷ്ഠയിലുമുള്ള തൃഷ്ണ ഒരു സിംഹികയെപ്പോലെ ഹൃദയഗുഹയിൽ കിടന്നു ഗർജ്ജനംചെയ്യുന്നു. കാമകൈങ്കര്യത്തിൽനിന്നു വിമുക്തിയെ പ്രാപിച്ചവരെങ്കിലും രാപ്പകൽ പണത്തിന്റെ പിന്നാലെ പാഞ്ഞുനടക്കുന്നതായും, കാമിനീകാഞ്ചനങ്ങളിൽ ആശയെ വെടിഞ്ഞവരെങ്കിലും ദേഹത്തിൽ അഭിനിവിഷ്ടചിത്തന്മാരായും, ലോകത്തിൽ പലരെയും കാണാവുന്നതാണു്. ജീവിതേച്ഛയെപ്പോലും ദൂരതഃപരിത്യജിച്ചു ബഹുജനങ്ങളുടെ ബഹുമതിയെ മാത്രം പരമപുരുഷാർത്ഥമായി ഗണിച്ചു് അതിനെ ആർജ്ജിക്കുവാൻ ഭഗീരഥപ്രയത്നംചെയ്യുന്നവരും ലോകത്തിൽ ദുർല്ലഭമല്ല. യശഃകാംക്ഷ വലിയവലിയ വിവേകികളായ വിദ്വാന്മാരെയും മോഹിപ്പിക്കുന്നു. പേരിലും പെരുമയിലുമുള്ള പ്രകൃതിസിദ്ധമായ അത്യാശയെ അതിക്രമിക്കുക എന്നതു സാധാരണന്മാരാൽ ശക്യമല്ല. എല്ലാം ജയിക്കാം, എന്നാൽ താൻ കേമനാണെന്നുള്ള ആത്മമഹിമയെ പരത്തുവാനുള്ള ഇച്ഛയെ—തന്നെത്താനറിയാതെ സംസ്കാരജന്യമായി ഉള്ളിൽനിന്നു പുറപ്പെടുന്ന ആ ഉൽക്കടേച്ഛയെ—ജയിക്കുക എന്നതു ദുഷ്കരംതന്നെ. വിവേകശാലിയും ധീരനുമായ ഒരു പുരുഷന്നു് ഏററവും പ്രയാസപ്പെട്ടു ദമനം ചെയ്യുവാനുള്ള ഒരു മഹാശത്രുവാകുന്നു യശഃകാംക്ഷ. ഈ കീർത്തികാമനയെ ശുദ്ധമായ സമുദായാഭിമാനമായും ദേശാഭിമാനമായും ധർമ്മാഭിമാനമായും, മനുഷ്യപ്രകൃതിയെ നല്ലപോലെ അറിയാത്ത സാധാരണജനങ്ങൾ തെററിദ്ധരിച്ചുപോകുന്നു. ദേശത്തിൽ തനിക്കുള്ള പ്രതിഷ്ഠയെമാത്രം അഭികാംക്ഷിച്ചുകൊണ്ടു്, ദൈശികമായും ധാർമ്മികമായുമുള്ള ഓരോ കാര്യങ്ങളിൽ ഏർപ്പെട്ടു പ്രവർത്തിക്കുന്നവർ യഥാർത്ഥമായി ദേശാഭിമാനികളോ ധർമ്മാഭിമാനികളോ ആകുന്നതല്ല. ദേശത്തിന്റെയും ധർമ്മത്തിന്റെയും ശ്രേയസ്സുതന്നെ തങ്ങളുടെ പ്രയത്നത്തിന്റെ പ്രയോജനമെന്നു് ഇവർ നടിക്കുന്നുവെങ്കിലും, ആന്തരമായി സ്വശ്രേയസ്സിനെ ലക്ഷീകരിച്ചുകൊണ്ടുതന്നെ ഇവർ പ്രയത്നിക്കുന്നു. എന്നാൽ ഒരുവൻ കാമനയോടുകൂടിയോ, അഥവാ നിഷ്കാമഭാവത്താലോ പ്രയത്നം ചെയ്യുന്നതെന്നു, സർവ്വാന്തഃകരണങ്ങൾക്കും സാക്ഷിയായ പരമാത്മാവു മാത്രമേ നിശ്ചിതമായി അറിയുന്നുള്ളു. മനുഷ്യർക്കു് ഈ വിഷയത്തിലുള്ള അറിവു്, അനിശ്ചിതമാകുന്നു. കാമന എന്നതു് അന്തഃകരണധർമ്മവും, അതു നിമിത്തം അതീവസൂക്ഷ്മവും ഇന്ദ്രിയങ്ങൾക്കു് അഗോചരവുമാകുന്നു. അങ്ങനെ അപ്രത്യക്ഷമായ ഇച്ഛാദിധർമ്മങ്ങളെ ചില ബാഹ്യലക്ഷണങ്ങളെ ലിംഗമാക്കി അനുമാനംവഴിക്കു മനുഷ്യർ നിർണ്ണയിക്കുന്നുവെങ്കിലും, ആ

നിർണ്ണയം അവ്യഭിചരിതമായിരിക്കേണമെന്നു നിയമമില്ല. പലപ്പോഴും അതു വ്യഭിചാരിയായി കാണപ്പെടുന്നു. അതിരിക്കട്ടെ, പ്രകൃതത്തെ വിട്ടുപോകേണ്ടതില്ല.

എന്നാൽ വിചാരജന്യമല്ലാതെ, ഇതരകാരണങ്ങളിൽനിന്ന് ഉൽപന്നമാകുന്ന വൈരാഗ്യം സുസ്ഥിരമോ സുദൃഢമോ കാര്യക്ഷമമോ ആയി ഭവിക്കുന്നില്ല. യുധിഷ്ഠിരൻെറ വൈരാഗ്യം വിചാരജന്യമായിരുന്നു. ബന്ധുക്കളുടെ മരണത്താലും, ആ മരണത്തിന്നു താൻ ഹേതുവായിത്തീൎന്നതിനാലും, ധർമ്മമൂർത്തിയായ അദ്ദേഹത്തിൻെറ മനസ്സ് ദുഃഖഹതവും വിചാരോന്മുഖവുമായിത്തീർന്നു. രാജ്യം, ധനം, പിതാവ്, പുത്രൻ എന്നിങ്ങനെയുള്ള സാംസാരികവിഷയങ്ങളുടെ അസാരതയേയും, അങ്ങനെയുള്ള അസാരവിഷയങ്ങളെ നിമിത്തീകരിച്ചു ജനങ്ങൾ ചെയ്യുന്ന കടുംകയ്യുകളേയും, അതുനിമിത്തം അവൎക്കനുഭവിക്കേണ്ടിവരുന്ന ഐഹികങ്ങളും പാരത്രികങ്ങളുമായ മഹാദുഃഖങ്ങളേയും പററി അദ്ദേഹം ഗാഢമായി വിചാരംചെയ്തു. രാജ്യത്തിലും ധനത്തിലും തജ്ജന്യമായ സുഖത്തിലുമൊക്കെ, അദ്ദേഹത്തിൻെറ മനസ്സു വിമുഖമായി. രാജ്യത്തിലും, രാജാഡംബരങ്ങളിലും അദ്ദേഹത്തിന്നു വല്ലാത്ത ജുഗുപ്സ (അറപ്പു) തോന്നി. അദ്ദേഹത്തിന്റെ ബുദ്ധി അത്യുച്ചമായ വൈരാഗ്യപദവിയിൽ അധിരോഹണം ചെയ്കയും, സൎവ്വത്തേയും പരിത്യജിച്ചു സന്ന്യാസം സ്വീകരിക്കുവാനും, വനാന്തരത്തിൽചെന്ന് ഏകാസനത്തിൽ സ്ഥിതിചെയ്തുകൊണ്ടു ശരീരത്തെ ശോഷണംചെയ്തു നശിപ്പിക്കുവാനും, അദ്ദേഹം മനസ്സുകൊണ്ടുറയ്ക്കുകയും, ഭീമാദികളായ സഹോദരന്മാരും, ശ്രീകൃഷ്ണപ്രഭൃതികളായ സഖാക്കളും, വ്യാസപ്രഭൃതികളായ ഗുരുജനങ്ങളും നിറഞ്ഞതായ രാജസദസ്സിൽ തൻെറ നിശ്ചയത്തെ പ്രസ്താവിക്കയും ചെയ്തു.

"യദി സന്ന്യാസതഃ സിദ്ധിം രാജാ കശ്ചിദവാപ്നുയാൽ
പൎവ്വതാശ്ച ദ്രുമാശ്ചൈവ ക്ഷിപ്രം സിദ്ധിമവാപ്നുയുഃ"

കേവലം സന്ന്യാസംകൊണ്ട് ഒരു രാജാവു സിദ്ധിയെ പ്രാപിക്കുമെങ്കിൽ, ഒരു കാമനയും ഒരു വ്യവഹാരവുമില്ലാത്ത പൎവ്വതങ്ങളും വൃക്ഷങ്ങളും വളരെവേഗത്തിൽ സിദ്ധിയടയേണ്ടതാണ് എന്നും മററും, വൃകോദരൻ തുടങ്ങിയുള്ള സഹോദരന്മാർ അദ്ദേഹത്തിൻെറ സന്ന്യാസേച്ഛയെപ്പററി ചെയ്തതായ ആക്ഷേപങ്ങളെ അദ്ദേഹം ശ്രുതിയുക്തികളെ പ്രമാണീകരിച്ചുകൊണ്ടു ബലമായി ഖണ്ഡിച്ചുവെങ്കിലും, വേദകൃത്തായ കൃഷ്ണഭഗവാൻെറയും വേദവ്യാസനായ കൃഷ്ണദ്വൈപായനൻേറയും പ്രേമപൂൎവ്വമായ ഉപദേശത്തെ ധിക്കരിക്കുവാൻ പാടില്ലാത്തതുകൊണ്ട്, രാജ്യത്തെ സന്ത്യജിച്ചു സന്ന്യസിക്കുന്നതിൽനിന്നു തൽകാലം അദ്ദേഹത്തിന്നു പിന്തിരിയേണ്ടിവന്നു. കത്തിക്കാളുന്ന വൈരാഗ്യവഹ്നിക്കു യാതൊരു ക്ഷതിയും കൂടാതെതന്നെ അദ്ദേഹം രാജ്യകാൎയ്യങ്ങളെ നിൎവ്വഹിച്ചുവന്നു.

ഇങ്ങനെ സ്വല്പകാലം കഴിഞ്ഞു. യദുകുലനാശവും പ്രാണപ്രിയനായ ശ്രീകൃഷ്ണചന്ദ്രന്റെ ഇഹലോകത്യാഗവും ശ്രുതിപഥത്തിൽ പ്രവേശിച്ചു. മുമ്പുതന്നെ ജ്വലിതങ്ങളായ അദ്ദേഹത്തിന്റെ വിചാരവൈരാഗ്യങ്ങൾ പൂർവ്വാധികം ജ്വലിച്ചുതുടങ്ങി. കാലമാകുന്ന കാളസർപ്പത്താൽ ഗ്രസിക്കപ്പെടുന്ന ഈ ലോകത്തിന്റെ അസ്ഥിരതയെപ്പററി അദ്ദേഹം അത്യധികം വിചാരമഗ്നനായിത്തീർന്നു. ഇനിയും ഈ ജഗത്തിൽ ജീവിച്ചിരിക്കേണമെന്നുള്ള അദ്ദേഹത്തിന്റെ ആശ അസ്തംഗതമായി. മഹാപ്രസ്ഥാനം വഴിക്ക് ഐഹികവ്യവഹാരങ്ങളെ അവസാനിപ്പിക്കുവാൻ അദ്ദേഹം മനസ്സുകൊണ്ടുറച്ചു. മനസ്സുകൊണ്ടുറയ്ക്കുകമാത്രമല്ല, മഹാപ്രസ്ഥാനത്തിന്നൊരുങ്ങി എഴുന്നീററു പുറപ്പെടുകയും ചെയ്തു. ഭീമപ്രഭൃതികളായ അനുജന്മാരും ദ്രൌപതിയും അദ്ദേഹത്തെ അനുഗമിച്ചു. ഹിമാലയത്തിന്റെ ഹൃദയദേശത്തിൽക്കൂടെ വടക്കോട്ടുവടക്കോട്ട് അവർ പ്രസ്ഥാനംചെയ്തുതുടങ്ങി. നരനാരായണന്മാരുടെ തപഃസ്ഥാനമായ ബദര്യാശ്രമത്തെ അതിലംഘിച്ചുകൊണ്ടു് അവർ മേല്പോട്ടു പ്രയാണംചെയ്തു. "ദ്രൌപദി ഇതാ നിലത്തു പതിച്ചുപോയി" എന്നുള്ള ഭീമവചനത്തെ ശ്രവിച്ചതായ യുധിഷ്ഠിരൻ പിന്നോട്ടുതിരിഞ്ഞു നോക്കാതെയും, തന്റെ ഗതിനിരോധത്തെ ചെയ്യാതെയും, "അർജ്ജുനനിൽ അവൾക്കുള്ള പക്ഷപാതമാണ് അതിനുള്ള ഹേതു" എന്നുമാത്രം പറഞ്ഞുകൊണ്ടു് മുന്നോട്ടുതന്നെ ഗമനംതുടർന്നു. അചിരേണ സഹദേവന്റെ പതനവാർത്തയെ ഭീമസേനൻ അറിയിച്ചു. "തന്നെപ്പോലെ ബുദ്ധിമാൻ വേറാരുമില്ല എന്നുള്ള അഭിമാനമാണ് അവന്റെ പതനഹേതു" എന്നുത്തരംപറഞ്ഞുകൊണ്ടു നിശ്ചിന്തനായി പിന്നേയും മുന്നോട്ടു യാത്രതുടർന്നു. ഇങ്ങനെ ക്രമേണ സർവ്വ സഹോദരന്മാരുടേയും ശരീരപാതംനിമിത്തം അസഹായനായി, ഏകാകിയായിത്തീർന്ന യുധിഷ്ഠിരൻ പാഷാണപൂർണ്ണമായി, ഹിമാവൃതമായി, മഹാവികടമായി, മഹാകൃച്ഛ്രമായി, മനുഷ്യരുടെ സഞ്ചാരംമാത്രമല്ല, പ്രാണിമാത്രത്തിന്റെ സഞ്ചാരംപോലും നിരുദ്ധമായിരിക്കുന്ന ആ ഹിമാദ്രിശൃംഗത്തിൽ പിന്നോട്ടു തിരിഞ്ഞു നോക്കാതെ മുന്നോട്ടുതന്നെ പ്രയാണംചെയ്തുകൊണ്ടിരുന്നു. ധർമ്മാത്മജന്റെ വൈരാഗ്യസമ്പത്തിയെ നോക്കുക! യുധിഷ്ഠിരന്റെ ധൈര്യത്തോടും യുധിഷ്ഠിരന്റെ വീരവ്രതത്തോടും ഉപമിക്കത്തക്ക ഒരു ധൈര്യത്തെയും ഒരു വ്രതത്തെയും പൌരാണികചരിത്രങ്ങളിലൊ ആധുനികചരിത്രങ്ങളിലൊ കാണുക എന്നതു് എത്രയോ ദുർല്ലഭമാകുന്നു. പുണ്യാത്മാവായ യുധിഷ്ഠിരൻ തന്റെ അന്ത്യകാലത്തിൽ ഇത്രയും വൈരാഗ്യപൂർവ്വം, ഇത്രയും ധീരതയോടെ പുരോഗമനം ചെയ്ത പുരാണപ്രസിദ്ധമായ ആ മഹാപ്രസ്ഥാനമാർഗ്ഗത്തെ ഇനിയും നമുക്ക് അനുഗമനം ചെയ്യാം.

ലക്ഷ്മീവനത്തിൽനിന്നു ദുർഗ്ഗമമായ പ്രസ്തരമാർഗ്ഗത്തിൽക്കൂടെ നാലഞ്ചു നാഴിക ദൂരം മേലോട്ടു ചെന്നാൽ, അവിടെ "ചക്രതീർത്ഥം" എന്നുപേരായി

ചക്രാകൃതിയിലുള്ള അതിമഞ്ജുളമായ ഒരു ചെറിയ സരസ്സ് ഉപലഭിക്കുന്നു. അവിടെനിന്നു പിന്നേയും ഒന്നുരണ്ടു നാഴിക മേലോട്ടു സഞ്ചരിച്ചാൽ, അവിടെ "സത്യപഥം" എന്നു പ്രസിദ്ധമായ സരസ്സും, അവിടെനിന്നും ഉപരിയായി സൂര്യകുണ്ഡം, ചന്ദ്രകുണ്ഡം മുതലായി പലേ കുണ്ഡങ്ങളും സ്ഥിതിചെയ്യുന്നു. നിരാവരണമായ ശുദ്ധബ്രഹ്മമെന്നപോലെ സ്വയം പ്രകാശമായി, ധവളധവളമായ ഹിമസംഹതികളാൽ ആച്ഛന്നമായി ഇരുപത്തിമൂവായിരത്തിലധികം അടി ഉയരത്തിൽ വർത്തിക്കുന്ന പർവ്വതങ്ങളുടെ മദ്ധ്യത്തിൽ വിശാലമായ ഹിമക്കട്ടികളാലും, പാഷാണസഞ്ചയങ്ങളാലും മൂടപ്പെട്ടുകൊണ്ടുള്ള ഹൃദയാവർജ്ജകമായ ഒരു മൈതാനത്തിലാകുന്നു ഈ സരസ്സും കുണ്ഡങ്ങളും സ്ഥിതിചെയ്യുന്നതു്. ഈ കുണ്ഡങ്ങളിൽനിന്നു പിന്നെയും കുറേദൂരം ഹിമക്കട്ടികളിൽക്കൂടെ മേലോട്ടു് ആരോഹണം ചെയ്താൽ, അവിടെ "സ്വർഗ്ഗാരോഹണി" എന്നു് ഇതിഹാസപ്രസിദ്ധമായ സ്ഥാനം സംപ്രാപ്തമാകുന്നു. മഹാപ്രസ്ഥാനവ്രതത്തെ ധാരണംചെയ്തു ശരീരചിന്തയെ പരിത്യജിച്ചു മുന്നോട്ടുതന്നെ പദന്യാസം ചെയ്യുന്ന പരമധീരനായ പാണ്ഡുപുത്രൻ നിഷ്പ്രയാസംതന്നെ അങ്ങോട്ടും അധിരോഹണം ചെയ്തിരിക്കാമെങ്കിലും, നാലുപാടും അതിഭയാനകമായി, എന്നെന്നേക്കുമുറകാതെ പരന്നുയർന്നുകിടക്കുന്ന ഹിമസംഹതികളിൽക്കൂടെ ദുസ്സഹമായ ശൈത്യത്തിൽ മേലോട്ടു കയറുക എന്നതു സാധാരണന്മാർക്കു് അശക്യംതന്നെ. സ്വർഗ്ഗേച്ഛുക്കളായ ജനങ്ങൾ മുൻകാലങ്ങളിൽ അതികൃച്ഛ്രന്ന ഈ പ്രദേശത്തിൽ സഞ്ചരിച്ചു് ഇവിടെ ശരീരത്യാഗം ചെയ്യുക പതിവായിരുന്നുവത്രേ.

പിന്നെ സ്വർഗ്ഗമെന്നും, സ്വർഗ്ഗാരോഹണമെന്നും, യുധിഷ്ഠിരൻ സശരീരനായി സ്വർഗ്ഗത്തിലേക്കു് എഴുന്നെള്ളി എന്നും, സ്വർഗ്ഗാരോഹണി സ്വർഗ്ഗത്തിലേക്കു കയറുവാനുള്ള സോപാനമെന്നും, സ്വർഗ്ഗാരോഹണിയെ ചെന്നു ദർശനംചെയ്യുന്നതു മഹാപുണ്യജനകമെന്നും, അവിടെ ചെന്നു മരിക്കുന്നതു സ്വർഗ്ഗപ്രാപകമെന്നും മററുമുള്ള പഴമക്കാരുടെ പുരാണവാർത്തകളെ ഇന്നത്തെ ശിക്ഷിതന്മാർ നിരർത്ഥകമായ വെറും കല്പനകളെന്നോ, അഥവാ മൂർഖപ്രലാപങ്ങളെന്നോ, ആക്ഷേപിക്കുമെങ്കിൽ, അവരും ഈ ദിവ്യസ്ഥാനത്തിന്റെ അന്യാദൃശമായ ദൃശ്യസൌന്ദര്യസന്ദോഹത്തെ നിഷേധിക്കുന്നതല്ല. പ്രത്യക്ഷമായി ഗ്രഹിക്കാവുന്ന വിഷയങ്ങളെ തർക്കകൌശലമാകട്ടെ അശ്രദ്ധയാകട്ടെ, നിഷേധിക്കുന്നതെങ്ങനെ? സൂര്യപ്രകാശം നിമിത്തം രജതഗിരികളെപ്പോലെയോ, കനകഗിരികളെപ്പോലെയോ പ്രകാശിക്കുന്ന അനേകം പർവ്വതങ്ങളുടെ കാന്തിപ്രസരവും, പീരങ്കിവെടിയുടെ ശബ്ദംപോലെ പർവ്വതശിഖരങ്ങളിൽനിന്നു ഹിമക്കട്ടികൾ ഇടിഞ്ഞു വീണുകൊണ്ടിരിക്കുന്ന ഭയാനകശബ്ദവും പ്രസ്തുത മൈതാനത്തെ ഒരു വിചിത്രഭൂമിയാക്കി ഏതൊരു യാത്രികന്റെയും—ശ്രദ്ധാലുവിന്റെയും അശ്രദ്ധാലുവിന്റെയും—മനസ്സിനെ ഹഠാൽ വിസ്മയഭരിതമാക്കിത്തീർക്കുന്നു. ഈശ്വരീ

യമായ അഖണ്ഡവിഭൂതിയുടെ നൃത്തരംഗമായ ആ സ്ഥാനത്തിന്റെ ദർശനത്തിൽ എന്റെ മനസ്സാകട്ടെ ആനന്ദം കൊണ്ടു നൃത്തം ചെയ്തിരുന്നു. ഈശ്വരീയമഹിമയുടെ വിസ്താരത്തെ നോക്കി നോക്കി മനം മത്തോന്മത്തമായിത്തീർന്നിരുന്നു. ഈശ്വരൻ തന്നെ ഇതാ ഹിമസംഹതിയായി പരിലസിക്കുന്നു. ഈശ്വരൻ തന്നെ ഇതാ മനോഹരമായ സരസ്സുകളായും കുണ്ഡങ്ങളായും പരിലസിക്കുന്നു. ഈശ്വരൻ തന്നെ ഇതാ മഹോന്നതമായ പർവതങ്ങളായി മേഘമണ്ഡലത്തെ വിഭേദനം ചെയ്തുകൊണ്ടു പരിലസിക്കുന്നു. ഈശ്വരൻ തന്നെ ഇതാ ശീതമാരുതരൂപത്തിൽ പ്രചണ്ഡമായി വീശിക്കൊണ്ടിരിക്കുന്നു. ഇതാ സ്ഫടികനിർമ്മലമായ നിർഝരരൂപത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്നതും ഈശ്വരൻ തന്നെ. ഈ കാണുന്നതെല്ലാം ഈശ്വരൻതന്നെ! സമഗ്രമായ ഹിമാലയവും ഈശ്വരൻതന്നെ. ഹിമാലയം മാത്രമല്ല, സമഗ്രമായ ഭൂമണ്ഡലവും ഈശ്വരൻതന്നെ സമഗ്രമായ ബ്രഹ്മാണ്ഡവും ഈശ്വരൻ തന്നെ. ഈശ്വരനല്ലാതെ വേറൊരു വസ്തുവില്ല. ഈശ്വരന്റെ സത്തയിൽ സർവ്വവസ്തുക്കളും ജീവിക്കുന്നു. ഈശ്വരന്റെ സൌന്ദര്യത്തിൽ സർവവസ്തുക്കളും സുന്ദരതരങ്ങളായി ശോഭിക്കുന്നു. ഇങ്ങനെ ഹിമത്തിലും ഹിമകൂടത്തിലും, സരസ്സിലും, സരിത്തിലും, കല്ലിലും മണ്ണിലും, കാററിലും വെയിലിലും, സുഖത്തിലും ദുഃഖത്തിലും സർവ്വത്ര പരമാത്മമഹിമയെ സാക്ഷാൽക്കരിച്ചുകൊണ്ടുതന്നെ ഞാൻ ആ ദേവഭൂമിയുടെ അകൃത്രിമമായ സുഷമാവിലാസത്തെ ആസമന്താൽ ആസ്വാദനം ചെയ്തിരുന്നു. ഈ ആസ്വാദനമഹോത്സവത്തെ കുറെ അധികം ദിവസം നീണ്ടുനിറുത്തുവാൻ സാധിക്കാതെ, ഒരുവിധം ഇച്ഛാഭംഗത്തോടുകൂടിയാണ് ഞാനവിടെനിന്ന് ബദരീനാഥത്തിലേക്ക് മടങ്ങിയിരുന്നതു്. കർക്കിടകം, ചിങ്ങം എന്നീ മാസങ്ങളാണ് അവിടേക്കു യാത്രചെയ്യുവാനുള്ള ഉചിതമായ കാലം. എന്റെ യാത്ര മിഥുനമാസത്തിലായിരുന്നതുകൊണ്ടും, മാർഗ്ഗപ്രദർശകനായ സഹചാരി ആരുംതന്നെ ഇല്ലാതിരുന്നതുകൊണ്ടും, അധികമായി മുന്നോട്ടുചെല്ലുവാൻ സാധിക്കാതെ, സ്വർഗ്ഗാരോഹണി മുതലായ സ്ഥാനങ്ങളെ കുറെ ദൂരെ നിന്നുകൊണ്ടാണ് ഞാൻ ദർശനം ചെയ്തിരുന്നതു്. ധന്യധന്യമായ സ്വർഗ്ഗാരോഹണിയും ധന്യധന്യമായ ധർമ്മപുത്രന്റെ വീരചരിതവും ജഗത്തിൽ ആചന്ദ്രതാരം വിജയിക്കട്ടെ.

ഹൃഷീകേശത്തിൽനിന്നു ബദരീനാഥത്തിലേക്ക് ഒരുനൂററിയറുപത്തേഴു നാഴിക ദൂരമാകുന്നു. കേദാരനാഥത്തിൽനിന്നാകട്ടെ സുമാറ് ഒരുനൂററിപതിനഞ്ചു നാഴികയേ ദൂരമുള്ളു. ഹിമാച്ഛന്നമായ ഒരേ പർവ്വതനിരയിൽ കേദാരബദരികൾ അടുത്തടുത്തായി സ്ഥിതിചെയ്യുന്നുവെങ്കിലും ഉയർന്ന ആ ഹിമപർവ്വതധാരയിൽക്കൂടെ ഗമിക്കുക എന്നതു മനുഷ്യവർഗ്ഗത്താൽ അശക്യമായതുകൊണ്ടു്, വളരെ വളഞ്ഞു ദീർഘമായ താണമാർഗ്ഗത്തൂടെ ജനങ്ങൾ സഞ്ചരിക്കുന്നു. വിശ്വനാഥപുരിയായ ഗുപ്തകാശി, ബാണാസുരന്റെ രാജധാനിയായി, "ഉഷാനിരുദ്ധം"

നടന്നതായ ഉഖിമഠം, ദശമുഖൻെറ തപഃസ്ഥാനമായ തുംഗനാഥം, ഇതുകൾ കേദാരനാഥത്തിന്ന സമീപത്തായി മദ്ധ്യേമാർഗ്ഗം ഉപലഭിക്കുന്ന വിശിഷ്ടസ്ഥാനങ്ങളാകുന്നു. കേദാരനാഥത്തിലെ പൂജകന്മാർ നിവസിച്ചുവരുന്ന ഉഖിമഠവും ശങ്കരാചാര്യരാൽ സ്ഥാപിതമാണെന്ന് ഐതിഹ്യംവഴിക്കു വിശ്വസിച്ചുവരുന്നു. പന്തീരായിരം അടി ഉയരത്തിൽ വർത്തിക്കുന്ന തുംഗനാഥപർവ്വതം കസ്തൂരിമൃഗങ്ങളാലും മൊനാൽപക്ഷികളാലും അലംകൃതമായ രമ്യവിപിനങ്ങളാൽ വിചിത്രിതമായി വിരാജിക്കുന്നു.

ഹൃഷീകേശത്തിൽനിന്നാകട്ടെ, രമണീയതരമായ വിപിനാന്തരങ്ങളിൽക്കൂടെ, മഹാഭാഗയായ ഭാഗീരഥിയുടെ തടത്തിൽക്കൂടെ മാർഗ്ഗം മേലോട്ടുചെല്ലുന്നു. "പഞ്ചപ്രയാഗം" എന്ന പ്രസിദ്ധമായ അഞ്ചു പ്രയാഗങ്ങൾ ബദരീമാർഗ്ഗത്തിൽ സംപ്രാപ്തമാകുന്നു. ദേവപ്രയാഗം, രുദ്രപ്രയാഗം, കർണ്ണപ്രയാഗം, നന്ദപ്രയാഗം, വിഷ്ണുപ്രയാഗം എന്നുപേരായ ഈ അഞ്ചു പ്രയാഗങ്ങളും എത്രയോ വിശിഷ്ടങ്ങളായ തീർത്ഥസ്ഥാനങ്ങളായി ഗണിക്കപ്പെട്ടിരിക്കുന്നു. ഹൃഷീകേശത്തിൽനിന്നു ബദരിയിലേക്കു യാത്രചെയ്യുന്ന ഒരു യാത്രികന്നു മാർഗ്ഗത്തിൽ ആദ്യമായി ഉപലഭിക്കുന്നതു് നാല്പതു നാഴിക ദൂരത്തിൽ വർത്തിക്കുന്ന ദേവപ്രയാഗമാകുന്നു. ഗംഗോത്രിയിൽനിന്നു പുറപ്പെട്ടുവരുന്ന ഭാഗീരഥീഗംഗയിൽ ബദരീനാഥത്തിൽക്കൂടെ പ്രവഹിച്ചുവരുന്ന അളകനന്ദ സംഗമിക്കുന്ന പുണ്യസ്ഥാനമാകുന്നു ഇതു്. ശ്രീരാമചന്ദ്രൻ തൻെറ വാർദ്ധക്യത്തിൽ രണ്ടു ഗംഗകളുടെ സംഗമസ്ഥാനത്തിൽ വന്നിരുന്നു തപം ചെയ്തിരുന്നതിൻെറ സ്മാരകമായി, ഇവിടെ ശ്രീരാമമന്ദിരം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. പുരാണപ്രസിദ്ധനായ കണ്വമഹർഷിയുടെ പരിശുദ്ധമായ ആശ്രമവും ഇവിടെയായിരുന്നുവെന്നു പറയപ്പെടുന്നു. നിബിഡമായ പർവ്വതനിരകളുടെ ഇടയിൽക്കൂടെ അവയെ വിഭേദനം ചെയ്തുകൊണ്ടെന്നപോലെ ഉന്തിത്തള്ളി ഇടിച്ചുതകർത്ത്, ഇരച്ചു ശബ്ദായമാനമായി അതിശക്തിയോടെ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഈ രണ്ടു തീർത്ഥനദികളുടെ സംഗമം അതിൻെറ അനല്പമായ ദൃശ്യവൈചിത്ര്യം നിമിത്തം യാത്രികന്മാരെ മോഹിതന്മാരാക്കിത്തീർക്കുന്നു. പരമേശ്വരപ്രീതി തീർത്ഥസേവയുടെ അദൃഷ്ടഫലമെങ്കിൽ താൽക്കാലികമായ ഹൃദയാഹ്ലാദം അതിൻെറ ദൃഷ്ടഫലമായി ഇവിടെ ഉടനടി സംപ്രാപ്തമാകുന്നു. ഇവിടെനിന്നു ഭാഗീരഥിയുടെ പുണ്യതീരത്തിൽക്കൂടെ ഗംഗോത്രിയിലേക്കും, അളകനന്ദയുടെ തടത്തിൽക്കൂടെ ബദരികാശ്രമത്തിലേക്കും മാർഗ്ഗം ചെല്ലുന്നു. ദേവപ്രയാഗത്തിൽനിന്ന് ഇരുപതുനാഴിക ദൂരത്തിൽ "ശ്രീനഗരം" എന്ന പേരായ ഒരു ചെറിയ നഗരം സ്ഥിതിചെയ്യുന്നു. ഇവിടെനിന്നു പിന്നേയും ഇരുപതുനാഴിക കിഴക്കുവടക്കായി കേദാരത്തിൽനിന്നു പുറപ്പെടുന്ന മന്ദാകിനീനദി അളകനന്ദയിൽ വന്നു സംയോജിക്കുന്ന രുദ്രപ്രയാഗവും, അവിടെനിന്നു പതിനെട്ടുനാഴിക ദൂരത്തിൽ പിണ്ഡരാനദിയുടെയും, അളകയുടെയും സംഗമ

സ്ഥാനമായ കർണ്ണപ്രയാഗവും സ്ഥിതിചെയ്യുന്നു. പ്രകൃതിദേവിയുടെ വിലാസഭൂമികളായ ഈ രണ്ടു സ്ഥാനങ്ങളും വിലാസരസികന്മാരുടെ ചിത്തത്തെ അത്യധികം വികസിപ്പിക്കാതിരിക്കയില്ല. പച്ച നിറം പൂണ്ട പർവ്വതപാർശ്വങ്ങളിൽക്കൂടെ അളകനന്ദയുടെ പ്രേമഭരിതമായ പ്രണവഗാനത്തെ കേട്ടുകേട്ടു, പിന്നെയും കുറേദൂരം സഞ്ചരിച്ചാൽ, അവിടെ നന്ദപ്രയാഗവും, അവിടെനിന്നു രണ്ടുമൂന്നു ദിവസത്തെ പ്രയാണംകൊണ്ടു വിഷ്ണുപ്രയാഗവും ഉപലബ്ധമാകുന്നു. വിഷ്ണുപ്രയാഗത്തിന്റെ സമീപത്തായി പ്രസിദ്ധമായ ജ്യോതിർമ്മഠം സ്ഥിതിചെയ്യുന്നു. ജ്യോതിർമ്മഠം ശ്രീശങ്കരപാദങ്ങളാൽ പ്രതിഷ്ഠാപിതമാണെന്നുള്ളതു സുപ്രസിദ്ധമാണ്. അദ്ദേഹത്തിന്റെ ശിഷ്യവര്യന്മാരിൽ ഒരാളായ ത്രോടകാചാര്യനായിരുന്നു അവിടുത്തെ ആദ്യത്തെ ആചാര്യനായി അഭിഷേകം ചെയ്യപ്പെട്ടിരുന്നതെന്നുള്ളതും സുവിദിതമാണ്. ആറുമാസം ഇവിടെ നിവസിച്ചുകൊണ്ടാണ് ബദരീനാഥമൂർത്തിയെ നമ്മുടെ നമ്പൂതിരി പൂജ ചെയ്തു വരുന്നതു്. ഇവിടെനിന്നു പതിനേഴായിരം അടി ഉയരമുള്ള "നീതി" പാസ്സിനെ അതിക്രമിച്ചുകൊണ്ടു് ഒരു മാർഗ്ഗം തിബത്തിലേക്കു പോകുന്നു. ഈ നീതിപാസ്സിന്റെ സമീപത്താണ് മൃതസഞ്ജീവിനി തുടങ്ങിയ ദിവ്യൌഷധങ്ങളുടെ വിളനിലമായി രാമായണപ്രസിദ്ധമായ "ദ്രോണഗിരി" എന്ന ഹിമാലയത്തിന്റെ ഉച്ചകൊടുമുടി സ്ഥിതിചെയ്യുന്നതു്. ജ്യോതിർമ്മഠത്തിൽനിന്നു പതിനെട്ടുനാഴിക വടക്കായി ബദരീപുരി വിജയിക്കുന്നു. ഇവിടെനിന്നു മേലോട്ടുള്ള അതിഗംഭീരങ്ങളായ ശിലാപർവ്വതങ്ങളും, അവയെ ഭേദിച്ചുകൊണ്ടു് ഗംഭീരസ്വരത്തിൽ താഴോട്ടു കുതിച്ചുചാടി പ്രവഹിച്ചുകൊണ്ടിരിക്കുന്ന അളകനന്ദയും ഏതൊരു ദ്രഷ്ടാവിനേയും ആശ്ചര്യഭരിതനാക്കാതിരിക്കയില്ല. അത്യുത്തുംഗമായി, നിബിഡമായി, നിരന്തരമായികിടക്കുന്ന കഠിനതരങ്ങളായ പാഷാണപർവ്വതങ്ങളിൽ അളകനന്ദയ്ക്കു താഴോട്ടിറങ്ങിവരുവാൻ ഛിദ്രം എങ്ങനെ ലഭിച്ചുവെന്നുള്ളതു ഭൂതത്ത്വനിരൂപകന്മാർക്കു വിചാരം ചെയ്യുവാനുള്ള ഒരു വിഷയമാകുന്നു. ഇങ്ങനെ പല നദികളും അത്യന്തഗംഭീരങ്ങളായി, അവിദാര്യങ്ങളായ ശിലോച്ചയങ്ങളുടെ ഇടയിൽ കൃശാവകാശമായ ഛിദ്രങ്ങളിൽക്കൂടെ താണു കുനിഞ്ഞു താഴോട്ടിറങ്ങിവരുന്ന വിചിത്രതരമായ കാഴ്ച ഹിമാലയത്തിൽ പലേടത്തും കാണാവുന്നതാണ്.

ഇങ്ങനെ ഹൃഷീകേശത്തിൽനിന്നു ഹിമാദ്രിശിഖരത്തിൽ വിരാജിക്കുന്ന ഗംഗോത്രി, കേദാരം, ബദരി എന്നീ ധാമങ്ങളിലേക്കു സഞ്ചരിക്കുന്ന ഒരു യാത്രികന്ന് തീർത്ഥാടനവ്യാജേന, എത്രയോ രമ്യവും പവിത്രവുമായ ഒരു ഭൂവിഭാഗത്തിന്റെ ദർശനം സിദ്ധമാകുന്നു. കേദാരഖണ്ഡം എന്നു പുരാണങ്ങളിൽ കീർത്തിക്കപ്പെട്ടിരിക്കുന്ന ഹിമഗിരിയുടെ ഈ പ്രദേശങ്ങൾ മനോഹാരിയായ പ്രകൃതിരമ്യതകൊണ്ടും, നിരുപദ്രവമായ ശാന്തി മഹിമകൊണ്ടും, ഗംഗ, അളകനന്ദ, എന്നീ സുരനദികളുടെ സതതപ്രവാഹംകൊണ്ടും ലോകത്തിൽ അദ്വിതീയമായിത്തന്നെ ശോഭിക്കുന്നു.

"ഗംഗാദ്വാരോത്തരം വിപ്ര! സ്വർഗ്ഗഭൂമിഃസ്മൃതാ ബുധൈഃ
അന്യത്ര പൃഥിവീപ്രോക്താ ഗംഗാദ്വാരോത്തരം വിനാ"

"ഹരിദ്വാരത്തിൽനിന്നു വടക്കുള്ള പ്രദേശങ്ങളെ സ്വർഗ്ഗഭൂമിയെന്നു വിദ്വാന്മാർ ആഖ്യാനം ചെയ്യുന്നു. ആ പ്രദേശങ്ങളെ ഒഴിച്ചു മററുള്ള പ്രദേശങ്ങൾ പൃഥിവിയെന്നും അവരാൽ പ്രവചിക്കപ്പെട്ടിരിക്കുന്നു."

എന്നും മററും പൌരാണികന്മാർ ഈ ഭൂമിയെ പ്രശംസിച്ചിരിക്കുന്നു.

## ബദരീനാഥം

## III

ഹിമാലയത്തിലെ പവിത്രമായ പലേ ഉച്ചശിഖരങ്ങളിലും പലപ്പോഴും ഞാൻ ചെന്നു നിവസിക്കാറുണ്ട്. ജഗത്തിനെ വിസ്മരിച്ചു പരമാത്മവിചാരത്തിൽ നിമജ്ജനം ചെയ്യുകയല്ലാതെ, ചിത്തം വേറൊന്നിൽ പ്രവർത്തിക്കുക എന്നതു് ആ പ്രദേശങ്ങളിൽ പതിവില്ല. എന്നാൽ ബദരികാശ്രമത്തിൽ എന്റെ ചിത്തം കേരളഭൂമിയെ അധികമായി ഓർക്കുന്നു. എന്റെ മാതൃഭൂമിയെപ്പററിയ പലേ ചിന്താതരംഗങ്ങളും എന്റെ ഹൃദയത്തിൽ ഉദിച്ചുയരുന്നു. എന്റെ മാതൃഭൂമിയുടെ മാഹാത്മ്യത്തെ ഓർത്തോർത്തു് എന്റെ മനസ്സു പലപ്പോഴും പ്രഫുല്ലിതമായിത്തീരുന്നു. ബദരീപുരിയുടെ ഇന്നത്തെ മഹത്ത്വം നമ്മുടെ കേരളഭൂമിയുടെ മഹത്ത്വമാണെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. നമ്മുടെ ശങ്കരൻ—കർമ്മസന്ന്യാസിയെങ്കിലും കർമ്മവീരനായിരുന്ന നമ്മുടെ ശങ്കരൻ—ഇവിടെ വന്നു് അന്നുള്ള ബുദ്ധവിഗ്രഹത്തെ നീക്കി നാരായണവിഗ്രഹത്തെ പ്രതിഷ്ഠിച്ചു. മന്ദിരത്തിന്റെ നിലനില്പിന്നു വേണ്ടുന്ന കെട്ടും മട്ടും അടക്കം ആചാരവുമൊക്കെ നിർബ്ബന്ധമായി നിബന്ധിച്ചിരുന്നില്ലെങ്കിൽ, ഇത്രയും പവിത്രമായ ബദരീനാഥം ഹിന്ദുക്കളായ നമുക്കു നഷ്ടപ്രായമാകുമായിരുന്നു. ശങ്കരൻ നമ്മുടെ കേരളീയനായിരുന്നു. ശങ്കരന്റെ മാഹാത്മ്യം ഇന്നത്തെ കേരളീയർ നല്ലപോലെ അറിയുന്നില്ലെങ്കിൽ, അതിന്നുള്ള ഹേതു അവരുടെ ദുർഭാഗ്യമല്ലാതെ, അദ്ദേഹത്തിന്റെ മഹത്ത്വവൈരള്യമല്ല. പാക്കനാരെപ്പോലുള്ള ജ്ഞാനികളും, വില്വമംഗലത്തെപ്പോലുള്ള ഭക്തന്മാരും, ശങ്കരനെപ്പോലുള്ള ആചാര്യന്മാരും ഏതൊരു ഭൂമിയിൽ ജനിച്ചു വളർന്നുവോ, ധന്യധന്യയായ ആ ഭൂമിയുടെ മഹിമയെപ്പററി എന്തു പറയേണ്ടു? പാക്കനാരും വില്വമംഗലവും സ്വദേശത്തിൽ മാത്രമേ അറിയപ്പെടുന്നുള്ളുവെങ്കിൽ, ശ്രീശങ്കരന്റെ നാമം ആസേതുഹിമാചലം മാത്രമല്ല, ഭൂമണ്ഡലം മുഴുവനും സംപൂജിതമാകുന്നു. ഹേ മാതൃഭൂവേ! ഇത്രയും ഉച്ചവും നിഗൂഢവുമായ ഹിമഗിരിശിഖരത്തിലും, നിസ്തുലമായി പരമപൂജ്യമായ അദ്ധ്യാത്മ

ചരിത്രത്തോടുകൂടി മഹാമഹിമശാലിനിയായി വിജയിക്കുന്ന നിന്നെ വിസ്മരിക്കുവാൻ ഞാൻ ശക്തനാകുന്നില്ല. സ്വമാഹാത്മ്യഗർവ്വിതയെന്നപോലെ നീ, രിക്തമായി ശാന്തമായ എൻെറ ഹൃദയപീഠത്തിൽ നിർഭയം, നിസ്സംകോചം ആരോഹണം ചെയ്യുന്നു.

ബദരീശമന്ദിരത്തിൻെറ നടയ്ക്കൽ ചെന്നിരുന്ന് പുറത്തേക്കുനോക്കാതെ അകത്തുതന്നെ ശ്രീനാരായണമൂർത്തിയെ ദർശിച്ചുകൊണ്ടും, അവിടെ പൂജചെയ്യുന്ന നമ്മുടെ നമ്പൂതിരിപ്രവരനുമായി നമ്മുടെ മലയാളഭാഷയിൽ സംഭാഷണം ചെയ്തുകൊണ്ടുമുള്ള ആ സ്ഥിതി എന്നെ വില്വാദ്രിനാഥനേയും ഗുരുപവനപുരാധീശനേയും ഓർമ്മിപ്പിക്കുന്നു. ഹിമാദ്രിശിഖരത്തിൽ നമ്മുടെ കേരളീയമന്ദിരങ്ങളിലെന്നപോലെ, ഒരു നമ്പൂതിരി പൂജ ചെയ്യുക എന്നതും ശങ്കരൻെറ മാഹാത്മ്യമല്ലയോ? ശങ്കരൻെറ മാഹാത്മ്യമാകട്ടെ ശങ്കരൻെറ മാതാവായ കേരളഭൂമിയുടെ മാഹാത്മ്യംതന്നെ! ഇങ്ങനെ കേരളഭൂദേവിയുടെ കീർത്തിസ്തംഭം ഹിമഗിരിയുടെ പതിനോരായിരം അടി ഉയരത്തിൽ വിരാജിക്കുന്ന മഹോന്നതമായ ശിഖരദേശത്തിലും വിജയിക്കുന്നുണ്ടെന്നുള്ള കഥ കേരളീയരിൽ അധികംപേക്കും അറിവുണ്ടോ എന്നുതന്നെ ഞാൻ സംശയിക്കുന്നു. കേരളീയരേ! നമ്മുടെ മാതൃഭൂമിയിൽ പണ്ടുണ്ടായിരുന്ന ഓരോ മഹാപുരുഷന്മാരേയും നിങ്ങൾ ദിനംപ്രതി സ്മരിക്കുവിൻ! തദ്വാരാ നമ്മുടെ മാതൃഭൂമിക്കുണ്ടായിരുന്ന ഇതരദേശദുർല്ലഭമായ അദ്ധ്യാത്മസമ്പത്തിയെപ്പററി നിങ്ങൾ അഭിമാനിക്കുവിൻ! ഇത്രയും അദ്ധ്യാത്മസമ്പന്നമായിരുന്ന ഒരു ഭൂമിയിലാണ് തങ്ങളുടെ ജനനമെന്നു നിങ്ങൾ വിചാരം ചെയ്യുവിൻ! ഇന്നു കേരളീയർ തീർച്ചയായും അദ്ധ്യാത്മദരിദ്രന്മാരാകുന്നു. പരമേശ്വരഭക്തിയാകട്ടെ, ആത്മവിചാരോന്മുഖതയാകട്ടെ ഇന്ന് അവരിൽ അധികംപേർക്കുമില്ല. ആത്മജ്ഞാനമില്ലാത്ത മനുഷ്യജീവിതം മനുഷ്യജീവിതമാകുന്നില്ല. ആത്മജ്ഞാനംകൂടാതെ പരമശാന്തിയും പരമസുഖവുമുണ്ടാകുന്നതല്ല. ആത്മജ്ഞാനമുണ്ടാകുന്നതുവരെ സർവ്വരും തൃഷ്ണാവശഗരും, അതു നിമിത്തം പരമദരിദ്രന്മാരും പരമദുഃഖിതന്മാരും തന്നെ. അതുകൊണ്ടു നിങ്ങൾ ആത്മബോധത്തെ സമ്പാദിക്കുവിൻ! ആത്മജ്ഞാനം വഴിക്കല്ലാതെ ആത്മബലമാകട്ടെ, ആത്മബലം മൂലമല്ലാതെ സർവ്വപ്രാണിസഹജമായ ദൌർബല്യങ്ങളുടെ നാശമാകട്ടെ സംഭവിക്കുന്നതല്ല. Soul Force—ആത്മബലം എന്നുള്ള ശബ്ദം ഇക്കാലത്തു് നാലുപാടും മാറെറാലികൊള്ളുന്നുണ്ടെങ്കിലും, ആ ആത്മബലം എങ്ങനെ ഉണ്ടാകുന്നുവെന്ന് ജനങ്ങൾ വിചാരം ചെയ്യുന്നില്ല. ആത്മബലം ആത്മജ്ഞാനം കൂടാതെ ഒരിക്കലും ഉണ്ടാകുന്നതല്ല. ആത്മജ്ഞാനമെന്നതു സന്ന്യാസം ചെയ്തു ബദര്യാശ്രമത്തിലൊ മററൊ ഏകാന്തമായി നിവസിക്കുന്ന എന്നെപ്പോലുള്ള വക്കാണെന്നു വല്ലവരും ധരിച്ചിട്ടുണ്ടെങ്കിൽ, അതു ശരിയല്ല. ആത്മവിചാരം ഏതു ആശ്രമക്കാക്കും ഏതു പ്രവൃത്തി ചെയ്യുന്നവക്കുമാവാം. ആത്മാവുമാത്രം സത്യമെന്നും അനാത്മപദാത്ഥ

ങ്ങളെല്ലാം അസത്യമെന്നുമുള്ള നിശ്ചയമാണ് ആത്മജ്ഞാനം. ഈ നിശ്ചയം ഒരു ഗൃഹസ്ഥന്നും, ഒരു ബ്രഹ്മചാരിക്കും, ഒരു കർഷകന്നും, ഒരു ന്യായാധിപതിക്കും ആർക്കും ആവാം. ആത്മനിശ്ചയത്തോടുകൂടിത്തന്നെ കളത്രപോഷണവും, കേദാരകർഷണവും ചെയ്യുന്നതിൽ യാതൊരനുപപത്തിയുമില്ല. രാഷ്ട്രീയം, സാമുദായികം, ധാർമ്മികം മുതലായ സർവ്വ വ്യവഹാരങ്ങളും ആത്മജ്ഞാനത്തോടുകൂടി ചെയ്യുവിൻ! ആത്മബലത്തോടുകൂടിയ ഒരുവന്റെ കർമ്മം അജ്ഞാനിയുടെ കർമ്മത്തേക്കാൾ പ്രബലതരവും, ലോകക്ഷേമത്തിന്ന് അത്യന്തമുപയോഗിയുമായിത്തീരുന്നതാണ്. അതുകൊണ്ട് നിങ്ങൾ അവരവരുടെ ഗൃഹത്തിൽ ഇരുന്നുകൊണ്ടുതന്നെ അവരവരുടെ പ്രവൃത്തികൾ ചെയ്തുകൊണ്ടുതന്നെ, അനാത്മാവിൽനിന്ന് ആത്മാവിനെ വിവേചിച്ചറിഞ്ഞു് അദ്ധ്യാത്മസമ്പന്നവും ധീരധീരവുമായ ഒരു തൃപ്തജീവിതത്തെ സമ്പാദിക്കുവിൻ! നമ്മുടെ കേരളഭൂമിയുടെ പുരാതനമായ അദ്ധ്യാത്മകീർത്തിയെ പുനരുദ്ധരിക്കുവിൻ! അച്ഛേദ്യവും അദാഹ്യവുമായ ആത്മവസ്തുവാണു ഞാനെന്നുള്ള ദൃഢനിശ്ചയത്തെയും, തജ്ജന്യമായി ഹിരണ്യഗർഭനെപ്പോലും തൃണീകരിക്കുന്ന ആത്മബലത്തെയും സമ്പാദിച്ച്, ലോകഹിതത്തെമാത്രം പുരസ്കരിച്ചുകൊണ്ട് സ്വകർമ്മങ്ങളെ നിഷ്കാമമായി അനുഷ്ഠിച്ചു, സ്വജീവിതത്തെ ഋഷിജീവിതമാക്കി ആനന്ദിക്കുവിൻ എന്നുമാത്രമാണ് തൽകാലം ഞാൻ ബദരികാശ്രമത്തിൽ ഇരുന്നുകൊണ്ടു സംക്ഷിപ്തമായി എന്റെ കേരളീയസഹോദരന്മാരോടുപദേശിക്കുന്നതു്.

ഇവിടെ ഇരുന്നുകൊണ്ടു ലേഖനമെഴുതുവാൻ എനിക്കു സമയമോ സൌകര്യമോ ഇല്ലെന്നിരിക്കിലും, ഏതോ ഒരു ശക്തി, അതായതു് എന്റെ മാതൃഭൂമിയിൽ എനിക്കുള്ള ഗാഢപ്രേമം എന്റെ ഉള്ളിൽ ഇരുന്നുകൊണ്ടു് വല്ലതും പ്രവർത്തിക്കുവാൻ എന്നെ പ്രബലമായി പ്രേരിപ്പിക്കുന്നതുകൊണ്ടു്, ഇത്രയുമെഴുതുവാനിടയായി എന്നേയുള്ളു.

## ബദരീനാഥം

## IV

വസുധാരയെന്നതു ബദരീനാഥത്തിൽനിന്ന് ആറു നാഴിക മുകളിലാണ്. രേണക്രൂടപർവ്വതത്തിന്റെ മുകളിൽനിന്ന് അനവരതമൊഴുകിക്കൊണ്ടിരിക്കുന്ന ജലധാരകളാണു വസുധാരയെന്നു മുഖ്യമായി പറയപ്പെടുന്നതു്. എന്നാൽ ലക്ഷണാവൃത്തിവഴിക്കു് ഈ ജലധാരയുടെ നികടവർത്തിയായ പ്രദേശത്തിന്നും വസുധാരയെന്നു വ്യപദേശം സംഭവിച്ചിരിക്കുന്നു. അഷ്ടവസുക്കൾ ഈ ധാരയുടെ സമീപത്തിരുന്നു തപംചെയ്തിരുന്നതുകൊണ്ടാണ് ഇതിന്നു വസുധാരയെന്നു പേരുണ്ടാ

യതെന്നു പൌരാണികന്മാർ കല്പിച്ചിരിക്കുന്നു. യുധിഷ്ഠിരൻെറ സ്വർഗ്ഗഗമന ദ്വാരമായ "സ്വർഗ്ഗാരോഹണി" എന്ന പുണ്യസ്ഥാനവും ഇവിടെനിന്നു് അധികം ദൂരത്തല്ല. നാരായണപർവ്വതം, രേണുകൂടപർവ്വതം, കുബേരപർവ്വതം എന്നീ വിപുലശൈലങ്ങളുടെ മദ്ധ്യഭാഗത്തിൽ വിജയിക്കുന്ന ഈ മൈതാനത്തിൻെറ മാഹാത്മ്യത്തെയും ഏകാന്തമഞ്ജുളതയേയും ഹാ! എങ്ങനെ വർണ്ണിക്കേണ്ടു?

ഇന്നു് കർക്കിടകസംക്രാന്തിയാണു് ഇവിടെ വസുധാരയിൽ ഞാൻ നിവസിക്കുന്ന ഗുഹയുടെ സമീപവാസിയായ ഒരു ആട്ടിടയൻ സുഹൃത്തിൻെറ അന്നുവരെ പതിവില്ലാത്ത പ്രാതഃസ്നാനവും കുറിതൊടലുമാണു് എന്നിൽ കർക്കിടകസംക്രാന്തിയുടെ ബോധത്തെ ഉദ്ബോധനം ചെയ്തതു്. സംക്രാന്തിയെ നമ്മുടെ കേരളദേശത്തിലെന്നപോലെ ഹിമഗിരിശിഖരത്തിലും കൊണ്ടാടുന്നു. നോക്കുക! നമ്മുടെ മാതൃഭൂമിയായ ഭാരതഭൂമിയുടെ ദൃഢബദ്ധമായ സാമുദായികഘടന കന്യാകുമാരിയിലും ഹിമാലയത്തിലും ഒരുപോലെ സംക്രാന്തിയെ ഉത്സവദിനമായി മാനിക്കുന്നു. പുലർകാലെ കുളിക്കുന്നു. ശുഭ്രവസ്ത്രങ്ങൾ ധരിക്കുന്നു. മിഷ്ടാന്നങ്ങളേയും മാംസത്തേയും നിഷ്പാദനംചെയ്തു ദേവതകളെ ആരാധിക്കുന്നു. അവയെ ആഹരിച്ചു സ്വയം ആനന്ദിക്കുന്നു. അനേകകാലമായി ഭാരതീയർ ഇങ്ങനെ ഒരേ ധാർമ്മികസംസ്കാരത്തോടുകൂടിയ ഒരേ സമുദായമായിത്തന്നെ വിജയിക്കുന്നു. ഇനിയും തങ്ങളുടെ ദേശീയമാഹാത്മ്യത്തെ അനുസ്മരിപ്പിക്കുന്ന തത്തദാചാരങ്ങളെ സബഹുമാനം അനുഷ്ഠിച്ചുകൊണ്ടു് ഒരേ സമുദായമായിത്തന്നെ ഏകതാബുദ്ധിയോടെ അവർ സുചിരം ജീവിക്കുമാറാകട്ടെ!

എന്നാൽ ഒരു കേരളീയനായ ഞാൻ ഈ ഹിമാദ്രിശിഖരത്തിൽ, ദേവഖാതമായ ഈ പാഷാണബിലത്തിൽ ഇരുന്നുകൊണ്ടു്, പുണ്യതിഥിയായ സംക്രാന്തിയെ എങ്ങനെ കൊണ്ടാടേണ്ടു? സംക്രാന്തിയെ ഞാനെങ്ങനെ ഉപഭുജിക്കേണ്ടു? സംക്രാന്തിയെന്നു് അറിഞ്ഞുകൊണ്ടു് ആ ദിനത്തെ ആദരിക്കാതിരിക്കുന്നപക്ഷം, ധാർമ്മികമഹിമയേയും, ദേശീയമഹിമയേയും തിരസ്കരിച്ചതായ പാപം എന്നിൽ സംപതിക്കുന്നതാണു്. സ്വമാതൃഭൂമിയിൽ അഭിമാനവും, സ്വധർമ്മമര്യാദകളിൽ ഭക്തിയുമില്ലാത്ത ഒരുവൻ മഹാകൃതഘ്നനാകുന്നു. കേരളീയൻ ഒരു നല്ല കേരളീയനും ഭാരതീയൻ ഒരു നല്ല ഭാരതീയനുമാകുവാൻ ഉദ്യമിക്കുകയല്ലാതെ, ഒരു ഇംഗ്ലീഷുകാരനോ, ഒരു അമേരിക്കക്കാരനോ ആകുവാൻ അവൻ ശ്രമിക്കുന്നുവെങ്കിൽ, അതു സർവ്വ മൂർഖതകളിൽവെച്ചും ഉച്ചതമമായ മൂർഖതയാകുന്നു. അതിരിക്കട്ടെ!

ഇതാ! ഹിമധവളമായ ശിഖരദേശങ്ങളോടുകൂടിയതും നാലുപാടും പളപളെ പ്രകാശിക്കുന്നതുമായ ഈ ഗംഭീരശിലോച്ചയങ്ങൾ ഇവിടെ, ഈ നിർജ്ജനമായി നിർജ്ജന്തുകമായ നിഗൂഢദേശത്തിൽ, സ്ഥിതിചെയ്തുകൊണ്ടു് എന്തു

ചെയ്യുന്നു എന്നു നാം സൂക്ഷ്മമായി നിരീക്ഷണം ചെയ്യുക! അനവരതം ഇവ ഈശ്വരഗീതത്തെ പാടിക്കൊണ്ടിരിക്കുന്നു. ഈശ്വരമാഹാത്മ്യത്തെപ്പററിയുള്ള പുണ്യഗീതത്തെ ഉച്ചൈസ്സ്വരം മധുരമായി ഗാനം ചെയ്യുകയല്ലാതെ, ഇതുകൾക്ക് വേറൊരു ജോലിയും ഞാൻ കാണുന്നില്ല. കല്ല്, മണ്ണ്, മഞ്ഞു്, ഇതുകളുടെ സന്നിപാതമായി, അചേതനമായ പർവ്വതമെവിടെ? പടുകരണന്മാരായ മനുഷ്യരാൽമാത്രം പ്രകടീകരിക്കുവാൻ ശക്യമായ ഗാനവിദ്യയെവിടെ? എന്നു് ആരുംതന്നെ ആക്ഷേപിച്ചുപോകരുതു്. ഇവയുടെ നിശ്ശബ്ദമായ ഗംഭീരഭാവവും, നിസ്തുലമായ വൈപുല്യവിസ്താരവും ആരാലും അപ്രധൃഷ്യമായ നിഷ്പ്രകമ്പനിലയും, തിര്യഗ്ജന്തുക്കളെപ്പോലും പ്രമോദിപ്പിക്കുന്ന ദിവ്യസുഷമാമഹിമയും തന്നെ പരമാത്മഗീതങ്ങളാകുന്നു. വാഗിന്ദ്രിയത്തെ വ്യാപരിപ്പിച്ചുകൊണ്ടുള്ള ഗാനം ഇതുകൾ ചെയ്യുണ്ടതില്ല ഇന്ദ്രിയവ്യാപാരജനിതമായ പരമാത്മസംകീർത്തനം ഇവയുടെ ഈ കീർത്തനത്തെ അപേക്ഷിച്ചു ശുഷ്കതരവും അമധുരതരവും മന്ദതരവുമാകുന്നു. ഇന്ദ്രിയവ്യാപാരം കൂടാതെതന്നെ ഇതുകൾ സർവ്വദാ സ്വമാഹാത്മ്യത്താൽ ഈശ്വരമാഹാത്മ്യത്തെ ഉൽഘോഷണം ചെയ്തുകൊണ്ടിരിക്കുന്നു. ഇതാ, നിതാന്തം പ്രവഹിച്ചുകൊണ്ടിരിക്കുന്ന "അളകനന്ദ" എന്നുള്ള ഈ പുണ്യനദിയും "വസുധാര" എന്നുള്ള ഈ വെള്ളച്ചാട്ടവും എന്തു ചെയ്യുന്നു? ഇവയും ഉച്ചസ്വരത്തിൽ ആ പരമാത്മാവിൻെറ വിഭൂതിമാഹാത്മ്യത്തെ സുമധുരമുച്ച് ഗാനം ചെയ്തുകൊണ്ടിരിക്കുന്നു.

"അസ്മാൽ സ്യന്ദന്തേ സിന്ധവസ്സർവ്വരൂപാഃ"

ഏതൊരു പരമാത്മാവിൻെറ ശക്തിയാൽ ചെറിയതും വലിയതുമായ സർവ്വസരിത്തുക്കളും സർവ്വദാ നിഷ്യന്ദനം ചെയ്തുകൊണ്ടിരിക്കുന്നുവോ, സർവ്വശക്തനായി, സ്വസ്രഷ്ടാവായ ആ പരമാത്മാവിനെ അതുകൾ കൃതജ്ഞതാപൂർവം ബഹുമാനപൂർവ്വം സന്തതം സങ്കീർത്തനം ചെയ്തുകൊണ്ടിരിക്കുന്നു. ഇതാ ആകാശത്തിൽ വിചിത്രതരങ്ങളായ മയിനാവുകളുടെ (പക്ഷിവിശേഷങ്ങൾ) സമൂഹങ്ങളും സുസ്വരങ്ങളാൽ ജഗൽപിതാവായ ആ പരമാത്മാവിൻെറ മഹാമാഹാത്മ്യത്തെത്തന്നെ പാടിക്കൊണ്ടു സ്വച്ഛന്ദം പറന്നുല്ലസിച്ചുകൊണ്ടിരിക്കുന്നു. ഇതാ ഈ മൈതാനത്തിൽ പലതരത്തിലും പല വർണ്ണത്തിലുമായി സർവ്വത്ര വികസിച്ചു കാണപ്പെടുന്ന കമനീയങ്ങളായ ഈ പുഷ്പവിശേഷങ്ങൾ ഈ ദിവ്യഭൂമിയിൽ സ്ഥിതിചെയ്തുകൊണ്ടു് എന്തുചെയ്യുന്നു? ഇതുകളും അത്യുച്ചമായി ആ പരമേശ്വരൻെറ മഹിമാതിശയത്തെത്തന്നെ അനുഗാനംചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങനെ ഈ പുണ്യഭൂമിയിൽ വിജയിക്കുന്ന ചരങ്ങളും അചരങ്ങളുമായ സർവ്വപദാർത്ഥങ്ങളും സർവ്വേശ്വരൻെറ ഐശ്വര്യഗാനത്തിൽ സർവ്വദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതായി കാണപ്പെടുന്നു.

പതിവുപോലെ പ്രഭാതത്തിൽ ഞാൻ വസുധാരയിൽ സ്നാനംചെയ്തു് ഹരിതതൃണങ്ങളാലും കമനീയകുസുമങ്ങളാലും ആച്ഛന്നമായി പരമേശ്വരന്റെ ഉപവനരൂപമായ ആ മഞ്ജുളമൈതാനത്തിൽ സൂര്യാതപത്തിൽ ചെന്നിരുന്നു. ഹാ! നാലു ഭാഗത്തുനിന്നും ഉച്ചൈസ്സ്വരം പുറപ്പെട്ടുകൊണ്ടിരിക്കുന്ന ആ ഈശ്വരഗീതത്തെ അത്യഭിനിവേശത്തോടെ ഞാൻ കേട്ടുതുടങ്ങി. മനോഹരമായ ആ ഗീതത്തെ അത്യനുരാഗത്തോടെ ഞാൻ ഉപഭുജിച്ചുതുടങ്ങി. സുമധുരമായ ഗീതശ്രവണംവഴിക്കു ഗീതവിഷയമായ പരമാത്മമഹിമയേയും, പരമാത്മമഹിമവഴിക്കു പരമാത്മാവിന്റെ പരമാനന്ദഘനമായ സ്വരൂപവിശേഷത്തേയും അനുസന്ധാനം ചെയ്തു ചെയ്തു മതിമയങ്ങിത്തുടങ്ങി. ചന്ദനലേപനം, ശുഭ്രവസ്ത്രധാരണം തുടങ്ങിയ സംക്രാന്തിക്രിയകൾ കൂടാതെതന്നെ എന്റെ ശരീരം ദർശനീയവും തേജോമയവുമായിത്തീൎന്നു. മിഷ്ടാന്നങ്ങളുടെ ഭോജനംകൂടാതെതന്നെ എന്റെ വയറു നിറഞ്ഞു ഞാൻ അതി തൃപ്തനായിത്തീർന്നു. മററു സ്നേഹിതന്മാരൊ മോദനീയവസ്തുക്കളൊ ഒന്നുമില്ലാതെതന്നെ ഞാൻ തന്നെത്താൻ പ്രമോദഭരിതനായിത്തീർന്നു. ആഹ്ലാദമദമത്തനായി, താനെന്നും വസുധാരയെന്നും ഹിമാലയമെന്നും ജഗത്തെന്നുമുള്ള ദ്വൈതഭാവനകളെല്ലാമസ്തമിച്ചു, ഞാൻ അദ്വൈതാനന്ദരൂപനായി വിഹരിച്ചു. ഹാ! ഹാ! ആനന്ദമാനന്ദം! ആനന്ദരൂപമായ അദ്വൈതംതന്നെ സത്യം. മനസ്സിന്റെ വിസ്ഫുരണങ്ങൾ അസ്തമിക്കുമ്പോൾ, ഏതൊരു വസ്തു അവശേഷിക്കുന്നുവോ, ആനന്ദഘനമായ ആ വസ്തുതന്നെ സത്യം. ഹേ ഹിമാലയമേ! നിന്റെ മഹിമക്കു് നിന്റെ ആദ്ധ്യാത്മികമഹിമക്കു് ഒരന്തവും ഞാൻ കാണുന്നില്ല. ധന്യധന്യനായ നീ വിജയിച്ചാലും! ഇങ്ങനെയുള്ള അനേകം സംക്രാന്തികളെ-എന്റെ ജീവിതത്തിൽ ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്ത ഇങ്ങനെയുള്ള അനേകം സംക്രാന്തികളെ—ദേവതാത്മാവായ നീ എനിക്കു പ്രദാനം ചെയ്യേണമേ! നിന്റെ ഈദൃശമായ ഈശ്വരഗീതത്തെ ഹിമാലയനിവാസിയായ ഞാൻ അനുദിനം കേട്ടുകൊണ്ടിരിക്കുന്നുവെങ്കിലും, ഇന്നെന്നപോലെ അത്യനുരാഗപൂർവ്വം നിന്റെ മധുരഗീതത്തിൽ മതിമറന്നു് ആമോദിച്ച പുണ്യദിവസങ്ങൾ എന്റെ ജീവിതത്തിൽ വിരളമായേ ഉണ്ടായിട്ടുള്ളു.

## ബദരീനാഥം

## V

ബി. സി. 2-ാം നൂററാണ്ടിലാണു് "ബ്രഹ്മസൂത്രം" എന്ന പ്രസിദ്ധമായ ബാദരായണസൂത്രം എഴുതപ്പെട്ടിരിക്കുന്നതു് എന്നു് ഇന്നത്തെ ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നു. അക്കാലം നമ്മുടെ ദേശം തത്ത്വവിചാരത്തിൽ വളരെ ഉണർന്നിരുന്ന, അഥവാ ഉയർന്നിരുന്ന ഒരു കാലമായിരുന്നുവത്രെ. നമ്മുടെ ദേശം മാത്രമല്ല, പാശ്ചാത്യദേശവും അക്കാലത്തു ഗാഢമായ തത്ത്വവിചാരത്തിൽ

ഉണർന്നിരുന്നു. സോക്രട്ടീസ്സ്, പ്ലേറോ തുടങ്ങിയ ദാർശനികന്മാർ ഗ്രീസ്സദേശത്തിൽ ജനിച്ചതും, പ്രപഞ്ചരഹസ്യത്തെപ്പററി വിചാരംചെയ്തു ചില തത്വപദ്ധതികളെ പ്രകടീകരിച്ചതും സുമാറു് ഇക്കാലത്തുതന്നെ, അതായതു ബി. സി. 5, 4 എന്നീ നൂററാണ്ടുകളിലായിരുന്നു. എന്നാൽ സോക്രട്ടീസ്സ് മുതലായവരുടെ ജന്മസ്ഥാനം, ജീവിതകാലം മുതലായവ പാശ്ചാത്യർ എങ്ങനെ നിശ്ശങ്കമായി നിർണ്ണയിച്ചിരിക്കുന്നുവോ, അതുപോലെ വ്യാസപ്രഭൃതികളുടെ ജന്മസ്ഥാനാദികളെപ്പററി ശങ്കയെന്നിയേ, പ്രമാണപൂർവ്വം ഒരു നിർണ്ണയം ചെയ്യുവാൻ നാം സമർത്ഥരാകുന്നില്ല. എങ്കിലും ബാധകമായ പ്രമാണം ഉണ്ടാകുന്നതുവരെ, പുരാണവചനങ്ങളേയും ഐതിഹ്യത്തേയുമാലംബിച്ചുകൊണ്ടു്, വേദവ്യാസനായ കൃഷ്ണദ്വൈപായനൻ ബദരികാശ്രമത്തിൽ നിവസിച്ചുകൊണ്ടിരുന്ന ഒരു പൂജ്യവ്യക്തിയായിരുന്നുവെന്നു ഗ്രഹിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല. 'ബാദരായണൻ' എന്നുള്ള പേരു തന്നെ അദ്ദേഹം ബദരീനിവാസിയായിരുന്നുവെന്നതിനെ പ്രഖ്യാപനം ചെയ്യുന്നുണ്ടു്.

സരസ്വതിയുടെ തടത്തിൽ ഇക്കാണുന്ന ഗുഹ വ്യാസഗുഹയാകുന്നു. ഈ ഗുഹയിലായിരുന്നുവത്രെ വ്യാസൻ നിവസിച്ചുകൊണ്ടിരുന്നതു്. വ്യാസൻെറ മാഹാത്മ്യവും ബദരികാശ്രമത്തിൻെറ മാഹാത്മ്യവും അന്യോന്യഭിന്നമായി ഞാൻ ഗണിക്കുന്നില്ല. അതായതു് വ്യാസനു് വല്ല മാഹാത്മ്യവുമുണ്ടായിരുന്നുവെങ്കിൽ, അതുകൊണ്ടുതന്നെ ബദരീവനം മാഹാത്മ്യശാലിയായിക്കഴിഞ്ഞിരിക്കുന്നു. നരനാരായണന്മാരുടെ തപഃസ്ഥാനവും സാക്ഷാൽ നാരായണൻെറ നിവാസഭൂമിയുമാണെന്നുള്ള ചരിത്രകാരന്മാരുടെ നോക്കിനു ലാക്കാകാത്ത പൌരാണികവൃത്തം ഒന്നുതന്നെ ഈ ദിവ്യധാമത്തിന്നു് ലോകോത്തരമാഹാത്മ്യത്തെ പ്രദാനം ചെയ്യുന്നുണ്ടെന്നുള്ള സുപ്രസിദ്ധകഥയെ ഇവിടെ വിവരിക്കേണ്ടതില്ല. ബാദരായണൻ ഇവിടെ നിവസിച്ചുകൊണ്ടുതന്നെയാണു് വേദാന്തസൂത്രം, മഹാഭാരതം തുടങ്ങിയ ഗ്രന്ഥങ്ങൾ രചിച്ചിരുന്നതെന്നുള്ള ഐതിഹ്യവാദത്തെ പ്രതിഷേധിക്കുവാൻ യാതൊരു പ്രമാണവും കാണുന്നില്ല. വ്യാസൻെറ മഹിമയെ ബഹുമാനിച്ചുകൊണ്ടു് വ്യാസഗുഹയിൽ പലപ്പോഴും ചെന്നിരിക്കുക എന്നതു് എനിക്കു് എത്രയോ പ്രമോദകരമായ ഒരു വ്യവസായമാകുന്നു.

വ്യാസൻ മാത്രമല്ല, സനകാദികൾ, ഭൃഗു, നാരദൻ, ശുക്രൻ തുടങ്ങിയ പൌരാണികന്മാരായ അനേകം ഋഷിവര്യന്മാർ ഇവിടെ വിഹരിച്ചിരുന്നതായി, അഥവാ നിവസിച്ചിരുന്നതായി ഐതിഹ്യവാദികൾ ഓരോരോ സങ്കേതങ്ങളേയും പൌരാണികന്മാർ പലേ പുരാണവചനങ്ങളേയും പ്രമാണീകരിച്ചുകൊണ്ടു് സമർത്ഥനം ചെയ്യുന്നു. ഇതാ ഇതു് ഗൌഡപാദശിലയാകുന്നു. ഗൌഡപാദൻ അളകനന്ദാതീരത്തിലുള്ള ഈ ശിലയിൽ വന്നിരിക്കുക പതിവായിരുന്നുവത്രെ. അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ മാണ്ഡൂക്യകാരികയെ അദ്ദേഹം എഴുതിയതു് ഈ

ശിലയുടെ മുകളിൽ ഇരുന്നുകൊണ്ടാണെന്ന് പറയുവാൻപോലും പഴമക്കാർ മടിക്കുന്നില്ല, ഗൌഡപാദൻ ക്രൈസ്തവാബ്ദം 8-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു ആചാര്യനായിരുന്നുവെന്നാണ് ഇന്നത്തെ ചരിത്രാന്വേഷകന്മാർ നിർണ്ണയിച്ചുകാണുന്നത്. ഉപനിഷത്തുക്കളുടെ ആശയമായ അദ്വൈതവാദത്തെ, അതായതു മായാവാദത്തെ, ശാസ്ത്രീയരീതിയിൽ ഉപപത്തിപൂർവ്വം, നിർവ്വിവാദമായി, ആദ്യമായി ലോകസമക്ഷം അവതരിപ്പിച്ചതു് ഗൌഡപാദനായിരുന്നു. എന്നാൽ അശ്വഘോഷൻ, നാഗാർജ്ജുനൻ തുടങ്ങിയ ബുദ്ധമതത്തിലെ ആചാര്യന്മാരുടെ പിന്നിൽ ജനിച്ചതായ അദ്ദേഹം ബുദ്ധമതധർമ്മത്തിലെ പലേ ദൃഷ്ടാന്തങ്ങളും യുക്തികളും സിദ്ധാന്തങ്ങളും അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൽ സ്വീകരിച്ചു കാണുന്നതുകൊണ്ടും അദ്ദേഹത്തിൻെറ ഗ്രന്ഥശൈലികൊണ്ടും, അദ്ദേഹം ബുദ്ധമതാനുയായിയായിരുന്നുവെന്ന് ഇന്നത്തെ ചില വിമർശകന്മാർ അഭിപ്രായപ്പെടുന്നു. നാഗാർജ്ജുനൻെറ ഗ്രന്ഥത്തിലുള്ള ശൂന്യവാദസിദ്ധാന്തങ്ങളും, "ലങ്കാവതാര"ത്തിൽ കാണുന്ന വിജ്ഞാനവാദതത്വങ്ങളും കൂട്ടിച്ചേർത്തിയതാണ് മാണ്ഡൂക്യകാരികയെന്നും, "അലാതം" (തീക്കൊള്ളി) മുതലായി അദ്ദേഹം ഉപന്യസിച്ചിരിക്കുന്ന ദൃഷ്ടാന്തങ്ങൾ ബൌദ്ധഗ്രന്ഥങ്ങളിൽ സുപ്രസിദ്ധമാണെന്നും അവർ വാദിക്കുന്നു. ജഗത്തു ഭ്രാന്തികല്പിതവും മിഥ്യയുമാണെന്നു വാദിക്കുന്ന ശങ്കരനെപ്പോലും പണ്ടത്തെ ചില ആചാര്യന്മാർ പ്രച്ഛന്നബൌദ്ധനെന്ന് ആക്ഷേപിച്ചു കാണുന്ന സ്ഥിതിക്ക്, മായാവാദത്തിലെ അത്യുച്ചസിദ്ധാന്തമായ അജാതവാദത്തെ ഉപദേശിക്കുന്ന ഗൌഡപാദനെ ഒരു ബൌദ്ധനെന്നു ചിലർ ശങ്കിക്കുന്നതിൽ യാതൊരാശ്ചര്യവുമില്ല. ഇതരധർമ്മങ്ങളിൽനിന്ന് തനിക്ക് അനുകൂലമായ ചില ന്യായങ്ങളേയോ സിദ്ധാന്തങ്ങളേയോ സ്വീകരിക്കുന്നതുകൊണ്ടുമാത്രം ഗ്രന്ഥകാരൻ തദ്ധർമ്മാവലംബിയാണെന്ന് അനുമാനിക്കുന്നതു കുറെ സാഹസംതന്നെ. അതെന്തോ ആകട്ടെ. നമുക്കതിനെപ്പററിയുള്ള വിമർശനം ആവശ്യമില്ല. ശുകബ്രഹ്മമഹർഷിയുടെ ശിഷ്യനും, ആചാര്യകുലകൂടസ്ഥനുമായ ഗൌഡപാദനും ഈ ബദരികാശ്രമത്തിൽ നിവസിച്ചുകൊണ്ടിരുന്ന വ്യക്തിയായിരുന്നുവെന്നുതന്നെ നമുക്ക തൽകാലം വിശ്വസിക്കാം. ഗൌഡപാദൻെറ പ്രശിഷ്യനായ നമ്മുടെ ശങ്കരനും, ബദരികാശ്രമത്തിനും തമ്മിലുള്ള സംബന്ധം കക്ഷിവിമർശകന്മാരായ ഇന്നത്തെ ചരിത്രാന്വേഷകന്മാർക്ക് പോലും പ്രതിഷേധിക്കുവാൻ സാധിക്കുന്നതല്ല. ശങ്കരൻ ഇവിടെ നിവസിച്ചുകൊണ്ടാണ് അദ്ദേഹത്തിൻെറ സൂത്രാദിഭാഷ്യങ്ങൾ രചിച്ചിരുന്നതെന്നതിനെ സ്ഥാപിക്കുവാൻ പ്രബലമായ പ്രമാണങ്ങളൊന്നും കാണപ്പെടുന്നില്ലെങ്കിലും, വൃദ്ധവാക്യം വഴിക്ക് അങ്ങനെ വിശ്വസിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല ഇങ്ങനെ ഋഷിസംഘജുഷ്ടമായ ഒരു സ്ഥാനമായിരുന്ന ബദരികാശ്രമമെന്നുള്ള മഹനീയമായ ചരിത്രത്തെ അറിയുന്ന ഒരുവൻ രോമാഞ്ചകഞ്ചുകിതമായ ശരീരത്തോടുകൂടിയല്ലാതെ ഇവിടെ പ്രവേശിക്കുവാൻ ശക്തനാകുന്നില്ല.

ഇങ്ങനെ മഹാമഹിമശാലികളായ ഋഷിവര്യന്മാരുടെ സംബന്ധം നിമിത്തമുള്ള മാഹാത്മ്യത്തിന്നു പുറമെ, പ്രകൃതിസുഷമനിമിത്തമുള്ള മാഹാത്മ്യം കൊണ്ടും ബദരികാശ്രമം ലോകത്തിലുള്ള ദർശനീയസ്ഥാനങ്ങളിൽ ഒന്നായി വിരാജിക്കുന്നുണ്ടു്. വർഷാകാലത്തിലെ വിചിത്രതരങ്ങളായ പലതരം ചെടികളോടും പലതരം പുഷ്പങ്ങളോടും കൂടിയ ഹരിതനിറം പൂണ്ട ബദരീവനത്തിലെ പ്രകൃതിശോഭ ഹാ! ഹാ! ദിവ്യദിവ്യമെന്നേ പറയേണ്ടതുള്ളു. ഹിമസംഹതികളുടെ കാന്തിസന്താനവും ഈ പുണ്യധാമത്തിന്റെ പ്രാകൃതികമായ സൌന്ദര്യമഹിമയെ അത്യധികം വർദ്ധിപ്പിക്കുന്നു. ഇക്കഴിഞ്ഞ * എടവം 1-ാംനു- മുതൽ മൂന്നു ദിവസം ബദരീധാമം നിരന്തരമായ ഹിമവൃഷ്ടിയാൽ അനുഗൃഹീതമായി, ദിക്കെല്ലാം രജതാച്ഛന്നമെന്നപോലെ ധവളധവളമായി അനല്പമായ ചമൽകാരത്തെ പ്രവർഷണം ചെയ്തുകൊണ്ടിരുന്ന ആ ദിവ്യദർശനത്തിൽ ഞാനും ഭാഗഭാക്കായിരുന്നു. ഹിമദേവതയുടെ ഈദൃശമായ വിലാസമാഹാത്മ്യം ബദരീനാഥത്തിൽ ഇതിന്നു മുമ്പുള്ള എന്റെ നിവാസകാലങ്ങളിൽ എനിക്കു് അനുഭവിച്ചാനന്ദിക്കുവാൻ ഭാഗ്യമുണ്ടായിട്ടില്ല.

പ്രകൃതിയെന്നതു ബ്രഹ്മം തന്നെ. പ്രകൃതിയെന്നതു ബ്രഹ്മത്തിൽനിന്നു ഭിന്നമായ ഒരു പദാർത്ഥമല്ല. പ്രകൃതിശോഭയെന്നതു ബ്രഹ്മശോഭ തന്നെ. എന്നാൽ ശുദ്ധവും അകൃത്രിമവുമായ പ്രകൃതിയിൽ ബ്രഹ്മപ്രകാശം അധികമായി പ്രകടീഭവിക്കുന്നു. ശുദ്ധമാകട്ടെ, അശുദ്ധമാകട്ടെ, സമ്പൂർണ്ണമായ പ്രകൃതിയെ ബ്രഹ്മമായും, പ്രകൃതിവിലാസത്തെ ബ്രഹ്മവിലാസമായുമറിയുന്നവൻ യഥാർത്ഥദർശികളിൽ ശ്രേഷ്ഠനാകുന്നു. അവൻ സർവ്വദാ ബ്രഹ്മത്തെ ദർശിക്കുന്നു. അവൻ സർവ്വദാ ആനന്ദത്തെ അനുഭവിക്കുന്നു. അവന്നു പിന്നെ യോഗികളുടെ അസംപ്രജ്ഞാതസമാധിയെക്കൊണ്ടു് യാതൊരു പ്രയോജനവുമില്ല. അവൻ സ്വയം സമാധിസ്വരൂപനായിക്കഴിഞ്ഞിരിക്കുന്നു. അവനും അവന്റെ സർവ്വ കർമ്മങ്ങളും സമാധിരൂപം തന്നെ.

ഹേ! ബദരീഭൂവേ! പ്രാകൃതികമായും ആദ്ധ്യാത്മികമായുമുള്ള തേജഃപ്രസരത്തെ അനവരതം പ്രസരിപ്പിച്ചു്, ദുഃഖിതന്മാരായ ജീവകോടികളെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്ന നീ നിന്റെ ഉഭയവിധമായ ആ അപ്രതിഭടമായ മാഹാത്മ്യധോരണിയോടുകൂടിത്തന്നെ ആചന്ദ്രതാരം വിജയിക്കേണമേ!

* 1931—ൽ

# ശാരദാക്ഷേത്രം

## I

ഗിരികുലക്രൂടസ്ഥനായ ഹിമവാന്റെ പടിഞ്ഞാറെ അററത്തു ഹിമവാങ്കൽ അന്തർഭവിച്ചുകൊണ്ടു സമുദ്രനിരപ്പിൽനിന്ന് അയ്യായിരത്തിമുന്നൂറ് അടി ഉയരത്തിൽ, സുമാറ് എൺപത്തിനാലു നാഴിക നീളത്തിലും ഇരുപത്തിയഞ്ചു നാഴിക വീതിയിലും വിശാലമായി വിജയിക്കുന്ന ഒരു മഞ്ജുളമൈതാനമാകുന്നു വിശ്വവിഖ്യാതമായ കാശ്മീരദേശം, അഥവാ കാശ്മീരദേശത്തിന്റെ മദ്ധ്യാംശം. കാശ്മീരദേശത്തിന്റെ പ്രാകൃതികസൌന്ദര്യത്തോടു കിടപിടിക്കുവാൻ സാമത്ഥ്യമുള്ള ഇതരദേശങ്ങൾ ഭൂലോകത്തിൽ വളരെ വിരളമാണെന്നുള്ളതു സർവ്വവിദിതമാണ്. പുരാണപ്രസിദ്ധനായ കശ്യപമഹർഷിയുടെ തപോഭൂമിയും, ജലപ്രചുരവും ദുഷ്പ്രാപവുമായ ഈ ഹിമഗിരിദേശം, കാലക്രമേണ ജനനിബിഡമായ ഗ്രാമങ്ങളെക്കൊണ്ടും സസ്യസംപന്നമായ കേദാരങ്ങളെക്കൊണ്ടും പരിപൂർണ്ണമായ ഒരു ജനപദമായിത്തീർന്നു. കാശ്മീരദേശത്തെ ഭൂലോകത്തിലെ സ്വർഗ്ഗമെന്നു പൂർവ്വകവികളും, ഇന്ത്യയിലെ "സ്വിററ്സർലണ്ട്" എന്നു നവീനകവികളും ഉദ്ഗാനം ചെയ്തിരിക്കുന്നു. മുഗൾചക്രവത്തികൾ തങ്ങളുടെ വിശാലമായ സാമ്രാജ്യത്തിൽ പ്രകൃതിരമണീയമായ പ്രകൃതദേശത്തെ സവ്വാധികമായി സ്നേഹിച്ചിരുന്നുവെന്നു ചരിത്രം ഉദ്ഘോഷണം ചെയ്യുന്നു.

ഹിമാച്ഛന്നമായ ശിഖരങ്ങളോടുകൂടിയ പവ്വതമാലകളാൽ ആവൃതമായ ഈ വിശാലമൈതാനത്തിന്റെ മദ്ധ്യദേശത്തിൽക്കൂടെ, "വിതസ്ത" എന്ന പൌരാണികനാമത്തോടുകൂടി, മഹാഭാഗയായ "ജീലം"നദി മന്ദവേഗത്തിൽ അമന്ദസുന്ദരമായി പ്രവാഹിച്ചുകൊണ്ടിരിക്കുന്നു. കാശ്മീരദേശത്തിന്റെ രാജധാനിയായ "ശ്രീനഗരം" പ്രകൃതനദിയുടെ തീരത്തിൽ മൈതാനത്തിന്റെ മദ്ധ്യവത്തിയായി വിജയിക്കുന്നു. ശ്രീനഗരവും ശ്രീനഗരത്തിന്റെ പരിസരപ്രദേശങ്ങളും ചെന്താമരപ്പൂവു മുതലായ പലേ പുഷ്പങ്ങൾ നിറഞ്ഞു, വിശാലങ്ങളും മനോഹരങ്ങളുമായ സരസ്സുകൾക്കും, വിചിത്രതരങ്ങളും, അനന്യദേശസാമാന്യങ്ങളുമായ പലേ വൃക്ഷങ്ങളും, ലതകളും പുഷ്പച്ചെടികളും നിറഞ്ഞു കാണികളുടെ കണ്ണുകളെ കുളർപ്പിക്കുന്ന അനേകമുദ്യാനങ്ങൾക്കും കേൾവിപ്പെട്ടിരിക്കുന്നു. ശ്രീനഗരം പണ്ടുകാലങ്ങളിൽ അതീവ ദുർഗ്ഗമമായിരുന്നുവെങ്കിലും, ഇപ്പോൾ വാഹനങ്ങളുടെ നിരന്തരസഞ്ചാരംനിമിത്തം സുഗമമായിത്തീർന്നിരിക്കുന്നു. ശ്രീനഗരത്തിലേക്കു റാവൽപിണ്ടിയിൽനിന്ന് ഒരുനൂററിത്തൊണ്ണൂററിയാറുനാഴികയും ജംബുവിൽനിന്ന് ഇരുനൂററിയാറുനാഴികയും ദൂരമുണ്ട്. ജംബു എന്നതു ജാംബവാന്റെ തപഃസ്ഥാനമായി കാശ്മീരരാജാവിനാൽത്തന്നെ ഭരിക്കപ്പെട്ടുവരുന്ന ഒരു ചെറിയ

രാജ്യത്തിന്റെ തലസ്ഥാനനഗരിയാകുന്നു. ഇന്ത്യാമൈതാനത്തിൽ നിന്നു കാശ്മീരദേശത്തെ വേർതിരിക്കുന്നതു് ഹിമാലയത്തിലെ "പീർപഞ്ചൽ" എന്നു പേരായ വമ്പിച്ച ഒരു പൎവ്വതനിരയാകുന്നു. ഈ പൎവതനിരയെ അധികവും കാൽനടയായിത്തന്നെ അതിക്രമിച്ചുകൊണ്ടു, പ്രതിവർഷം ഉഷ്ണകാലത്തിൽ അനേകമനേകം ഹൈന്ദവസാധുക്കൾ കാശ്മീരത്തിലേക്കു സഞ്ചരിക്കാറുണ്ടു്. എത്രതന്നെ ദുർഗ്ഗമമാകട്ടെ, സുഗമമാകട്ടെ, വിദൂരസ്ഥിതമാകട്ടെ, നികടസ്ഥിതമാകട്ടെ, എന്തുതന്നെയായാലും, സാധുക്കൾക്കു സഞ്ചാരവിഷയമാകാത്ത ഒരു ദേശവും ഭാരതവർഷത്തിൽ കാണുന്നതല്ല. വെള്ളക്കാരും പണക്കാരും സുഖനിവാസത്തിന്നായി പ്രതിവർഷം കാശ്മീരത്തിലേക്കു യാത്ര ചെയ്യുന്നുവെങ്കിൽ, സാധുമഹാത്മാക്കൾ കാശ്മീരത്തിലെ ദേവദർശനത്തിന്നായി അവിടേക്കു അടനംചെയ്യുന്നു. കാശ്മീരത്തിലെ പുണ്യധാമങ്ങളിൽ അടനം ചെയ്യുവാനും, അവിടെ തപോവൃത്തിയിൽ കുറെക്കാലം നിവസിക്കുവാനുമാഗ്രഹിച്ചുകൊണ്ടു് ഈ സാധു അവിടേക്കു യാത്രചെയ്തതു് 1927 മേമാസത്തിലായിരുന്നു. കാശ്മീരത്തിലെ മുഖ്യനഗരമായ ശ്രീനഗരത്തിലെത്തി, അവിടെ നിവാസം ആരംഭിച്ചതോടുകൂടി, അവിടത്തെ പ്രാകൃതികമായ രാമണീയകവിശേഷം എന്റെ മനസ്സിനെ വല്ലാതെ ആഹ്ളാദിപ്പിച്ചിരുന്നുവെങ്കിലും, രജോവൃത്തികളായ ബഹുജനങ്ങളുടെ ബാഹുല്യം നിമിത്തം ഏകാന്തപ്രിയമായ എന്റെ മനസ്സ് ആ നഗരത്തിൽ അതിയായി രഞ്ജിച്ചിരുന്നില്ല. ശ്രീനഗരത്തിന്നു ശ്രീയെ കൊടുത്തുകൊണ്ടു് നഗരനികടത്തിൽ ആറായിരത്തിലധികം അടി ഉയരത്തിൽ സ്ഥിതി ചെയ്യുന്ന ശങ്കരപർവ്വതത്തിന്റെ ശിഖരദേശവും അവിടെ ശങ്കരപാദങ്ങളാൽ പ്രതിഷ്ഠിതമായ ശിവലിംഗവും, അവിടെനിന്നു ലഭിക്കുന്ന താഴത്തെ വിസ്തീർണ്ണവും ആപൂർണ്ണവുമായ ദൃശ്യദർശനവും, അവിടത്തെ നിവാസകാലത്തിൽ എന്റെ മനസ്സിനെ പലപ്പോഴും പ്രശാന്തമാക്കി പ്രഹ്ളാദിപ്പിച്ചിരുന്ന വസ്തുക്കളാകുന്നു. ഏതായാലും ശ്രീശങ്കരന്റെ സൎവ്വജ്ഞപീഠാരോഹണം നിമിത്തം, വിശ്വവിശ്രുതമായി വിജയിക്കുന്ന ശാരദാക്ഷേത്രത്തെ ലക്ഷീകരിച്ചുകൊണ്ടു്, ഉടനെതന്നെ, അതായതു് സ്വല്പദിവസങ്ങൾക്കുള്ളിൽത്തന്നെ, ഞാൻ ശ്രീനഗരത്തെ സംത്യജിച്ചു. നഗരത്തെവിട്ടു് അവിടവിടെ ഓരോ ഗ്രാമങ്ങളിൽ വിശ്രമിച്ചുകൊണ്ടു്, സാനന്ദം ശാരദയിലേക്കു യാത്ര ആരംഭിച്ചു. ശുദ്ധമായ കാശ്മീരം, നഗരത്തേക്കാൾ ഗ്രാമങ്ങളിൽ സ്പഷ്ടമായി സന്ദർശിക്കപ്പെടുന്നു. ബ്രാഹ്മണർ, മുഹമ്മദീയർ ഇങ്ങനെ രണ്ടു ജാതിക്കാർ മാത്രമാണു് കാശ്മീരത്തിലെ സ്വന്തവും പുരാതനവുമായ നിവാസികൾ. ഇതരജാതിക്കാർ കാശ്മീരത്തിലെ ഗ്രാമങ്ങളിൽ ഇല്ലതന്നെ. അതുനിമിത്തം ബ്രാഹ്മണരുടെ ഭൃത്യന്മാരെല്ലാം അവിടെ മുസൽമാന്മാരാകുന്നു. ബ്രാഹ്മണഗൃഹങ്ങളിൽ മുസൽമാന്മാർ സ്വതന്ത്രമായി പെരുമാറുന്നതു കാണാം. ഞാനൊരിക്കൽ ഒരു ഗ്രാമത്തിൽചെന്നു ഭിക്ഷചെയ്യുകയും അവിടെ വൃദ്ധയായ ഒരു ബ്രാ

മണി തൻെറ ഗൃഹത്തിൻെറ മേൽതട്ടിൽ പാകസ്ഥാനത്തിന്നടുത്തുതന്നെ ഒരു നല്ല സ്ഥാനത്തിൽ എന്നെ ഇരുത്തി പ്രേമപൂർവ്വം എന്നെ ഭുജിപ്പിക്കുവാനാരംഭിക്കുകയും ചെയ്തു. ഭക്ഷ്യസാധനങ്ങൾ വിളമ്പുന്നതിനിടയിൽ പ്രൌഢഗംഭീരയായ വേറൊരു സ്ത്രീ എൻെറ അരികെ, അതായതു് എൻെറ ഭക്ഷണഭാജനത്തിന്നരികെ വന്നിരിക്കുകയുണ്ടായി. ഗൃഹനായികയായ ബ്രാഹ്മണി, അവിടെ വന്നിരുന്ന ആ സ്ത്രീയെ കണ്ട തൽക്ഷണം സംഭ്രമഭാവത്തിൽ അവരെ ലക്ഷീകരിച്ചുകൊണ്ടു് തദ്ദേശഭാഷയിൽ ഇങ്ങനെ പറഞ്ഞു:—

"സ്വാമിജി ഭക്ഷണം കഴിക്കുകയാണ്. അവിടെനിന്നു എഴുനീററു കുറെ ദൂരത്തു് അകന്നിരിക്കൂ."

ബ്രാഹ്മണിയാണെന്നു ഞാൻ നിശ്ശങ്കം വിശ്വസിച്ചിരുന്ന ആ സ്ത്രീ ഒരു മുസൽമാൻ മഹിളയാണെന്നു് അപ്പോൾ മാത്രമാണു് എനിക്കു് അറിയുവാനിടയായതു്. ബ്രാഹ്മണരുടേയും മുസൽമാന്മാരുടേയും വസ്ത്രധാരണക്രമത്തിലും അവിടെ വലിയ ഭേദം കാണപ്പെടുന്നതല്ല. വിപ്രവൃദ്ധയുടെ വിജ്ഞാപനത്തെ എതിർത്തുകൊണ്ടു ഞാനിങ്ങനെ പറകയുണ്ടായി:—

"മാതാജി! എനിക്കു വേണ്ടി അവരെ ഇവിടെ നിന്നു് എഴുന്നേല്പിക്കേണ്ടതില്ല. അവർ ഇവിടെ ഇരിക്കുന്നതുകൊണ്ടു് എനിക്കു ഭക്ഷണം കഴിക്കുന്നതിൽ യാതൊരു വിരോധവുമില്ല"

പിന്നെ കാശ്മീരത്തിൽ മാംസഭോജനവും സർവ്വസാധാരണമാകുന്നു. താന്ത്രികാചാരത്തിൻെറ പ്രചാരം നിമിത്തം ആട്ടിനെ അറക്കുന്നതും മാംസം തിന്നുന്നതും സ്വധർമ്മമെന്നു് അവർ അഭിമാനിച്ചുവരുന്നു. കാശ്മീരബ്രാഹ്മണരുടെ ഈദൃശമായ ആചാരങ്ങളെ ചെവികൊണ്ടു കേൾക്കുന്നതുതന്നെ പാപകരമാണെന്നു വിശ്വസിക്കുന്ന ശുദ്ധന്മാരായ കേരളീയബ്രാഹ്മണർ ഇന്നും നമ്മുടെ ദേശത്തിൽ ഉണ്ടായിരിക്കാം. ഉത്തരധ്രുവവും ദക്ഷിണധ്രുവവുമെന്നപോലെ പരസ്പരം ലേശവും അടുക്കാത്ത പലേ വിലക്ഷണാചാരങ്ങളും നമ്മുടെ ദേശത്തിൽ അവിടവിടെ പ്രചരിച്ചുവരുന്നുണ്ടെന്നുള്ളതു വിചാരശീലന്മാൎക്കു വിസ്മയാവഹമായിരിക്കുന്നു. ഇങ്ങനെ ഭിന്നഭിന്നദേശങ്ങളിൽ കാണപ്പെടുന്ന ഭിന്നഭിന്നാചാരങ്ങളെ പരമേശ്വരൻ തന്നെ തൻെറ പ്രജകളുടെ കല്യാണത്തിന്നു വേണ്ടി നിയമിച്ചതാണെന്നു വിശ്വസിക്കുന്ന പലേ പഴമക്കാരും ഇന്നും ഈ ഇരുപതാംനൂററാണ്ടിലും നമ്മുടെ ദേശത്തിലുണ്ടെന്നുള്ളതാണു് വേറൊരു വൈചിത്ര്യം. ഏതായാലും പരമേശ്വരപ്രാപ്തിയെ പ്രതിഹനിക്കുന്ന അശുദ്ധാചാരങ്ങളെ ദൂരെ അകററേണ്ടതും, പരമേശ്വരപ്രാപ്തിയെ സഹായിക്കുന്ന ആചാരങ്ങളെ ശുദ്ധമായി ഹൃദയപൂർവ്വമംഗീകരിക്കേണ്ടതുമാണെന്നുള്ള ആചാരവിഷയത്തിലുള്ള രഹസ്യസിദ്ധാന്തത്തെ ഇവിടെ പ്രസ്താവിച്ചുകൊള്ളാം.

കാശ്മീരത്തിലെ ബ്രാഹ്മണർ ബുദ്ധിശാലികളും പ്രയത്നശീലന്മാരുമാകുന്നു. രൂപസൌന്ദര്യത്തിന്ന് അവർ സർവ്വത്ര കേൾവിപ്പെട്ടവരാകുന്നു. മണ്ഡനമിശ്രൻ, മമ്മടഭട്ടൻ, അഭിനവഗുപ്തൻ തുടങ്ങിയുള്ള ധുരന്ധരപണ്ഡിതന്മാർ കാശ്മീരത്തിലെ ബ്രാഹ്മണരായിരുന്നുവെന്നുള്ളതു കാശ്മീരഭൂമിയെ സബഹുമാനം വീക്ഷിക്കുവാൻ ഒരു യാത്രികനെ പ്രേരിപ്പിക്കുന്നു. കാശ്മീരത്തിലെ മുസൽമാന്മാരു് അധികവും മതംമാറിയ ബ്രാഹ്മണരായതുകൊണ്ടു്, അവരുടേയും ആകൃതിയും പ്രകൃതിയും തത്തുല്യമായിത്തന്നെ വർത്തിക്കുന്നു.

നെൽക്കൃഷിചെയ്യുന്ന വിശാലമായ വയലുകളേയും സർവ്വദാ, സർവ്വത്ര പ്രവഹിച്ചുകൊണ്ടിരിക്കുന്ന ചെറിയതും വലിയതുമായ പലേ കുല്യകളേയും ഇടക്കിടെ പലേ ഗ്രാമങ്ങളേയും, ആസ്വാദ്യഫലങ്ങളെ വിതരണം ചെയ്യുന്ന മനോജ്ഞ വൃക്ഷലതാദികളെക്കൊണ്ടു പരിശോഭിതമായ പലേ ഉദ്യാനങ്ങളേയുമതിക്രമിച്ചുകൊണ്ടു് അറുപതെഴുപതു നാഴിക ദൂരം പടിഞ്ഞാറോട്ടു സഞ്ചരിക്കേണ്ടതുണ്ടു്. ഹിമാലയഭൂമിയിൽക്കൂടെയാണു യാത്ര ചെയ്യുന്നതെന്നുള്ള ബോധത്തെ മറപ്പിക്കത്തക്കവിധം മാർഗ്ഗം അത്രയും സരളമായി ശുദ്ധ മൈതാനത്തിൽക്കൂടെ ചെന്നുകൊണ്ടിരിക്കുന്നു. ഈശ്വരൻെറ സൃഷ്ടിപരിപാടി വളരെ വിസ്മയകരംതന്നെ. അത്യന്ത നിമ്നോന്നതമായി, പ്രസ്തരപ്രായമായി, വികടതരമായ ഹിമഗിരിയുടെ ഉള്ളിലും അത്യന്തവിസ്തീർണ്ണമായി, ഉദകസംപൂരിതമായി സസ്യശാകസമൃദ്ധമായി, മനോഹരമായിരിക്കുന്ന സമഭൂമികളെ സൃഷ്ടിക്കുന്നതിന് ഈശ്വരനു യാതൊരു ക്ലേശവുമുള്ളതായി കാണുന്നില്ല. ഹിമാലയത്തിൽ ഗംഭീരതരങ്ങളായ ശിലോച്ചയങ്ങളുടെ മുകളിൽ പലേടത്തും വിശാലവർത്തുളങ്ങളും മനോജ്ഞങ്ങളുമായ മൈതാനങ്ങളും സരസ്സുകളും കാണപ്പെട്ടപ്പോൾ, അവയുടെ കർത്താവായ ഈശ്വരൻെറ സൃഷ്ടിമഹിമയെപ്പററി ആർക്കും ആശ്ചര്യം തോന്നാതിരിക്കയില്ല. സുന്ദരമായ ഒരു മന്ദിരം നമ്മുടെ അക്ഷികൾക്കു് ലക്ഷീഭവിക്കുമ്പോൾ, അതിൻെറ കർത്താവായ ശില്പിയേയും, അവൻെറ ശില്പകലാകൌശലത്തേയും നാം ഓർക്കുന്നു. അതുപോലെ മനുഷ്യകരസമ്പർക്കത്താൽ കലുഷിതമാകാതെ ഈശ്വരകരങ്ങളാൽ മാത്രം സംകലനം ചെയ്യപ്പെട്ടിരിക്കുന്ന ഹിമാലയത്തിലെ ഓരോരോ പദാർത്ഥങ്ങളും അവയുടെ വൈലക്ഷണ്യംനിമിത്തം, അവയുടെ കലയിതാവായ ഈശ്വരനേയും അദ്ദേഹത്തിൻെറ കരകൌശലത്തേയും സ്മരിപ്പിക്കുന്നു. കൃത്രിമസൌന്ദര്യം മനുഷ്യരുടെ ബുദ്ധിവിശേഷത്തെ പ്രദ്യോതനം ചെയ്യുന്നുവെങ്കിൽ, അകൃത്രിമസൌന്ദര്യം സർവ്വേശ്വരൻെറ അഘടിതഘടനാപടീയസ്സായ ശക്തിവിശേഷത്തെ പ്രഖ്യാപനം ചെയ്യുന്നു.

ഇങ്ങനെ നിസർഗ്ഗസുന്ദരവും ഈശ്വരമഹിമയെ അനുസ്മരിപ്പിക്കുന്നതുമായ പലേ രമ്യസമഭൂമികളേയും അതിക്രമിച്ചു് ഉന്നതവും ദുരതിക്രമവുമായ പർവ്വതപങ്ക്തിയെ അഭിമുഖീകരിക്കുന്നു. പർവ്വതപങ്ക്തിയുടെ അടിവാര

ത്തിൽ സ്ഥിതിചെയ്യുന്ന "രുദ്രവനം" എന്നുള്ള ഈ സ്ഥാനത്തിൽനിന്നു പിന്നേയും മുപ്പതു നാഴികയോളം ദുർഘടവികടമായ പൎവ്വതമാൎഗ്ഗത്തിൽക്കൂടെ വടക്കോട്ടു യാത്ര ചെയ്യേണ്ടതുണ്ട്. എടവമാസം കാലമായതുകൊണ്ട്, പൎവ്വതശിഖരത്തിലുള്ള ഹിമസമൂഹം മുഴുവൻ ഉരുകി മാൎഗ്ഗം ശുദ്ധമായിരിക്കുവാൻ തരമില്ലെന്ന് എനിക്ക് അറിയാമായിരുന്നുവെങ്കിലും, ഉത്സാഹോന്മിഷിതമായ ചിത്തം മുകളിലേക്കു കയറുവാൻതന്നെ എന്നെ പ്രേരിപ്പിച്ചു. വൈഷമ്യചിന്തകൂടാതെ ഞാൻ ശൈലാരോഹണം ചെയ്തുതുടങ്ങി. എന്റെ അനുചാരിയായ ഒരു ബ്രഹ്മചാരിയും എന്നെ അനുഗമിക്കുന്നുണ്ട്. മദ്ധ്യാഹ്നത്തിനുമുമ്പായി ഞങ്ങൾ പൎവതത്തിന്റെ ശിഖരദേശത്തിൽ എത്തിച്ചേൎന്നു. ഹാ! അവിടത്തെ ദർശനം വിസ്മയാവഹമായിരുന്നു. അവിടം സമ്പൂർണ്ണമായി തിങ്ങിയ ഹിമസംഹതിയാൽ വ്യാപ്തമായി കാണപ്പെട്ടു. ഹിമത്തിന്റെ വ്യാപ്തി എത്രദൂരംവരെയുണ്ടെന്നു നിൎണ്ണയിക്കുവാൻ ഞങ്ങൾക്കു സാധിച്ചില്ല. ജഗദംബികയായ ശാരദയെ കഴിയുന്നതും വേഗത്തിൽ ചെന്നു ദൎശിക്കുവാനുള്ള ഉൽക്കണ്ഠ നിൎഭയം മുന്നോട്ടു പദന്യാസം ചെയ്യുവാനും, സാഹസപ്രതിരോധിയായ ഒരു സംസ്കാരം ഉള്ളിലിരുന്നുകൊണ്ടു പിന്നോട്ടുതന്നെ മടങ്ങിചെല്ലുവാനും എന്നെ പ്രേരണം ചെയ്തു. ഞങ്ങൾ ധീരന്മാരായിരുന്നുവെങ്കിലും, ഭീരുക്കളുമായിരുന്നു. സാഹസത്തിൽ ഭീരുത്വം അത്ര നിഷിദ്ധമല്ല, അതുകൊണ്ട് തൽക്കാലം ഞങ്ങൾക്കുണ്ടായ ഭീരുത്വത്തിൽ ഞങ്ങൾ ലജ്ജിച്ചിരുന്നില്ല. ഏതായാലും ദോലായിതചിത്തവൃത്തികളായ ഞങ്ങൾ ഇതികൎത്തവ്യതാമൂഢന്മാരായി, പൎവ്വതോപരി മൈതാനദേശത്തിൽ ഇരിപ്പായി. ജഗന്മാതാവ് ശുദ്ധോദ്ദേശത്തോടുകൂടിയ ഞങ്ങളെ ഈ വൈഷമ്യഘട്ടത്തിൽനിന്ന് എങ്ങനെയാണ് സമുദ്ധരിക്കുവാൻ പോകുന്നതെന്നു ഞങ്ങൾ സോദ്വേഗം പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ഭക്തന്മാരുടെ പിന്നാലെ എപ്പോഴും ഭജനീയന്മാർ സഞ്ചരിക്കുന്നുണ്ട്. അവരെ വിപത്തിഗൎത്തത്തിൽനിന്നുദ്ധരിക്കുവാൻ എപ്പോഴും അവർ ജാഗരൂകന്മാരാകുന്നു. ഇതാ! പത്തുപതിമൂന്നു വഴിയാത്രക്കാർ ഞങ്ങളുടെ പിന്നിലായി പർവ്വതാരോഹണം കഴിഞ്ഞു, ഗിരിശിഖരത്തിൽ ഞങ്ങളുടെ നികടത്തിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. അവരെല്ലാവരും ഹിമബാഹുല്യത്തെ കണ്ടു ഭയപ്പെട്ടും, ഹിമസമീപത്തിൽ യാത്രികന്മാരായ ഞങ്ങളെ കണ്ടതിൽ കുറെ സമാധാനപ്പെട്ടുംകൊണ്ട് ഞങ്ങൾക്കരികെ വന്നിരുന്നു. അവർ തീൎത്ഥയാത്രക്കാരായിരുന്നില്ല. പൎവ്വതങ്ങളുടെ ഉൾപ്രദേശങ്ങളിൽ ജോലിക്കായി ചെല്ലുന്ന ഈൎച്ചപ്പണിക്കാരായ മുസൽമാന്മാരായിരുന്നു. അവരും ഞങ്ങളെപ്പോലെ നവീനയാത്രികന്മാരായിരുന്നതുകൊണ്ട്, ഹിമം എത്ര ദൂരമുണ്ടായിരിക്കുമെന്ന് അനുമാനിക്കുന്നതിൽ പരാജയത്തെയല്ലാതെ വിജയത്തെ പ്രാപിക്കുകയുണ്ടായില്ല. ഏതായാലും അവർ ഞങ്ങളെയും ഞങ്ങൾ അവരേയും ധൈൎയ്യപ്പെടുത്തി എല്ലാവരുംകൂടി മുന്നോട്ടുതന്നെ ചെല്ലുവാൻ നിശ്ചയിച്ചു. ശാരദയുടെ കരുണാതിരേകത്തെപ്പററി വിസ്മയിക്കു

കയും ബഹുമാനിക്കുകയും ചെയ്തുകൊണ്ടും, ജഗദംബികയുടെ ചരണാരവിന്ദങ്ങളെ സ്മരിച്ചുകൊണ്ടും മുന്നിൽ ഞാൻ എഴുന്നേററ് യാത്ര തുടൎന്നു. ഹിമം അധികവും അവരോഹണമാൎഗ്ഗത്തിലായിരുന്നതുകൊണ്ട്, അതിനെ അതിക്രമിക്കുക എന്നതു വളരെ കഷ്ടതരമായിരുന്നു. കാൽ വഴുകി ഹിമത്തിൽ പതിക്കുക എന്നത് ഉടനുടൻ സംഭവിച്ചുകൊണ്ടിരുന്നു. എങ്കിലും അള്ളാവിൻെറ അനുഗ്രഹത്താൽ മുസൽമാൻ സഹോദരന്മാരോടുകൂടി ഒരു നാഴിക മാത്രം ദൂരമുള്ള ആ ഹിമപ്രദേശത്തെ, ഹിമക്കട്ടിയിൽ നടക്കുവാൻ വേണ്ടുന്ന സാമഗ്രിയൊന്നുമില്ലാതിരുന്നതുകൊണ്ട്, കുറെ അധികം ക്ലേശമനുഭവിക്കേണ്ടിവന്നുവെങ്കിലും, ശീഘ്രമായിത്തന്നെ ഞങ്ങൾ അതിലംഘിച്ചു. തദനന്തരം ദുൎഗ്ഗമമായ പൎവ്വതസാനുക്കളിൽകൂടിയും ഘോരമായ വനാന്തരത്തിൽകൂടിയും സന്ധ്യവരെ സഞ്ചരിച്ചതിൽ കൃഷ്ണഗംഗയുടെ തടത്തിലുള്ള ഒരു വിശ്രമസ്ഥാനത്തിൽ എത്തിച്ചേൎന്നു. കൃഷ്ണഗംഗയെന്നതു പ്രസിദ്ധമായ സിന്ധുനദിയുടെ അംഗമായ "ജീലം" നദിയിൽ ചെന്നുചേരുന്ന ഒരു ഉപനദിയാകുന്നു. രാത്രി അവിടെ വിശ്രമിച്ചു, പുലർകാലെ ഗംഗാതടത്തിൽക്കൂടെ ഏഴെട്ടുനാഴിക മാത്രം സഞ്ചരിച്ച്, അവിടെ നടക്കുമ്പോൾ ചാഞ്ചാടുന്ന മഹാനൎത്ഥകാരിയായ കയററുപാലത്തെയും ഒരുവിധം അതിക്രമിച്ച്, അഞ്ചുമണിയോടുകൂടി അക്കരയിൽ വിരാജിക്കുന്ന ശാരദാമന്ദിരത്തിൽ ഞങ്ങൾ സംപ്രവേശിച്ചു.

ശാരദാക്ഷേത്രം സമുദ്രനിരപ്പിൽനിന്നു സുമാറ് പതിനോരായിരം അടി ഉയരത്തിൽ വൎത്തിക്കുന്ന അത്യന്തനിഗൂഢമായ ഒരു വിചിത്രഭൂമിയാകുന്നു. മഹോന്നതങ്ങളായ ഹിമകൂടങ്ങളോടുകൂടിയ പൎവ്വതങ്ങളാലും, ദുഷ്ടമൃഗങ്ങളാൽ അധ്യുഷിതമായ ഘോരവിപിനങ്ങളാലും ആവൃതമായ ഈ പുണ്യധാമം ഒരു യാത്രികൻെറ മനസ്സിൽ വൈചിത്ര്യത്തെ എന്നപോലെ ഭയത്തെയും ഉൽപാദനം ചെയ്യാതിരിക്കയില്ല. മന്ദിരത്തിൽ പൂജ ചെയ്യുന്ന ബ്രാഹ്മണന്റെ ഗൃഹവും, ദൂരത്തിൽ അവിടവിടെയായി വനവാസികളായ ഒരുതരം മുസൽമാന്മാരുടെ ചില കുടിലുകളും മാത്രമാണ് അവിടെ കാണപ്പെടുന്ന മനുഷ്യവസതികൾ. കാശ്മീരദേശക്കാർ മാത്രം ചില പ്രത്യേകകാലങ്ങളിൽ അവിടെ യാത്രചെയ്യുന്നതല്ലാതെ, ഇതരദേശക്കാർ അധികമായി അവിടെ തീൎത്ഥയാത്ര ചെയ്യുക പതിവില്ലാത്തതുകൊണ്ട്, പുറത്തുനിന്നു വരുന്ന ജനങ്ങളുടെ സമാഗമവും ആ ക്ഷേത്രത്തിൽ ശൂന്യപ്രായമായി കാണപ്പെട്ടിരുന്നു. മനുഷ്യലോകസാധാരണങ്ങളായ കോലാഹലങ്ങളോ, വ്യവഹാരങ്ങളോ, വിക്ഷേപങ്ങളോ യാതൊന്നുംതന്നെ ഇല്ലാത്ത ഒരു ദിവ്യഭൂമിയായിത്തന്നെ എനിക്കാപ്രദേശം പ്രതിഭാസിച്ചു. ഏതൊരു ഭൂമിയിൽ മനസ്സു പ്രശാന്തമായി, അന്തൎമ്മുഖമായി, പരമാത്മപ്രവണമായി ആനന്ദിക്കുന്നുവോ, ആ ഭൂമിയെ ദിവ്യഭൂമിയെന്നു പറയാമെങ്കിൽ, ശാരദാക്ഷേത്രം ദിവ്യദിവ്യമായ ഒരു ഭൂമിതന്നെയെന്നു സമുദ്ഘോഷണം ചെയ്യുന്നതിൽ

ഞാൻ മടിക്കുന്നില്ല. ഏതായാലും പ്രശാന്തൈകാന്തവും നിതാന്തഗംഭീരവുമായ ആ സ്ഥാനത്തിൽ, മന്ദിരത്തിന്റെ ചുററമ്പലത്തിൽ ഞങ്ങൾ ചെന്നു നിവാസം ആരംഭിച്ചു. ശൈത്യം അപ്പോൾ ദുസ്സഹമായിരുന്നുവെങ്കിലും, വിറകിന്റെ സൌലഭ്യം ശൈത്യകാഠിന്യത്തെ കുറെ മന്ദീഭവിപ്പിച്ചിരുന്നു.

നിരതിശയശാന്തിതന്നെ നിരതിശയസുഖം. അതുതന്നെ പരമാത്മാവിന്റെ സ്വരൂപം, അതുതന്നെ പരമപുരുഷാർത്ഥമായ മോക്ഷപദവും. ശാന്തിയിലല്ലാതെ ചിത്തക്ഷോഭത്തിൽ സുഖമില്ലെന്നുള്ളത് സർവ്വസമ്മതമാകുന്നു. എന്നാൽ ശാന്ത്യാത്മകമായ ഈ മോക്ഷപദത്തെ ചിലർ ദുഃഖധ്വംസമെന്നും, മററു ചിലർ വിവേകഖ്യാതിജനിതമായ സ്വരൂപാവസ്ഥാനമെന്നും, വേറെ ചിലർ ശൂന്യഭാവമെന്നും, മററു ചിലർ ചില പ്രത്യേക ലോകങ്ങളിലുള്ള വിഷയഭോഗജനിതമായ സുഖാതിശയമെന്നും വാദിക്കുന്നു. ശാന്തിയുടെ നിരതിശയത്വം നിർദ്വൈതത്തിലല്ലാതെ സദ്വൈതത്തിൽ സംഭവിക്കുന്നതല്ല. എത്രകാലത്തോളം തന്നിൽനിന്നു ഭിന്നമായ ഒരു വസ്തു വിദ്യമാനമായിരിക്കുന്നുവോ, അതായതു തന്നിൽനിന്നു ഭിന്നമായ ഒരു ജഗത്തും ഒരീശ്വരനും ജീവിച്ചുകൊണ്ടിരിക്കുന്നുവോ, അത്രകാലത്തോളം തനിക്കു അസംഗതയാകട്ടെ, അനതിശയശാന്തിയാകട്ടെ ഉണ്ടായിയെന്നു വരുവാൻ പാടുള്ളതല്ല ശൂന്യം ശൂന്യമായതുകൊണ്ടുതന്നെ ശാന്തിരൂപമാകുന്നതല്ല. സത്താസത്തകൾക്കു സാമാനാധികരണ്യം സംഭവിക്കാത്തതുതന്നെ അതിന്നുള്ള ഹേതു. സാതിശയശാന്തിയിൽ നിരതിശയതയേയും പരമപുരുഷാർത്ഥതയേയും കൃതാർത്ഥതയേയും ഇവർ ഭ്രാന്തിമൂലം കല്പിക്കുന്നു. നിരതിശയശാന്തി ദ്വൈതത്തിന്റെ അത്യന്താഭാവരൂപമായ ബ്രഹ്മവസ്തുവിൽ മാത്രമല്ലാതെ വേറൊന്നിൽ സ്ഥിതിചെയ്യുവാൻ പാടുള്ളതല്ല. അതായത്, ശാന്തിയുടെ പരമകാഷ്ഠ ദ്വൈതഗന്ധമില്ലാത്ത പരബ്രഹ്മം ഒന്നുമാത്രമാകുന്നു. ഇങ്ങനെ നിരതിശയശാന്തിരൂപമായ മോക്ഷപദം അദ്വൈതബ്രഹ്മമെന്നും അതുമാത്രം സത്യമെന്നും, മററുള്ളതെല്ലാം മായാമയവും പ്രാതിഭാസികവുമെന്നും ഉള്ള വൈദികപക്ഷത്തെ, പൂർവ്വപക്ഷങ്ങളെ ഖണ്ഡനം ചെയ്തുകൊണ്ടു ലോകത്തിൽ പ്രചരിപ്പിക്കുകയായിരുന്നു ശ്രീശങ്കരാചാര്യപാദങ്ങളുടെ മുഖ്യമായ ജീവിതോദ്ദേശം. മഹോന്നതമായ ഈ ഉദ്ദേശത്തെ സഫലീകരിക്കുവാൻ വേണ്ടിത്തന്നെ അദ്ദേഹം പല ദേശങ്ങളിലുമെന്നപോലെ കാശ്മീരദേശത്തിലും സഞ്ചരിക്കയുണ്ടായി. കാശ്മീരദേശത്തിൽ ശാരദാക്ഷേത്രത്തിലുള്ള വാദികളേയും ദമനംചെയ്ത്, അവിടെ സുപ്രസിദ്ധമായി വിജയിക്കുന്ന ശാരദാപീഠമായ സർവ്വജ്ഞപീഠത്തിൽ ആരോഹണംചെയ്യുവാനിച്ഛിച്ചുകൊണ്ട് അദ്ദേഹം അവിടേയും ചെല്ലുകയുണ്ടായി. ശാരദാക്ഷേത്രം ഇന്നു കേവലം വന്യമൃഗങ്ങളുടേയും, അശിക്ഷിതന്മാരായി, കൃഷിജോലി ചെയ്തുപജീവിക്കുന്ന ദുർല്ലഭം ചില വന്യമുസൽമാന്മാരുടേയും വിഹാരഭൂമിയായ ഒരു ശൂന്യപ്രദേശമായിക്കാണപ്പെടുന്നുവെങ്കിലും,

അത്ര പണ്ടു പലേ ഉദ്ദണ്ഡപണ്ഡിതന്മാരും നിവസിച്ചുകൊണ്ടിരുന്ന ഒരു പുണ്യപുരിയായിരുന്നുവത്രെ. ഞാൻതന്നെ ശാരദയിൽ നിവസിച്ചുകൊണ്ടിരുന്നപ്പോഠം, പലപ്പോഴും വെളിയിൽ വിനോദാൎത്ഥം ഇറങ്ങി സഞ്ചരിക്കയും, അപ്പോഠം ചിലേടത്തു മണ്ണിന്നടിയിൽ അതിപുരാതനമായ വമ്പിച്ച ഇഷ്ടികകളെ കണ്ടു ചരിത്രകാരന്മാരുടെ പൂൎവോക്തമായ അഭിപ്രായത്തെ സ്മരിച്ചു വിസ്മയിക്കയും ചെയ്കയുണ്ടായിട്ടുണ്ട്. താണ ദേശങ്ങളിലെന്നപോലെ, ഹിമഗിരിയിലും ഗ്രാമങ്ങഠം വനങ്ങളായും വനങ്ങഠം ഗ്രാമങ്ങളായും വിപൎയ്യാസത്തെ പ്രാപിച്ചിരിക്കുന്നതും സർവ്വത്ര ഉപലബ്ധമാകുന്ന സാധാരണമെങ്കിലും വിസ്മയകാരിയായ ഒരു കാൎയ്യമാകുന്നു.

> "സംശ്രാവയന്നദ്ധ്വനി ദേശികേന്ദ്രഃ
> ശ്രീദക്ഷിണദ്വാരഭുവം പ്രപേദേ
> കവാട മുദ്ഘാട്യ നിവേഷ്ടുകാമം
> സസംഭ്രമം വാദിഗണോ ന്യരൌത്സീൽ"
>
> (ശങ്കരദിഗ്വിജയം)

വാദികളാകുന്ന ഗജേന്ദ്രന്മാരെ വിഭേദനം ചെയ്യുന്ന ശ്രീശങ്കരദേശികേന്ദ്രനായ മൃഗരാജൻ ഇതാ വരുന്നു, എന്നിങ്ങനെ മാൎഗ്ഗത്തിൽ ജനങ്ങളെ ശ്രാവിപ്പിച്ചുകൊണ്ട് ആ വാദ്യപാദങ്ങഠം ശാരദാമന്ദിരത്തിന്റെ തെക്കെ വാതിൽക്കൽ ചെന്നു. കവാടം തുറന്ന്, ഉള്ളിലുള്ള പീഠത്തിലാരോഹണം ചെയ്യുവാൻ ഭാവിക്കുന്ന ശങ്കരനെ വാദികഠം വന്നു നിരോധിച്ചു. പ്രത്യേകശാസ്ത്രങ്ങളിൽ നിഷ്ണാതന്മാരും വിജിഗീഷുക്കളുമായ അവരെയെല്ലാം ശാസ്ത്രാൎത്ഥവാദത്തിൽ ശങ്കരൻ നിഷ്പ്രയാസം സ്വല്പകാലംകൊണ്ടു കീഴടക്കി, തൻെറ ഇച്ഛയെ പൂരണം ചെയ്തു; അതായത്തു സൎവ്വജ്ഞന്മാൎക്കു മാത്രം അധിരോഹണം ചെയ്യുവാൻ യോഗ്യമായ ആ സരസ്വതീപീഠത്തിൽ നിഷ്പ്രകമ്പം ആരോഹണം ചെയ്തു.

എന്നാൽ മുൻപറഞ്ഞ ശ്ലോകത്തെ ഓൎമ്മിക്കുന്ന ഞാൻ മന്ദിരത്തിൻെറ തെക്കുഭാഗത്തിൽ യാതൊരു ദ്വാരത്തേയും കാണുകയുണ്ടായില്ല. ഇന്നത്തെ ചെറുതായ മന്ദിരത്തിൽ പശ്ചിമഭാഗത്തിൽ ഒരു കവാടം മാത്രമാണു കാണപ്പെടുന്നതു്. അതുനിമിത്തം പണ്ടത്തെ ശങ്കരന്റെ മന്ദിരത്തിനു മാററം സംഭവിച്ചിരിക്കാമെന്നൂഹിക്കേണ്ടിയിരിക്കുന്നു. മന്ദിരാന്തർഭാഗത്തിൽ വിശാലമായി, ചക്രാകൃതിയിൽ വൎത്തുളവും മസൃണവുമായ ഒരു പാഷാണപീഠവും അതിന്നു മുമ്പിൽ ശ്രീചക്രവും മററു ചില മൂൎത്തികളുമാണ് ഇപ്പോഠം കാണപ്പെടുന്നതു്. ഘൃതമിശ്രിതമായ സിന്ദൂരംകൊണ്ടു പാഷാണപീഠം ഇടക്കിടെ ലേപനം ചെയ്യപ്പെടുന്നതുകൊണ്ട്, പ്രചണ്ഡമായി പ്രകാശിക്കുന്ന അതിൻെറ കടുംചുവപ്പുനിറം ദ്രഷ്ടാവിൻെറ മന

സ്സിനെ ആവർജ്ജിക്കുകയും മോഹിപ്പിക്കുകയും ചെയ്യുന്നു. ഭക്തിപരവശമാക്കുകയും ചെയ്യുന്നില്ലെന്നില്ല. ഈ പീഠാദികളെയാണ് പൂജകൻ പൂജ ചെയ്യുന്നത്.

അദ്വൈതബ്രഹ്മത്തെ വിശ്വസിക്കുകയും അതിൽ രമിക്കുകയും ചെയ്യുന്ന ഈ ഞാൻ മിത്ഥ്യാഭൂതമായി, അചേതനമായ കല്ലിനേയും മണ്ണിനേയും മന്ദിരത്തേയും വർണ്ണിക്കുവാൻവേണ്ടി എന്റെ വിലപിടിച്ച സമയത്തെ വ്യയംചെയ്യുന്നതെന്തിനാണെന്ന് എന്റെ സുഹൃത്തുക്കൾ എന്നെ ആക്ഷേപിക്കരുത്. ഉപാധികൾ വഴിക്കല്ലാതെ നിരുപാധികമായ ബ്രഹ്മത്തെ പ്രാപിക്കുവാൻ തരമില്ല. കല്ലിന്റേയോ മണ്ണിന്റേയോ, അഥവാ മററുവല്ല ഭൗതികപദാർത്ഥങ്ങളുടേയോ, ഈശ്വരബുദ്ധിയോടുകൂടിയുള്ള ഉപാസനം ഉപാസകന്റെ മനസ്സിനെ ശുദ്ധമാക്കി, ഏകാഗ്രമാക്കി ഉന്നയിക്കുന്നു. സ്ഥൂലവും സൂക്ഷ്മവുമായ ഉപാസനകൾമൂലമല്ലാതെ ഒരു ചിത്തം അദ്വൈതബോധത്തിന്നധികാരിയായിത്തീരുന്നതല്ല. അകൃതോപാസ്തികൾ ഔത്സുക്യംനിമിത്തം ബ്രഹ്മവിചാരത്തിൽ പ്രവർത്തിക്കുന്നുവെങ്കിലും, അവർക്കു വസ്തുവിൽ സ്ഥിരമായ പ്രതിഷ്ഠ സിദ്ധിക്കുന്നതല്ല സ്ഥിരപ്രതിഷ്ഠ ലഭിക്കേണമെങ്കിൽ, അവർ ബ്രഹ്മവിചാരത്തിന്നു മുമ്പ് ഉപാസനയിൽത്തന്നെ പ്രവർത്തിക്കേണ്ടതുണ്ട്. അതുകൊണ്ട് ഉപാസനയ്ക്കു് ആലംബനങ്ങളായ കല്ലിനേയോ മണ്ണിനേയോ മൂർത്തികളേയോ പ്രേമപൂർവ്വം വിവരിക്കുന്നത് മന്ദാധികാരികളായ ജിജ്ഞാസുക്കളെ സംബന്ധിച്ചിടത്തോളം, അനുപയോഗിയല്ല. സാളഗ്രാമം, ശിവലിംഗം തുടങ്ങിയുള്ള കല്ലുകളെ ഈശ്വരബുദ്ധിയോടെ ധ്യാനിക്കുവാൻ ഭക്തന്മാർ ഉപദേശിക്കുന്നുവെങ്കിൽ, നാഭിചക്രം, ഹൃദയപുണ്ഡരീകം, മൂർദ്ധസ്ഥിതമായ ജ്യോതിസ്സ്, നാസികാഗ്രം, ജിഹ്വാഗ്രം, ഭ്രൂമദ്ധ്യം തുടങ്ങി ശരീരത്തിലുള്ള ഓരോ സ്ഥാനങ്ങളെ ഭാവിക്കുവാൻ യോഗികളും അന്നത്തേയും (സ്ഥൂലദേഹം) പ്രാണനേയും മനസ്സിനേയും ആകാശത്തേയും അതുപോലെ മററോരോ ഭൗതികപദാർത്ഥങ്ങളേയും ബ്രഹ്മമായി ഉപാസിക്കുവാൻ ഔപനിഷദന്മാരും ഉപദേശിക്കുന്നു. അതിന്റെ താല്പര്യമെന്താകുന്നു? സ്ഥൂലപദാർത്ഥങ്ങളുടെ ഭാവനംകൊണ്ട് ഒരു വിധം ഏകാഗ്രമായിത്തീർന്നതായ ചിത്തമല്ലാതെ സൂക്ഷ്മപദാർത്ഥങ്ങളെ ഭാവിക്കുവാൻ സമർത്ഥമാകുന്നതല്ലെന്നുള്ളതുതന്നെ അവരുടെ ഐകകണ്ഠ്യേനയുള്ള ഈ ഉപദേശത്തിന്റെ താല്പര്യം. സർവ്വ ദാർശനികന്മാരും ഈ വിഷയത്തിൽ ഏകമതിയെ പ്രകടീകരിക്കുന്നു. ഒരു പദാർത്ഥത്തെ സന്തതം ഭാവിക്കുന്നതുകൊണ്ടുമാത്രം അതു സത്യമായിത്തീരുന്നതല്ല. അസത്യമായ ഒരു പദാർത്ഥത്തേയും ചിത്തത്തിന്റെ ഉൽക്കർഷത്തിനുവേണ്ടി ഉപാസിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല. പദാർത്ഥനിഷ്ഠമായ സത്യത്വമിത്ഥ്യാത്വങ്ങളുടെ വിവേചനംവഴിക്കു നിത്യസത്യമായ വസ്തുവെ നിർണ്ണയിച്ചതിന്റെ ശേഷം, ഉപാസനകൾ അസംഭാവ്യമെന്നിരിക്കിലും, അതിന്നുമുമ്പ് മിത്ഥ്യാപദാർത്ഥങ്ങളിൽ സത്യത്വബുദ്ധിയോടുള്ള, അതായത് ഈശ്വരത്വബുദ്ധിയോടുള്ള ഉപാസനം

അസംഭാവ്യമോ അവിഹിതമോ അപ്രയോജനമോ അല്ല. അങ്ങനെയാണെങ്കിൽ, സ്ഥൂലബുദ്ധികളുടെ ഉപാസനയ്ക്കു യോഗ്യവും ബുദ്ധിയുടെ ശുദ്ധിക്കും ഏകാഗ്രതയ്ക്കും മുഖ്യസാധനവുമായ വല്ല മൂർത്തികളേയൊ, വല്ല ധാമങ്ങളേയൊ, വല്ല തീർത്ഥങ്ങളേയൊ, അഥവാ വല്ല രമണീയപ്രദേശങ്ങളേയൊ, രമണീയവസ്തുക്കളേയൊ സാംഗോപാംഗമായി വർണ്ണിക്കുന്നതു്, ഒരു ദൃഷ്ടിയിൽ വന്ധ്യാസുതവർണ്ണനംപോലെ അസദ്വർണ്ണനംതന്നെയെന്നിരിക്കിലും നിന്ദ്യമല്ല. ശുഭേച്ഛുക്കളുടെ പ്രയോജനത്തിന്നു് ഈദൃശവിവരണങ്ങൾ സ്വല്പമെങ്കിലും ഉപയുക്തമാകുമെങ്കിൽ, തദ്വിഷയകമായ എൻെറ വ്യവസായവും ആക്ഷേപാർഹമാകുവാൻ പാടുള്ളതല്ല. അഖണ്ഡമായി, യാതൊരു ഗുണമൊ ക്രിയയൊ സംബന്ധിക്കാത്ത ഒരേ ഒരു ചിജ്ജ്യോതിസ്സുതന്നെ സത്യമെന്നും, അതുതന്നെ സ്വസ്വരൂപമെന്നും അറിഞ്ഞു്, അതിൽ ആമോദിക്കുന്ന ഈ ഞാൻ എഴുതുന്നതും വായിക്കുന്നതും മാത്രമല്ല, ശ്വാസിക്കുന്നതും ആഹരിക്കുന്നതും വിഹരിക്കുന്നതും ഭ്രമിക്കുന്നതും സമാധിചെയ്യുന്നതുമെല്ലാം എൻെറ സഹോദരന്മാരുടെ കല്യാണത്തിനുവേണ്ടിത്തന്നെയെന്നു ഞാൻ വിശ്വസിക്കുന്നു.

## ശാരദാക്ഷേത്രം
## II

ഈശ്വരശക്തി അഘടിതഘടനാപടീയസിയായ ഒരു വിചിത്രശക്തിയാണെന്നു ശാസ്ത്രംവഴിക്കു മാത്രമല്ല, നിത്യാനുഭവംവഴിക്കും സൂക്ഷ്മനിരീക്ഷകന്മാർക്കു നിർദ്ധാരണംചെയ്യുവാൻ സാധിക്കുമെന്നുള്ളതിൽ സംശയമില്ല. അസംഭാവ്യമായതു പലപ്പോഴും ലോകത്തിൽ സംഭവിച്ചുകാണാമെങ്കിലും, അതിനുള്ള ഹേതുവെന്തെന്നു സ്ഥൂലദൃഷ്ടികൾ വിചാരം ചെയ്യുന്നില്ല. ഈശ്വരശക്തിക്കു പട്ടണമദ്ധ്യമെന്നപോലെ പർവ്വതശിഖരവും സുഗമമാകുന്നു. മനുഷ്യശക്തി ചില പരിധികളെ അതിക്രമിച്ചുപോകുവാൻ പര്യാപ്തമാകുന്നില്ലെങ്കിലും, ഈശ്വരശക്തിയെ പ്രതിരോധിക്കുവാൻ യാതൊരു പ്രതിഘാതവുമില്ലതന്നെ; അതായതു് ഈശ്വരശക്തിയെ കാലദേശാദികളെക്കൊണ്ടു പരിച്ഛിന്നമാക്കുവാൻ അതിന്നു പരിയായി വേറൊരു ശക്തി ഇല്ലതന്നെ.

ശാരദാമന്ദിരത്തിൻെറ ചുററമ്പലത്തിൽ ഏകാന്തമായ ഒരു സ്ഥാനത്തിൽ ഞാൻ ആറേഴദിവസം പ്രശാന്തമായി കഴിച്ചുകൂട്ടി. എൻെറ അനുചാരിയായ ബ്രഹ്മചാരിക്കുവേണ്ടി കുറെ സമയം വേദാന്തവിചാരവും, ബാക്കിയുള്ള സമയമെല്ലാം ദേവീദർശനവും ഭജനധ്യാനവുമായി ദിവസങ്ങൾ അതിഗമിച്ചു. ഭോജനവും മററും തന്നു ഞങ്ങളെ പരിചരിക്കുന്നതിൽ പൂജകബ്രാഹ്മണൻ ജാഗരൂകനായിരുന്നു. സാധുമഹാത്മാക്കളെ പരിചരിക്കുന്നതിൽ മന്ദിരംവകയായി

ചില ഏർപ്പാടുകൾ ഉള്ളതിന്നു പുറമെ, അദ്ദേഹത്തിന്ന ഞങ്ങളുടെ സമാഗമവൃത്തത്തെപ്പററി ശ്രീനഗരത്തുനിന്ന് ഒരു മാന്യമഹാത്മാവിൻെറ നിവേദനവുമുണ്ടായിരുന്നു. സ്വയം ശ്രദ്ധാലുവും വലിയ ഭക്തനുമായ അദ്ദേഹവും അദ്ദേഹത്തിന്റെ കുടുംബവും ഞങ്ങളെ ബഹുമാനപൂർവ്വം സൽക്കരിച്ചിരുന്നതുകൊണ്ടു്, ബാഹ്യമായ-യാതൊരസൌകര്യങ്ങളും അവിടെ ഞങ്ങൾക്കുണ്ടായിരുന്നില്ല. എന്നാൽ ഒരാഴ്ച ഇങ്ങനെ കഴിഞ്ഞതോടുകൂടി, ഞാനവിടെനിന്നു താഴോട്ടുതന്നെ പുറപ്പെടുവാൻ നിശ്ചയിച്ചു. എത്രതന്നെ ഭക്തിപൂർവ്വം അവർ ഞങ്ങളെ പരിചരിച്ചിരുന്നുവെങ്കിലും, അധികം ധനികന്മാരല്ലാത്ത അവരെ ആലംബനംചെയ്തുകൊണ്ടു്, അധികദിവസം അവിടെ നിവസിക്കുന്നതു് നന്നല്ലെന്നു് എനിക്കു തോന്നി. രമ്യവും പ്രശാന്തവുമായ ആ പ്രദേശത്തിൽ കുറെ അധികം താമസിച്ചു ഭജനംചെയ്യേണ്ണമെന്നു് എനിക്കു് അതി തീവ്രമായ ഇച്ഛയുണ്ടായിരുന്നുവെങ്കിലും, ആ ഇച്ഛയെ നിറവേററുവാൻ ഒരു ഗതിയും ഞാൻ കാണുകയുണ്ടായില്ല. ഭോജനകാര്യം അവിടെ ഇനിയും നിവസിക്കുന്നതിൽ വലിയ പ്രതിബന്ധകമായിത്തീർന്നു. ബ്രാഹ്മണഗൃഹത്തിന്നു ഞങ്ങൾ ഭാരമായിത്തീരുവാൻ പാടില്ലെന്നുള്ളതു തീർച്ചതന്നെ. എന്നാൽ സ്വന്തം ചിലവിൽ ഭോജനാദികൾ നിഷ്പാദനം ചെയ്തു് അവിടെ നിവസിക്കുന്നതിനെന്തു വിരോധമെന്നാണെങ്കിൽ, ഒരു ഭിക്ഷുകൻെറ നിലയിലല്ലാതെ, ഒരു ധനികൻെറ നിലയിൽ ഹിമാലയത്തിൽ എവിടേയും എപ്പോഴും ഞാൻ ചെന്നു നിവസിക്കയൊ, യാത്രചെയ്കയൊ പതിവില്ലാത്തതുകൊണ്ടു്, ആ പക്ഷവും എനിക്കു പ്രതികൂലമായിരുന്നു. പിന്നെ സന്ന്യാസികളുടെ ധർമ്മമായ ഭിക്ഷാടനംകൊണ്ടു ദേഹധാരണം ചെയ്യാമെന്നാണെങ്കിൽ, ഹിന്തുക്കളുടെ ഗൃഹം അധികമായി അവിടെ ഇല്ലാതിരുന്നതുകൊണ്ടു്, അതും സാദ്ധ്യമായിരുന്നില്ല ഇങ്ങനെ ഞങ്ങളുടെ വിവത്സയെ പൂരണം ചെയ്യുവാൻ പുരുഷപ്രയത്നത്തിന്നു ശക്തിയില്ലാതെ, അതായതു് പുരുഷപ്രയത്നത്തിന്നുള്ള മാർഗ്ഗങ്ങൾ എല്ലാം നിരുദ്ധമായിക്കണ്ടതുകൊണ്ടാണു് ഞങ്ങൾ അവിടം വിട്ടുപോകുവാൻതന്നെ തീർച്ചയാക്കിയതു്. ഒരു ദിവസം രാവിലെ മനമില്ലാമനസ്സോടെ ഞാൻ ദേവിയോടു യാത്ര പറഞ്ഞു. മന്ദിരത്തിൽനിന്നു് എഴുന്നീററു പുറപ്പെട്ടു നടന്നു തുടങ്ങി. പൂജകനും മററും ഞങ്ങളുടെ ഗമനത്തെ നിർബ്ബന്ധപൂർവ്വം നിരോധിച്ചു. ഇങ്ങനെ ഒന്നല്ല, രണ്ടല്ല, മൂന്നു പ്രാവശ്യം ഞങ്ങളുടെ ഗമനവും, അവരുടെ പ്രേമപൂർവ്വകമുള്ള നിരോധവുമായി, കുറെ ദിവസങ്ങൾ കഴിഞ്ഞു. കാര്യം വലിയ വൈഷമ്യത്തിലായി. "ഹേ ദേവി! നിൻെറ ലീല വളരെ വിചിത്രംതന്നെ. നീ ഞങ്ങളെ ഇവിടെനിന്നു് അയയ്ക്കുവാൻ വിചാരിക്കുന്നില്ലെന്നപോലെ തോന്നുന്നു. ഞങ്ങളുടെ ശക്തി പരാജയപ്പെടുന്ന അവസരങ്ങളിലും, നിൻെറ ശക്തി അകുണ്ഠിതമായിത്തന്നെ വിലസിക്കുന്നു."

സമയം 3 മണി കഴിഞ്ഞിരിക്കുന്നു. മന്ദിരത്തിന്റെ ചുററമ്പലത്തിന്റെ മേൽതട്ടിൽ ഞാൻ ബ്രഹ്മചാരിയുമായി ഒരു വേദാന്തഗ്രന്ഥം വായിച്ച് അതിന്റെ അൎത്ഥവിചാരം ചെയ്തുകൊണ്ടിരിക്കുന്നു. വലിയ പരിഷ്കൃതരീതിയിൽ യൂറോപ്പിയൻ ഹാററും കണ്ണടയും മററും ധരിച്ച സുഭഗനും തേജസ്വിയുമായ ഒരു യുവാവു ഞങ്ങൾ ഇരിക്കുന്നേടത്തേക്കു കയറിവരികയും, ഭക്തിഭരിതമായ മുഖഭാവത്തോടുകൂടി, ഞങ്ങളെ പ്രണമിക്കുകയും ചെയ്തു. "ഇരിക്കുക" എന്നുള്ള എന്റെ ആദേശത്തെ അനുസരിച്ചു, അദ്ദേഹം ഞങ്ങളുടെ അരികത്തായി നിലത്തിൽ നിസ്സംകോചം ഇരിക്കുകയും ചെയ്തു. പിന്നേയും അരമണിക്കൂറോളം നടന്നുകൊണ്ടിരുന്ന വേദാന്തപാഠത്തെ അദ്ദേഹം വലിയ ശ്രദ്ധയോടെ നിശ്ശബ്ദമായി കേട്ടുകൊണ്ടിരുന്നു. വേദാന്തപാഠാനന്തരം, ഞാൻ അദ്ദേഹവുമായി അരമണിക്കൂറോളം സമയം സംഭാഷണം ചെയ്തുകൊണ്ടിരുന്നു. സംഭാഷണത്തിൽ അദ്ദേഹം ഇംഗ്ലീഷു മുതലായ ഭാഷകളിൽ ഉയൎന്ന ശിക്ഷിതനും, വേദാന്തത്തിലും വേദാന്തജീവികളായ സാധുമഹാത്മാക്കളിലും വലിയ ഭക്തനുമായി കാണപ്പെട്ടു. അദ്ദേഹം പഞ്ചാബുദേശത്തിലെ എത്രയോ വലിയൊരു ധനാഢ്യനും, കാശ്മീരത്തിലെ ചില പൎവ്വതങ്ങളിലുള്ള ദേവദാരു മുതലായ വൃക്ഷങ്ങളുടെ കൺടക്ടുകാരനുമായ ഒരു വലിയ വ്യാപാരിയായിരുന്നു. പൎവ്വതങ്ങളിൽ അവിടവിടെ താമസിക്കുന്ന തന്റെ കീഴിലുള്ള അധികൃതന്മാരുടെ മേലന്വേഷണം ചെയ്യുവാൻവേണ്ടി അദ്ദേഹം പഞ്ചാബുദേശത്തിൽനിന്ന് തൽക്കാലം അവിടെ എത്തിച്ചേൎന്നതായിരുന്നു: ഈശ്വരഭക്തിവിഷയത്തിലും മററും കുറെ സംഭാഷണംചെയ്തു് ഒടുവിൽ പിരിയാറായപ്പോൾ, അദ്ദേഹം എന്നോട് ഇങ്ങനെ നിവേദനം ചെയ്യുകയുണ്ടായി "സ്വാമിജിയെപ്പോലുള്ള മഹാത്മാക്കൾ ഈ നിഗൂഢപ്രദേശത്തിൽ വരികയെന്നതു് എത്രയോ ദുർല്ലഭമാണ്. എന്തായാലും ശാരദയുടെ പ്രതാപംനിമിത്തം സ്വാമികൾ ഇവിടെ വന്നുകാണുവാനിടയായതിൽ ഞങ്ങൾക്കെല്ലാം അപരിമിതമായ ആമോദമുണ്ട്. ഇവിടെ ഇനിയും കുറെദിവസം താമസിക്കുവാൻ ഞങ്ങൾ എല്ലാവരുടേയും നിർബ്ബന്ധപൂൎവ്വമുള്ള പ്രാൎത്ഥനയുണ്ട്."

ഞാൻ:— ശാരദയുടെ കാരുണ്യം ഒന്നുകൊണ്ടുമാത്രമാണ് ഇത്രയും ദുൎഗ്ഗമമായ ഇവിടെ എനിക്കു വന്നുചേരുവാനിടയായതു്. ആ ദേവി എത്ര ദിവസം ഇവിടെ താമസിക്കേണമെന്ന് ആജ്ഞാപിക്കുന്നുവോ അത്രയും ദിവസം ഇവിടെ താമസമുണ്ടാകുന്നതാണ്.

അദ്ദേഹം:— ഇവിടെ താമസിക്കുന്നതിൽ അങ്ങേക്കു യാതൊരസൌകൎയ്യവുമുണ്ടാകുന്നതല്ല. അതുകൊണ്ടു തീൎച്ചയായും കുറെദിവസംകൂടി ഇവിടെ സ്വാമികൾ താമസിക്കേണമെന്നു ഞാൻ പ്രത്യേകം പ്രാൎത്ഥിക്കുന്നു. ഞാൻ നാളെ രാവിലെ വേറൊരു ദിക്കിലേക്കു പോകുന്നതാണ്. ഉടനെ സ്വാമികളെ വന്നു കണ്ടുകൊള്ളാം. തീൎച്ചയായും സ്വാമികൾ എന്നെ ഭഗ്നാശപ്പെടുത്തരുതു്.

ഇങ്ങനെ അഭ്യുത്ഥാനംചെയ്തുകൊണ്ട് അദ്ദേഹം അവിടംവിട്ടുപോയി. ദിനാന്തരം മുമ്പറഞ്ഞ കാരണങ്ങളാൽ ഞങ്ങൾ അവിടെനിന്നു പുറപ്പെടുവാനിച്ഛിക്കയും, ആ ഇച്ഛ വിഘാതപ്പെടുകയും ചെയ്യുക പതിവായിരുന്നു. മുൻപ്രസ്താവിച്ച സംഭാഷണം നടന്നതിന്റെ പിറേറന്നു രാവിലെ പൂജകബ്രാഹ്മണൻ മന്ദിരത്തിൽ ഞങ്ങളുടെ അരികെ വന്നു, നമസ്കാരപൂർവ്വം ഒരു നവീനവൃത്തത്തെ ഇങ്ങനെ അറിയിച്ചു:— "സ്വാമിജീ! ഇന്നലെ ഇവിടെ സ്വാമിജിയുടെ അരികെ വന്നിരുന്ന അദ്ദേഹം വൈകുന്നേരം അരി മുതലായ പലവ സാമാനങ്ങളും ഗൃഹത്തിലേക്ക് അയച്ചുതന്നിരിക്കുന്നു. കുറെ ആഴ്ചകൾ സ്വാമികൾ ഇവിടെ താമസിക്കേണമെന്നുള്ള ഉദ്ദേശത്തിൽ സാമാനങ്ങൾ ധാരാളമായി അയച്ചിട്ടുണ്ട്. വേണ്ടുന്നപ്രകാരം ഭക്ഷണം പാകംചെയ്തും മററും സ്വാമികളെ പരിചരിക്കേണമെന്നു ഞങ്ങളെ ഏല്പിക്കുകയും ചെയ്തിട്ടുണ്ട്. ഇനിയെങ്കിലും സ്വാമിജിയുടെ മനസ്സിലുള്ള സംകോചം നീങ്ങുമെന്നു ഞാൻ വിശ്വസിക്കുന്നു."

ബ്രാഹ്മണന്റെ ഈ നിവേദനത്തെ കേട്ടതിൽ എനിക്ക് ആമോദത്തിലധികം ദേവിയുടെ മഹിമയിൽ ആശ്ചര്യമാണുണ്ടായത്. മനുഷ്യർ കാണാത്ത മാർഗ്ഗത്തിൽക്കൂടെ ജഗന്മാതാവായ ദേവി സഞ്ചരിക്കുന്നുവെന്നുള്ളതു് എത്രയോ സത്യംതന്നെ. ജനസഞ്ചാരമില്ലാത്ത അതി ദുർഗ്ഗമമായ അചലശിഖരത്തിലും, സ്വപുത്രന്മാരെ രക്ഷിക്കുന്നതിലും, അവരുടെ വാഞ്ഛിതത്തെ നിറവേററുന്നതിലും മാതാവു് എപ്പോഴും ജാഗരൂകയായിത്തന്നെ വർത്തിക്കുന്നുവെന്നുള്ളതു് ഇപ്പോൾ മാത്രമല്ലാ, മുമ്പും പലവുരു എനിക്കനുഭവപ്പെട്ടിട്ടുള്ള ഒരു വാസ്തവമാണ് ദേവിയുടെ ചരണാരവിന്ദങ്ങളിൽ കുറെദിവസം നിവസിക്കുവാൻ തീവ്രേച്ഛുക്കളെന്നിരിക്കിലും, ഭക്ഷണ വൈഷമ്യത്തെ പരിഹരിക്കുവാൻ ഒരു ഗതിയും കാണാതെ അവിടംവിട്ടു പോകുവാൻ നിർബ്ബന്ധിതരായ ഞങ്ങളെ അവിടെത്തന്നെ തടഞ്ഞു നിറുത്തിയ അന്നപൂർണ്ണികയായ ജഗദംബയുടെ കാരുണ്യത്തേയും മഹിമാതിശയത്തേയും ഞാൻ മനസ്സുകൊണ്ടു് അത്യധികം ബഹുമാനിച്ചു ഈശ്വരശക്തിയുടെ ഗതി നിരങ്കുശംതന്നെ. ഈശ്വരശക്തിക്ക് ഒരിടത്തും ഒരു തടവുമില്ല. ഈശ്വരശക്തിയെ അതിലംഘിക്കുവാൻ ആർക്കു ശക്തിയുണ്ട്? ഏതായാലും ഇങ്ങനെ പ്രകടീഭവിച്ചതായ ഈശ്വരേച്ഛയ്ക്കു കീഴടങ്ങി ഞങ്ങൾ നിസ്സംകോചം അവിടെ നിവസിച്ചുതുടങ്ങി. ചിലപ്പോൾ ചോളകപ്പലഹാരംകൊണ്ടു മാത്രം ദിവസം കഴിച്ചുകൂട്ടേണ്ടിവന്നിരുന്ന ആ പർവ്വതമസ്തകത്തിൽ ചോറു മുതലായ നല്ല ഭക്ഷ്യസാധനങ്ങൾ ഞങ്ങൾക്കു പ്രതിദിനം കിട്ടിത്തുടങ്ങിയെന്നുള്ളതു പ്രത്യേകിച്ചു പ്രസ്താവിക്കത്തക്ക ഒരു സംഗതിയാണ്. ഞങ്ങളെ സംബന്ധിച്ചിടത്തോളം അന്നദാരിദ്ര്യം ഇല്ലതന്നെ. അന്നദാരിദ്ര്യത്തിന്റെ സ്ഥാനത്തിൽ അന്നസമൃദ്ധി ആരോഹണംചെയ്തുകഴിഞ്ഞു.

"രണ്ടുനാലുദിനംകൊണ്ടൊരുത്തനെ
തണ്ടിലേററി നടത്തുന്നതും ഭവാൻ
മാളികാമുകളേറിയ മന്നൻെറ
തോളിൽ മാറാപ്പുകേററുന്നതും ഭവാൻ"

എന്നുള്ള ഈ സരസഗീതത്തെക്കൂടി മലയാളഭാഷാഭിമാനികളുടെ രസത്തിന്നു വേണ്ടി ഇവിടെ ഉദാഹരിക്കാം.

ശാരദയിലെ നിവാസം ശാന്തിപ്രചുരവും ആനന്ദപൂർണ്ണവുമായിരുന്നു. മനസ്സിൻെറ ശുദ്ധിയേയും ശാന്തിയേയും ഭഞ്ജിക്കുന്ന വിക്ഷേപഹേതുക്കൾ യാതൊന്നുംതന്നെ അവിടെ കാണപ്പെട്ടിരുന്നില്ല. എന്നാൽ ചിലപ്പോൾ കാശ്മീരദേശക്കാരായ ചില യാത്രക്കാർ അവിടെ വന്നു ദേവിക്ക് ആട്ടിനെ ബലികൊടുത്തിരുന്ന സമ്പ്രദായം, ഞങ്ങളുടെ കണ്ണിന്നു മുമ്പിലല്ലെന്നിരിക്കിലും, ഞങ്ങൾക്ക് സ്വല്പം വിക്ഷേപത്തേയും വിഷാദത്തേയും വിചാരത്തേയും ഉൽപാദനം ചെയ്തിരുന്നില്ലെന്നില്ല. കാശ്മീരദേശക്കാരും ബങ്കാളദേശക്കാരെപ്പോലെ ശാക്തേയന്മാരാകുന്നു. ആടിനെ അറുക്കുക, അതായത് അജബലി ചെയ്യുക തുടങ്ങിയുള്ള ശാക്തേയമായ താന്ത്രികാചാരങ്ങൾ കാശ്മീരത്തിലെ പ്രധാനപ്പെട്ട മിക്ക മന്ദിരങ്ങളിലും പ്രചരിച്ചുവരുന്നുണ്ടത്രേ. ആട്ടിനെ അറുത്തു ബലികൊടുക്കാതിരുന്നാൽ ദേവി തൃപ്തിപ്പെടാത്തതിനെപ്പററിയും, ദേവിയുടെ മററു മാഹാത്മ്യങ്ങളെപ്പററിയും പല പല പരാക്രമങ്ങളെപ്പററിയും പലേ ചരിത്രങ്ങളും, വലിയ ശ്രദ്ധാലുവും വൃദ്ധനുമായ പൂജാരിബ്രാഹ്മണൻ പലപ്പോഴും എന്നെ പറഞ്ഞുധരിപ്പിക്കുക പതിവായിരുന്നു. ശാരദയുടെ പ്രചണ്ഡമായ ഒരു രൂപഭേദം മാത്രമാകുന്നു കരാളിയായ കാളി. ഹിന്തുക്കളുടെ ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും മററുള്ള ദേവതകളുമെല്ലാം പൌരാണികന്മാരാൽ കല്പിക്കപ്പെട്ട പാത്രവിശേഷങ്ങൾ മാത്രമാണെന്ന് ഇന്നത്തെ ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടുന്നുവെങ്കിലും, അവ അകല്പിതങ്ങളായി, പ്രത്യക്ഷീകരിക്കുവാൻ യോഗ്യങ്ങളായി, നിഗ്രഹാനുഗ്രഹശക്തിയോടുകൂടിയ യഥാർത്ഥമൂർത്തികളായിത്തന്നെ ഇന്നും ഭക്തന്മാരുടെ ഹൃദയത്തിൽ വാഴുന്നു. എത്രയെത്ര ഭക്തന്മാർ വിഷ്ണുശിവശക്ത്യാദികളെ സാക്ഷാൽകരിച്ച് ആനന്ദിച്ചിരിക്കുന്നു. ഇപ്പോഴും അങ്ങനെ സാക്ഷാൽകരിച്ച് ആനന്ദിക്കുന്നു. അതുകൊണ്ട് ആ ചരിത്രകാരന്മാരുടെ ദൃഷ്ടിയിൽ ദേവിയും ദേവനുമൊക്കെ കല്പിതമെന്നിരിക്കിലും, ഭജനശീലന്മാൎക്ക് അവർ അകല്പിതമായി, സാക്ഷാൽ കാണുവാനും വ്യവഹരിപ്പാനും യോഗ്യമായി, ഭജനീയമായി, എന്നെന്നേക്കും സത്യമായിത്തന്നെ വർത്തിക്കുന്നു. യുക്തിവാദികൾ ശ്രദ്ധയെ കീഴ്മേൽ മറിക്കുന്ന എന്തുതന്നെ സിദ്ധാന്തങ്ങൾ പ്രകടീകരിച്ചാലും ആസ്തികന്മാരായ ഭക്തന്മാർ അതുകൊണ്ടൊന്നും ഭയപ്പെടുന്നതല്ല; ഭയപ്പെടേണ്ടതുമില്ല.

ദേവദാരു തുടങ്ങിയ ദിവ്യവൃക്ഷങ്ങളാൽ ആപൂർണ്ണമായി, നീലനീലമായി തിങ്ങിനില്ക്കുന്ന ശാരദയിലെ മനോഹരവനങ്ങളിലുള്ള വിഹാരം എനിക്ക് പലപ്പോഴും ഉന്മേഷകരമായ ഒരു വിനോദമായിരുന്നു. ഹാ! ഏതെല്ലാം രൂപങ്ങളിലാകുന്നു ആ പരമാത്മാവ് പ്രകടീഭവിച്ചിരിക്കുന്നത്! ഇതാ ഈ വിഷച്ചെടികളായും അമൃതച്ചെടികളായും ഫലവൃക്ഷങ്ങളായും വിഫലവൃക്ഷങ്ങളായുമെല്ലാം പരിണമിച്ചിരിക്കുന്നത് ആ പരമാത്മാവുതന്നെ. പരമാത്മാവിന്റെ ഭാവനാവൈചിത്ര്യം എത്രയോ വിലക്ഷണംതന്നെ. ഏതേതെല്ലാം ആകൃതികളേയും പ്രകൃതികളേയും വിഭാവനം ചെയ്തുകൊണ്ടാണ് പരമേശ്വരൻ ഈ ജഗത്തിലു തന്നെ ള്ള സ്ഥിരചരങ്ങളായ പ്രാണിനികരങ്ങളെ സർജ്ജനം ചെയ്തിരിക്കുന്നതിനെപ്പററി വിചാരം ചെയ്യുമ്പോൾ, അവയ്ക്കു ഒരന്തവും കാണുന്നില്ല. ചിത്രകാരൻ ഒരു ചിത്രത്തെ സൃഷ്ടിചെയ്യുന്നതിന്നു മുമ്പ്, അതിനെ മനസ്സുകൊണ്ടു വിഭാവനം ചെയ്യുന്നതുപോലെ, പെരുംചിത്രകാരനായ പരമേശ്വരനും ഓരോരോ പദാൎത്ഥങ്ങളുടെ സൃഷ്ടിക്കുമുമ്പ്, അവയെപ്പററി വിഭാവനം ചെയ്തിട്ടുണ്ടായിരിക്കണം; ഇപ്പോഴും വിഭാവനം ചെയ്യുന്നുമുണ്ടായിരിക്കണം. വിഭാവനം കൂടാതെ വിസൃഷ്ടി സംഭവിക്കുന്നതല്ല. ഈശ്വരന്റെ ഭാവനയിൽ പെടാത്ത യാതൊരു പദാൎത്ഥവും സൃഷ്ടമാകുവാൻ, അഥവാ സംജാതമാകുവാൻ പാടുള്ളതല്ല. ഈശ്വരന്റെ വിഭാവനവിസ്താരം അനന്തവും അചിന്ത്യവുമെന്നേ പറയേണ്ടതുള്ളു. അതാതു ആകാരത്തിലുള്ള ഈശ്വരന്റെ പരിണാമമത്രേ സൃഷ്ടി. ഈശ്വരങ്കൽനിന്നു ഭിന്നമായി, സ്വതന്ത്രമായി ഒരു വസ്തുവില്ലാത്തതുകൊണ്ട്, അതായതു് ഈശ്വരന്റെ സത്തയല്ലാതെ വേറൊരു സത്തയില്ലാത്തതുകൊണ്ട്, ജഗത്തെന്നു വ്യവഹരിക്കപ്പെടുന്നതു് ഈശ്വരൻതന്നെ. എന്നാൽ വേറൊരു പക്ഷത്തിൽ നാമരൂപാത്മകമായ ജഗത്ത് ഈശ്വരനാകുവാൻ പാടുള്ളതല്ല. ക്ഷണം ക്ഷണം മാറിക്കൊണ്ട്, വികാരിയായി, വിനാശിയായി കാണപ്പെടുന്ന ഈ ജഗത്തു ഈശ്വരനാകുന്നതെങ്ങനെ? ഈ ജഗത്തു് ഈശ്വരനെങ്കിൽ, ഈശ്വരനും വികാരിയും വിനാശിയുമായിത്തീരുന്നതാണ്. വികാരിയും വിനാശിയുമായ ഒരു വസ്തു ഈശ്വരനാകുന്നതല്ല. ഈശ്വരൻ സത്യവസ്തുവാകുന്നു, അതായതു് ഒരിക്കലും വിനാശമോ, വികാരമോ ഇല്ലാത്ത സത്യവസ്തു ഏതൊന്നോ, അതു തന്നെ ഈശ്വരസംജ്ഞകൊണ്ട് വ്യപദേശിക്കപ്പെടുന്നതു്. ഈ ജഗത്തിലെ ഓരോരോ പദാൎത്ഥങ്ങളും അടിക്കടി മാററത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്നവെന്നുള്ളതു് സർവ്വൎക്കും സുപ്രസിദ്ധമാകുന്നു. ഇന്നത്തെ രൂപമല്ല, അഥവാ അവസ്ഥയല്ല നാളെ; നാളത്തെ അവസ്ഥയല്ല മററന്നാൾ. എന്നാൽ ഇങ്ങനെ ക്ഷണപരിണാമികളായ പദാൎത്ഥങ്ങളിൽ പരിണാമമോ വിനാശമോ കൂടാതെ, സ്ഥിരസ്വരൂപമായ ഒരു വസ്തു ആന്തരമായി, അനുസ്യൂതമായി സ്ഥിതിചെയ്യുന്നുണ്ട്. അതത്രേ ഈശ്വരൻ. നാരില്ലെങ്കിൽ പുഷ്പമാലയില്ലാത്തതുപോലെ, അതില്ലെങ്കിൽ ജഗത്തില്ല. എത്രകോടി ഭുവനങ്ങളാണ് ആ ഒരേ വസ്തുവിൽ

ഉദ്ഗ്രഥിതമായി ജീവനം ചെയ്തുകൊണ്ടിരിക്കുന്നതു് എന്നതിന്നു് ഒരു കയ്യും കണക്കുമില്ല. ആത്മാവെന്നും ബ്രഹ്മമെന്നും പറയപ്പെടുന്നതു് അതുതന്നെ. അസത്യമായ സർവ്വത്തിന്നും ആധാരമായ ഒരേ ഒരു സത്യമെന്നു പറയപ്പെടുന്നതും അതുതന്നെ. സത്യമെപ്പോഴും ഒന്നുതന്നെ. രണ്ടാകുവാൻ പാടുള്ളതല്ല. രണ്ടു സത്യവസ്തുക്കൾ, രണ്ടു് സ്വതന്ത്രവസ്തുക്കൾ, രണ്ടു് ആധാരവസ്തുക്കൾ എന്നു പറയുന്നതു തീരെ യുക്തിവിരുദ്ധമാകുന്നു. രണ്ടു സത്യവസ്തുക്കളുണ്ടെങ്കിൽ, അവ അന്യോന്യം പരിച്ഛിന്നങ്ങളായിത്തീരുന്നു. പരിച്ഛിന്നവസ്തുവാകട്ടെ, ഒരിക്കലും സ്വതന്ത്രവും സർവ്വോൽകൃഷ്ടവും സർവ്വനിയാമകവുമാകുന്നതല്ല. അപരിച്ഛിന്നമായി, സർവ്വാധിഷ്ഠാനമായിരിക്കുന്ന ഒരേ ഒരു വസ്തു മാത്രം സത്യമെന്നുള്ള ഈ സത്യാൽസത്യതരമായി പ്രാചീനമായ വേദാന്തസിദ്ധാന്തത്തെ, “അപരിച്ഛിന്നവും അവിനാശിയുമായ ഒരേ ഒരു ശക്തിയിൽ നിന്നാണു് സർവ്വ ജഗത്തും ആവിർഭവിക്കുന്നതു്” എന്നു വാദിക്കുന്ന ഇന്നത്തെ വിജ്ഞാനവിദ്യയും അനുകരിക്കുന്നുണ്ടു്. ആരു് അനുകരിച്ചാലും അനുകരിച്ചില്ലെങ്കിലും, സത്യം എപ്പോഴും സത്യംതന്നെ. സത്യം എപ്പോഴും ഒന്നുതന്നെ എന്നുള്ളതിന്നു് ഏതൊരു കാലത്തും ഒരിളക്കവും വരുന്നതല്ല, നവീനമായ വിജ്ഞാനവിദ്യയുടേയും മററു പലവിധം ദർശനങ്ങളുടേയും ആവിർഭാവം നിമിത്തം, പണ്ടത്തെ വിശ്വാസങ്ങൾക്കും സിദ്ധാന്തങ്ങൾക്കും എന്തുതന്നെ ഭേദം സംഭവിക്കാമെന്നിരിക്കിലും ഒരേ ഒരു വസ്തുതന്നെ സത്യമെന്നും, ആ വസ്തുതന്നെ സർവ്വത്തിന്നും ആധാരമായി, മൂലകാരണമായി, സർവ്വത്തിന്നും ചൈതന്യത്തെ കൊടുത്തുകൊണ്ടു് സർവ്വത്തിലും അനുസ്യൂതമായി വ്യാപിച്ചുകൊണ്ടു് സർവ്വദാ പ്രകാശിക്കുന്നുവെന്നുമുള്ള സിദ്ധാന്തത്തിന്നു് ഒരുകാലത്തും വ്യതിചലനം സംഭവിക്കുന്നതല്ല. ക്ഷണംക്ഷണം പരിണാമത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഈ ജഗത്തു സത്യമല്ലെന്നും, അതു കേവലം പ്രാതിഭാസികമെന്നും, അതു് ഏതൊന്നിൽനിന്നുകൊണ്ടു് പ്രതിഭാസിക്കുന്നുവോ, ആ ഒരു വസ്തുമാത്രം സത്യമെന്നും ആചാര്യപങ്ക്തിയിൽ അഗ്രേസരനായ ബുദ്ധഭഗവാനും സിദ്ധാന്തിച്ചിരിക്കുന്നു. ബുദ്ധഭഗവാന്റെ മതം ശൂന്യവാദമല്ല. ശശവിഷാണംപോലെ അസത്താണു് പരമതത്വമെന്നോ, അസത്തിൽനിന്നു സത്തായ ജഗത്തിന്റെ ഉൽപത്തി ഭവിക്കുന്നുവെന്നോ ഉള്ള ബുദ്ധിഹീനമായ സിദ്ധാന്തത്തെ അദ്ദേഹം ഒരിക്കലും ഉപദേശിച്ചിട്ടുള്ളതായി കാണുന്നില്ല. അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ചിലർ അദ്ദേഹത്തിന്റെ ആശയത്തെ തെററിദ്ധരിക്കയും, അന്യഥാ വ്യാഖ്യാനിക്കുകയും ചെയ്തു. ഒരു പ്രമാണത്തിന്നും വിഷയമല്ലാത്തതും, ഒരു പേരുകൊണ്ടും നിർദ്ദേശിക്കുവാൻ കഴിയാത്തതും, സത്തെന്നോ അസത്തെന്നോ ഉള്ള വ്യപദേശത്തിനുപോലും വിഷയമല്ലാത്തതുമായ ആ പരമതത്വം ശൂന്യസദൃശമെന്നായിരുന്നു അദ്ദേഹത്തിന്റെ ആശയം. ഈ ആശയം സർവ്വമായ ഉപനിഷത്തുകൾക്കും സമ്മതമാകുന്നു. വ്യവഹാരവിഷയമല്ലാത്ത ഒരു വസ്തു ഒരു ദൃഷ്ടിയിൽ ശൂന്യംതന്നെ. എങ്കിലും, വന്ധ്യാപുത്രനെ

പ്പോലെ, പരമശൂന്യമാകുന്നതല്ല. അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ അടങ്ങിയ ഗംഭീരമായ ഈ ആശയത്തെ ശിഷ്യന്മാരിൽ പലൎക്കും അറിവാൻ സാധിച്ചിരുന്നില്ല. ശിഷ്യന്മാർ മാത്രമല്ല, അന്നത്തെ ജനങ്ങളും അദ്ദേഹത്തിന്റെ ആശയരഹസ്യത്തെ അറിഞ്ഞിരുന്നില്ല. ബുദ്ധഭഗവാൻ ഒരിടത്തു സ്പഷ്ടമായി ഇങ്ങനെ പറയുന്നു:— "ശ്രമണഗൌതമൻ ഒരു അവിശ്വാസി (നാസ്തികൻ)യാകുന്നു. സത്യവസ്തുവിന്റെ വിനാശം, ശൂന്യത, അതായതു് അഭാവമാകുന്നു അദ്ദേഹം ഉപദേശിക്കുന്നതു്. ഇങ്ങനെ യാതൊന്നു് എന്നിലില്ലയൊ, ആ നാസ്തികത്വത്തേയും, യാതൊന്നു് എന്റെ സിദ്ധാന്തമല്ലയോ, ആ ശൂന്യസിദ്ധാന്തത്തേയും ജനങ്ങൾ എന്നിൽ ആരോപണം ചെയ്യുന്നു."

ഇങ്ങനെയുള്ള ബുദ്ധഭഗവാന്റെ പലേ നിർവ്വചനങ്ങളിൽനിന്നും, അദ്ദേഹം ശൂന്യവാദിയല്ല, ബ്രഹ്മവാദിയായിരുന്നുവെന്നു നിശ്ശങ്കമായി സിദ്ധമാകുന്നുണ്ടു്. പ്രാചീനന്മാരും അർവ്വാചീനന്മാരുമായ ഉയൎന്ന ദാർശനികന്മാരെല്ലാം അദ്വൈതലക്ഷ്യത്തിൽ വന്നുചേരുന്നുണ്ടു്. ഉച്ചമായ അദ്വൈതലക്ഷ്യത്തിൽ വന്നുചേരാതെ വിചാരശീലന്മാൎക്കു് ഗത്യന്തരമില്ല; അതായതു് ഊഹാപോഹചതുരമായ അവരുടെ മനസ്സിന്നു് സമാധാനവും ശാന്തിയും ഉണ്ടാകുന്നതല്ല. പരമാൎത്ഥദൃഷ്ടിയിൽ ഞാനെന്നും നീയെന്നുമുള്ള യാതൊരു ഭേദവുമില്ലാത്ത ഒരേ ഒരു വസ്തു ആ വസ്തുവിൽ രമിക്കുന്നതുതന്നെ പരമപുരുഷാൎത്ഥം ആ വസ്തുവിൽ രമിക്കുന്നവൻ തന്നെ ധന്യൻ. ദേവിയും ദേവനും, ഭക്തിയും ഭക്തനുമെന്നുള്ള വ്യവഹാരങ്ങളെല്ലാം അസത്യദൃഷ്ടിയിലാകുന്നു, അതായതു ദ്വൈതദൃഷ്ടിയിലാകുന്നു. ദ്വൈതഭാവന, അതായതു ദേഹഭാവന ചെയ്യുമ്പോൾ, നിയമ്യനിയാമകസംബന്ധത്തിൽ എല്ലാ ദേവികളും ദേവന്മാരും ഉപസ്ഥിതിചെയ്യുന്നു. ദ്വൈതത്തിലല്ലാതെ ദേവിയും ദേവീഭക്തിയും സംഭവിക്കുന്നതല്ല. ആത്മഭാവനയിൽ, അതായതു ആത്മരൂപമായി, അദ്വൈതമായ സത്യവസ്തുവിന്റെ ഭാവനയിൽ ദേവനും ദേവഭക്തനും ദേവഭക്തിയുമെന്നും പ്രസക്തമാകുവാൻ പാടുള്ളതല്ല.

> "ദേഹദൃഷ്ട്യാ തു ദാസോഹം ജീവദൃഷ്ട്യാ ത്വദംശകഃ
> വസ്തുതസ്തു ത്വമേവാഹമിതിമേനിശ്ചിതാമതിഃ"

എന്നിങ്ങനെ ശ്രീരാമചന്ദ്രനോടുള്ള ഹനുമാന്റെ നിർവ്വചനം എത്രയോ സത്യമാകുന്നു. "ദേഹദൃഷ്ടിയിൽ ഞാനങ്ങയുടെ ദാസനാകുന്നു. ജീവരൂപത്തിൽ ഞാനങ്ങയുടെ അംശമാകുന്നു. പരമാൎത്ഥദൃഷ്ടിയിൽ ഞാനും അങ്ങയും ഒന്നുതന്നെ, യാതൊരു ഭേദവുമില്ല" എന്നാകുന്നു ശ്ലോകത്തിന്റെ താല്പൎയ്യം. വിചാരദശയിൽ ഒരേ ഒരു ചൈതന്യവസ്തു. അഖണ്ഡമായ ഒരേ ഒരു വസ്തുവിൽ യാതൊരു വ്യവഹാരവും സംഭവിക്കുന്നതല്ലതാനും. അതിരിക്കട്ടെ, പ്രകൃതത്തെ അനുസരിക്കാം.

ശാരദയിലെ വനവൈചിത്ര്യവും ഏകാന്തഗംഭീരതയും എന്റെ മനസ്സിനെ ഇതുദ്ദശമായ ഉയന്ന വിചാരങ്ങളിലേക്ക് ഉന്നയിച്ചിരുന്നുവെന്നുള്ളതിനെ ഞാൻ വിസ്മരിക്കുന്നില്ല. അതിപ്രശാന്തവും സമാഹിതവും ബ്രഹ്മാനന്ദപരവുമായ പലേ ദിവസങ്ങളേയും ഞാനവിടെ അതിവാഹനം ചെയ്തു. ഒന്നര മാസത്തോളം ഞങ്ങളവിടെ നിവാസംചെയ്തു. ശാരദയുടെ കൃപയാൽ ഭക്ഷണപദാത്ഥങ്ങൾക്കം, പൂജകകുടുംബത്തിന്റെ പ്രേമപൂർവ്വകമായ പരിചരണത്തിന്നും യാതൊരു ദാരിദ്ര്യവുമില്ല. നിർവ്വിക്ഷേപവും അനന്യചിത്തവും പ്രശാന്തിപരവുമായിരുന്ന അവിടുത്തെ ജീവിതമെങ്കിലും, കാശ്മീരത്തിലെ മറ്റൊരു പുണ്യധാമമായ അമരനാഥത്തിലേക്കുകൂടി ഒന്നു സഞ്ചരിക്കേണമെന്നുള്ള സങ്കല്പം ഉണ്ടായിരുന്നതുകൊണ്ട്, ഞങ്ങൾക്കു ശാരദയെ വിടേണ്ടതായ സമയം സന്നിഹിതമായി. അമരനാഥത്തെ ഉദ്ദേശിച്ചുകൊണ്ട് അവിടെനിന്നു പുറപ്പെടുവാനുള്ള ഞങ്ങളുടെ നിശ്ചയത്തെ അറിഞ്ഞതിൽ അവിടുത്തെ ജനങ്ങൾ വലിയ ദുഃഖത്തെ പ്രദർശിപ്പിച്ചു. സഹവാസം നിമിത്തം പ്രേമം വദ്ധിക്കുന്നു. വിപ്രവാസം പ്രേമത്തെ കുറയ്ക്കുകയും ചെയ്യുന്നു. അധികം ദിവസം ഞങ്ങളുമായി പരിചയിക്കയും, ഞങ്ങളുടെ പ്രകൃതിയെ മധുരമായി ആസ്വദിക്കയും ചെയ്തിരുന്നതായ അവക്ക് ഞങ്ങളുടെ വിയോഗവാത്തയിൽ വലിയ വിഷാദം തോന്നുകയുണ്ടായി. സാധുമഹാത്മാക്കളുടെ നിലയിൽ ഞങ്ങളെക്കൊണ്ടു് അവക്ക് യാതൊരു പ്രയോജനവുമുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, സംസാരതാപതപ്തന്മാരും തത്വചിന്തകന്മാരുമാണ് സാധുക്കളെ സാധുക്കളുടെ രൂപത്തിൽ കാണാറുള്ളതു്; അതായതു് സാധുക്കളുമായി ഭക്തിപൂർവ്വം പെരുമാറി അവരിൽനിന്നു പലേ അദ്ധ്യാത്മരഹസ്യങ്ങളും ഗ്രഹിച്ചു കൃതാത്ഥരാകാറുള്ളതു്. സാധുക്കളിൽനിന്നുള്ള മുഖ്യമായ ആ പ്രയോജനം സംസാരരോഗമൊ തത്വജിജ്ഞാസയൊ ഇല്ലാത്ത അദ്രിക്കകാക്ക് ഞങ്ങളിൽനിന്ന് ഉണ്ടാകുവാൻ തരമില്ലാത്തതാണല്ലൊ. എങ്കിലും അവരുടെ സ്നേഹബഹുമാനപാത്രങ്ങളുടെ നിലയിൽ ഞങ്ങൾ അവക്ക് വലിയ ആമോദകാരികളായിത്തന്നെ വത്തിച്ചിരുന്നു. ഏതായാലും ഞങ്ങൾ മിഥുനമാസത്തിന്റെ മദ്ധ്യദശയിൽ ഒരു ദിനം സ്നാനഭോജനാദികൾ നിവ്വഹിച്ച് ശാരദയുടെ ചരണാരവിന്ദങ്ങളിൽ ഭക്തിപൂർവ്വം വീണു വന്ദിച്ചതിന്റെ ശേഷം, അവിടെനിന്നു കാശ്മീരരാജധാനിയായ ശ്രീനഗരത്തിലേക്കുതന്നെ പ്രതിയാത്ര ആരംഭിച്ചു. പൂജകഗൃഹത്തിലെ സർവ്വാംഗങ്ങളും കുറെ ദൂരം ഞങ്ങളെ അനുയാത്ര ചെയ്തു; മാതൃജനങ്ങളാകട്ടെ അശ്രുപൂർണ്ണമായ നേത്രങ്ങളോടുകൂടി ഞങ്ങളെ വന്ദിച്ചു.

മൂന്നുനാലുദിവസങ്ങളെക്കൊണ്ടു ഞങ്ങൾ കഠിനമായ പർവ്വതപ്രദേശങ്ങളെ അതിക്രമിച്ചു സമതലമായ കാശ്മീരമൈതാനത്തിൽ പ്രവേശിച്ചു. ശ്രീനഗരത്തിൽനിന്ന് ഇങ്ങോട്ടു വന്നതായ വഴിയെ വിട്ടു് വേറൊരു വഴിയിൽക്കൂടെ ഞങ്ങൾ അങ്ങോട്ടു് സഞ്ചരിച്ചു. മനോഹരമായ കാശ്മീരമൈതാനത്തിൽ അവിട

വിടെയുള്ള ചില ഗ്രാമങ്ങളിലും ചില ചെറിയ തീൎത്ഥസ്ഥാനങ്ങളിലും നിവസിച്ചു വിശ്രമിച്ചുകൊണ്ടു്, മന്ദംമന്ദമായി ഞങ്ങൾ യാത്രചെയ്തു. സൽസംഗത്തിലും ബ്രഹ്മവിദ്യയിലും അഭികാംക്ഷയുള്ള ഒരു കാശ്മീരബ്രഹ്മചാരിയും അന്നു് എന്റെ കൂടെയുണ്ടായിരുന്നു. അതുകൊണ്ടു് നല്ല ദേശങ്ങളിൽകൂടെ ഞങ്ങളെ നയിക്കുക, നല്ല സ്ഥാനങ്ങളിൽ നിവസിപ്പിക്കുക, ഗ്രാമങ്ങളിൽ ഭിക്ഷയ്ക്കുള്ള പ്രബന്ധംചെയ്യുക മുതലായ എല്ലാ കൃത്യങ്ങളും അദ്ദേഹം നല്ലപോലെ നിൎവ്വഹിച്ചുകൊണ്ടിരുന്നു. കാശ്മീരഭാഷയിൽ നല്ലപോലെ വ്യവഹരിക്കത്തക്ക അറിവു് ഞങ്ങൾക്കുണ്ടായിരുന്നില്ല. അത്യാനന്ദമയമായി, മന്ദംമന്ദം യാത്രചെയ്തു് കുറെ ദിവസങ്ങൾക്കുള്ളിൽ "ജീലം" നദിയുടെ തടത്തിലും, ജീലംനദിയുടെ മനോഹരമായ തടത്തിൽ നെൽക്കൃഷി ചെയ്യുന്ന ജലപ്രചുരവും വിശാലവുമായ വയലുകളിൽക്കൂടെ മൂന്നുനാലുദിവസം യാത്രചെയ്തതിനുശേഷം ക്ഷീരഭവാനിയിലും, ഞങ്ങൾ എത്തിച്ചേൎന്നു. ക്ഷീരഭവാനിയെന്നതു് കാശ്മീരത്തിൽ വളരെ പ്രധാനപ്പെട്ട ഒരു ദേവീക്ഷേത്രമാകുന്നു. എപ്പോഴും നുരപൊന്തിവരുന്ന ഈഷദരുണമായ ഒരുതരം വിലക്ഷണജലത്താൽ സംപൂരിതമായ ഒരു കുണ്ഡമാണു് അവിടെ മുഖ്യമായി ദർശിക്കുവാനുള്ളതു്. ദേവിയുടെ വിഭൂതിമാഹാത്മ്യമെന്നോ, അഥവാ ദേവിയുടെ വിലാസസ്ഥാനമെന്നോ ജനങ്ങൾ അതിനെ വിശ്വസിച്ചുവരുന്നു. പ്രകൃത്യാ ലോകവിലക്ഷണവും വിസ്മയജനകവുമായ വസ്തുക്കളെ ഈശ്വരോപാസനയ്ക്കുള്ള പ്രതീക (ആലംബന) ങ്ങളായി പൂൎവ്വമഹൎഷിമാർ കല്പനം ചെയ്തിരിക്കുന്നതിന്റെ മഹിമ അറിവുള്ളവരേ അറിയുന്നുള്ളു. ആശ്ചൎയ്യദർശനം സാധാരണന്മാരുടെ മനസ്സിൽ ഈശ്വരഭാവനയെ ഝടിതി ഉദ്ഭാവനം ചെയ്യുന്നു. പ്രകൃത്യാ വിചിത്രതരങ്ങളായ പദാൎത്ഥങ്ങളെ ഈശ്വരപ്രതീകങ്ങളായും, വിചിത്രതരങ്ങളായ ദേശങ്ങളെ ഈശ്വരോപാസനയ്ക്കുള്ള സ്ഥാനങ്ങളായും കല്പിച്ചിരിക്കുന്നതു്, 'ഈശ്വരചിന്തയെ ഉൽപാദനം ചെയ്തു ദൃഢീകരിക്കുന്നതിൽ അവ അത്യന്തം ഉപയുക്തങ്ങളായതുകൊണ്ടുതന്നെ എന്നുള്ളതിൽ സംശയമില്ല. മനുഷ്യപ്രകൃതിയുടെ മൎമ്മങ്ങളെ നല്ലപോലെ അറിഞ്ഞുകൊണ്ടു് അവരെ ഈശ്വരസാമ്രാജ്യത്തിലേക്കുയൎത്തുവാൻവേണ്ടി പണ്ടത്തെ ഋഷികൾ ധാർമ്മികമായ ഓരോ സംസ്ഥകളേയും, കൎമ്മോപാസനകളേയും പ്രകല്പനം ചെയ്തിരിക്കുന്നതിന്റെ രഹസ്യം അറിയാതെയാണു് ഇന്നത്തെ ചില പണ്ഡിതമ്മന്യന്മാർ അവരേയും അവരുടെ അനുഗാമികളേയും അജ്ഞന്മാരെന്നും അന്ധവിശ്വാസികളെന്നും ആക്ഷേപിക്കുന്നതു്, അതിരിക്കട്ടെ. പ്രസ്തുതമായ ക്ഷീരഭവാനിയെന്നുള്ള ആ പ്രദേശവും ആ കുണ്ഡവും, വലിയ വൈചിത്ര്യകാരിയായി ജനങ്ങളുടെ മനസ്സിനെ ഈശ്വരചിന്തയിലേക്കു് ഉന്നയിച്ചുകൊണ്ടുതന്നെ വിജയിക്കുന്നുവെന്നുള്ളതു് പ്രത്യേകിച്ചു് പ്രസ്താതവ്യമാണു്.

ക്ഷീരഭവാനിയിൽനിന്നു രണ്ടുമൂന്നുനാഴിക ദൂരം സ്ഥലത്തിൽക്കൂടെ സഞ്ചരിച്ചു പിന്നീടു് ശ്രീനഗരത്തിലേക്കു് സുമാറു് പത്തുപന്ത്രണ്ടുനാഴികയോളം ജല

ത്തിൽക്കൂടെയായിരുന്നു ഞങ്ങൾ യാത്രചെയ്തിരുന്നതു് വിശാലമായി ഓളമടിച്ചുകൊണ്ടും, അനേകം തോണികൾ അങ്ങോട്ടുമിങ്ങോട്ടും ഗതാഗതംചെയ്തുകൊണ്ടുമുള്ള വമ്പിച്ച സരസ്സുകളിൽക്കൂടെയും, നീണ്ട കൃത്രിമസരിത്തുകളിൽക്കൂടെയും, മററു പലേ യാത്രക്കാരുമായി മേളിച്ചുകൊണ്ടു് ഞങ്ങൾ ചെയ്തിരുന്ന ആ തോണിയാത്ര, കേരളക്കരയിലെ കായൽയാത്രയോടു് ഏതാണ്ടു് സാധർമ്മ്യം വഹിച്ചുകൊണ്ടിരുന്നു, കേരളത്തിൽ കായലിൻെറ തീരങ്ങൾ തെങ്ങിൻതോട്ടങ്ങളാൽ ആവൃതങ്ങളെങ്കിൽ, ഇവിടെ സരസ്തടങ്ങൾ നെൽക്കൃഷിചെയ്യുന്ന വയലുകളാലും, വിശിഷ്ടവൃക്ഷങ്ങളാൽ അലങ്കൃതമായ രമ്യപർവ്വതങ്ങളാലും ആവൃതങ്ങളാകുന്നു. വിശേഷിച്ചു്, കാശ്മീരത്തിലെ കാസാരങ്ങൾ ചെന്താമര തുടങ്ങിയ പൂക്കളാൽ സംപൂരിതമായി, അനല്പമായ സുഷമാവിശേഷത്തെ വിതരണംചെയ്തുകൊണ്ടു് മനോമോഹനങ്ങളായി വിലസിക്കുന്നു. സമുദ്രതീരത്തിലെന്നപോലെ, ഹിമഗിരിമദ്ധ്യത്തിലും ജലം സുലഭമായി, സുവിശാലമായി മദിച്ചുപുളച്ചുനില്ക്കുന്ന മഹനീയമായ ആ കാഴ്ച അത്ഭുതാവഹമെന്നേ പറയേണ്ടതുള്ളൂ. കുറെ മണിക്കൂറുകൾകൊണ്ടു് അമിതാഹ്ലാദകാരിയായ ഈ ജലയാത്ര അവസിതമായി, ഞങ്ങളുടെ ഗന്തവ്യസ്ഥാനമായ ശ്രീനഗരത്തിൽ ഞങ്ങൾ പദന്യാസംചെയ്തു.

# ഹിമഗിരിവിഹാരം

## രണ്ടാം ഭാഗം.

### അമരനാഥം

“നൈഷധീയചരിതം” എന്ന മഹാകാവ്യത്തിന്റെ കർത്താവായ ശ്രീഹർഷമിശ്രൻ ഏ. ഡി. 12-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു മഹാനാണ്. സരസമായ കവിതയിലെന്നപോലെ. കർക്കശമായ തർക്കത്തിലും അദ്ദേഹം അതിപ്രവീണനായിരുന്നു. കാവ്യത്തിൽ അദ്ദേഹം ശൃംഗാരരസവർണ്ണനം ചെയ്തിരിക്കുന്നുവെങ്കിലും, അദ്ദേഹം വിഷയരസസേവിയായിരുന്നില്ല. ബ്രഹ്മനിഷ്ഠനും ബ്രഹ്മരസസേവിയും സമാധിപ്രിയനുമായിരുന്നു. “കവിതാർക്കികചക്രവർത്തി” എന്നുള്ള പട്ടപ്പേരോടുകൂടിയ അദ്ദേഹത്തിന്റെ “ഖണ്ഡനഖണ്ഡഖാദ്യം” എന്ന ഗ്രന്ഥം വേദാന്തഗ്രന്ഥങ്ങളുടെ പംക്തിയിൽ സർവ്വോത്തമമായ സ്ഥാനത്തിൽ വിരാജിക്കുന്ന ഒരദ്വിതീയഗ്രന്ഥമാകുന്നു. വിചാരഗാംഭീര്യംകൊണ്ടും തർക്കശൈലികൊണ്ടും ഖണ്ഡനപ്രൗഢികൊണ്ടും ഈ ഗ്രന്ഥത്തോടു തുലനം ചെയ്യത്തക്ക വേറൊരു ഗ്രന്ഥം വേദാന്തവകുപ്പിൽ ഇതേവരെ ആവിർഭവിച്ചിട്ടില്ല നൈയായികൻ, മീമാംസകൻ തുടങ്ങിയവരുടെ സദ്വാദത്തെ തിലശഃഖണ്ഡനംചെയ്തു ജഗത്തു അനിർവ്വചനീയമെന്നും, അദ്വൈതബ്രഹ്മം ഒന്നുമാത്രം സത്യമെന്നും സമർത്ഥനം ചെയ്യുകയാണ് ഗ്രന്ഥത്തിലെ പ്രതിപാദ്യം. അദ്വൈതബുദ്ധി ഒന്നുകൊണ്ടും ബാധ്യമല്ലെന്നു സ്ഥാപിക്കുവാൻവേണ്ടി ഭേദവാദികളുടെ “ഭേദം” എന്നുള്ള പദാർത്ഥത്തെതന്നെ ഖണ്ഡനകലാകോവിദനായ അദ്ദേഹം വികല്പപൂർവ്വം ഖണ്ഡനം ചെയ്യുന്ന രീതിയെ ഇവിടെ സ്വല്പമായി വിവരിക്കാം.

“ഏകമേവാദ്വിതീയം” തുടങ്ങിയുള്ള അദ്വൈതശ്രുതികളാൽ ഉൽപന്നമാകുന്ന അദ്വൈതബോധം ശരിയല്ല. എന്തുകൊണ്ടെന്നാൽ, ഘടം, പടം തുടങ്ങിയുള്ള പദാർത്ഥങ്ങളുടെ ഭേദം പ്രത്യക്ഷമായി സർവ്വരാലും ഗ്രഹിക്കപ്പെടുന്നു. ഘടപടാദികളുടെ അഭേദജ്ഞാനം ശ്രുതിജന്യമായ അദ്വൈതജ്ഞാനത്തിന്, അതായത് അഭേദജ്ഞാനത്തിനു ബാധകമാകുന്നു. അർത്ഥാൽ പ്രത്യക്ഷസിദ്ധമായ ഭേദജ്ഞാനമല്ലാതെ, ശ്രുതിസിദ്ധമായ അദ്വൈതജ്ഞാനം പ്രബലമോ യഥാർത്ഥമോ ആകുന്നതല്ല” എന്നിങ്ങനെ ഭേദവാദികൾ വാദിക്കുന്നുവെങ്കിലും, അവർ പറയുന്ന “ഭേദം” എന്നുള്ള പദാർത്ഥത്തിന്റെ സ്വരൂപമെന്താണെന്നു സ്വല്പം വിചാരം ചെയ്യുക! വിചാരദശയിൽ ഭേദം എന്നുള്ള ഒരു പദാർത്ഥ

തന്നെ പ്രത്യക്ഷാദികൾക്ക് വിഷയമായി സിദ്ധമാകുന്നില്ല. സ്വരൂപം, അന്യോന്യാഭാവം, വൈധർമ്മ്യം, പൃഥക്ത്വം എന്നിങ്ങനെ നാലു പ്രകാരത്തിൽ പ്രഭാകരാദികളായ ദാർശനികന്മാർ ഭേദപദാർത്ഥത്തെ നിർവ്വചിച്ചിരിക്കുന്നു. എന്നാൽ ഈ നാലുപക്ഷവും ശരിയല്ല. സ്വരൂപംതന്നെ ഭേദമെങ്കിൽ, ഘടപ്രതിയോഗികഭേദം (ഘടത്തിൽനിന്നുള്ള ഭേദം) പടത്തിന്റെ സ്വരൂപമെന്നു വന്നുചേരുന്നു. എന്തുകൊണ്ടെന്നാൽ, പ്രതിയോഗിയെ കൂടാതെ ഭേദഗ്രഹണം സംഭവിക്കുന്നതല്ല. അങ്ങനെയാണെങ്കിൽ, ഘടവും പടത്തിന്റെ സ്വരൂപത്തിൽ പ്രവേശിച്ചതായിത്തീരുന്നു. ഇങ്ങനെ ഘടപടങ്ങളുടെ ഐക്യത്തെത്തന്നെ ഭേദഗ്രാഹിയായ പ്രത്യക്ഷം വിഷയീകരിക്കുന്നു. പിന്നെ അന്യോന്യാഭാവം ഭേദമെന്നുള്ള പക്ഷത്തിലും, ഒന്നിൽ വേറൊന്നിന്റെ അന്തർഭാവമെന്നുള്ള പൂർവ്വോക്തദോഷത്തിന് നിവാരണം സംഭവിക്കുന്നില്ല. ഘടാഭാവം പടത്തിലും, പടാഭാവം ഘടത്തിലുമെന്നുള്ളതാകുന്നു അന്യോന്യാഭാവം. അങ്ങനെയാണെങ്കിൽ, പടത്തിൽ ഘടാഭാവത്തോടുകൂടി ഘടവും സ്ഥിതിചെയ്യേണ്ടതായിവരുന്നു. എന്തുകൊണ്ടെന്നാൽ, ഘടത്തെക്കൂടാതെ ഘടാഭാവം പടത്തിൽ സ്ഥിതിചെയ്യുന്നതെങ്ങനെ? ഇങ്ങനെ ഒരു പദാർത്ഥത്തിൽ വേറൊന്നിന്റെ അന്തഃപ്രവേശം നിമിത്തം അതുകൾ ഭേദംകൂടാതെ ഏകീഭൂതമായിത്തീരുന്നു. പിന്നെ വൈധർമ്മ്യമാണ് ഭേദമെന്നുള്ള മൂന്നാമത്തെ പക്ഷത്തിലും ദോഷമുണ്ട്. ഘടത്തിൽ ഘടത്വവും പടത്തിൽ പടത്വവുമെന്നുള്ള വൈധർമ്മ്യംതന്നെ ഭേദമെന്നാകുന്നു ആ പക്ഷം. അങ്ങനെയാണെങ്കിൽ, വൈധർമ്മ്യത്തിൽ, വേറൊരു വൈധർമ്മ്യം സ്ഥിതിചെയ്യുന്നുണ്ടോ, അഥവാ ഇല്ലയോ? വൈധർമ്മ്യാന്തരം സ്ഥിതിചെയ്യുന്നില്ലെങ്കിൽ, ഘടത്വപടത്വങ്ങളെ വേർതിരിക്കുന്ന വൈധർമ്മ്യാന്തരമില്ലാത്തതുകൊണ്ട്, അതുകൾ രണ്ടും ഐക്യത്തെ പ്രാപിക്കുന്നതാണ്. അതല്ല, വൈധർമ്മ്യത്തിൽ ഇതരധർമ്മത്തിന്റെ വ്യാവർത്തകമായ വേറൊരു വൈധർമ്മ്യമുണ്ടെന്ന് അംഗീകരിക്കുന്നപക്ഷം, ആ വൈധർമ്മ്യത്തിന് മറ്റൊരു വൈധർമ്മ്യം, അതിന് വേറൊരു വൈധർമ്മ്യം, അതിന് വേറൊന്ന് ഇങ്ങനെ വൈധർമ്മ്യങ്ങളുടെ അനന്തധാര സംഭവിക്കുന്നതുകൊണ്ട്, അനവസ്ഥാദോഷം നേരിടുന്നു. അതുകൊണ്ട് വൈധർമ്മ്യമാണ് ഭേദമെന്നുള്ള മൂന്നാമത്തെ പക്ഷവും സിദ്ധമാകുന്നില്ല. പിന്നെ, പൃഥക്ത്വഗുണമാണ് ഭേദമെന്നുള്ള അന്തിമപക്ഷവും ദോഷലംഘനത്തിൽ അജംഘാലമായിത്തന്നെ വർത്തിക്കുന്നു. പൃഥക്ത്വമെന്നുള്ള ധർമ്മം തന്നിൽനിന്ന് ഭിന്നമായ ധർമ്മി (വസ്തു)യിൽ സ്ഥിതിചെയ്യുന്നുവോ, അഥവാ അഭിന്നമായ ധർമ്മിയിൽ സ്ഥിതിചെയ്യുന്നുവോ? അഭിന്നമായ ധർമ്മിയിൽ സ്ഥിതിചെയ്യുന്നുവെങ്കിൽ, അതായത് ഭേദത്തിന് അതിന്റെ ആശ്രയത്തിൽനിന്ന് ഭേദം സംഭവിക്കുന്നില്ലെങ്കിൽ, സ്വാശ്രയത്തോടുകൂടി അതിന് അഭേദം സംഭവിക്കും. അതല്ല, തന്റെ ആശ്രയത്തിൽനിന്ന് ഭേദത്തിനു ഭേദം ഉണ്ടെന്ന് അംഗീകരിക്കുന്നപക്ഷം, ഭേദം

തന്നിൽതന്നെ നിവിഷ്ടമെങ്കിൽ, ആത്മാശ്രയദോഷവും, അതല്ല, ഭേദത്തിനു വേറൊരു ഭേദം സ്വീകരിക്കുന്നപക്ഷം, ഭേദപ്രവാഹത്തിൽ അനവസ്ഥാദോഷവും സംഭവിക്കുന്നു. ഇങ്ങനെ നാലുപക്ഷത്തിലും ഭേദപ്രത്യക്ഷത്തിനുള്ള വിഷയം സിദ്ധമാകാത്തതുകൊണ്ട്, അദ്വൈതശ്രുതിക്കും, തജ്ജന്യമായ അദ്വൈതജ്ഞാനത്തിനും ഭേദത്തിന്റെ പ്രത്യക്ഷജ്ഞാനം ബാധകമെന്നും മററും വാദിക്കുന്നതു് തീരെ അവിചാരിതരമണീയമാകുന്നു.

ശ്രീഹർഷൻ ഭേദപദാർത്ഥത്തേയും മററും ഖണ്ഡനംചെയ്തു് അദ്വൈതസിദ്ധാന്തത്തെ സ്ഥാപിക്കുന്നതിൽ വിതണ്ഡാവാദത്തെയാകുന്നു അംഗീകരിച്ചിരിക്കുന്നതു്. വാദം, ജല്പം, വിതണ്ഡ എന്നിങ്ങനെ കഥ (ശാസ്ത്രാർത്ഥവിചാരം) മൂന്നു പ്രകാരത്തിലുണ്ടു്. വാദകഥയുടെ ഫലം തത്വനിർണ്ണയവും, ജല്പവിതണ്ഡകളുടെ ഫലം വിജയവുമാകുന്നു. എങ്കിലും ചില സന്ദർഭങ്ങളിൽ കുതർക്കങ്ങളാകുന്ന വിഷലിപ്തബാണങ്ങളേററു് സൽപ്രമാണങ്ങൾ മൂർഛമായി മൃതിപ്പെടാതിരിക്കുവാൻവേണ്ടി അവയുടെ രക്ഷാകവചമായി ശാസ്ത്രകാരന്മാർ പരപക്ഷവിദളനരൂപമായ വിതണ്ഡാകഥയേയും അംഗീകരിച്ചു കാണുന്നുണ്ടു്. ഉഷ്ട്രലഗുഡിക (മദിച്ച ഒട്ടകത്തിന് കനത്തവടി എന്നുള്ള ന്യായം) വഴിക്കല്ലാതെ കുതർക്കകർക്കശന്മാരെ ദമനം ചെയ്യുവാൻ വേറൊരു മാർഗ്ഗമില്ലത്രേ. ഏതായാലും ഭേദം സത്യമല്ലെന്നും, അഭേദംമാത്രം സത്യമെന്നുമുള്ളതാകുന്നു സിദ്ധാന്തം. ഘടപടാദികളുടെ ഭേദത്തെ അംഗീകരിക്കാത്തപക്ഷം, ജഗത്തിൽ യാതൊരു വ്യവഹാരവും സംഭവിക്കുവാൻ തരമില്ലാത്തതുകൊണ്ടു് വ്യവഹാരദശയിൽ ഭേദത്തെ സർവ്വർക്കും സ്വീകരിക്കേണ്ടിവരുന്നുവെങ്കിലും, പരമാർത്ഥദശയിൽ ഭേദഗ്രഹണം ഭവിക്കുന്നില്ല. പാരമാർത്ഥികമായതു് അഭേദമെന്നും, ഭേദമെന്നതു് കേവലം കല്പിതമെന്നും സാരം.

ഖണ്ഡനഗ്രന്ഥകാരന്മാരുടെ ഈദൃശമായ ഖണ്ഡനയുക്തികൾ ദൃഢങ്ങളൊ, അദൃഢങ്ങളൊ ആയിരുന്നുകൊള്ളട്ടെ, ഏകമായി, അദ്വിതീയമായിരിക്കുന്ന ഈശ്വരജ്യോതിസ്സുതന്നെ സത്യമെന്നും, അനേകാത്മകമായ ഈ സംസാരം അസത്യമെന്നുമുള്ള തത്വത്തെ എല്ലാ വിദ്വാന്മാരും ഏകമതിയോടെ സമ്മതിക്കുന്നതാണു്. സമുദ്രജലം തരംഗബുദ്ബുദാദികളുടെ ആകാരത്തിൽ ഭാസിക്കുന്നതുപോലെ, ഒരേ ഒരു ഈശ്വരജ്യോതിസ്സ് ഗിരിനഗരീനരതിര്യഗാദികളുടെ രൂപത്തിൽ പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ തീർത്ഥം, അതീർത്ഥം, സാധു, പാപി, പുണ്യം, പാപമെന്നുള്ള സർവ്വവും ഈശ്വരസ്വരൂപമെങ്കിൽ, അഥവാ സർവ്വത്തിലും ഈശ്വരജ്യോതിസ്സ് പ്രകാശിച്ചുകൊണ്ടിരിക്കുന്നുവെങ്കിൽ, ആ ദൃഷ്ടിയിൽ ദേശകാലവസ്തുവിഷയകമായ യാതൊരു വിഷമതയും സംഭവിക്കുന്നില്ല.

"അമരനാഥം" എന്ന ധാമത്തിൽ യാത്രചെയ്തു് അവിടെ പ്രത്യേകിച്ചു് ഒരീശ്വരനെ ദർശനം ചെയ്യുവാനോ, അവിടെനിന്നു് വല്ല പുണ്യവും സമ്പാദനം ചെയ്യുവാനോ എനിക്കിച്ഛയുണ്ടായിരുന്നില്ല. കാശ്മീരത്തിലെ താഴെയുള്ള പ്രദേശങ്ങളെപ്പോലെ അമരനാഥവും പരമാൎത്ഥദൃഷ്ടിയിൽ ബ്രഹ്മംതന്നെ; അഥവാ വ്യവഹാരദൃഷ്ടിയിൽ പഞ്ചഭൂതാത്മകംതന്നെ. എങ്കിലും പ്രാകൃതികവിലാസംകൊണ്ടും ദേശവിശുദ്ധികൊണ്ടും പ്രശാന്തിമഹിമകൊണ്ടും സർവ്വാതിശായിയായി വിരാജിക്കുന്ന ഹിമഗിരിശിഖരങ്ങളിൽ ആനന്ദവിഹരണം ചെയ്യുന്നതിൽ ഞാനുത്സുകനായിരുന്നു. ബ്രഹ്മാസ്വാദനംതന്നെ താദൃശമായ വിഹരണങ്ങളുടെ മുഖ്യഫലം. ബ്രഹ്മത്തിന്റെ ഐശ്വര്യവും സൌന്ദര്യവും മാഹാത്മ്യവും പ്രതിഫലിച്ചുകാണുന്നതിനുള്ള ഒരു മഹാദർപ്പണമാകുന്നു പ്രകൃതിയെങ്കിൽ, ബ്രഹ്മരസാസ്വാദനത്തിൽ പ്രകൃഷ്ടമായ പ്രകൃതി വലിയ സഹായകമാണെന്നുള്ളതു് അനുഭവരസികന്മാൎക്കു് അവിദിതമല്ല. തീൎത്ഥാടനവ്യാജേന ഇതേ ഉദ്ദേശത്തിലാണു് ഞാൻ പലപ്പോഴും ഹിമഗിരിശിഖരങ്ങളിൽ മുമ്പും ഇപ്പോഴും വിഹരണം ചെയ്യാറുള്ളതു്. അക്കഥ നില്ക്കട്ടെ. തൽകാലം നമുക്കു് കാശ്മീരത്തിലെ സുപ്രസിദ്ധധാമമായ അമരനാഥത്തിലേക്കു് പുറപ്പെടാം.

ശാരദയിൽനിന്നെത്തി ശ്രീനഗരത്തിൽ പത്തുപന്ത്രണ്ടുദിവസത്തിലധികം വിശ്രമിപ്പാൻ ഞങ്ങൾക്കവസരമുണ്ടായിരുന്നില്ല. ശ്രാവണമാസത്തിലെ പൂൎണ്ണിമദിവസമാകുന്നു അമരനാഥത്തിലെ മുഖ്യമായ ദർശനം. കൊല്ലത്തിലൊരിക്കലുള്ള ഈ പവിത്രദർശനത്തിനുവേണ്ടി, ഒട്ടധികം, അതായതു്, അനേകായിരം ജനങ്ങൾ പൂൎണ്ണിമയ്ക്കു മുമ്പായി, പഞ്ചാബു മുതലായ ദേശങ്ങളിൽനിന്നും ശ്രീനഗരത്തിൽ ഒന്നായി വന്നുചേരുകയും, അവിടെനിന്നു് എല്ലാവരും സംഘാതമായിത്തന്നെ ഉത്സവരൂപത്തിൽ മേലോട്ടു യാത്ര ആരംഭിക്കുകയും ചെയ്യുന്നു. യാത്രയ്ക്കു വേണ്ടുന്ന കൂടാരം തുടങ്ങിയ പല സാമഗ്രികളും കാശ്മീരഗവർമ്മെണ്ടുതന്നെ തയ്യാറുചെയ്തു യാത്രികന്മാരെ സഹായിക്കാറുണ്ടു്. പൂൎണ്ണിമക്കു് എട്ടുപത്തുദിവസങ്ങൾക്കു മുമ്പു്, അനേകം യാത്രക്കാരുടെ ഇടയിൽ അമരനാഥനെ അനുസന്ധാനം ചെയ്തുകൊണ്ടു ബ്രഹ്മചാരിയോടുകൂടെ ഞാനും യാത്രയായി. ശ്രീനഗരത്തിൽനിന്നു് അറുപത്തിയൊന്നു നാഴിക ദൂരമുള്ള "ഫയൽഗാം" എന്നുള്ള പ്രദേശംവരെ സമഭൂമിയും, അവിടെനിന്നു മേലോട്ടു മുപ്പത്തൊന്നുനാഴിക വികടവും ഉച്ചതരവുമായ പർവ്വതപംക്തികളുമായി അമരനാഥത്തിലേക്കു് ഒട്ടാകെ സുമാറു് തൊണ്ണൂററിരണ്ടുനാഴിക ദൂരമാകുന്നു. ഫയൽഗാംവരെ നല്ല വിശാലമായ നിരത്തും, അതിൽകൂടെ മോട്ടോർവണ്ടികളുടെ ഗതാഗതവുമുള്ളതുകൊണ്ടു്, അവിടംവരെ യാത്രികന്മാരിൽ അധികവും വണ്ടിയിൽസഞ്ചരിക്കുകയാകുന്നു പതിവു്. എന്നാൽ ഞാൻ ശ്രീനഗരത്തുനിന്നു മുപ്പതുനാഴികയിലധികം ദൂരത്തിൽ കിടക്കുന്ന "അനന്തനാഗം"വരെ മോട്ടോർവണ്ടിയിൽ യാത്രചെയ്തുവെങ്കിലും, അവിടെനിന്നു കാൽനടയായിത്ത

നെയാണ് അവശിഷ്ടമായ യാത്രയെല്ലാം നിർവ്വഹിച്ചത്. കലകലയായി വിളഞ്ഞു കിടക്കുന്ന നെൽച്ചെടികളാൽ നിറഞ്ഞ വയലുകളുടെ നടുവിൽ ഉയൎന്നു ലംബായമാനമായി നില്ക്കുന്ന തുല്യാകാരമായ നടക്കാവുവൃക്ഷങ്ങളുടെ അതിമനോഹരമായ നിരയുടെ മദ്ധ്യത്തിൽക്കൂടെയുള്ള സുവിശാലവും സുരമ്യവുമായ നിരത്ത് എന്റെ മനസ്സിനെ വല്ലാതെ ആഹ്ലാദിപ്പിച്ചുകൊണ്ടിരുന്നു. അനന്തനാഗമെന്നത് കുറെയധികം ജനസംഖ്യയുള്ള ഒരു ചെറിയ നഗരമാകുന്നു. ഇവിടെനിന്നു പതിനാറു നാഴിക ദൂരമുള്ള ''വെരീനാഗം'' എന്ന സ്ഥാനത്തുനിന്ന് സുപ്രസിദ്ധമായ ജീലം നദി ഉദ്ഭവിക്കുന്നു. അനന്തനാഗത്തുനിന്നു വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന ഫയൽഗാമിൽ കാൽനടയായി ചെല്ലുന്ന യാത്രക്കാർ രണ്ടുമൂന്ന് ദിവസംകൊണ്ട് ചെന്നുചേരുന്നുണ്ട്. ഫയൽഗാമെന്നത് ശുദ്ധഗംഗയുടെ തീരത്തുള്ള രമ്യവും വിജനവുമായ ഒരു സ്ഥാനമാകുന്നു. ദേവദാരുവൃക്ഷങ്ങൾ ഘനതരമായി തിങ്ങിനില്ക്കുന്ന പച്ചനിറംപൂണ്ട പവിത്രവനങ്ങൾ യാത്രികന്മാരുടെ മനസ്സിനെ ഹഠാൽ ആകർഷിച്ചുകൊണ്ട് വിജയിക്കുന്നുണ്ട്. വെള്ളക്കാരും മററും ശരീരസ്വാസ്ഥ്യത്തിന്നായും സുഖാനുഭവത്തിന്നായും വന്നുതാമസിക്കുന്ന ഒട്ടധികം വസ്ത്രഗൃഹങ്ങൾ അവിടെ കാണുകയുണ്ടായി. രണ്ടുമൂന്നു ദിവസങ്ങൾ ഫയൽഗാമിൽ വിശ്രമിച്ചു. ഭോജനവാസനാദികൾക്കൊന്നും വിശ്വംഭരകൃപയാൽ യാതൊരു ക്ലേശവുംകൂടാതെ യഥാസമയം സർവ്വവും സമുപലബ്ധമായിത്തന്നെ വൎത്തിച്ചിരുന്നു. ഭോജനാനന്തരം, ജനബാഹുല്യത്തെ സന്ത്യജിച്ച്, വനാന്തരത്തിൽ കുറേദൂരം ചെന്ന് അവിടെ ഏകാന്തമായിരുന്നുകൊണ്ടു് ഞാൻ ഏകാകിയായി ആനന്ദിച്ചിരുന്നു. ഒരു ദിവസം മദ്ധ്യാഹ്നത്തിൽ തദ്ദേശീയരായ ചില മുസൽമാന്മാർ, വനാന്തരത്തിൽ ഏകാകിയായിരിക്കുന്ന എന്നെ കണ്ടു് എന്നോടു് ഇപ്രകാരം ഉപദേശിച്ചു "ബാബാജി! ഇക്കാലത്ത് കരടികൾ അധികമായി പകലും സഞ്ചരിക്കാറുണ്ടു്. ബാബാജി ഇവിടെ തനിയെ ഇരിക്കുന്നതു് നന്നല്ല." ദേഹത്തെ ഭാവിക്കുമ്പോൾ കരടി വളരെ ഭയാനകവും ദ്വേഷ്യവുമായ ഒരു ജന്തുതന്നെ. എന്നാൽ ആത്മാവിനെ ഭാവിക്കുമ്പോൾ അതുതന്നെ സുഖാത്മകവും അതിപ്രേമാസ്പദവുമായി ത്തീരുന്നു.

ഫയൽഗാമിൽനിന്ന് യാത്ര ആരംഭിച്ച് ആറേഴുനാഴികമാത്രം ദൂരമുള്ള "ചന്ദനവാടി"യിൽ ചെന്നു യാത്രക്കാർ വിശ്രമിക്കുന്നു. ഫയൽഗാമിൽനിന്ന് മേലോട്ട് ഭൂപ്രകൃതി അത്യന്തം ഭിന്നമായി കാണപ്പെടുന്നു. ഫയൽഗാംവരെ നല്ല മൈതാനഭൂമിയാണെങ്കിൽ, ഇവിടെനിന്ന് മേലോട്ട് ഉന്നതങ്ങളായി വിചിത്രതരങ്ങളായ പൎവ്വതങ്ങൾ ആരംഭിക്കുന്നു. അതുനിമിത്തം ആരോഹണജന്യമായ യാത്രാക്ലേശവുമാരംഭിക്കുന്നു. ശുദ്ധഗംഗയുടെ തടത്തിൽക്കൂടെ മാർഗ്ഗം മേലോട്ട് ചെല്ലുന്നു. പൎവതങ്ങൾ വനാച്ഛാദിതങ്ങളായി, അത്യാഹ്ലാദദായികളായി, യാത്രികന്മാരുടെ യാത്രാക്ലേശത്തെ അത്യധികം ലഘൂകരിക്കുന്നു. ചന്ദന

വാടിയിൽനിന്നുള്ള പിന്നത്തെ വിശ്രമസ്ഥാനം "ശേഷനാഗ"മാകുന്നു. ശേഷനാഗമെന്നതു് സമുദ്രനിരപ്പിൽനിന്നു് പന്തീരായിരം അടി ഉയരത്തിൽ വർത്തിക്കുന്ന സുമാറു് ഒരുനാഴിക ചുററളവുള്ള ഒരു മനോഹരസരസ്സാകുന്നു. പാൽനിറംപൂണ്ട പവിത്രജലം ഈ സരസ്സിൻെറ വലിയൊരു വൈലക്ഷണ്യമാകുന്നു. ദുഗ്ദ്ധവർണ്ണത്തോടുകൂടി ഈ സരസ്സിൽനിന്നു് പുറപ്പെട്ടൊഴുകുന്ന പുണ്യസരിത്താകുന്നു മുൻപറയപ്പെട്ട ദുഗ്ദ്ധഗംഗ. ഈ സരസ്സിൻെറ മുകളിലായി ഒരു നാഴികയോളം ദൂരത്തുള്ള ഒരു വിശാലമൈതാനത്തിലാകുന്നു യാത്രക്കാർ പാളയമടിച്ചു നിവസിക്കുന്നതു്. സരസ്സിൻെറ സൌന്ദര്യമഹിമയെ സംപൂർണ്ണമായി അനുഭവിച്ചാനന്ദിക്കുവാനുള്ള ആഗ്രഹത്തിൽ ഞാൻ പരിചിതന്മാരായ വേറെയും ചില സാധുക്കളോടുകൂടി, പോകുമ്പോഴും വരുമ്പോഴും അതിൻെറ തടത്തിൽ ജലസമീപത്തിൽ അധികനേരം ചെന്നിരിക്കുകയും, ഹിമശീതളമായ അതിലെ തീർത്ഥജലത്തിൽ അവഗാഹനം മുതലായ ക്രിയകൾ യഥാവിധി ഭക്തിപൂർവ്വം നിർവ്വഹിക്കുകയും ചെയ്തു. പ്രദേശം ദിവ്യദിവ്യമെന്നേ പറയേണ്ടതുള്ളു. ഹിമപടലങ്ങളാൽ ആപൂരിതമായി, ധവളധവളമായി, വൃക്ഷാദികളൊന്നുമില്ലാത്ത ശുദ്ധമേനഗനമായ ശിലോച്ചയങ്ങളാകുന്നു നാലുപാടും സമുന്നതമായി പരിലസിക്കുന്നതു്. ഹാ! അത്ഭുതകരമായ അവിടുത്തെ അലൌകികസുഷമാവിലാസത്തെ അനുഭവിച്ചുതന്നെ അറിയേണ്ടിയിരിക്കുന്നു. അതിനെ വർണ്ണിക്കുവാൻ പുറപ്പെട്ടു്, അവതാളത്തിലാകുവാൻ ഞാൻ വിചാരിക്കുന്നില്ല. ദിവ്യമായ ഈദൃശപ്രദേശങ്ങളുടെ വിവരണം കാണാത്തവരുടെ കണ്ണിൽ പൊടിയിടുവാൻ പക്ഷേ പര്യാപ്തമാകുമെങ്കിലും, കണ്ടവരുടെ ഉപഹാസത്തിനു് ആസ്പദമാകാതെയുമിരിക്കുന്നതല്ല. ദുസ്സഹമായ ശൈത്യത്തോടുകൂടിയ ശേഷനാഗം മൈതാനത്തിൽ ഞങ്ങൾ അതികൃച്ഛ്രേണ ഒരു രാത്രി കഴിച്ചുകൂട്ടി. രാത്രി മുഴുവനും വർഷിച്ചുകൊണ്ടിരുന്നു. വൃഷ്ടി കുറെ അധികം സമയം നീണ്ടുനില്ക്കുന്നതായാൽ ഈ പ്രദേശങ്ങളിൽ ഹിമപാതവുമാരംഭിക്കുമെന്നു പ്രത്യേകിച്ചു് പറയേണ്ടതില്ലല്ലൊ. ഈദൃശമായ യാത്രകളിലും, മററും പരിവ്രജനങ്ങളിലെന്നപോലെ, വസ്ത്രം അധികമായി കൊണ്ടുനടക്കുക പതിവില്ലാത്ത എനിക്കു് ശൈത്യാദിജനിതമായ ക്ലേശത്തെ കുറെ അധികം തിതിക്ഷയോടെ ഉപമർദ്ദനം ചെയ്യേണ്ടിവന്നിരുന്നു.

പിറേറന്നു് അവിടേനിന്നു് ഉത്ഥാനം ചെയ്തു്, നാലഞ്ചുമണിക്കൂറുനേരത്തെ പ്രയാണംകൊണ്ടു് "പഞ്ചതരംഗിണി" എന്നു പ്രസിദ്ധമായ സ്ഥാനത്തിൽ എത്തിച്ചേർന്നു. പർവ്വതാരോഹണം ഇടക്കിടെ ഉപലബ്ധമാകുന്നതുകൊണ്ടും ശൈത്യാധിക്യംകൊണ്ടും യാത്രികന്മാർക്കു് ഇവിടെ കുറെ അധികം ക്ലേശം സഹിക്കേണ്ടതുണ്ടു്. വൃദ്ധകളും വൃദ്ധന്മാരും, തരുണികളും തരുണന്മാരും, സാധുക്കളും ഗൃഹസ്ഥന്മാരുമെല്ലാം യാതൊരു ഭേദവും ഗുരുലഘുഭാവവുമെന്നിയെ തുല്യമായി കുതിരയെപ്പോലെ കിതച്ചുകിതച്ചു് മലകയറുന്നതും, "അമരനാഥകീ ജൈ"

എന്നിങ്ങനെ ഇടക്കിടെ ഭക്തിപൂർവകമോ, അഭക്തിപൂർവ്വകമോ ചെയ്യുന്ന ജയധ്വനികളെക്കൊണ്ട് ക്ലേശിക്കുന്ന തങ്ങളുടെ ആത്മാവിന്ന് കുറെ സമാശ്വാസം നല്കുന്നതും, ക്ലേശം സഹിക്കവയ്യാതെ ചിലർ കണ്ണുനീർ വാർത്ത് കരയുന്നതും, ദൃശ്യങ്ങളെ നോക്കി ആനന്ദം സഹിക്കവയ്യാതെ ചിലർ ചിരിക്കുന്നതും, ഹാ! ഹാ! എന്നിങ്ങനെ മററു ചിലർ അമിതമായ ആശ്ചര്യഭാവത്തെ ആവിർഭവിപ്പിക്കുന്നതും, മററു ചിലർ മരത്തടികളെപ്പോലെ യാതൊരു ക്ലേശഭാവമോ, ജയധ്വനിയോ, ആഹ്ലാദമോ, ആശ്ചര്യമോ ഒന്നുംകൂടാതെ മുമ്പോട്ട് പദന്യാസംമാത്രം ചെയ്തുകൊണ്ടിരിക്കുന്നതും എനിക്ക് വലിയ രസാവഹമായിത്തോന്നിയിരുന്നു. എന്റെ മനസ്സിൽ ഉദിച്ചിരുന്ന മുഖ്യഭാവം ആഹ്ലാദമായിരുന്നു. ക്ലേശം എന്നെ അധികമായി ബാധിച്ചിരുന്നില്ല. മലകയറുവാൻ എന്റെ ലഘുവായ ശരീരത്തിന് കുറെ അധികം സാമർത്ഥ്യമുണ്ടെന്ന് അഭിമാനപൂർവ്വം പറയാം. എന്നാൽ എന്റെ അനുചരനായ ബ്രഹ്മചാരി ദിനംതോറും എന്നിൽനിന്ന് ഒന്നോ രണ്ടോ നാഴിക ദൂരം പിന്നിൽ നടക്കുക പതിവായിരുന്നതുകൊണ്ട്, എനിക്ക് ഇടക്കിടെ അധികം സമയം കാത്തിരിക്കേണ്ടിവന്നിരുന്നു. അങ്ങനെ ആ ബ്രഹ്മചാരി എപ്പോഴുമുള്ള എന്റെ പര്യവേക്ഷണത്തിന്ന് പാത്രീഭവിച്ചിരുന്നതുകൊണ്ട്, എന്റെ മനോഗതിയുടെ സ്വാതന്ത്ര്യത്തെ പലപ്പോഴും ദമനംചെയ്തുകൊണ്ടേ ഞാൻ യാത്ര ചെയ്തിരുന്നുള്ളു. പഞ്ചതരംഗിണിയിൽ കൈകാൽ കോച്ചിവലിക്കുന്ന കുളിരും, തൊട്ടാൽ കടിക്കുന്ന വെള്ളവും, ഛുരികാപ്രഹാരംപോലുള്ള വാതപ്രഹാരവുമായി ഞങ്ങൾ മൂന്നുരാത്രി കഴിച്ചുകൂട്ടുകയുണ്ടായി.

പഞ്ചതരംഗിണിയെന്നത് വിശാലമായ അഞ്ച് ജലധാരകൾ വന്നുയോജിക്കുന്ന രമണീയതരമായ ഒരു തീർത്ഥസ്ഥാനമാകുന്നു. ഇവിടെയും യാത്രക്കാർ സ്നാനദാനാദികൾ ചെയ്യുന്നു. ശേഷനാഗത്തെപ്പോലെതന്നെ പഞ്ചതരംഗിണിയും എന്റെ മനസ്സിനെ ആഹ്ലാദോന്മത്തമാക്കിത്തീർത്തിരുന്നു. തരുഗുല്മാദിവികലമായ അവിടത്തെ നഗ്നതാകൈവല്യവും, ഭൂമിയുടെ ഈഷദരുണമായ വർണ്ണവിശേഷവും, വിശിഷ്ടതരങ്ങളായ ചില പക്ഷിവൃന്ദങ്ങൾമാത്രം ആകാശത്തിൽ സഞ്ചരിക്കുന്ന അവിടത്തെ ഏകാന്തഗംഭീരമായ ഭാവവിശേഷവും, ഇടയ്ക്കിടെയുള്ള വൃഷ്ടിയും ദുസ്സഹമായ ശൈത്യപ്രാചുര്യവുമെല്ലാം, തിബത്തുദേശത്തിൽ കൈലാസപാർശ്വത്തിലോ, മാന്ധാതൃപാർശ്വത്തിലോ ചെയ്തിരുന്ന നിവാസത്തെ എന്റെ സ്മൃതിപഥത്തിൽ അവതരിപ്പിച്ചുകൊണ്ടിരുന്നു. ഈവക പ്രദേശങ്ങളിൽ നിവസിക്കുന്നതിൽ എന്തുതന്നെ ശാരീരികക്ലേശങ്ങൾ സഹിക്കേണ്ടതുണ്ടെങ്കിലും, അവയെല്ലാം ഇവിടെനിന്നനുഭൂതമാകുന്ന നിരവധിയായ ആനന്ദസന്ദോഹത്തിൽ നിമജ്ജനം ചെയ്തുപോകുന്നു. ഇവിടെനിന്ന് നാലുനാഴിക ദൂരത്തിലാകുന്നു സുപ്രസിദ്ധമായ അമരനാഥഗുഹ അവസ്ഥിതിചെയ്യുന്നത്. എന്നാൽ ഗുഹാസമീപത്തിൽ യാത്രക്കാർക്ക് താമസിക്കുവാനുള്ള സൌകര്യം, അതായത്

വിശാലമായ മൈതാനമില്ലാത്തതുകൊണ്ടു്, ഇവിടെനിന്നു് മേലോട്ടു് കൂടാരം മുതലായതു് കൊണ്ടുപോകയോ, രാത്രി നിവാസം ചെയ്കയോ പതിവില്ല. എന്നാൽ പല സാധുക്കളും ഗുഹയിൽതന്നെ അധികദിവസം നിവസിച്ചുകൊണ്ടു് ഭജനം ചെയ്യാറുണ്ടെന്നുള്ളതും പ്രത്യേകം പ്രസ്താവിക്കത്തക്കതാണു്. യാത്രക്കാരെല്ലാം പഞ്ചതരംഗിണിയിൽനിന്നു് ശ്രാവണപൂർണ്ണിമദിവസം മേലോട്ടു് നാലു നാഴിക നടന്നു ഗുഹയിൽചെന്നു് അമരനാഥനെയും മററും ദർശനം ചെയ്തു് അപ്പോൾതന്നെ താഴെ മടങ്ങിവന്നു വിശ്രമിക്കുകയാണു് പതിവു്. പഞ്ചതരംഗിണിയിൽനിന്നു് ഗുഹയിലേക്കു് ചെല്ലുവാൻ രണ്ടുമാർഗ്ഗങ്ങൾ ഉണ്ടു്. ഒന്നു് പുരാതനവും, അധികം കയററവും കാഠിന്യവുമുള്ളതും, വേറൊന്നു് നവീനവും കുറെ സരളവുമാകുന്നു. ഒരു പർവതത്തെ വളഞ്ഞു ചക്രാകാരത്തിൽ പരിക്രമം ചെയ്തുകൊണ്ടു് നവീനമാർഗ്ഗം മേലോട്ടു ചെല്ലുന്നു. പഴയമാർഗ്ഗമാകട്ടെ, അതേ പർവ്വതത്തിൻെറ ഉച്ചതരമായ ശിഖരത്തിൽ കയറി, അതിനെ ഉല്ലംഘിച്ചുകൊണ്ടു് താഴോട്ടിറങ്ങുന്നു. പഴയമാർഗ്ഗം വിപത്തികരമായതുകൊണ്ടു് യാത്രക്കാൎക്കു് അതു് നിരോധിക്കപ്പെട്ടിരിക്കുന്നു. എങ്കിലും മടങ്ങിവരുമ്പോൾ ഹിമസംഹതിയാൽ ആവൃതമായി, നാലുപാടുമുള്ള അലൌകികമായ അവിടുത്തെ ദൃശ്യങ്ങളെ സ്പഷ്ടമായി ദർശിപ്പിക്കുന്ന ആ പർവതശിഖരത്തിൽ, ആരുരുക്ഷുവായ ഞാൻ വേറെയും ചില സാധുക്കളോടുകൂടെ പുരാതനസരണിയെയാണു് അനുസരിച്ചിരുന്നതു്.

ഞങ്ങൾ പഞ്ചതരംഗിണിയിൽനിന്നു പത്തു മണിക്കു ഭിക്ഷകഴിഞ്ഞു് ഗുഹയിലേക്കു പുറപ്പെട്ടു. അനേകായിരം ജനങ്ങൾ അങ്ങോട്ടുമിങ്ങോട്ടുമായി നടന്നുകൊണ്ടിരിക്കുന്ന കൃശാവകാശമായി തിങ്ങിയ മാർഗ്ഗത്തിൽകൂടെ വളരെ പ്രയാസപ്പെട്ടു് മെല്ലെ മെല്ലെ നടന്നുകൊണ്ടു് ഒരു മണിക്കു മുമ്പായി ഗുഹാനികടത്തിൽ ചെന്നെത്തി. അവിടവിടെ ഹിമാച്ഛന്നമായി, താഴത്തുകൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു ചെറിയ ജലധാരയായ അവിടുത്തെ "അമരഗംഗ"യിൽ ഒരുവിധം സ്നാനം ചെയ്തു് ദർശനത്തിന്നായി "അമരനാഥകീ ജൈ" എന്നിങ്ങനെ അവിടെ നാലുപാടും മാറെറാലികൊണ്ടുച്ചൈസ്സ്വരമുയരുന്ന യാത്രികന്മാരുടെ ജയധ്വനികളെ ശ്രവിച്ചുകൊണ്ടും, അത്യധികമായ ഭക്തികൊണ്ടും, വിസ്മയംകൊണ്ടും ആപൂരിതമായ അന്തഃകരണത്തോടുകൂടിയും, ഞങ്ങൾ ദേവവന്ദ്യമായി, ദേവഖാതമായ ആ പാഷാണബിലത്തിൻെറ അന്തർഭാഗത്തിൽ പ്രവേശിച്ചു. ജനങ്ങൾ ഭക്തിമദമത്തരായി തിക്കിത്തിരക്കി സർവ്വത്തേയും വിസ്മരിച്ചു് ഭഗവാനെ ദർശനം ചെയ്തുകൊണ്ടിരിക്കുന്നു. സുമാറു് ഒരുനൂററൻപതടി ഉയരവും, അത്രതന്നെ നീളവും വീതിയുമുള്ള പ്രകൃതകന്ദരം സമുദ്രനിരപ്പിൽനിന്നു പതിമ്മൂവ്വായിരം അടി ഉയരത്തിൽ വർത്തിക്കുന്നു. പതിനെണ്ണായിരം അടി ഉയരമുള്ള മഹത്തായ ഒരു ശിലോച്ചയത്തിൻെറ പാർശ്വപ്രദേശത്തിലാകുന്നു ഗുഹയുടെ സ്ഥിതി. ദേവമൂർത്തിയുടെ

ആകൃതിയിലുള്ള ഹിമപിണ്ഡങ്ങൾ ഗുഹയിൽ അവിടവിടെ നാലഞ്ചു ദിക്കിൽ കാണപ്പെടുന്നു. അവയിൽ ഏററവും വലിയ ഹിമപിണ്ഡമാകുന്നു അമരനാഥമഹാദേവന്റെ മൂൎത്തി. പാൎവ്വതി, ഗണേശൻ മുതലായവരുടെ മൂൎത്തികളാകുന്ന മററുള്ള ഹിമപിണ്ഡങ്ങൾ എന്നാണ് എനിക്കുള്ള ഓർമ്മ. തണുപ്പുകാലത്തിൽ പാഷാണച്ഛിദ്രങ്ങളിൽക്കൂടെ വെള്ളം ഒററി വീഴുന്നതു ഹിമാകാരമായി പരിണമിക്കുന്നതാണ്. പ്രകൃതമായ ദേവതാമൂൎത്തികളെന്ന്, നവീനവിമർശകന്മാർ അഭിപ്രായപ്പെടുന്നു. എടവം, മിഥുനം എന്നീ മാസങ്ങളിൽ ഈ ഹിമപിണ്ഡങ്ങൾ ആകൃതിയിൽ കുറെ അധികം വലിപ്പമുള്ളതായി കാണാമെന്നും, ക്രമേണ ഹിമം ഉരുകിയുരുകി അവ ചെറുതായിത്തീർന്നു കന്നിതുലാമാസങ്ങളിൽ പിണ്ഡങ്ങൾ നിരവശേഷമായി ലയിച്ചുപോകുന്നുവെന്നും അവർ പ്രത്യക്ഷത്തെ പ്രമാണമാക്കി പറയുന്നു. എന്നാൽ പഴമക്കാരും ശ്രദ്ധാലുക്കളും പാപഭാരമായ ഇവരുടെ ഈവക പാഖണ്ഡപ്രലപനങ്ങളൊന്നും സഹിക്കുന്നതല്ല. അമരനാഥമൂൎത്തിതുടങ്ങിയുള്ള മൂൎത്തികൾ പ്രതിവർഷം വെള്ളം ഒഴുകി നവീനമായുണ്ടാകുന്ന ഹിമത്തിന്റെ പിണ്ഡങ്ങളല്ലെന്നും ജലസ്രാവത്തിനായി ഗുഹയുടെ ഉള്ളിൽ ഛിദ്രങ്ങളില്ലെന്നും, അവ കാലനിരപേക്ഷമായി സ്ഥിരസ്വഭാവേന വൎത്തിക്കുന്ന ഹിമശകലങ്ങളാണെന്നും, എന്നാൽ കൃഷ്ണപക്ഷത്തിൽ ചന്ദ്രബിംബത്തെ അനുസരിച്ച് അവ സ്വല്പം സ്വല്പം അപക്ഷയിക്കാറുണ്ടെന്നും, ശുക്ലപക്ഷത്തിൽ ക്രമേണ കുറേശ്ശെ കുറേശ്ശെ വൃദ്ധിയെ പ്രാപിച്ചു പൂർണ്ണിമയ്ക്കു പൂൎണ്ണവളർച്ചയെ പ്രാപിക്കുന്നുവെന്നും ഐതിഹ്യത്തേയും സ്ഥലപുരാണത്തേയും പ്രമാണമാക്കി അവർ വിശ്വസിക്കുന്നു. ശ്രദ്ധകൊണ്ടു നിർണ്ണയിച്ചതായ ഒരു തത്വത്തെ ഇളക്കുവാൻ ഏതൊരു പ്രമാണത്തിന്ന് ശക്തിയുണ്ട്? പ്രമാണങ്ങളും പ്രാമാണികന്മാരുമൊക്കെ വലിയ ഊററത്തോടെ ഒരു ശ്രദ്ധാലുവിന്റെ പടിവാതില്ക്കൽവരെ എത്തുന്നതല്ലാതെ, ഉള്ളിൽചെന്ന് അവന്റെ മുമ്പിൽ തല ഉയൎത്തിനിൽക്കുവാൻ പോലും സമർത്ഥരാകുന്നില്ല. അഹോ! ശ്രദ്ധാഭഗവതി! അങ്ങുന്നു വിജയിച്ചാലും! വിജയിച്ചാലും! അങ്ങുന്നു സർവ്വോൽകർഷത്തോടും സർവ്വപ്രതാപത്തോടും കൂടി ഈ ജഗത്തിൽ വൎത്തിക്കുന്നില്ലെങ്കിൽ, ധാർമ്മികവും ആദ്ധ്യാത്മികവുമായ ജീവിതം ജീവിക്കുന്നതെങ്ങനെ?

അനേകം യാത്രക്കാരുടെ തിരക്കിൽ ഞങ്ങളും സൎവ്വമൂൎത്തികളേയും ദർശനംചെയ്തു. ഞങ്ങളുടെ ഭക്തിയും വളരെ വമ്പിച്ചതായിരുന്നു. ഗുഹയുടെ ഉള്ളിൽ പാഷാണച്ഛിദ്രത്തിൽ നിവസിക്കുന്ന പുണ്യാത്മാക്കളായ മൂന്നുനാലു പ്രാവുകളേയും, ഞങ്ങൾ ആമോദപൂർവ്വം അവലോകനംചെയ്തു. ഗുഹാവാസികളായ ഈ കപോതങ്ങൾ ഋഷിവൎയ്യന്മാരാണെന്നും, പുണ്യവാന്മാൎക്കല്ലാതെ പാപികൾക്ക് ഈ പക്ഷികളുടെ പുണ്യദർശനം സിദ്ധിക്കുന്നതല്ലെന്നും, ജനങ്ങൾ വിശ്വസിക്കുന്നു. ഞങ്ങൾ ഗുഹയുടെ ഉള്ളിൽ നിന്നുകൊണ്ടിരിക്കുമ്പോൾ, പുറത്തുനിന്ന്

ഉള്ളിൽപറന്നുവന്ന് മുകളിൽ പ്രസ്തരകോടരങ്ങളിൽ ഇരുന്നുകൊണ്ട് ഞങ്ങൾക്ക് ദയയോടെ ദർശനം തന്നതായ ആ പ്രാവുകൾ ഋഷീശ്വരന്മാരാകട്ടെ, അഥവാ വെറും പക്ഷികളാകട്ടെ, എൻെറ മനസ്സിൽ അതിയായ ആഹ്ലാദത്തേയും ഭക്തിയേയും ഉൽപാദനം ചെയ്തു എന്നുതന്നെയല്ല, അവരുടെ ഏകാന്തവാസത്തിലുള്ള ഔൽസുക്യത്തെപ്പററി ഞങ്ങൾ അധികമായി വിചാരിക്കയും വിസ്മയിക്കയുംചെയ്തു. ഗുഹയുടെ ഉള്ളിലുള്ള വേറൊരു ചെറിയ ഗുഹയിൽ ഉൽപന്നമാകുന്ന ഭസ്മാകൃതിയിലുള്ള ഒരുതരം വെളുത്ത മണ്ണ് പ്രസാദമായി ജനങ്ങൾ സ്വീകരിക്കയും ശരീരത്തിൽ ലേപനം ചെയ്കയും ഗൃഹത്തിലേക്കു കൊണ്ടുപോകയുംചെയ്യുന്നു. എന്നാൽ ആ പ്രസാദം കൊടുക്കുവാനും, അതിൻെറ പ്രതിഫലമായോ ദക്ഷിണയായോ പണം വാങ്ങുവാനും മററുമുള്ള അധികാരം ഒരു മുസൽമാനാണെന്നുള്ളതു വലിയൊരു വൈലക്ഷണ്യമാകുന്നു. ബ്രാഹ്മണ്യമെല്ലാം അവിടെ മുസൽമാൻെറ മുമ്പിൽ മുട്ടുകുത്തുന്നു. ഈശ്വരപ്രസാദം ഏതു താണവന്റെ കയ്യിലിരുന്നാലും അതു വിലയുള്ളതുതന്നെ. ബ്രാഹ്മണജാതി ശ്രേഷ്ഠമെന്നും മുസൽമാൻ ജാതി അശ്രേഷ്ഠമെന്നും മററുമുള്ള മനുഷ്യകല്പനകൾ, ഈശ്വരപ്രസാദം സർവ്വശ്രേഷ്ഠമെന്നുള്ള ഈശ്വരീയകല്പനയെ അതിലംഘിക്കുവാൻ പര്യാപ്തമാകുന്നില്ല.

അമരനാഥയാത്രയെ അതിമംഗളമായി നിർവ്വഹിച്ചതിൻെറ ശേഷം, ഞാൻ ശ്രീനഗരത്തിൽ നഗരത്തിന്നുപുറമെ കുറെ ഏകാന്തമായ ഒരുദ്യാനത്തിൽ ഒരുമാസത്തിലധികം ശാന്തമായി നിവസിച്ചുവരികയും, പിന്നെ അവിടെനിന്ന് ഒൻപതിനായിരത്തിഇരുനൂറ് അടി ഉയരത്തിൽ വർത്തിക്കുന്ന "ബൻഹൽപാസ്സ്" വഴിയായി ജംബു നഗരത്തിൽചെന്ന് അവിടെയും കുറെദിവസം വിശ്രമിക്കയും, തദനന്തരം കന്നിമാസത്തിൽ തീവണ്ടിമാർഗ്ഗമായി ഉന്മേഷപൂർവ്വം ഹൃഷീകേശത്തിൽ എത്തിച്ചേരുകയും ചെയ്തു.

## ജ്വാലാമുഖി

ജ്വാലാമുഖിയെന്നതു് പശ്ചിമഹിമാലയത്തിൽ വളരെ പ്രസിദ്ധപ്പെട്ട ഒരു ക്ഷേത്രമാകുന്നു. നാനാവിധമായ ആകൃതിയോടും നാനാവിധമായ പ്രകൃതിയോടും കൂടിയ അനേകമനേകം ദേവികളും ദേവന്മാരും നമ്മുടെ ഭാരതവർഷത്തിൽ അവിടവിടെ പൂജിക്കപ്പെട്ടു വരികയും, നമ്മുടെ പഴയ ഗ്രന്ഥങ്ങളിൽ വർണ്ണിക്കപ്പെട്ടു കാണുകയും ചെയ്യുന്നുവെങ്കിലും, ഇവരൊക്കെ എങ്ങനെയാണ് എപ്പോഴാണ് ഇവിടെ ഉണ്ടായി വർദ്ധിച്ചതെന്നുള്ളതിനെപ്പററി കൂലങ്കഷമായ ഒരു നിരൂപണം തീരെ അശക്യമാകുന്നു. ചരിത്രകാരന്മാരുടെ വിജ്ഞാനവും വിമർശനവും ഈ വിഷയത്തിൽ അസംപൂർണ്ണമായിത്തന്നെ വർത്തിക്കുന്നു. ദേവിക്കുള്ള

അനേകം ആകാരഭേദങ്ങളിൽ ഒന്നാകുന്ന ജ്വാലാമുഖി. ജ്വാലാമുഖീദേവിയുടെ വിഹാരദേശത്തേയും ഔപചാരികമായി ജനങ്ങൾ ജ്വാലാമുഖി എന്ന് നിർദ്ദേശിച്ചുവരുന്നു.

ജ്വാലാമുഖി സമുദ്രനിരപ്പിൽനിന്ന് രണ്ടായിരം അടിമാത്രം ഉയരമുള്ള ഹിമാലയത്തിലെ നിമ്നദേശത്തിൽ വർത്തിക്കുന്നു. എങ്കിലും മഹിമകൊണ്ടും മഞ്ജുളതകൊണ്ടും, അതു് നിമ്നേതരമായിത്തന്നെ വിരാജിക്കുന്നുണ്ട്. പഞ്ചാബു സംസ്ഥാനത്തിലുൾപ്പെട്ട "ഹൊഷിയാർപ്പൂർ" എന്ന പ്രസിദ്ധമായ നഗരത്തിൽനിന്ന് മേഘല്പാട്ടുള്ള മാർഗ്ഗം ആരംഭിക്കുന്നു. ഇവിടെനിന്ന് ഹിമഗിരിയുടെ താഴ്വരയിലുള്ള ചെറുകുന്നുകളിൽക്കൂടെ അമ്പതുനാഴിക ദൂരം വടക്കോട്ട് സഞ്ചരിച്ചാൽ, അവിടെ പ്രകൃതക്ഷേത്രം സംപ്രാപ്തമാകുന്നു. പൂർവ്വോക്തനഗരത്തിൽനിന്ന് മേലോട്ട് വിലക്ഷണമായ ഒരുതരം വെളുത്ത മണ്ണോടുകൂടി ഉയൎന്ന വൃക്ഷങ്ങളോ വല്ലികളോ ഇല്ലാത്ത നിബിഡതരമായ കുററിക്കാടുകളാൽ ആച്ഛന്നമായി, കമനീയമായ ഹിമാലയതടത്തിലെ ചെറുതരം കുന്നുകളെ അതിലംഘിച്ചുകൊണ്ട് പോയിക്കൊണ്ടിരിക്കുന്ന മാർഗ്ഗം നവീനയാത്രികന്മാരുടെ ചിത്തത്തെ ഹഠാൽ ആശ്ചര്യഭരിതമാക്കിത്തീർക്കുന്നു. തീവണ്ടിയിൽനിന്നിറങ്ങി ചില ഭക്തന്മാരുടെ പ്രേരണയാൽ മോട്ടോർ വണ്ടിയിൽ ഹിമാലയത്തിൻെറ ഉള്ളോട്ടു കുറെ ദൂരം സഞ്ചരിച്ചുവെങ്കിലും, വാഹനത്തിലുള്ള സ്ഥിതി ശരീരത്തിന് അസ്വാസ്ഥ്യകാരിയായിത്തോന്നിയതിനാൽ, മദ്ധ്യമാർഗ്ഗം അതിൽ നിന്നിറങ്ങി കാൽവാഹനമായി, ഏകാകിയായി ഞാൻ നടന്നുതുടങ്ങി. ശാപം പലപ്പോഴും അനുഗ്രഹമായിത്തീരാറുണ്ടെന്നുള്ളതു് വിചാരശീലന്മാൎക്ക് അവിദിതമല്ല. അതുകൊണ്ട് ശാപത്തിൽ ആത്മാവിനെ ശപിക്കുകയല്ല, ശ്ലാഘിക്കുകയാണ് ചെയ്യേണ്ടതു്. വണ്ടിയിൽനിന്നിറങ്ങി കാൽനടയായി നടക്കേണ്ടിവന്ന എനിക്ക് സ്വതന്ത്രവിഹാരം ചെയ്യുവാനും ഹിമഗിരിസുഷമയെ സംപൂർണ്ണമായി ഉപഭുജിക്കുവാനും സാധിച്ചു. വാഹനത്തിൽതന്നെ സഞ്ചരിച്ചിരുന്നുവെങ്കിൽ, ഈ ആഹ്ലാദത്തിൻെറ സഹസ്രാംശമെങ്കിലും അവിടെ അനുഭവിക്കുവാൻ സാധിക്കുമായിരുന്നില്ല. ലൌകികവിഷയത്തിലെന്നപോലെ ആദ്ധ്യാത്മവിഷയത്തിലും ഈ ന്യായത്തെ സംയോജനം ചെയ്യാവുന്നതാണ്. ആദ്ധ്യാത്മികമായ സാധനകൾ അനുഷ്ഠിക്കുന്ന കാലത്തിൽ ചിലൎക്ക് ചിലപ്പോൾ ചില പതനങ്ങൾ സംഭവിച്ചുവെന്നു വരാം; അതായതു് സാധകൻെറ ചിത്തവും ഇന്ദ്രിയങ്ങളും ചിലപ്പോൾ അവയുടെ ശുദ്ധമായ ഉച്ചനിലയിൽനിന്ന് താഴെ പതിച്ചു് മലിനമായ പാപവാസനകളിലും പാപകൎമ്മങ്ങളിലും പ്രവൎത്തിച്ചുവെന്നു വരാം. എന്നാൽ അതുകൊണ്ട് നിരാശപ്പെടരുതു്; പ്രത്യുത ആശിക്കുകയാണ് ചെയ്യേണ്ടതു്. പതനം ഉൽപതനത്തിന്നുള്ള ഹേതുവെന്ന് വിശ്വസിക്കുന്ന ഒരുവൻ ഈദൃശമായ പതനകാലത്തിൽ ആശിക്കുകയല്ലാതെ ഒരിക്കലും നിരാശപ്പെടുന്നതല്ല. നിന്ന സ്ഥല

ത്തുനിന്ന് കുറെ പിന്നോട്ടു മാറുന്നത് മുന്നോട്ടു കുതിച്ചുചാടുന്നതിനുള്ള വേഗത്തെ വർദ്ധിപ്പിക്കുവാനുപകരിക്കുന്നുവെങ്കിൽ, ആ പിൻമാററം ഒരിക്കലും ദോഷകാരിയായി ഗണിക്കപ്പെടുവാൻ പാടുള്ളതല്ല. അതുപോലെ ചിത്തം നിന്ന നിലയിൽനിന്ന് താഴെ പതിക്കുന്നത്, ഉൽപതനവേഗത്തെ വർദ്ധിപ്പിക്കുന്നുവെങ്കിൽ, താദൃശമായ പതനത്തെപ്പററി അനുശോചിക്കേണ്ടതില്ലെന്ന് മാത്രമല്ല, അനുമോദിക്കാവുന്നതാണുതാനും; എന്നാൽ സ്ഥൂലബുദ്ധികളായ സാധാരണജനങ്ങൾ ഈ തത്വം ഗ്രഹിക്കുന്നില്ല. ലൌകികമോ ആദ്ധ്യാത്മികമോ ആയ പരിശ്രമങ്ങളിൽ വല്ല പതനമൊ ഹാനിയൊ സംഭവിക്കുന്നപക്ഷം, അവർ അതിയായി വിഷാദിക്കുന്നു. ഹാഹാകാരം ചെയ്തുകൊണ്ട് ഈശ്വരനെ ശപിക്കുന്നു. നിഗ്രഹാനന്തരം അനുഗ്രഹം, ദുഃഖാനന്തരം സുഖം, എന്നുള്ള സൂക്ഷ്മതത്വത്തെ അറിയുന്ന സൂക്ഷ്മബുദ്ധികൾക്ക് ഒരിക്കലും, ഒന്നിലും ഹാഹാകാരം ചെയ്യേണ്ടുന്ന ആവശ്യമേ ഇല്ല.

ഞാൻ വണ്ടിയിൽനിന്നിറങ്ങി യാതൊരു വിഷാദവുംകൂടാതെ ചുട്ടുപഴുത്തിരിക്കുന്ന നിരത്തിൽക്കൂടെ, തുറന്ന കാടുകളുടെ മദ്ധ്യത്തിൽക്കൂടെ മുന്നോട്ട് സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. 1929 മേയ്മാസത്തിലായിരുന്നു ഞാനാവഴിക്ക് പരിവ്രജനം ചെയ്തിരുന്നത്. മേയ്മാസത്തിലെ ആതപപ്രതാപം നിർജ്ജലമായ ആ പ്രദേശങ്ങളിൽ അതിന്റെ മൂർദ്ധന്യദശയെ പ്രാപിച്ചിരുന്നു. മുപ്പതുനാല്പതുനാഴിക ദൂരം മാർഗ്ഗത്തിൽ ജലം ലഭിക്കുക എന്നതു് ദുഷ്കരമായിരുന്നു. മാർഗ്ഗത്തിൽനിന്നു വിട്ട് കുറെ ദൂരത്തിൽ "ചിന്താപൂർണ്ണി" എന്നു പ്രസിദ്ധമായ ഒരു ദേവീമന്ദിരത്തിൽ ദർശനത്തിനായി ഞാൻ ചെല്ലുകയുണ്ടായി. അവിടത്തെ ബ്രാഹ്മണരിൽ ചിലർ ശിക്ഷിതന്മാരായിരുന്നതുകൊണ്ട് ഇഴയുള്ളവനെ അവിടെ ഒരു രാത്രിയെങ്കിലും നിവസിക്കുവാൻ നിർബ്ബന്ധിക്കുകയും, ഭോജ്യപേയാദികളെക്കൊണ്ട് സൽക്കരിക്കുകയും ചെയ്തു. ആ ഗ്രാമത്തിലല്ലെങ്കിലും അതിന്നു സമീപം ഞാൻ ആ രാത്രിയെ അതിവാഹനം ചെയ്കയും, അതിയായി ബാധിച്ചിരുന്ന മാർഗ്ഗശ്രമം ഒരുവിധം പ്രശമിക്കയും ചെയ്തു. പിറേറന്ന് വ്യാസയെ ഉപലഭിക്കുന്നു. വ്യാസയെന്നതു് സിന്ധുവിന്റെ പോഷകസരിത്തുകളിൽ ഒന്നാകുന്നു, വിശാലമായി, നീലനിർമ്മലമായി ഒഴുകിക്കൊണ്ടിരിക്കുന്ന വ്യാസയിൽ ഇറങ്ങി സുഖമായി അവഗാഹസ്നാനം ചെയ്തു. ജലദാരിദ്ര്യംനിമിത്തം കഴിഞ്ഞ മൂന്നുനാലുദിവസം സമ്പൂർണ്ണമായി സ്നാനംചെയ്യുവാനാകട്ടെ സ്വച്ഛന്ദമായി സ്വച്ഛജലം കുടിക്കുവാനാവട്ടെ സാധിച്ചിരുന്നില്ല. ഹാ! ഹിമാദ്രിയുടെ സ്വരൂപം ബഹുരൂപമാകുന്നു. ചിലേടത്ത് ജലദാരിദ്ര്യം! ചിലേടത്ത് ജലപ്രാചുര്യം! ചിലേടത്ത് അന്നദാരിദ്ര്യം, മററു ചിലേടത്ത് അന്നപ്രാചുര്യം! ചിലേടത്ത് വനബാഹുല്യം! മററു ചിലേടത്ത് ജനബാഹുല്യം! അന്ന് ആ നദിയുടെ തീരത്തുള്ള ഒരു ഗ്രാമത്തിൽ നിവസിച്ച്, പിറേറന്ന് അവിടെനിന്ന് അധികം ദൂരത്തല്ലാത്ത

ജ്വാലാമുഖിയിൽ എത്തിച്ചേർന്നു. ജ്വാലാമുഖിയെന്നതു് ഇപ്പോൾ വിശാലമായ ഒരു പൎവ്വതനിതംബത്തിൽ അധികം ജനങ്ങൾ നിവസിച്ചുവരുന്ന ഒരു വലിയ ഗ്രാമമായിട്ടാണു് കാണപ്പെട്ടതു്. അവിടത്തെ തപാൽമാസ്റ്ററായ ഒരു പഞ്ചാബിബ്രാഹ്മണന്റെ അതിഥിയായി ഞാൻ ചില ദിവസങ്ങളെ ആ പുണ്യക്ഷേത്രത്തിൽ അതിവാഹനം ചെയ്തു.

ആക്കാലത്തിലെ അതികഠിനമായ ഔഷ്ണ്യംനിമിത്തം വൃക്ഷരാജിവിരാജിതമായി, നാലുപാടും പല പൎവ്വതങ്ങളാൽ ആവൃതമായി, പ്രകൃത്യാ ഒരു മഞ്ജുളപ്രദേശമെന്നിരിക്കിലും, അവിടത്തെ മഞ്ജുളത മങ്ങിയപോലെ അനന്വേഷകാരിയായി കാണപ്പെട്ടു. എങ്കിലും ജ്വാലാമുഖിയുടെ മന്ദിരം അതിസുന്ദരവും അത്യാവർജ്ജകവുമായി പ്രതിഭാസിച്ചുകൊണ്ടിരുന്നു. കാലദൂഷ്ടത മന്ദിരത്തിന്റെ സുന്ദരതയെ ലഘൂകരിക്കുവാൻ പൎയ്യാപ്തമായിരുന്നില്ല. സുവൎണ്ണഖചിതമായി മഹാർഹമായ മന്ദിരം അതിന്റെ ചിരന്തനകീൎത്തിയോടെ ഉജ്ജ്വലിതമായി വിലസിക്കുന്നു. മന്ദിരത്തിന്റെ അന്തർഭാഗത്തിൽ അവിടവിടെ അഗ്നിജ്വാലകൾ ജ്വലിച്ചുകൊണ്ടിരിക്കുന്നു. ഞാൻ ദർശനത്തിന്നായി ചെന്നിരുന്ന സമയം ഏഴെട്ടു ജ്വാലകൾ മാത്രമെ കത്തിക്കൊണ്ടിരുന്നുള്ളുവെങ്കിലും, ചിലപ്പോൾ അതിലുമധികം ജ്വാലകൾ ആവിർഭവിച്ചു ജ്വലിക്കാറുണ്ടെന്നു് പറയപ്പെടുന്നു. ഇങ്ങനെ അനവരതം കത്തിക്കൊണ്ടിരിക്കുന്ന ഈ അഗ്നിശിഖകൾ ഗന്ധകപ്പാറകളിൽനിന്നു് പുറപ്പെടുന്ന ജ്വാലകളാണെന്നാണു് വൈജ്ഞാനികന്മാർ സിദ്ധാന്തിക്കുന്നതു്. ദേവി ജ്വാലാരൂപത്തിൽ സ്വയം പ്രകടീഭവിച്ചിരിക്കയാണെന്നു് വിശ്വസിക്കുന്ന ദേവ്യുപാസകന്മാൎക്കു് ഈ സിദ്ധാന്തം അത്ര രുചിക്കുന്നതല്ലെങ്കിലും, അതിന്റെ യാഥാർത്ഥ്യത്തിൽ യാതൊരു സന്ദേഹവുമില്ല. ഇങ്ങനെ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഗന്ധകപ്പാറകൾ ഹിമാലയത്തിൽ പല ദിക്കിലും കാണപ്പെടുന്നുണ്ടു്. ചിലേടത്തു്, അതായതു് ബദരീനാഥം, ജമ്നോത്രി മുതലായ പ്രദേശങ്ങളിൽ ഈദൃശമായ പാറകളുടെ ഉള്ളിൽക്കൂടെ ജലധാരകൾ നിസ്സരിച്ചു അവയോടുള്ള സംയോഗം നിമിത്തം തീയിൽ തിളപ്പിച്ചതുപോലെ ജലം ഉഷ്ണീഭൂതമായി സൎവ്വദാ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. സാധാരണജനങ്ങളുടെ മനസ്സിനെ വിസ്മയാവിഷ്ടമാക്കി ആവർജ്ജിക്കുവാൻ ശക്തിയുള്ളതുകൊണ്ടുതന്നെയാണു് ഇങ്ങനെയുള്ള ജ്വാലകളും തപ്തോദകങ്ങളും ഉപാസനാവിഷയമാക്കി കല്പനം ചെയ്തിരിക്കുന്നതു്. പാമരജനങ്ങളുടെ മനസ്സിനെ ഏതു പ്രകാരത്തിലെങ്കിലും വിഷയങ്ങളിൽനിന്നു് പിന്തിരിച്ചു് ഒരു വസ്തുവിൽ നിരുദ്ധമാക്കുക എന്നുള്ളതാണു് ഇങ്ങനെയുള്ള കല്പനകളിൽ പണ്ടത്തെ ആചാൎയ്യന്മാരുടെ ഉദ്ദേശമെന്നു് പ്രധാനപ്പെട്ട ഏതൊരു മന്ദിരത്തിൽചെന്നു് നിരീക്ഷണം ചെയ്യുമ്പോഴും സ്പഷ്ടമായി പ്രതീതമാകുന്നുണ്ടു്.

മന്ദിരത്തിന്റെ ഉള്ള നല്ല മിനുസമുള്ള കല്ലുകൾ പടുത്തു് അതിമനോഹരമായി കെട്ടപ്പെട്ടിരിക്കുന്നു. അങ്ങനെ കല്ലുകൾകൊണ്ടു് കെട്ടിപ്പൊന്തിച്ചിരിക്കുന്ന ഭിത്തികളുടെ ഛിദ്രങ്ങളിൽനിന്നാണു് പ്രസ്തുത ജ്വാലകൾ കത്തിപ്രകാശിച്ചുകൊണ്ടിരിക്കുന്നതു്. ഞാൻ വലിയ ഭക്തിയോടുകൂടിത്തന്നെ ജ്വാലകളേയും മററുള്ള ദേവീമൂർത്തികളേയും ദർശനംചെയ്തു. മുഗൾ ചക്രവർത്തികളിൽ മുഖ്യനായിരുന്ന അക്ബരും, പഞ്ചാബിലെ കേസരിയായിരുന്ന രഞ്ജിററ്സിങ്ങും ഇവിടെ വന്നു് ദേവീദർശനം ചെയ്തു പലേ വഴിപാടുകളും ചെയ്തിട്ടുള്ളതായി അവിടത്തെ പുരോഹിതന്മാർ വലിയ അഭിമാനത്തോടുകൂടി എന്നെ പറഞ്ഞുകേൾപ്പിക്കുകയുണ്ടായി. മററുള്ള പലേ പുണ്യസ്ഥലങ്ങളിലെന്നപോലെ ഇവിടേയും അഗതികളായ പലേ ഭിക്ഷുകന്മാരും ചുററിത്തിരിയുന്നതായി കാണപ്പെട്ടു. ദരിദ്രനാരായണന്മാരായ ഇവരുടെ ഉദരപൂജ ഈ വക സ്ഥലങ്ങളിൽ യഥാകഥമപിഭംഗമെന്നിയേ നടന്നുവരുന്നുണ്ടു്. ധർമ്മബുദ്ധികളായ ഇവിടത്തെ നിവാസികളുടേയും യാത്രികന്മാരുടേയും ഉദാരത ഇവരുടെ ഉദരത്തെ രിക്തമാക്കാതെ എപ്പോഴും പൂരണം ചെയ്തുകൊണ്ടേ വരുന്നുണ്ടെന്നുള്ളതു് ശ്ലാഘനീയംതന്നെ. അഗതികളെ അന്നദാനം വഴിക്കു് ആദരിക്കേണ്ടതു് ഗൃഹമേധികളുടെ ഒഴിച്ചുകൂടാത്ത കൃത്യമാകുന്നു. അഗതികളുടെ പൂജനംപോലെ ലോകത്തിൽ ഇത്രയും മഹത്തരമായ വേറൊരുപൂജനമില്ല. പ്രാണികളുടെ ശരീരമാകുന്നു നാരായണന്റെ മുഖ്യമന്ദിരം. കാശിയും രാമേശ്വരവുമൊക്കെ വിശ്വനാഥന്റെ ഗൌണസ്ഥാനങ്ങളാകുന്നു. അതുകൊണ്ടു് അർത്ഥികളെ ആരാധിക്കുന്നതു് സാക്ഷാൽ പരമാത്മപൂജനംതന്നെ. മഹനീയമായ ഈ തത്വം അന്യന്മാരെ സൽക്കരിക്കുവാൻ അധികാരമുള്ള ദ്വിതീയാശ്രമികൾ വിശേഷിച്ചു് അറിഞ്ഞിരിക്കേണ്ടതാകുന്നു. പുരാണപ്രസിദ്ധമായ രന്തിദേവന്റെ ചരിത്രത്തെ അവർ അനാരതം സ്മരിക്കേണ്ടതാകുന്നു. നോക്കുക! രന്തിദേവൻ ധനാഢ്യനായ ഒരു രാജാവായിരുന്നു. അദ്ദേഹം തന്റെ സർവസ്വവും അർത്ഥികൾക്കു് ദാനംചെയ്തുതീർത്തു. ധനം മുഴുവൻ കഴിഞ്ഞപ്പോൾ, പണ്ടങ്ങളും പാത്രങ്ങളും ദാനം ചെയ്യാനാരംഭിച്ചു. അവയും അവസാനിച്ചു. അരി, പരിപ്പു്, നെയ്യു് തുടങ്ങിയ ഭക്ഷണസാധനങ്ങളും അശേഷം അവസാനിച്ചു സർവ്വവുമവസാനിച്ചപ്പോൾ, പട്ടിണി ആരംഭിച്ചു. ഒന്നുരണ്ടല്ല, മൂന്നല്ല, നാലല്ല, നാല്പത്തെട്ടുദിവസം ഒന്നായി യാതൊരു ഭക്ഷണവും കൂടാതെ പട്ടിണികിടന്നു് പരവശനായിച്ചമഞ്ഞു. അതാ ഒരു ബ്രാഹ്മണൻ വരുന്നു. അഗതിയും അതിഥിയും ആയ അദ്ദേഹത്തെ സൽക്കരിക്കേണ്ടതു് തന്റെ ചുമതലയാകുന്നു. എങ്ങനെയോ പ്രയാസപ്പെട്ടു് കുറെ ഭക്ഷണസാധനങ്ങൾ കൊണ്ടുവന്നു് വേഗത്തിൽ വെച്ചുണ്ടാക്കി ബ്രാഹ്മണനെ ഭക്തിപൂർവ്വം ഭുജിപ്പിച്ചു. അവശിഷ്ടമായ അന്നം ഭുജിക്കുവാൻ അദ്ദേഹം ആരംഭിക്കുകയായിരുന്നു. അതാ വേറൊരു വിപ്രൻ വരുന്നു! അദ്ദേഹത്തേയും തന്റെ അന്നത്തിൽ പകുതി ആഹരിപ്പിച്ചു്

സന്തോഷിപ്പിച്ചു. ഉടനെ ചില നായാടികൾ വന്നുനിന്ന് രാജാവിനോട് ഭക്ഷണം യാചിച്ചു. ബാക്കിയുള്ള അന്നംകൊടുത്ത് അവരേയും സന്തുഷ്ടരാക്കി അയച്ചു. വിശപ്പുകൊണ്ടും ദാഹംകൊണ്ടും വിവശനായ രന്തിദേവൻ അവിടെ അവശിഷ്ടമുണ്ടായിരുന്ന ഒരു കുത്തു ജലത്തെ കുടിക്കുവാനാരംഭിച്ചു. തൽക്ഷണം "ഹേ രാജൻ! കുടിക്കുവാൻ കുറെ വെള്ളം തരേണമേ!" എന്നിങ്ങനെ കുറെ ദൂരത്തുനിന്നുള്ള ഒരു ചണ്ഡാലന്റെ ആർത്തനാദം അദ്ദേഹത്തിന്റെ ശ്രവണപുടങ്ങളിൽ പ്രവേശിച്ചു. ഹാ! ഹാ! കുടിക്കുവാൻ കയ്യിലെടുത്തിരുന്ന ആ ജലത്തേയും അദ്ദേഹം പിപാസുവായ ആ ചണ്ഡാലന് ദാനംചെയ്തു. ക്ഷുൽപിപാസകൾ സഹിക്കവയ്യാതെ രന്തിദേവൻ ഭൂമിയിൽവീണ് ഇതാ മരിക്കുവാൻ പോകുന്നു! ഈശ്വരരൂപത്തിൽ ജഗത്തിനെ നിഷ്കാമമായി ആരാധിക്കുന്ന കല്യാണകാരികളായ മഹാന്മാർ ഒരിക്കലും നശിക്കുന്നതല്ല. "നഹി കല്യാണകൃൽകശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി." സർവസാക്ഷിയും സർവേശ്വരനുമായ നാരായണൻ അദ്ദേഹത്തിൽ പ്രസാദിക്കയും, ശുദ്ധാശയനായ അദ്ദേഹം ക്രമേണ മുക്തിപദത്തെ പ്രാപിക്കയും ചെയ്തു. ഇത്രയും സ്വധർമ്മനിഷ്ഠനും ദാതൃവരേണ്യനുമായ രന്തിദേവന്റെ സന്താനങ്ങളാണ് തങ്ങളെന്ന് ഭാരതീയർ അനുസ്മരിക്കുന്ന പക്ഷം നമ്മുടെ ഭാരതത്തിൽനിന്ന് ഉത്തമമായ സാത്വികദാനം ഒരു കാലത്തും നിശ്ശേഷം നശിക്കുന്നതല്ല.

"ദാതവ്യമിതി യദ്ദാനം ദീയതേ/നുപകാരിണേ
ദേശേ കാലേ ച പാത്രേ ച തദ്ദാനം സാത്വികം സ്മൃതം."

ദാനം ചെയ്യുന്നതുതന്നെ ദാനത്തിന്റെ ഫലമെന്നുള്ള ഭാവത്തിൽ ഉത്തമമായ ദേശത്തിലും, ഉത്തമമായ കാലത്തിലും, ഉത്തമമായ പാത്രത്തിലും അനുപകാരികൾക്കായി ദാനം ചെയ്യേണ്ടതാണ്. ഇങ്ങനെ ചെയ്യുന്ന ദാനമത്രേ സാത്വികദാനം. യാതൊരു പ്രത്യുപകാരവും പ്രതീക്ഷിക്കുവാൻ തരമില്ലാത്ത ദരിദ്രന്മാർക്കും മററുമുള്ള ദാനമാകുന്നു ശുദ്ധമായ സാത്വികദാനം, പ്രത്യുപകാരത്തേയൊ പ്രഖ്യാതിയേയോ ഇച്ഛിച്ചുകൊണ്ടും ധംഭോടുകൂടിയും വല്ല പ്രഭുക്കളേയോ സ്വസംബന്ധിജനങ്ങളേയോ വിളിച്ചുവരുത്തി അവരെ ചതുർവിധവിഭവങ്ങളെക്കൊണ്ട് ആകണ്ഠം തീററിക്കുന്നത് ഉത്തമദാനത്തിലുൾപ്പെടുന്നില്ല. അതുകൊണ്ട്, ദരിദ്രനാരായണന്മാരുടെ കത്തിക്കാളുന്ന ജഠരാഗ്നിയിൽ ഏതൊരുവൻ ഒരു പിടി അന്നത്തെ ആഹുതി ചെയ്യുന്നുവോ, അവൻതന്നെ ധന്യധന്യനായ ഉത്തമഹോതാവ്. അവന്റെ ആഹുതിതന്നെ ധന്യധന്യമായ ഉത്തമാഹുതി. അങ്ങനെയുള്ള അഗ്നിഹോത്രി വിജയിച്ചാലും! വിജയിച്ചാലും!

എന്നാൽ അഗതികളുടെ ആരാധനമഹിമയെ അനുവർണ്ണനം ചെയ്തുകൊണ്ടുള്ള ഈ പ്രകരണം യാചകജനങ്ങളുടെ പ്രോത്സാഹനരൂപമായി, അതായതു് യാചനത്തൊഴിലിന്റെ മണ്ഡനാത്മകമായി പ്രതീതമാകുന്നുണ്ടെന്നു് ആരുംതന്നെ ആക്ഷേപിച്ചുപോകരുതു്. യാചകന്മാരുടെ സംഖ്യ സഹിക്കവയ്യാതെ നമ്മുടെ പുണ്യഭൂമിയിൽ-സമൃദ്ധിയുടെ മൂർദ്ധന്യദശയിൽ നിന്നു് ദാരിദ്ര്യത്തിന്റെ മൂർദ്ധന്യദശയിൽപ്രവേശിച്ചിരിക്കുന്നനമ്മുടെ പുണ്യഭൂമിയിൽ-വർദ്ധിച്ചുകഴിഞ്ഞിരിക്കുന്നു. അഗതികളായ താദൃശന്മാക്കു് ഒരു ഗതിയുണ്ടാക്കിക്കൊടുത്തു് അവരെ ആശാസ്യമായ ഒരു ജീവിതത്തിലേക്കു നയിക്കേണ്ടുന്ന കാലവും അതിക്രമിച്ചിരിക്കുന്നു. കഷ്ടം! "തൃണാദപി ലഘുതര"മായി പശുക്കളും പക്ഷികളും കൂടി ചെയ്യാത്തതായി, ദീനദീനമായ യാചനകർമ്മത്തെ ആരുംതന്നെ മണ്ഡനം ചെയ്യുന്നതല്ല. ദീനന്മാരും ദുഃഖിതന്മാരുമായ പ്രാണികളെ നിഷ്കാമബുദ്ധിയോടെ പരിചരിക്കുന്നതു സർവധർമ്മങ്ങളിൽനിന്നും ഉൽകൃഷ്ടതമമായ ഒരു ധർമ്മമാണെന്നു മാത്രമേ ഈ പ്രകരണത്തിൽ വിവക്ഷിച്ചിട്ടുള്ളൂ. യാചനജോലി ജുഗുപ്സിതമെങ്കിലും, യാചകന്മാർ ജുഗുപ്സിതന്മാരല്ല. ദാരിദ്ര്യവും ജോലിയില്ലായ്മയും യാചനയും നശിക്കുന്നതുവരെ, അവരെ മററുള്ളവർ ആദരിക്കാതിരിക്കുന്നതു സാഹസവും സനാതനധർമ്മത്തിനു വിരുദ്ധവുമാകുന്നു.

പണ്ടുകാലത്തു ജ്വാലാമുഖി സന്ന്യാസികളുടെ വലിയൊരു കേന്ദ്രസ്ഥാനമായിരുന്നുവത്രെ. മുന്നൂറിൽ അധികം വിപുലമായ സന്ന്യാസിമഠങ്ങളും, അവയിലൊക്കെ വമ്പിച്ച യതിമണ്ഡലിയുടെ നിവാസവുമുണ്ടായിരുന്നു എന്നു ചരിത്രജ്ഞന്മാർ പറയുന്നു. എങ്കിലും ഇപ്പോൾ പ്രായേണ സർവ്വം നശിച്ചുപോയിരിക്കുന്നു. പറയത്തക്ക മഠമോ സ്ഥിരനിവാസം ചെയ്യുന്ന യതിവരന്മാരൊ അവിടെ ഇപ്പോൾ ഇല്ലതന്നെ. താൽകാലികമായി അവിടെ വന്നു നിവസിച്ചു ഭജനം ചെയ്യുന്ന ദേവീഭക്തന്മാരും ജടാധാരികളും താന്ത്രികോപാസകന്മാരുമായ ചില കാഷായധാരികളെ അവിടെ കാണുകയുണ്ടായി. ദേവിയുടെ സ്ഥാനമായതുകൊണ്ടു് അവിടത്തിൽ മാംസവും മദ്യവും സുലഭമായി കളിയാടുന്നുണ്ടെന്നു പറഞ്ഞു കേൾക്കുകയുണ്ടായി. താന്ത്രികാചരണം അതായതു് ശക്തിപൂജ പരന്നുപിടിക്കാത്ത ദേശം നമ്മുടെ ഭാരതവർഷത്തിൽ നന്നെ ദുർല്ലഭമാകുന്നു. യോഗമാർഗ്ഗത്തിൽ ശരിയായ അറിവോ പ്രവൃത്തിയോ ഇല്ലെന്നിരിക്കിലും, അതിൽ വലിയ മോഹവും ദിവ്യദർശനങ്ങളെ കാണുവാനും ദിവ്യനാദങ്ങളെ കേൾക്കുവാനും, അതിതീവ്രമായ അഭിനിവേശവും, അവയെ കാണുകയും കേൾക്കുകയും ചെയ്യുന്നതുതന്നെ പരമപുരുഷാർത്ഥമെന്നുള്ള ഭ്രാന്തിയും നിമിത്തം, യോഗാഭ്യാസം ചെയ്യുവാൻ ഏകാന്തമായി വന്നു് നിവസിക്കുകയാണെന്നുള്ള ഉദ്ദേശത്തിൽ പ്രബുദ്ധപുരുഷന്മാരുടെ സമ്പക്കത്തെ സന്ത്യജിച്ചു്, ഇവിടെ ഒരാലംബനവുമില്ലാതെ, ശൂന്യമായി, വ്യർത്ഥമായി കാലയാപനംചെയ്യുന്ന ഒരു യുവസാധുവും എനി

ക്ക് ദർശനം തരികയുണ്ടായി. യോഗവിദ്യയെന്നതു് ഭഗവൽപ്രാപ്തിക്കുള്ള ഉപായങ്ങളിൽ ഉച്ചതരമായ ഒരുപായമാകുന്നു. താന്ത്രികാനുഷ്ഠാനം തുടങ്ങിയുള്ള അന്യശുദ്ധാചരണങ്ങളെക്കാൾ ഇതെത്രയോ പ്രശസ്തതരംതന്നെ. യോഗവിദ്യയെന്നതു് ഭഗവൽപ്രാപ്തിക്കുള്ള ഉപായങ്ങളിൽ ഉച്ചതരമായ ഒരുപായമാകുന്നു. താന്ത്രികാനുഷ്ഠാനം തുടങ്ങിയുള്ള അന്യശുദ്ധാചരണങ്ങളെക്കാൾ ഇതെത്രയോ പ്രശസ്തതരം തന്നെ. യോഗവിദ്യയെ അഭ്യസിച്ചല്ലാതെ ചിലക്ക് എന്തുതന്നെ വിചാരം ചെയ്താലും ജ്ഞാനനിശ്ചയം ഉണ്ടാകുന്നതല്ല. എന്നാൽ ഔപനിഷദമായി ആർഷമായി, ശുദ്ധമായ യോഗവിദ്യയെ ആചാര്യന്മാരിൽനിന്നു യഥാർത്ഥമായി അറിഞ്ഞു് അനുഷ്ഠിക്കേണ്ടതാകുന്നു. ശാസ്ത്രോക്തമായ യോഗത്തിന്റെ ഹേതുസ്വരൂപഫലങ്ങളെ ശിക്ഷിതന്മാരിൽ നിന്നു് നല്ലപോലെ ഗ്രഹിച്ചല്ലാതെ തന്നെത്താൻ രേചകവും, പൂരകവുമൊക്കെചെയ്തുതുടങ്ങുന്നതു് ആപൽകരമാകുന്നു. ചിലർ രേചകം തുടങ്ങിയ പ്രാണായാമക്രിയകളാണു് യോഗമെന്നു് ധരിച്ചിരിക്കുന്നു. മററു ചിലർ നേതി, ധൌതി മുതലായ ക്രിയകളാണു് യോഗമെന്നു് നിശ്ചയിച്ചു വെച്ചിരിക്കുന്നു. ഉള്ളിൽ ചില നക്ഷത്രങ്ങളേയോ സൂര്യചന്ദ്രന്മാരേയൊ കാണുകയാണു് യോഗമെന്നു് മററു ചിലർ വിശ്വസിക്കുന്നു. ഇരിക്കുന്ന ആസനത്തിൽനിന്നു് സ്വല്പമായി ശരീരത്തെ ആകാശത്തിൽ ഉയർത്തുവാൻ സാധിക്കുന്നപക്ഷം, അതുതന്നെ യോഗത്തിൻെറ പരമാവധിയെന്നു് മററു ചിലർ ഭ്രമിക്കുന്നു. ഇതൊന്നും തന്നെ യോഗമല്ല; ഇവയെല്ലാം ഒരുത്തന്നു് സിദ്ധമാണെങ്കിൽത്തന്നെ അവൻ അതുകൊണ്ടു് യഥാർത്ഥത്തിൽ ഒരു യോഗിയാകുന്നില്ല. ഇവ അസിദ്ധമെങ്കിൽ, അതുകൊണ്ടു് ഒരുവൻ അയോഗിയുമാകുന്നതല്ല. എന്നാൽ ശാസ്ത്രോക്തമായി, പരമപുരുഷാർത്ഥരൂപിണിയായ ബ്രഹ്മവിദ്യയുടെ സാധനമായി യഥാർത്ഥമായ യോഗവിദ്യയുടെ സ്വരൂപമെന്താകുന്നു. അതിൻെറ സ്വരൂപത്തെപ്പററി സ്വല്പമായി ഇവിടെ ഉപന്യസിക്കുന്നതു് പ്രസംഗാപേക്ഷിതമായതുകൊണ്ടു് ഉപേക്ഷണീയമല്ല.

"യോഗശ്ചിത്തവൃത്തിനിരോധഃ" എന്നതു് യോഗത്തിൻെറ ലക്ഷണസൂത്രമാകുന്നു. ക്ഷണമനുചലിച്ചുകൊണ്ടിരിക്കുന്ന ചിത്തവൃത്തികളുടെ നിരോധം സമ്പാദിക്കുന്നതുതന്നെ യോഗസമ്പത്തി. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണാ, ധ്യാനം, സമാധി എന്നിങ്ങനെ യോഗത്തിനു് എട്ടംഗങ്ങളാകുന്നു. ആദ്യമായി യമനിയമാസനങ്ങളെ അഭ്യസിച്ചു സ്വാധീനിച്ചു് പ്രാണായാമത്തിൽ പ്രവത്തിക്കേണ്ടതാകുന്നു. പ്രാണായാമം ചെയ്യുക എന്നതിന്നു് യഥാവിധി രേചകം, പൂരകം, കുംഭകം ഇതുകളെ അഭ്യസിച്ചു് പ്രാണജയം ചെയ്യുക എന്നർത്ഥമാകുന്നു.

തസ്മിൻ സതി ശ്വാസപ്രശ്വാസയോർഗതിവിച്ഛേദഃ പ്രാണായാമഃ

(യോഗസൂത്രം)

ആസനജയം ചെയ്തുകഴിഞ്ഞാൽ പിന്നെ അഭ്യസിക്കേണ്ടതായ പ്രാണായാമത്തിന്റെ സ്വരൂപമാകുന്നു ഈ സൂത്രംകൊണ്ട് പ്രതിപാദിച്ചിരിക്കുന്നത്. പുറമെയുള്ള വായുവിനെ ഉള്ളോട്ടു വലിക്കുന്നതു് ശ്വാസവും (പൂരകം) ഉള്ളിൽ കോഷ്ഠഗതമായ വായുവിനെ പുറത്തേക്ക് വിടുന്നതു് പ്രശ്വാസ (രേചക) വുമാകുന്നു. ഈ ശ്വാസപ്രശ്വാസങ്ങളുടെ ഗതിയെ ഇല്ലാതാക്കുന്നതുതന്നെ മുഖ്യപ്രാണായാമം (കുംഭകം). പൂരകം, രേചകം, കുംഭകം എന്നിങ്ങനെ പ്രാണായാമം മൂന്നു പ്രകാരമാകുന്നുവെന്നർത്ഥം. ഇങ്ങനെ ഹഠയോഗികളെപ്പോലെ രാജയോഗികളും പ്രാണായാമത്തെ യോഗത്തിന്റെ ഒരു മുഖ്യാംഗമായി അംഗീകരിച്ചിരിക്കുന്നു.

"ഹകാരഃ കീർത്തിതസ്സൂര്യഷ്ഠകാരശ്ചന്ദ്ര ഉച്യതേ,
സൂര്യചന്ദ്രമസോർയോഗാദ്ധഠയോഗോ നിഗദ്യതേ"

ഹകാരം സൂര്യനാമാവായ പ്രാണനും, ഠകാരം ചന്ദ്രനാമാവായ അപാനനും ആകുന്നു. ഈ പ്രാണാപാനന്മാരുടെ ഐകീഭാവത്തെ ഹഠയോഗമെന്നു വ്യവഹരിക്കുന്നു.

ഇങ്ങനെ ഹഠവിദ്യയിലെ പ്രധാനാചാര്യനായ ഗോരക്ഷനാഥൻ അഭിപ്രായപ്പെടുന്നു. അതുകൊണ്ട് ഹഠയോഗം കേവലം പ്രാണാഭ്യാസത്തിലും അതുമൂലം സിദ്ധിക്കുന്ന അരോഗത, ജരാനരകൾ ബാധിക്കാത്ത നിത്യയൌവനം, ഓജോവൃദ്ധി, ദീർഘായുസ്സ് മുതലായ ശാരീരികശ്രേയസ്സുകളിലും അവസാനിക്കുന്നു. ശരീരത്തിന് എത്രതന്നെ പ്രാബല്യം സിദ്ധിച്ചാലും, ശരീരം ശരീരംതന്നെ. വൃക്ഷം എത്ര നൂററാണ്ടുകൾ അരോഗമായി ജീവിച്ചിരുന്നാലും, അതു് വൃക്ഷം തന്നെ. എന്നാൽ രാജയോഗം ചിത്തവൃത്തികളുടെ നിരോധരൂപമായ സ്വലക്ഷ്യത്തെ പ്രാപിക്കുവാനുള്ള ഒരുപായം മാത്രമായി പ്രാണായാമത്തെ അംഗീകരിച്ചിരിക്കുന്നു.

പ്രാണായാമത്തെ വളരെ ജാഗ്രതയോടെ മന്ദമന്ദം അഭ്യസിക്കേണ്ടതാകുന്നു. സിംഹത്തെപ്പോലുള്ള പ്രാണനെ പൂച്ചയെപ്പോലെ സ്വാധീനിക്കുക എന്നതു് വളരെ പ്രയാസപ്പെട്ട ഒരു കാര്യമാണ്. പ്രാണൻ വശീകൃതമായാലുണ്ടാകുന്ന ഉപകാരത്തെപ്പോലെ അതു് ഇടഞ്ഞാൽ ഉണ്ടാകുന്ന അപകാരവും എത്രയോ വമ്പിച്ചതാണെന്ന് സാധകൻ എപ്പോഴും ഓർമ്മിക്കേണ്ടതാണ്. ക്രമികമായി, ക്ഷമയോടെ അധികകാലം ചെയ്യുന്ന പ്രാണാഭ്യാസംവഴിക്ക് വ്യഷ്ടിശരീരത്തിലുള്ള പ്രാണനെ ജയിക്കുന്നവൻ സമഷ്ടിപ്രാണതത്ത്വത്തേയും ജയിക്കുന്നു. നമ്മുടെ ശാരീരികവും മാനസികവുമായ എല്ലാശക്തികൾക്കും ചലനങ്ങൾക്കും

ഏതുപ്രകാരം വ്യഷ്ടിപ്രാണൻ ഹേതുവോ, അതുപ്രകാരം സർവ്വ ബ്രഹ്മാണ്ഡക്രിയ കൾക്കും ഏകഹേതു സമഷ്ടിപ്രാണനാകുന്നു. വ്യഷ്ടിപ്രാണന്റെ ജയം വഴിക്ക് ഇത്രയും മഹത്തായ സമഷ്ടിപ്രാണനും യോഗികൾക്ക് സ്വാധീനമായിത്തീരുന്നു. വ്യഷ്ടിസമഷ്ടികൾ ഒരേ ശക്തിയല്ലാതെ രണ്ടു ശക്തികളല്ല. ഇങ്ങനെ പ്രാണ ജയം പൂർണ്ണമായി സിദ്ധിച്ചതായ ഒരു യോഗിക്ക് സമഷ്ടിപ്രാണശക്തിയും സ്വാ ധീനമായിത്തീരുന്നതുകൊണ്ട് സൂര്യചന്ദ്രാദികളുൾപ്പെടെയുള്ള മഹത്തായ ഈ ബ്രഹ്മാണ്ഡത്തെപ്പോലും പറഞ്ഞപടി കേൾപ്പിക്കുവാൻ സാധിക്കുമെന്ന് യോഗ ദർശനക്കാർ വലിയ സമാരോഹത്തോടെ സിദ്ധാന്തിക്കുന്നു. അതെന്തോ ആക ട്ടെ. സിദ്ധിവിഷയകമായ ആ അംശം ഇവിടെ ചിന്തിക്കേണ്ടതില്ല.

പ്രാണജയാനന്തരം പ്രത്യാഹാരത്തെ പരിശീലിക്കേണ്ടതാകുന്നു. ഇന്ദ്രി യങ്ങളുടെ അനുധാവനത്തിൽനിന്ന് മനസ്സിനെ വലിച്ചു വേർപെടുത്തുന്നതിനെ ശാസ്ത്രീയഭാഷയിൽ പ്രത്യാഹാരമെന്ന് പറയുന്നു. തടാകജലം അങ്ങുമിങ്ങും ഉള്ള ഛിദ്രങ്ങളിൽകൂടെ അസ്ഥാനങ്ങളിൽ ചോർന്നൊലിക്കുന്നതുപോലെ, മനസ്സ് ഇ ന്ദ്രിയദ്വാരാ എപ്പോഴും വിഷയങ്ങളിൽ ചലിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ അ രികെ ഒരു ശബ്ദമുണ്ടാകുന്നു. നമുക്കിഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും നാം ആ ശബ്ദ ത്തെ കേൾക്കുന്നു. നമ്മുടെ അരികെ ഒരു പുരുഷൻ വരുന്നു. നമുക്ക് ഇഷ്ടമു ണ്ടെങ്കിലും ഇല്ലെങ്കിലും നാമാപുരുഷരൂപത്തെ കാണുന്നു. ഇങ്ങനെ ശബ്ദരൂ പാദികളായ ഓരോ വിഷയങ്ങളും നമ്മുടെ ഇച്ഛയെ ഗണിക്കാതെ സ്വയമേവ ഇന്ദ്രിയങ്ങൾ വഴിക്ക് നമ്മെ, അതായത് നമ്മുടെ മനസ്സിനെ ആകർഷിച്ചുകൊ ണ്ടിരിക്കുന്നു. മനസ്സ് ഇന്ദ്രിയങ്ങൾക്ക് അടിമപ്പെട്ട് അനവരതം അവയെ അനു വിധാനം ചെയ്തുകൊണ്ടിരിക്കുന്ന ഈ ദുരവസ്ഥയെ നിരോധിക്കാത്തപക്ഷം, അ തിന്ന് അചലമായി, അന്തർമ്മുഖമായി, യാതൊരു ഭാവനയും ചെയ്യുവാൻ സാ ധിക്കുന്നതല്ല. ഇന്ദ്രിയഗോളകം, ഇന്ദ്രിയം, മനസ്സ് ഇവയുടെ സംബന്ധം നിമി ത്തമാണ് ബാഹ്യവിഷയങ്ങൾ ജ്ഞാനവിഷയമായിത്തീരുന്നതെന്നുള്ളത് പ്ര സിദ്ധമാണ്. ഇന്ദ്രിയമനസ്സുകൾക്ക് സംയോഗം സംഭവിക്കുന്നില്ലെങ്കിൽ, വി ഷയജ്ഞാനവും സംഭവിക്കുന്നതല്ല. ഭിന്നഭിന്നമെന്നിരിക്കിലും, വ്യവഹാരത്തിൽ ഏകീഭൂതമായിത്തീർന്നിരിക്കുന്ന ഇന്ദ്രിയഗോളകം, ഇന്ദ്രിയം, മനസ്സ് ഇവയെ വെവ്വേറെ അതാത് സ്ഥാനങ്ങളിൽ നിയമിക്കുവാൻ സാധിക്കുന്ന കാലംവരെ നാം ഇന്ദ്രിയങ്ങൾക്കടിമകളായി വർത്തിക്കുന്നുവെന്ന് മാത്രമല്ല, ഒരേ വസ്തുവിന്റെ അനുധ്യാനം തീരെ അശക്യമായും തീരുന്നു. അതുകൊണ്ട് ഇന്ദ്രിയങ്ങളോടുള്ള മനസ്സിന്റെ സംയോഗത്തേയും വിയോഗത്തേയും, സ്വേച്ഛപോലെ നിയന്ത്രിക്കു വാനുള്ള ശക്തിയെ അഭ്യസിച്ചു സമ്പാദിക്കാതെ യോഗിയാവാൻ പോകുന്നവ ന്ന് ഗത്യന്തരമില്ല. സ്വേച്ഛയെ ഗണിക്കാതെ, ശരീരത്തിൽ സർവ്വദാ സംയോ ജനവിയോജനാത്മകമായ സർവ്വവ്യാപാരങ്ങളും ചെയ്തുകൊണ്ടിരിക്കുന്നത് പ്രാണ

നായതുകൊണ്ടു്, പ്രാണാഭ്യാസം നിമിത്തം പ്രാണനിരോധശക്തി സമ്പന്നമാകുന്നതോടുകൂടി, ക്രമേണ ഇന്ദ്രിയങ്ങളുടെ പ്രത്യാഹരണശക്തിയും സമ്പന്നമായിത്തീരുന്നു.

പ്രത്യാഹാരം സമ്പന്നമായിക്കഴിഞ്ഞാൽ, അനന്തരം, ക്രമത്തിൽ, ധാരണാധ്യാനസമാധികളിൽ പ്രവർത്തിക്കേണ്ടതാകുന്നു. ധാരണ, ധ്യാനം, സമാധി ഇതുകൾ ചിത്തത്തിന്റെ ഭാവനാഭൂമികൾ മാത്രമാകുന്നു. ആദ്യമായി, സ്ഥൂലപദാർത്ഥങ്ങളിൽ ചിത്തത്തെ നിബന്ധനം ചെയ്തു് അഭ്യസിക്കേണ്ടതാകുന്നു. സ്ഥൂലചിന്തനം സ്വാധീനമായാൽ പിന്നെ സൂക്ഷ്മചിന്തനവും പരിശീലിക്കേണ്ടതാകുന്നു. സ്ഥൂലസൂക്ഷ്മങ്ങളായ ധ്യാനാലംബനങ്ങൾ സാധകന്മാരുടെ രുചിഭേദം അനുസരിച്ചു് ബഹുപ്രകാരമാകുന്നു. മൂലാധാരം തുടങ്ങിയുള്ള പത്മങ്ങളും ജ്യോതിസ്സുകളും യോഗസാധകന്മാൎക്കു് ഏററവും പ്രിയപ്പെട്ട സ്ഥൂലമായ ധ്യാനാലംബനങ്ങളാകുന്നു. വിഷ്ണു, ശിവൻ തുടങ്ങിയ ദേവതാസ്വരൂപങ്ങൾ ഭക്തന്മാരുടെ പ്രിയപ്പെട്ട ധ്യാനാലംബനങ്ങളാകുന്നു. സമുദ്രത്തിൽ തിരമാലകളെന്നപോലെ, അനുക്ഷണം മനസ്സിൽ ഉദിച്ചുകൊണ്ടിരിക്കുന്ന വൃത്തികളെ നിരോധിച്ചു് ചിത്തത്തിന്റെ ഏകാകാരപ്രവാഹത്തിനു് യോജിക്കുന്ന ഏതൊരു തരം ആലംബനവും അംഗീകാര്യംതന്നെ. ഹൃദയകമലം, ഭ്രൂമധ്യം എന്നുള്ള ശരീരദേശങ്ങളിൽ മനോവൃത്തിയെ നിബന്ധിക്കുക, അഥവാ ഹൃദയാകാശത്തിലോ, ഭ്രൂമധ്യത്തിലോ, ശിരോമധ്യത്തിലോ, അത്യന്തം ഉജ്ജ്വലിതമായ ഒരു പ്രകാശപുഞ്ജത്തെ ഭാവിക്കുക, അഥവാ ബാഹ്യമായ വിഷ്ണുമൂർത്തിയെയൊ ശിവമൂർത്തിയെയൊ ദേവീമൂർത്തിയെയൊ ഭാവനാ ചെയ്യുക, ഇങ്ങനെ തങ്ങളുടെ രുചിയെ അനുസരിച്ചു് ആധ്യാത്മിക (ശാരീരക)മോ, ബാഹ്യമോ, ആയ പദാൎത്ഥങ്ങളിൽ ചെയ്യുന്ന ചിത്തവൃത്തിയുടെ നിബന്ധനമാകുന്നു ധാരണ. ഈ വൃത്തിനിബന്ധനംതന്നെ കുറെ അധികസമയം നിലനില്ക്കുന്നതു് ധ്യാനമെന്നു് വ്യപദേശിക്കപ്പെടുന്നു. ധ്യാനം, ധ്യാതാവു് എന്നുള്ള ഭേദപ്രതീതി വിട്ടു് ധ്യേയവസ്തുമാത്രം പ്രകാശിച്ചുകൊണ്ടിരിക്കുന്നതു് സമാധിയാകുന്നു. ധ്യാനകാലത്തെ അപേക്ഷിച്ചു് സമാധികാലം അധികമാകുന്നു. ഇങ്ങനെ ധാരണാധ്യാനസമാധികൾ സ്ഥൂലമായ ആലംബനത്തിൽ സിദ്ധിച്ചുകഴിഞ്ഞാൽ, പിന്നീടു് സൂക്ഷ്മമായ ആലംബനത്തിൽ അവയെ അഭ്യസിക്കേണ്ടതാകുന്നു. യോഗപ്രക്രിയയെ അനുസരിച്ചു്, പഞ്ചതന്മാത്രകൾ, അഹങ്കാരം, മഹത്തത്ത്വം, പ്രധാനം, ഇതുകളും, വേദാന്തപ്രക്രിയയെ അനുസരിച്ചു് ആധ്യാത്മികവും, ആധിദൈവികവുമായ പ്രാണൻ, മനസ്സു് മുതലായ തത്ത്വങ്ങളും, ധാരണാദികൾക്കുള്ള സൂക്ഷ്മാലംബനങ്ങളാകുന്നു. ഇങ്ങനെ സ്ഥൂലവും സൂക്ഷ്മവുമായ ആലംബനങ്ങളിൽ ക്രമേണ ധാരണാദികളെ അഭ്യസിച്ചു് വിധ്വസ്തമായ രജസ്തമോമലങ്ങളോടുകൂടിയ ഒരു ചിത്തം, സൂക്ഷ്മാൽ സൂക്ഷ്മതരമായി, നീരൂപമായി, നിൎഗ്ഗുണമായി നിൎവ്വിശേഷമായി വൎത്തി

ക്കുന്ന ആത്മവസ്തുവെ ഗ്രഹിക്കുവാൻ പര്യാപ്തമാകുന്നു. ആത്മവസ്തുവിൽ ചെയ്യുന്ന ധാരണാധ്യാനങ്ങൾ വഴിക്ക് അചിരേണ ആ ചിത്തം ദൃഢമായി ദീർഘമായ ആത്മസമാധിയിലേക്ക് അധിരോഹണം ചെയ്യുന്നു. ചിത്തം വൃത്തിവിഹീനമായി, അഗ്നിയിൽ കർപ്പൂരമെന്നപോലെയൊ, ജലത്തിൽ ഉപ്പെന്നപോലെയൊ ആത്മാവിൽ വിലയിച്ച് ആത്മാകാരമായി, ധ്യാതൃധ്യാനധ്യേയാത്മകമായ ത്രിപുടിയുടെ പ്രതീതിഗന്ധംപോലുമില്ലാത്തതായ ഈ സമാധ്യവസ്ഥയിൽ ആത്മാവ് സ്വസ്വരൂപത്തിൽ, സ്വമഹിമയിൽ പ്രകാശിക്കുന്നു. നിരതിശയവും, സർവോത്തമവുമായ ഈ ചിത്തഭൂമിയെ അസംപ്രജ്ഞാതമെന്ന് യോഗികളും, നിർവ്വികല്പമെന്ന് വേദാന്തികളും നിർദ്ദേശിക്കുന്നു. പരമപുരുഷാർത്ഥരൂപമായ ഈ ധർമ്മമേഘസമാധി ഒരു സാധകനെ സിദ്ധപദത്തിലേക്കും, ഒരു യോഗിയെ യോഗിപദത്തിലേക്കും ഉന്നയിക്കുന്നു. ഇങ്ങനെ താമസം, രാജസം, സാത്ത്വികമെന്നുള്ള ത്രിവിധമായ ചിത്തവൃത്തികളുടേയും നിരോധരൂപമായി, സ്വസ്വരൂപാവസ്ഥാനരൂപമായിരിക്കുന്ന പരമയോഗത്തെ പ്രാപിച്ചവൻ മാത്രമാകുന്നു മുഖ്യയോഗി. മററുള്ളവരാരുംതന്നെ യഥാർത്ഥത്തിൽ യോഗിസംജ്ഞയെ അർഹിക്കുന്നില്ല. അവരെല്ലാം സാധനത്തിൽ സാദ്ധ്യഭ്രാന്തിയെ ചെയ്യുന്ന അശിക്ഷിതബുദ്ധികളാകുന്നു. അതുകൊണ്ട് സാദ്ധ്യമായ പരമയോഗത്തിൻെറ ഹേതുസ്വരൂപങ്ങളെ നല്ലപോലെ മനസ്സിലാക്കി അലക്ഷ്യത്തെ ലക്ഷ്യമെന്നു ഭ്രമിക്കാതെ, ലക്ഷ്യത്തെത്തന്നെ ലക്ഷ്യമാക്കി അതിന്നഭിമുഖമായി സാഭിനിവേശം പ്രവർത്തിക്കേണ്ടതു് ഒരു യോഗസാധകൻെറ അനന്യകർത്തവ്യമാകുന്നു.

“യോഗോ യോഗാൽ പ്രവർത്തതേ” എന്നതു് യോഗശാസ്ത്രത്തിൽ സർവ്വസമ്മതവും സുപ്രസിദ്ധവുമാണ്. യോഗത്തിൽ പല ഭൂമികളുമുള്ളതിൽ പൂർവഭൂമിയെ ജയിച്ചതിൻെറ ശേഷം ഉത്തരഭൂമിയിൽ പ്രവർത്തിക്കേണ്ടതാകുന്നു. എന്നാൽ ഈശ്വരാനുഗ്രഹംകൊണ്ടു് താണഭൂമികൾ ഒരുവന് സ്വയമേവ സ്വാധീനമായിത്തീർന്നിരിക്കുന്നുവെങ്കിൽ, അവന് ആ ഭൂമികളെ അഭ്യസിച്ചിട്ടാവശ്യമില്ലാത്തതുകൊണ്ടു്, അവൻ അനന്തരഭൂമിയിൽ പ്രവർത്തിക്കുവാൻ അധികാരിയാകുന്നു. ഒരുവന് ഈ ശരീരത്തിൽ പ്രാണായാമപ്രത്യാഹാരങ്ങളെ അഭ്യസിക്കാതെതന്നെ ഈശ്വരപ്രസാദംനിമിത്തം ധാരണാശക്തി മനസ്സിനു സിദ്ധമെങ്കിൽ, അവന് ആ പൂർവ്വഭൂമികളിൽ തിരിഞ്ഞുനോക്കേണ്ടതില്ല. അതുപോലെ, ആരംഭത്തിൽതന്നെ സൂക്ഷ്മവിഷയത്തിൽ ധാരണചെയ്യുവാനുള്ള മനശ്ശുദ്ധി ഒരുവന് സംപ്രാപ്തമെങ്കിൽ, പിന്നെ അവന് സ്ഥൂലവിഷയധ്യാനംകൊണ്ടൊരു പ്രയോജനവുമില്ല. ഇങ്ങനെ തങ്ങൾ തങ്ങളുടെ ചിത്തസാമർത്ഥ്യത്തെ പരീക്ഷിച്ചറിഞ്ഞു് ഉത്തരോത്തരമായ ഭൂമികളിൽ സാധകന്മാർ ആരോഹണം ചെയ്യേണ്ടതാകുന്നു. സ്വസ്വരൂപത്തിലുള്ള അവസ്ഥാനരൂപമായ അസംപ്രജ്ഞാതംതന്നെ

പരമമായ യോഗപദമെന്നും, അതിനെ പ്രാപിച്ചവൻതന്നെ പരമനായ യോഗിയെന്നും, എന്നാൽ അധികാരിഭേദമനുസരിച്ച് പ്രാണായാമപ്രത്യാഹാരാദികളുടെ ക്രമികമായ അഭ്യാസം വഴിക്കെന്നപോലെ, അവയെ അഭ്യസിക്കാതെയും, ആ പരമപദത്തിൽ കയറി ആനന്ദിക്കുന്നതിൽ യാതൊരനുപപത്തിയുമില്ലെന്നും യോഗനിഷ്കർഷമാകുന്നു.

# റിവാറം സരസ്സ്

ഏതൊന്നിനെ വരിച്ചാൽ സൎവ്വവും വരിച്ചതുപോലെയും, ഏതൊന്നിനെ അറിഞ്ഞാൽ സൎവ്വം അറിഞ്ഞതുപോലെയും, ഏതൊന്നിനെ ലഭിച്ചാൽ സൎവ്വം ലഭിച്ചതുപോലെയും ഭവിക്കുന്നുവോ, ആ പരമസത്യമായ മൂലവസ്തുവാകുന്നു ബ്രഹ്മം. ബ്രഹ്മത്തെ അറിഞ്ഞാൽ വേറൊരു സത്യത്തെ പിന്നെ അറിയേണ്ടതില്ല. ബ്രഹ്മത്തെ ലഭിച്ചാൽ വേറൊരു വസ്തുവെ പിന്നെ ലഭിക്കേണ്ടതില്ല. എന്നാൽ ബ്രഹ്മത്തെ ആരുംതന്നെ അറിയുന്നില്ല. ബ്രഹ്മത്തെ ആരുംതന്നെ അറിയുവാൻ ഇച്ഛിക്കുന്നില്ല. ബ്രഹ്മലാഭം ഉണ്ടാകേണമെന്നിച്ഛിക്കുവാൻതക്ക ബുദ്ധിക്കുള്ള നൈൎമ്മല്യവും സൂക്ഷ്മതയും ആൎക്കുംതന്നെ ഉണ്ടായിക്കാണുന്നില്ല. വിനശ്വരമായ പരിച്ഛിന്നവിഷയങ്ങളെ ജനങ്ങൾ വരിക്കുന്നു. അവയുടെ പ്രാപ്തിക്കും പരിരക്ഷണത്തിന്നുമായി മഹാർഹമായ പൌരുഷത്തെ മുഴുവനും അവർ ചിലവഴിക്കുന്നു. അവയെപ്പററി തന്റേതെന്ന് അത്യന്തമഭിമാനിക്കയും ചെയ്യുന്നു. അഹോ വിചിത്രം! താൻതന്നെ തൻേറതല്ല. പിന്നെ ഈ ബാഹ്യവിഷയങ്ങൾ തൻേറതാകുന്നതെങ്ങനെ? വിഷയജന്യമായ സുഖങ്ങളെല്ലാം ഏതൊരു സുഖത്തിൻെറ ലവലേശം മാത്രമാണോ, ആ ബ്രഹ്മസുഖത്തെ വരിക്കത്തക്ക പുണ്യോദയമുള്ളവർ വളരെ വളരെ ദുർല്ലഭം. ഇന്നും, എന്നും, ഇവിടേയും, എവിടേയും, മായയുടെ മഹത്തായ ഈ മോഹനസാമർത്ഥ്യത്തിന് യാതൊരു ഭേദവുമില്ല.

മായയെ ജയിച്ചിരുന്ന മഹർഷിസംഘങ്ങളാൽ ഉപജുഷ്ടമായിരുന്ന ഹിമഗിരിദേശത്തിൽപോലും, ഈദൃശമായ മായാമാഹാത്മ്യവിസ്താരത്തെ നോക്കിനോക്കി വിസ്മയിച്ചുകൊണ്ട്, ജ്വാലാമുഖിയിൽനിന്ന് ഞാൻ ഏകാകിയായി, ഏകാന്തമായി പലപല ഗ്രാമങ്ങളേയും, പലപല വനങ്ങളേയും, അതിക്രമിച്ച് മേലോട്ടു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. കാങ്ഡാ എന്നു പേരായ ഹിമാലയത്തിലെ ഈ വിഭാഗം, നഗരകല്പങ്ങളായ വലിയ വലിയ ഗ്രാമങ്ങളെക്കൊണ്ടും വിശാലമായ കൃഷിസ്ഥലങ്ങളെക്കൊണ്ടും മനോഹരമായ ചായത്തോട്ടങ്ങളെക്കൊണ്ടും ആപൂരിതവും കുറെ പരിഷ്കൃതവുമാകുന്നു. രണ്ടായിരത്തിഇരുനൂറു് അടി

ഉയരത്തിൽ സ്ഥിതിചെയ്യുന്ന ആ ജില്ലയുടെ തലസ്ഥാനമായ കാങ്ഡാനഗരത്തിൽക്കൂടെ മാർഗ്ഗം മേലോട്ടുപോകുന്നു. അധികം ദൂരത്തല്ലാതെ "വൈദ്യനാഥം" എന്നു പേരായ ഒരു പുണ്യസ്ഥാനം ഉപലഭിക്കുന്നു. വൈദ്യനാഥം മൂവായിരത്തി ഇരുനൂറ് അടി ഉയരമുള്ളതും, അതിപുരാതനവും ചരിത്രപ്രസിദ്ധവുമായ ഒരു മഹാദേവമന്ദിരത്തിനു കേൾവിപ്പെട്ടതുമാകുന്നു. വടക്കുഭാഗത്തു് ദൂരത്തായി കാണപ്പെടുന്ന അത്യുന്നതവും ഹിമാച്ഛന്നവുമായ ശിലോച്ചയങ്ങളും, തെക്കുഭാഗത്തു് വിശാലമായി വ്യാപിച്ചുകാണപ്പെടുന്ന നെൽകൃഷിസ്ഥലങ്ങളും ആ പ്രദേശത്തെ അത്യന്തരമണീയമാക്കിത്തീർക്കുന്നു. അവിടത്തെ സ്ഥിരനിവാസിയായ ഒരു മഹാത്മാവിന്റെ ആതിഥ്യത്തിൽ ഞാൻ അവിടെ കുറെദിവസം താമസിച്ചു വിശ്രമിക്കുകയുണ്ടായി. അവിടെനിന്നു കുറെ മുകളിലായി യോഗീന്ദ്രനഗരം സംപ്രാപ്തമാകുന്നു. ഇവിടെനിന്നു് ഒരു ഹിന്ദുരാജാവിനാൽ ഭരിക്കപ്പെടുന്നതും, മണ്ടി എന്നു പേരുള്ളതുമായ ഹിമാലയവിഭാഗം ആരംഭിക്കുന്നു. ഹിമഗിരിയുടെ താഴ്വരയിൽ കിടക്കുന്ന പട്ടാൻകോട്ട് എന്ന സ്ഥാനത്തിൽനിന്നു യോഗീന്ദ്രനഗരത്തിലേക്ക് നൂറെറാന്നുനാഴിക ദൂരമാകുന്നു. ഈ യോഗീന്ദ്രനഗരംവരെ തീവണ്ടിയും, ഇവിടെനിന്നു മേലോട്ട് പിന്നേയും കുറേദൂരംകൂടി മോട്ടാർവണ്ടിയും സഞ്ചരിക്കുന്നു. യോഗീന്ദ്രനഗരത്തിൽനിന്നു് മുപ്പത്താറു നാഴിക മുകളിൽ സ്ഥിതിചെയ്യുന്ന ഒരു ചെറിയ നഗരമായ മണ്ടി എന്ന രാജധാനിയിൽ ഞാൻ രണ്ടുദിവസത്തെ പ്രയാണംകൊണ്ടു ചെന്നെത്തി. മോട്ടോർവണ്ടി പോകുന്ന മാർഗ്ഗമായതുകൊണ്ടു്, കഠിനമായ ഏററിറക്കങ്ങളോ മററു ദുർഗ്ഗമതകളോ മാർഗ്ഗത്തിനുണ്ടായിരുന്നില്ല. മണ്ടിയിൽ പ്രസിദ്ധമായ ഭൂതനാഥമന്ദിരത്തിൽ ഞാൻ നിവാസമാരംഭിച്ചു. വ്യാസനദിയുടെ തീരത്തിലുള്ള രമ്യമായ ആ സ്ഥാനത്തിൽ ഭക്തന്മാരുടെ സേവയെ സ്വീകരിച്ചുകൊണ്ടു് കുറെനാൾ ഞാൻ വിശ്രമിച്ചുകൊണ്ടിരുന്നു. ബ്രഹ്മശാസ്ത്രത്തിൽ അറിവുള്ളവർ അവിടെ നന്നെ ചുരുക്കമെങ്കിലും, അറിവുള്ളവരെ ബഹുമാനിക്കുന്നവർ ചുരുക്കമായിരുന്നില്ല. പുറത്തു നഗരത്തിൽ തീർത്ഥാടനവ്യവസായികളായ പല സാധുക്കളും നിവസിക്കുന്നതായി കാണപ്പെട്ടു.

റിവാൾസരസ്സ് മണ്ടിനഗരത്തിൽനിന്നു സുമാറ് പതിനഞ്ചുനാഴിക തെക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. ആ പുണ്യസരസ്സിനെ ലക്ഷീകരിച്ചുകൊണ്ടു് ഒരുദിവസം പ്രഭാതത്തിൽ ഞാനവിടെനിന്നു പ്രസ്ഥാനം ആരംഭിച്ചു. അവിടെവെച്ചു കണ്ടുമുട്ടിയിരുന്ന ഒരു യുവസന്യാസിയും സേവകരൂപത്തിൽ എന്നെ അനുഗമിച്ചിരുന്നു. മാർഗ്ഗം ഏററിറക്കങ്ങൾ നിമിത്തം ദുർഗ്ഗമമായിരുന്നു. പ്രചണ്ഡമായ സൂര്യാതപത്തിൽ രിക്തമായ ഉദരത്തോടുകൂടി മലകയറുന്ന കൃത്യം അത്യന്തകഠിനമായിരുന്നു. മനോബലംതന്നെ ബലം ഇച്ഛാശക്തിനിമിത്തം എത്ര മഹത്തായ സാഹസങ്ങളേയും സഹിക്കുവാൻ ഒരു മനുഷ്യൻ സമർത്ഥനായിത്തീരുന്നു. ഛായയിൽ ഇരുന്നു കുറെനേരം വിശ്രമിക്കുവാൻ ഒരു വൃക്ഷത്തെ

പ്പോലും ലഭിക്കാത്തവിധം അത്രയും നഗ്നമായിരുന്നു, അവിടത്തെ പർവ്വതപ്രദേശങ്ങൾ. ഏതായാലും ഒരു മണിക്കു മുമ്പായി, കുറെ ദൂരത്തുനിന്നുതന്നെ ഞങ്ങൾക്ക് ആ പുണ്യസരോവരത്തിന്റെ ദർശനമുപലഭിച്ചു. അര മണിക്കൂറുകൊണ്ടു് അതിന്റെ തടത്തിൽ ചെന്നെത്തി, യാത്രാനിമിത്തകമായ സർവ്വക്ലേശങ്ങളേയും വിസ്മരിച്ചു്, അതിന്റെ അലൗകികമായ സൌന്ദര്യാമൃതത്തെ മതിവരാതെ പാനംചെയ്യാനന്ദിക്കുവാനും തുടങ്ങി. നാലുഭാഗവും പർവ്വതങ്ങളാൽ സമാവൃതമായി നീലനിർമ്മലമായി, ശുദ്ധശീതളമായ ജലത്താൽ ആപൂരിതമായി, രക്തോൽപലം തുടങ്ങിയ മനോഹരകുസുമങ്ങളാൽ മണ്ഡിതമായി, കൃഷ്ണവർണ്ണങ്ങളായ ഒരുതരം പക്ഷികളുടെ വിലക്ഷണനാദത്താൽ മുഖരിതമായി, സുമാറു് ഒരു നാഴിക ചുററളവുള്ള വൃത്താകാരമായ ആ സരസ്സ് ഏതൊരു സ്തബ്ധഹൃദയത്തേയും സമുന്മിഷിതമാക്കുവാൻ സമർത്ഥമായി വിജയിച്ചിരുന്നു. പുണ്യചരിത്രമായ ആ തടാകത്തിൽ ഇറങ്ങി, ഞങ്ങൾ യഥാവിധി സ്നാനം ചെയ്തു. സരസ്സിൽ വായുഗതിയെ അനുസരിച്ചു് അങ്ങുമിങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന രണ്ടുമൂന്നു ചെറിയ ചെറിയ ദ്വീപങ്ങളെ മഹാദേവരൂപത്തിൽ യാത്രികന്മാർ ദർശനം ചെയ്യുന്നു. ആറേഴടി ഉയരമുള്ള ഒരുതരം കനത്ത തൃണങ്ങളുടെ പുഞ്ജത്താൽ ആച്ഛന്നമായി,- ഒന്നുരണ്ടു ചെറിയ വൃക്ഷങ്ങളും ഉണ്ടു്-ചെറുദ്വീപാകാരത്തിലുള്ള ഈ ഭൂമിശകലങ്ങൾ നിമിത്തമാണു് പ്രകൃതസരസ്സ് പുരാണത്തിൽ അതിപ്രസിദ്ധമായി വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. ജലത്തിൽ ഭൂശകലങ്ങൾ സഞ്ചരിക്കുകയെന്നുള്ള ഈ മഹാത്ഭുതകാരിയായ ദർശനത്തെ അഭിലഷിച്ചുകൊണ്ടുതന്നെയാണു് യാത്രികന്മാരും അധികമായി ഇവിടെക്കു സഞ്ചരിക്കുന്നതു്. സ്കന്ദപുരാണത്തിൽ പ്രകൃതസരസ്സിന്നു് "നീലഹ്രദ"മെന്നും, സരസ്സു നില്ക്കുന്ന ആ സ്ഥാനത്തിന് ഹ്രദാലയമെന്നും നാമനിർദ്ദേശം ചെയ്തുകാണുന്നു. നീലഹ്രദത്തെപ്പററിയുള്ള സ്കന്ദപുരാണോക്തിയെ സ്വല്പമായി ഇവിടെ ഉദാഹരിക്കാം.

ഒരിക്കൽ ലോമശമഹർഷി ഹിമാദ്രിയുടെ ദക്ഷിണഭാഗത്തിൽ തപസ്സ് ചെയ്തുകൊണ്ടിരുന്നു. അപ്പോൾ

"ബ്രഹ്മാദ്രൌ ച സമാരുഹ്യ ഹ്രദമേകം ദദർശ ഹ
കൂജദ്ഭിഃ സാരസൈർഹംസൈശ്ചക്രവാകൈശ്ച ശോഭിതം.
ക്രീഡദ്ഭിരപ്സരോവൃന്ദൈർജലക്രീഡാഭിരന്തതഃ
ഗായദ്ഭിഃ കിന്നരഗണൈശ്ചതുർദിക്ഷു സമാവൃതം.
ഘനച്ഛായൈസ്തരുവരൈഃ പരിതോ മണ്ഡിതം ശുഭം
സ്ഫടികസ്വച്ഛസലിലം പദ്മോൽപലവിരാജിതം.
പത്മഗന്ധസമായുക്തം മന്ദാനിലസുവീജിതം

പരിതഃ ശിഖരൈശ്ചരന്നം ദക്ഷിണാപ്ളുതമത്ഭുതം
ലക്ഷ്മാംബുപ്ളുതദേഹോ സൌ ദൃഷ്ട്വാ മുദമവാപഹ."

പിന്നീട് ആ ഋഷിവര്യൻ സരസ്സിൻെറ പശ്ചിമതീരത്തിൽ ശിവനെക്കുറിച്ച് തപസ്സുചെയ്തുകൊണ്ടിരുന്നു. ശിവനാകട്ടെ അദ്ദേഹത്തിന് ദർശനം കൊടുക്കുവാൻവേണ്ടി തൃണവൃക്ഷാദി സംയുതമായ ഗിരിശൃംഗരൂപത്തിൽ പ്ലവമെന്നപോലെ ആ സരസ്സിൽ അങ്ങുമിങ്ങും സഞ്ചരിച്ചു. ലോമശൻ എഴുനീററു് സരസ്സിലേക്ക് നോക്കി.

"മഹാശ്ചര്യകരം ലോകേ ജലേ പർവ്വതസംഭ്രമഃ
കിമിദം ദേവചരിതം കിംവാ ദാനവസംഭവം
ഇത്ഥം ചിന്താകുലമനാസ്തത്ര ശംഭും ദദർശ ഹ
ചകിതഃ സഹസോത്ഥായ ദത്വാർഘ്യാപായനാദികം."

പൂജാപുരസ്സരം അദ്ദേഹം മഹാദേവനെ സ്തുതിക്കയും, ശിവൻ പലേ അഭീഷ്ടവരങ്ങളും കൊടുത്തു് അദ്ദേഹത്തെ സന്തുഷ്ടനാക്കുകയും ചെയ്തു.

ഇങ്ങനെയാകുന്നു സരസ്സിനെപ്പററിയുള്ള പൌരാണികകഥയുടെ ഗതി. തടാകജലത്തിൽ ഭൂശകലങ്ങൾ പാറിക്കൊണ്ടിരിക്കുന്നതും, അവയിൽ പലതരം സസ്യാദികൾ കൃഷിചെയ്തുണ്ടാക്കുന്നതും, ഒരു ദേശത്തിൽനിന്ന് വേറൊരു ദേശത്തിലേക്ക് അവയെ വലിച്ചുകൊണ്ടു് പോകുന്നതും, കാശ്മീരദേശത്തിൽ സാധാരണമാകുന്നു. ഏതായാലും ഈ ചെറുദ്വീപുകളുടെ ഉപസ്ഥിതിനിമിത്തം, ഉത്തരദേശത്തിലെ ഹിന്ദുക്കളാൽ അതിഭക്തിയോടെ ആദരിക്കപ്പെട്ടുവരുന്ന ഒരു പ്രസിദ്ധ തീർത്ഥസ്ഥാനമാകുന്നു പ്രകൃതസരസ്സ് എന്നു മാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളാം.

അത്യന്തമാനന്ദത്തോടുകൂടിത്തന്നെ മൂന്നുനാലുദിവസം സരസ്സുതടത്തിലുള്ള ഒരേകാന്തഭവനത്തിൽ ഞങ്ങൾ നിവസിച്ചുകൊണ്ടിരുന്നു. പണ്ടുകാലത്തിൽ സ്വധർമ്മത്തിൽനിന്ന് ഭ്രംശിച്ച് കുടുംബികളായിത്തീന്ന സന്ന്യാസികളുടെ വംശപരമ്പര ഹിമാലയത്തിൽ പലേ ദേശങ്ങളിലുമെന്നപോലെ ഇവിടേയും കാണപ്പെട്ടിരുന്നു. ഹിമാദ്രിയിൽ ഞാൻ പരിവ്രജനം ചെയ്യുന്ന അവസരങ്ങളിൽ, ഇങ്ങനെയുള്ള കുടുംബങ്ങളുടെ ആതിത്ഥ്യം സ്വീകരിക്കുവാനുള്ള ഭാഗ്യമോ, ദുർഭാഗ്യമോ എനിക്ക് പലപ്പോഴും ഉണ്ടായിട്ടുണ്ട്. യതികുലജാതനായി, സ്ത്രീബാലകപരിവൃതനായ ഒരു കുടുംബിയെ കാണുമ്പോഴെക്കെ, സന്ന്യാസധർമ്മത്തിന്റെ അത്യന്തദുഷ്കരതയെപ്പററി ഞാൻ ഗാഢമായി ചിന്തിക്കുക പതിവാകുന്നു. സന്ന്യാസധർമ്മം യഥാവിധി പാലിക്കുകയെന്നതു് സാധാരണന്മാൎക്ക്തീരെ അശക്യംതന്നെ.

ബുദ്ധഭഗവാന്റേയും ശങ്കരാചാൎയ്യരുടേയും കാലത്തിനുശേഷം, ഭാരതവൎഷത്തിൽ സന്ന്യാസം പ്രചുരപ്രചാരമായിത്തീൎന്നിരുന്നുവെന്നു ചരിത്രകാരന്മാർ പറയുന്നുണ്ട്. അധികാരിയെന്നോ, അനധികാരിയെന്നോ ഉള്ള ഭേദംകൂടാതെ, അക്കാലത്തിൽ സന്ന്യാസികൾ അധികമായി ആവിൎഭവിച്ചിരുന്നതുകൊണ്ട്, പലരും സ്വധൎമ്മത്തിൽനിന്ന് പതിച്ച് കനകകാമിനീകൈങ്കൎയ്യം ചെയ്യേണ്ടിവന്നിരുന്നുവെന്നും ചരിത്രവേദികൾ പറയുന്നു. ശിവ! ശിവ! കാമിനിയേയും കനകത്തേയും ജയിക്കുക എന്നത് സുകരമായ ഒരു ജോലിയാണോ? കാവിവസ്ത്രം ധരിക്കുന്നതുകൊണ്ടു മാത്രം ഒരുവന്റെ സഹജമായ മനോവാസനകൾ നശിക്കുന്നതെങ്ങനെ? കാമക്രോധാദികളായ ഓരോരോ സംസ്കാരങ്ങളും, അവയുടെ ഉദ്ബോധകമായ പദാൎത്ഥങ്ങളുടെ സന്നിധാനത്തിൽ അവശ്യം ഉദ്ബുദ്ധമായിത്തീരുന്നു. സ്വസ്വവിഷയങ്ങളുടെ സാമീപ്യത്തിലും അവ ഉദിതമാകാതിരിക്കുവാനോ, അഥവാ ഉദ്ബുദ്ധമാകുന്നുവെങ്കിൽ, അവയെ വികസിക്കുവാനനുവദിക്കാതെ, ദമനം ചെയ്യുവാനോ ഉള്ള സാമൎത്ഥ്യം അനേകകാലത്തെ പരിശ്രമംകൊണ്ട് ചില അനുഗൃഹീതവ്യക്തികൾക്കുമാത്രമേ സിദ്ധിക്കുന്നുള്ളു. അതുകൊണ്ടുതന്നെയാണ് സന്ന്യാസധൎമ്മം എത്രയോ ദുഷ്കരമെന്നും, ദുഷ്കരമെന്നപോലെ അത്രയോ ശ്രേഷ്ഠവും പൂജ്യവുമെന്നും, പൂൎവ്വന്മാർ സിദ്ധാന്തിച്ചിരിക്കുന്നത്. വൈരാഗ്യമെന്നത് ആകാശപുഷ്പമെന്നപോലെ കേവലം ഇല്ലാത്ത ഒരു വസ്തുവാണെന്നുള്ള ചിലരുടെ വാദത്തെ, അതായത് വൈരാഗ്യമെന്നത് ശബ്ദം മാത്രമാണെന്നും, അതിനെ അനുഷ്ഠിക്കുക എന്നത് യാതൊരുപ്രാണിക്കും സാദ്ധ്യമല്ലെന്നും വിഷയോന്മുഖത മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും സഹജധൎമ്മമായതുകൊണ്ട് അതിനെ നിരോധിക്കുവാനുള്ള വ്യവസായം തീരെ ഭ്രാന്തിവിലസിതമെന്നും, രാഗത്തിന്റെ താൽകാലികമായ അനുദ്ബോധം അപ്പഴപ്പോൾ സൎവ്വൎക്കുമുണ്ടാകുന്നതുകൊണ്ട് അതിനെ വൈരാഗ്യമെന്നു വ്യാഖ്യാനിക്കുന്നത് അവിവേകമെന്നും മററും, വിരാഗദശയെ അപലപിച്ചുകൊണ്ട് പൌരസ്ത്യരും പാശ്ചാത്യരുമായ വിമൎശകന്മാർ പ്രലപിച്ചിരിക്കുന്നതിനെ നാമിവിടെ ഓൎമ്മിക്കേണ്ടിയിരിക്കുന്നു. അവരുടെ ഈ വിമൎശനം തെററല്ല. അത്രയോ ബുദ്ധിപൂൎവ്വകംതന്നെ എന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. എന്നാൽ കുറെ അതിരുകടന്നുപോയി എന്നുമാത്രമേ ഉള്ളു. ഇന്ദ്രിയമനസ്സുകളുടെ വിഷയോന്മുഖതയെ തടയുക എന്നത് തീരെ അസാദ്ധ്യമെന്നുള്ള അവരുടെ പക്ഷം യുക്തിക്കും അനുഭവത്തിന്നും വിരുദ്ധമെന്നിരിക്കിലും, അതു ദുസ്സാദ്ധ്യമെന്നുള്ളതിൽ ആൎക്കുംതന്നെ മതഭേദമുണ്ടാകുന്നതല്ല. കാമാദിവാസനകളെ ദൃഢപ്രയത്നംകൊണ്ട് കാലക്രമേണ ജയിക്കുവാൻ സാധിക്കുന്നതാണ്. എന്നാൽ താൽകാലികമായ അസ്ഫുരണംനിമിത്തം അവയെ തീരെ ജയിച്ചതായി കരുതുന്നത് തീരെ അവിവേകമാണ്. അങ്ങനെ കാമാദിവൃത്തികളെ ജയിച്ച് ശമദമാദിസാമൎത്ഥ്യം സമ്പാദിക്കുന്നതിന്നുമുമ്പുതന്നെ സന്ന്യാ

സമാർഗ്ഗത്തിൽ പ്രവേശിക്കുന്നതു് മഹാനരകഹേതുവാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. ഭൂതസന്ന്യാസികളുടെ ഈ ദുർദശയെ വർത്തമാനസന്ന്യാസികളും ഭവിഷ്യൽസന്ന്യാസികളും നല്ലപോലെ അറിഞ്ഞു് തങ്ങൾക്കു് അതിനെ ഒരു പാഠമായി ഗ്രഹിക്കുന്നതു് എത്രയോ ആവശ്യകമാകുന്നു.

ഞാനവിടെ നിവസിച്ചിരുന്നപ്പോൾ ചിലപ്പോൾ സരസ്സുതടത്തിലുള്ള ബുദ്ധമന്ദിരത്തിൽ ചെന്നു് ബുദ്ധമൂർത്തിയെ ദർശനം ചെയ്തിരുന്നു. സരസ്സിനെപ്പോലെതന്നെ ആ ബുദ്ധമന്ദിരവും എന്റെ മനസ്സിൽ അതിയായ ഭക്തിയേയും ആഹ്ലാദത്തേയും ഉൽകൃഷ്ടവിചാരങ്ങളേയും ഉൽപാദനം ചെയ്തിരുന്നു. ഗൃഹസ്ഥധർമ്മിയായ ഒരു തിബത്തുകാരനാകുന്നു അവിടെ പൂജചെയ്യുന്നതു്. ഞാനവിടെ ചെല്ലുമ്പോഴൊക്കെ, ആ പൂജകൻ എന്നെ പ്രേമപൂർവ്വം സ്വീകരിച്ചു്, കുശലപ്രശ്നം ചെയ്തിരുന്നു. തിബത്തിലെ രാജധാനിയായ ലാസ്സയിൽനിന്നു് തീർത്ഥയാത്രക്കായി വന്നിരുന്ന ഒരു ലാമയും ആ അവസരത്തിൽ അവിടെ നിവാസം ചെയ്തിരുന്നു. ബൌദ്ധഗ്രന്ഥങ്ങളിലും പ്രകൃതസരസ്സിനെ വലിയൊരു പുണ്യതീർത്ഥമായി വർണ്ണിക്കപ്പെട്ടിരിക്കുന്നുവെന്നും, അവയിൽ "സോ-പൈമ" എന്നുള്ള നാമംകൊണ്ടാണു് സരസ്സിനെ നിർദ്ദേശിക്കുന്നതെന്നും, തിബത്തിൽനിന്നും മററും അനേകം ബൌദ്ധധർമ്മികൾ പ്രതിവർഷം അവിടെ യാത്രചെയ്തു സരസ്സിന്റെ ദർശനം, പരിക്രമം മുതലായതു ചെയ്യാറുണ്ടെന്നും, ബൌദ്ധന്മാർ സരസ്സിന്റെ പരിക്രമമാണു മുഖ്യമായി കരുതുന്നതെന്നും, മററും അവർ എന്നോടു പറകയുണ്ടായി. അതിന്റെ ഉൽപത്തിയെപ്പററി ഹിന്ദുക്കളുടെ പുരാണത്തിൽ വിവരിച്ചിരിക്കുന്ന കഥയിൽനിന്നു് തീരെ ഭിന്നമായ ഒരു കഥയും അവർ എന്നെ പറഞ്ഞു ധരിപ്പിക്കയുണ്ടായി. ഓരോരോ തീർത്ഥങ്ങളെപ്പററിയുള്ള ഈദൃശമായ ഓരോരോ അർത്ഥവാദകഥകൾക്കു് യഥാശ്രുതമായ അർത്ഥത്തിൽ താൽപര്യമില്ലെങ്കിലും, ശ്രദ്ധയെ ഉൽപാദനം ചെയ്യുന്നതുകൊണ്ടു് നിരർത്ഥകങ്ങളല്ല.

ബുദ്ധമൂർത്തിയുടെ മുമ്പിൽ അഖണ്ഡദീപം ജ്വലിച്ചുകൊണ്ടിരിക്കുന്നു. തീർത്ഥയാത്രക്കാരനായ ആ ലാമയ്ക്കു് സരസ്സിനെ പ്രദക്ഷിണം ചെയ്കയും, ബുദ്ധമൂർത്തിയുടെ മുമ്പിൽ നിരന്തരമായി ദണ്ഡനമസ്കാരം ചെയ്കയുമല്ലാതെ വേറൊരു ജോലിയും ഞാൻ കണ്ടിരുന്നില്ല. ഹാ! ബൌദ്ധലാമമാരുടെ തപസ്യ എത്രയൊ കഠിനംതന്നെ! തിബത്തിൽ ലാമമാരുടെ ആശ്രമങ്ങളിൽ ഞാൻ നിവസിച്ചിരുന്നപ്പോഴും അവരുടെ ദുസ്സഹമായ തപസ്യാക്രമത്തെ നോക്കി എന്റെ മനസ്സ് ചകിതമായിരുന്നു. ഹിന്ദുസന്ന്യാസികൾ ഇന്നു് വാഗാഡംബരത്തിൽ മാത്രം രസിച്ചു് വെറുതെ കാലം കഴിക്കുന്നവരായിട്ടാണു് അധികവും കാണപ്പെടുന്നതു്. ഒരു ദിവസം വൈകുന്നേരം, ഞാനും അവരോടൊന്നിച്ചു് ആ സരസ്സിനെ ഭക്തിപൂർവ്വം പരിക്രമം ചെയ്കയുണ്ടായി. ഞാൻ ആദ്യമായി ആ മന്ദിര

ത്തിൽ ചെന്നിരുന്ന സമയം, സംഭാഷണത്തിന്നിടയിൽ അവിടുത്തെ കുടുംബിനി എന്റെ ഭക്ഷണത്തിന്നായി അരി മുതലായ ഭക്ഷ്യപദാർത്ഥങ്ങൾ കൊണ്ടുവന്ന് എന്റെ അരികിൽ വെക്കുകയുണ്ടായി. "മാതാജി! ഭക്ഷണത്തിന്ന് ഞാൻ വേറെ ഏർപ്പാടുചെയ്തുപോയിരിക്കുന്നു." എന്നുള്ള കൃതജ്ഞതാഗർഭിതമായ എന്റെ വാക്യത്തെ കേട്ട്, അവർ അവയെ സ്വീകരിപ്പാൻ എന്നോട് പിന്നേയും പിന്നേയും പ്രാർത്ഥിച്ചു. ഞാൻ അവരുടെ ഉപഹാരത്തെ സ്വീകരിക്കയുണ്ടായില്ലെങ്കിലും, അവരുടെ ധർമ്മശ്രദ്ധയെ നോക്കി അത്യന്തം വിസ്മയിച്ചു. ഒരു ഹിന്ദുകുടുംബിനിയെപ്പോലെ ഒരു ബൌദ്ധകുടുംബിനിയും അതിഥിസൽക്കാരത്തിൽ അത്യന്തം ജാഗരൂകയാകുന്നു. അതിഥിസൽക്കാരത്തിൽ മാത്രമല്ല; മററുള്ള പലേ ധാർമ്മികാചരണങ്ങളിലും അവർ ഏകോദരസഹോദരികളായിത്തന്നെ വർത്തിക്കുന്നു. ഇക്കാലത്തിൽ ഹിന്ദുധർമ്മത്തെപ്പോലെ ബൌദ്ധധർമ്മവും അത്യന്തം ദൂഷിച്ചുപോയിരിക്കുന്നുവെങ്കിലും, അതിന്റെ ചില നല്ല അംശങ്ങൾ തീരെ നശിക്കാതെ നിലനിന്നു കാണുന്നുണ്ടെന്നുള്ളതു് ചാരിതാർത്ഥ്യജനകം തന്നെ.

ഏതായാലും ഇങ്ങനെ ആനന്ദസാന്ദ്രമായ ഹ്രദാലയത്തിലെ നിവാസത്തെ അവസാനിപ്പിച്ച് ഞങ്ങൾ മണ്ഡിരാജധാനിയിലേക്കുതന്നെ മടങ്ങി. ഹ്രദാലയനിവാസത്തെ "ആനന്ദസാന്ദ്ര"മെന്ന വിശേഷണംകൊണ്ട് വിശേഷിപ്പിച്ചതുകൊണ്ട്, മണ്ഡിയിലെ നിവാസം ഞങ്ങൾക്ക് ആനന്ദരഹിതമായിരുന്നുവെന്ന് ശങ്കിക്കരുത്. അവിടേയും ഞങ്ങൾക്ക് ആനന്ദംതന്നെയായിരുന്നു. ആനന്ദമാനന്ദം ആനന്ദമയമെന്നേ പറയേണ്ടതുള്ളു. പ്രമാദരഹിതനായ ഒരു സന്ന്യാസിക്ക് ഏതൊരു ദേശത്തിലും ഏതൊരു കാലത്തിലും ഏതൊരു വ്യവഹാരത്തിലും ആനന്ദമല്ലാതെ വേറൊരു ഭാവവുമുണ്ടാകുന്നതല്ല. ദുഃഖത്തിലും അവൻ ആനന്ദത്തെ അനുഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ, ദുഃഖത്തേയും അവൻ ആനന്ദരൂപമായി കാണുന്നു. ആനന്ദമെന്നതു് ബ്രഹ്മസ്വരൂപമാകുന്നു. ദുഃഖസുഖാദിയായ സർവ്വജഗത്തും ആനന്ദത്തിൽ, അതായതു് ബ്രഹ്മത്തിൽ അധിഷ്ഠിതമാകുന്നു. അധിഷ്ഠാനമായ ആനന്ദത്തിൽനിന്ന് അതു് വ്യതിരിക്തമല്ല. അങ്ങനെയാണെങ്കിൽ, ദുഃഖവും സുഖവും, നാരിയും നരനും, നഗവും നാഗവും, നഗരവും സാഗരവുമൊക്കെ ആനന്ദരൂപംതന്നെ. എന്നാൽ ജഗത്തിൽനിന്നതിരിക്തമായ ഒരധിഷ്ഠാനത്തെ, പണ്ഡിതമ്മന്യന്മാരായ ഇന്നത്തെ ചില വൈജ്ഞാനികന്മാർ ആക്ഷേപിക്കുന്നുവെങ്കിൽ, അതു് അവിചാരമൂലകമായതുകൊണ്ട്, നാമിതിനെ അത്ര വകവെക്കേണ്ടതില്ല. പൃഥിവ്യാദികളായ നാലുഭൂതങ്ങളിൽ മാത്രം കിടന്ന് പരിഭ്രമണം ചെയ്യുന്ന വൈജ്ഞാനികന്മാൎക്ക് ഭൂതാതീതമായി, ഇന്ദ്രിയാതീതമായി, അവ്യക്തമായ പദാർത്ഥങ്ങളെപ്പററി ഒരഭിപ്രായം പറയുവാനുള്ള അധികാരംതന്നെയില്ല. ഇന്ദ്രിയങ്ങൾക്കോ യന്ത്രപരീക്ഷണങ്ങൾക്കോ വിഷയ

മല്ലാത്ത സൂക്ഷ്മവിഷയങ്ങളിൽ അവർ കയ്യിടുന്നതു് ഉപഹാസാസ്പദമാകുന്നു. മഹാന്മാരുടെ അനുഭവത്തേയും അനുമാനത്തേയും പ്രമാണമാക്കി, വിചാരപടുക്കളായി, സ്വയംശ്രേഷ്ഠാക്കളായ ദാർശനികവീരന്മാർ ചെയ്യുന്ന ധീരവിചിന്തനം മാത്രമാണു് സൂക്ഷ്മവസ്തുക്കളുടെ നിർണ്ണയത്തിൽ പര്യാപ്തമാകുന്നതു്. അധിഷ്ഠാനസ്വരൂപംതന്നെ ഈ ജഗത്തു് എന്നുള്ള സിദ്ധാന്തത്തെ എതിർക്കുന്നവർ പണ്ടുകാലത്തും ഇവിടെ വിരളമായിരുന്നില്ല. പഞ്ചഖ്യാതിവാദം പണ്ഡിതന്മാരുടെ ഇടയിൽ പ്രസിദ്ധമാണല്ലോ. ഏതായാലും ഒരു നിയതസ്വരൂപവുമില്ലാതെ, ക്ഷണപരിണാമിയായി, ദൃഷ്ടനഷ്ടസ്വഭാവമായി പ്രതിഭാസിച്ചുകൊണ്ടിരിക്കുന്ന ഈ ജഗത്തിനെത്തന്നെ, അതിന്റെ അധിഷ്ഠാനത്തിൽ ബുദ്ധിചെല്ലാതെ സത്യവസ്തുവെന്നു് അഭിഷേചനം ചെയ്തു് അതിൽ രമിക്കുവാൻ വിചാരശാലികൾ ഒരുങ്ങുന്നതല്ല.

## മണികർണ്ണികയും വസിഷ്ഠവും

മണ്ഡിരാജധാനിയിൽ പിന്നേയും കുറെനാൾകൂടി നിരാതങ്കമായി നിവസിച്ചതിന്റെ ശേഷം, ഞങ്ങൾ മണികർണ്ണികയെ ലക്ഷീകരിച്ചുകൊണ്ടു്, അവിടെനിന്നു് മുകളിലേക്കു് യാത്രതുടർന്നു. മാർഗ്ഗം വ്യാസനദിയുടെ തടത്തിൽകൂടെ മേലോട്ടു് ചെന്നുകൊണ്ടിരിക്കുന്നു. വലിയ വനങ്ങളോ, കഠിനമായ ഏറ്റിറക്കങ്ങളോ ഇല്ലാതെ, പർവ്വതനിതംബങ്ങളിൽകൂടെ സമമായി പൊയ്ക്കൊണ്ടിരിക്കുന്ന അവിടുത്തെ മാർഗ്ഗം ലേശവും ദുർഗ്ഗമമായിരുന്നില്ല. എങ്കിലും പ്രചണ്ഡമായ സൂര്യകിരണങ്ങൾ നിമിത്തവും, അനുഗുണമായ ആഹാരങ്ങളുടെ അപ്രാപ്തിനിമിത്തവും ഞങ്ങളെ സംബന്ധിച്ചിടത്തോളം ആ യാത്രയും വലിയ തപസ്യതന്നെയായിരുന്നു. ദിനത്തിലെ ദുസ്സഹമായ ഉഷ്ണംനിമിത്തം ഞങ്ങൾ അധികവും രാത്രിയിൽ യാത്രചെയ്തു. മാർഗ്ഗത്തിൽ പലേ വസതികളും ഗ്രാമങ്ങളും അതിക്രമിച്ചുകൊണ്ടിരിക്കുന്നു. പർവ്വതമെന്നോ നഗരമെന്നോ ഉള്ള ഭേദംകൂടാതെ, ഏതു ദേശത്തും യാതൊരു നീക്കപ്പോക്കുമെന്നിയെ സംസാരവ്യവഹാരങ്ങൾ മുറയ്ക്കു് നടന്നുകൊണ്ടിരിക്കുന്നു. സംസാരമെവിടേയും സംസാരംതന്നെ. അതു് ഒരിടത്തും അസംസാരമായിക്കാണുന്നില്ല. സംസാരചക്രം ഒരു വിരാമവും കൂടാതെ സർവ്വദാ ചലിച്ചുകൊണ്ടിരിക്കുന്നു. അഥവാ ഈശ്വരൻ തന്റെ മായാശക്തിയെ പ്രയോഗിച്ചു് സർവ്വദാ സംസാരചക്രത്തെ ചലിപ്പിച്ചുകൊണ്ടിരിക്കുന്നു. തിന്നുന്നു, കുടിക്കുന്നു, ശ്രമിക്കുന്നു, വിശ്രമിക്കുന്നു, സ്നേഹിക്കുന്നു, ദ്വേഷിക്കുന്നു, സുഖിക്കുന്നു, ദുഃഖിക്കുന്നു എന്നിങ്ങനെയുള്ള സംസാരക്രമം എപ്പോഴുമെവിടേയും നടന്നുകൊണ്ടേയിരിക്കുന്നു. ആരുണ്ടെങ്കിലും ആരില്ലെങ്കിലും, ആരു് ജനിച്ചാലും ആരു് മരിച്ചാലും, ആരു് വർദ്ധിച്ചാലും, ആരു് ക്ഷയിച്ചാലും, അതൊന്നും ഗണ്യമാക്കാതെ സംസാരം തന്റെ സ്വഭാവത്തിൽ പുരോഗമനം ചെയ്തുകൊണ്ടേയിരിക്കുന്നു. ഹാ! ഈശ്വരന്റെ ലീലാരഹസ്യം വിചാരിക്കുന്തോറും വിസ്മനീയം

തന്നെ. എത്ര മാതാപിതാക്കന്മാർ നശിക്കുന്നു? എത്ര രാജാക്കന്മാർ മൃതിയടയുന്നു? എത്ര പണ്ഡിതന്മാർ പഞ്ചത്വത്തെ പ്രാപിക്കുന്നു! എത്ര ദേശഭക്തന്മാർ ദേശത്തെ വെടിഞ്ഞു പോകുന്നു. അതുകൊണ്ടൊന്നും സംസാരഗതി നിശ്ചലമായിക്കാണുന്നില്ല. ഒരുവൻ നശിച്ചാൽ; അവന്റെ സ്ഥാനത്തിൽ വേറൊരുവൻ വരുന്നുവെന്നുള്ളതു പ്രകൃതിനിയമമാകുന്നു. വസ്തുതത്വം ഇങ്ങനെയിരിക്കെ, "ഞാൻ മരിച്ചാൽ എന്റെ പുത്രന്മാരെ രക്ഷിക്കുന്നതാരാണ്? ഞാൻ ദാനം ചെയ്യുന്നില്ലെങ്കിൽ ഈ ദരിദ്രന്മാർ ഉപജീവിക്കുന്നതെങ്ങനെയാണ്? ഞാൻ ജോലിചെയ്യുന്നില്ലെങ്കിൽ, ദേശോന്നതിക്കുവേണ്ടി പ്രവർത്തിക്കുവാൻ വേറാരുണ്ട്." എന്നിങ്ങനെ അഭിമാനിക്കുന്നതു് എത്രമാത്രം അവിവേകമാണെന്നു പ്രത്യേകിച്ചു് പറയേണ്ടതുണ്ടോ? വേല ചെയ്യേണ്ടതാവശ്യംതന്നെ. എന്നാൽ ഈദൃശമായ അഭിമാനത്തെ ആശ്രയിക്കുകപോലും ചെയ്യുന്നതു് മഹാനർത്ഥകാരണമാകുന്നു. ഇങ്ങനെ ദുരഭിമാനം ചെയ്യുന്നവർ "എന്റെ കോഴി കൂകിയില്ലെങ്കിൽ, നേരം പുലരുകയില്ല." എന്നഭിമാനിച്ച പണ്ടത്തെ പൊട്ടക്കിഴവിയുടെ കൂട്ടുകാരാകുന്നു. സർവ്വമായ ബ്രഹ്മാണ്ഡത്തേയും സൃഷ്ടിച്ചു് രക്ഷിച്ചുവരുന്ന കരുണാവാരിധിയായ പരമേശ്വരൻ വിദ്യമാനനായിരിക്കേ, "ഞാനില്ലെങ്കിൽ ജഗത്തു് ചലിക്കുന്നതെങ്ങനെ?" എന്നു് ആക്ഷേപംതന്നെ- എത്ര മഹാപരാക്രമശാലിയായ പുരുഷനും-അഭിമാനിക്കുവാൻ തരമില്ല. ഈശ്വരശക്തിയുടെ മുമ്പിൽ മനുഷ്യശക്തി എന്തുണ്ട്? ജഗൽപിതാവായ പരമേശ്വരൻ സ്വയമേവ എല്ലാം നടത്തുന്നു. ഈശ്വരശക്തിയാൽ എല്ലാം നടന്നുകൊണ്ടിരിക്കുന്നു. ഇങ്ങനെ എവിടേയും, ഏതൊരു വ്യവഹാരത്തിലും, ഏതൊരു പദാർത്ഥത്തിലും, ഈശ്വരന്റെ ബഹുമുഖമായ മാഹാത്മ്യധോരണി സ്ഫുടമായി സ്ഫുരിച്ചുകൊണ്ടേയിരിക്കുന്നു.

മണ്ടിയിൽനിന്നു മുപ്പത്താറുനാഴിക ദൂരമുള്ള "ഭൂന്തർ" എന്നു പേരായ ഒരു വലിയ ഗ്രാമത്തിൽ ഞങ്ങൾ രണ്ടുദിവസത്തെ പ്രയാണംകൊണ്ടു ചെന്നെത്തി. അവിടെ നദീതീരത്തിൽ ഒരു സാധുവിന്റെ ആശ്രമത്തിൽ, മററു ചില ഭക്തന്മാരുടെ പരിചരണത്തിൽ ഞങ്ങൾ രണ്ടു മൂന്നു ദിവസം വിശ്രമിക്കുകയുണ്ടായി. അനന്തരം അവിടെനിന്നു് വ്യാസഗംഗയെ സന്ത്യജിച്ചു പാർവ്വതീഗംഗയുടെ തീരത്തിൽക്കൂടി മേലോട്ടു് യാത്ര ആരംഭിച്ചു. മണികർണ്ണിക എന്ന പുണ്യക്ഷേത്രം ഇവിടെനിന്നു് ഇരുപതു നാഴികമാത്രം ദൂരത്തിൽ സ്ഥിതിചെയ്യുന്നു. അവിടത്തെ പർവ്വതങ്ങൾ, ആറായിരം, ഏഴായിരം അടി ഉയരത്തിൽ വർത്തിക്കുന്നവയെങ്കിലും, അവയുടെ വളരെ താണ താഴ്വരയിൽക്കൂടെയുള്ള മാർഗ്ഗം ഗ്രീഷ്മാതപത്താൽ അത്യന്തം തപിച്ചുകൊണ്ടിരുന്നു. എങ്കിലും തിതിക്ഷയോടെ കുറെ ദൂരം നടന്നതിൽ, ക്രമേണ ഉയർന്ന ശീതളമായ ഭൂമി ആരംഭിക്കയുണ്ടായി. പർവ്വതനിതംബങ്ങളിലുള്ള ചെറിയ ചെറിയ കണ്ടങ്ങളിൽ കറുപ്പുചെടികൾ മദിച്ചുവളർച്ചു

കാച്ചനില്ക്കുന്നതു് അവയെ നവീനമായി കണ്ടിരുന്ന എനിക്കു വലിയ വിസ്മയത്തെ തന്നിരുന്നു. ആ മാർഗ്ഗത്തിലും പലേ ഗ്രാമങ്ങളും ഞങ്ങൾ അതിക്രമിക്കയുണ്ടായി. ഒടുവിൽ രണ്ടാംദിവസം വൈകുന്നേരം, ഞങ്ങൾ മണികർണ്ണികയിൽ ചെന്നെത്തി.

മണികർണ്ണികയെന്നതു തീർത്ഥപുരോഹിതന്മാരും ദരിദ്രന്മാരുമായ കുറെ പർവ്വതീയബ്രാഹ്മണർ നിവസിക്കുന്ന ഒരു ചെറിയ ഗ്രാമം മാത്രമാകുന്നു. ഉന്നതമായ ഒരു ശിലോച്ചയത്തിന്റെ താഴ്വരയിൽ, പാർവ്വതീഗംഗയുടെ തടത്തിൽ, ഗോതമ്പുമാവും അരിയും വേവിക്കത്തക്കവിധം അത്രയും ചൂടോടുകൂടിയ ഗന്ധകജലത്തിന്റെ ഒരു ധാരയും, അതിന്റെ ഒന്നരണ്ടു് കുണ്ഡങ്ങളും മാത്രമാണു് അവിടുത്തെ വിശേഷം, അതായതു് അവിടെ തീർത്ഥമായി മാനിക്കപ്പെട്ടുവരുന്നതു്. പ്രദേശം അത്രവളരെ രമണീയമായി എനിക്കു തോന്നിയിരുന്നില്ല. എങ്കിലും സ്ഥൂലബുദ്ധികളായ സാധാരണജനങ്ങളെ ആകർഷിച്ചു് അവരിൽ ശ്രദ്ധാഭക്തികളെ ഉളവാക്കുവാനുള്ള സാമർത്ഥ്യം പ്രകൃതജലധാരയ്ക്കുണ്ടെന്നുള്ളതുകൊണ്ടു തന്നെയായിരിക്കാം പൂർവ്വന്മാർ ഇതിനെ ഒരു തീർത്ഥസ്ഥാനമായി കല്പനംചെയ്തതെന്നു് എനിക്കു തോന്നി. ദർശനാർത്ഥം ചില ദേവമന്ദിരങ്ങളും ഇല്ലെന്നില്ല. ബ്രഹ്മാണ്ഡപുരാണത്തിൽ പ്രസ്തുത തീർത്ഥത്തെപ്പററി വർണ്ണിച്ചിരിക്കുന്ന ഭാഗം അവിടുത്തെ ഒരു ബ്രാഹ്മണൻ ഒരു ദിവസം എന്നെ ചൊല്ലികേൾപ്പിക്കയുണ്ടായി. ഏതായാലും സ്നാനദർശനാദികൾ ചെയ്തുകൊണ്ടു രണ്ടുമൂന്നു ദിവസം ഞങ്ങൾ അവിടെത്തന്നെ അതിവാഹനംചെയ്തു.

ഹാ! ശ്രദ്ധയെന്നതു മഹാവൈഭവത്തോടും മഹാവൈചിത്ര്യത്തോടുംകൂടിയ ഒരു വസ്തുതന്നെ! അതു വെള്ളത്തെ തീർത്ഥമാക്കുന്നു. കല്ലിനെ ഈശ്വരനാക്കുന്നു. ലോകത്തിലുള്ള എല്ലാധർമ്മസംസ്ഥകളും ശ്രദ്ധയിൽ പ്രതിഷ്ഠിതമാകുന്നു. അതു ഒരു സേനാനായകൻ സൈന്യത്തെ എന്നപോലെ ജഗത്തിനെ മുന്നോട്ടു നയിക്കുന്നു. ശ്രദ്ധയില്ലെങ്കിൽ ജഗത്തിൽ യാതൊരു ധർമ്മകാര്യങ്ങളും ഇല്ലതന്നെ സ്വഭാവസിദ്ധമായ മൃഗീയവ്യാപാരങ്ങളിൽ ഏർപ്പെട്ടു് അധർമ്മഗർത്തത്തിൽ അകപ്പെടാതെ, ധർമ്മമാർഗ്ഗത്തിൽക്കൂടെ ലോകത്തെ നയിക്കുന്നതു ശ്രദ്ധയാകുന്നു. ഈ ലോകത്തിൽ ഉണ്ടായിട്ടുള്ള ദാർശനികന്മാരുടെ ഭിന്നഭിന്നമായ അനേകമനേകം ധർമ്മസിദ്ധാന്തങ്ങളെല്ലാം ശ്രദ്ധയെ ആശ്രയിച്ചുതന്നെ ജീവിക്കുന്നു. ശ്രദ്ധയില്ലാത്ത ഒരുവന്നു് ദർശനങ്ങളിൽ ഒന്നിനേയും സത്യമായി അംഗീകരിച്ചു് അനുഷ്ഠിക്കുവാൻ സാധിക്കുന്നതല്ല. ശ്രദ്ധയെ ലേശവും ആശ്രയിക്കാതെ സർവ്വസമ്മതമായ യുക്തിവാദങ്ങളെക്കൊണ്ടു മാത്രം വസ്തുനിർണ്ണയം ചെയ്യുക എന്നതു തീരെ അശക്യമാണെന്നുള്ളതുതന്നെ അതിനുള്ള ഹേതു. ലോകത്തിൽ ഇതേവ

രെ ഉണ്ടായിട്ടുള്ള യാതൊരു ദർശനത്തിനും, അനുമാനങ്ങളെമാത്രം പ്രയോഗിച്ചുകൊണ്ട്, വസ്തു നിർണ്ണയം ചെയ്യുവാൻ സാധിച്ചിട്ടില്ല. ഇനി ഭാവിയിൽ അങ്ങനെ സാധിക്കുമെന്ന് പ്രതീക്ഷിക്കുവാനും തരമില്ല. പ്രത്യക്ഷപ്രമാണത്തിനു ഗോചരമല്ലാത്ത വിഷയങ്ങളെ ദാർശനികന്മാർ അനുമാനപ്രമാണംകൊണ്ടു നിർണ്ണയിക്കുന്നു. എന്നാൽ അനുമാനത്തിനും എത്തുവാൻ കഴിയാത്ത പലേ സൂക്ഷ്മതത്വങ്ങളും നിഗൂഢമായി, സത്യമായി വിജയിക്കുന്നുണ്ട്. അവയെ നിർണ്ണയിക്കുന്നതെങ്ങിനെ? അവയെ മഹാത്മാക്കളിലും ശാസ്ത്രത്തിലുമുള്ള ശ്രദ്ധകൊണ്ടുമാത്രം നിർണ്ണയിക്കുന്നു. ശ്രദ്ധിക്കാത്തവന്ന് അവയുടെ നിർണ്ണയവും സാദ്ധ്യമല്ല. വസ്തുതത്വം അനിർണ്ണീതമെങ്കിൽ, തദ്വിഷയകമായ സാധനകളിൽ പ്രവൎത്തിക്കുന്നതെങ്ങിനെ? ഇങ്ങനെ അഭ്യുദയനിഃശ്രേയസങ്ങൾക്ക് ഏകകാരണമായി, ദുഷ്കരതപസ്യകളെപ്പോലും സുകരമാക്കിത്തീൎക്കുന്ന ശ്രദ്ധയുടെ വൈഭവത്തേയും വൈചിത്ര്യത്തേയുംപററി എങ്ങനെ വിസ്തരിക്കേണ്ടു?

മണികർണ്ണികയിൽനിന്നു പ്രതിയാത്ര ആരംഭിച്ച് രണ്ടുദിവസംകൊണ്ട് ഭുന്തരിൽതന്നെ വന്നുചേരുകയും, അനന്തരദിവസം അവിടെനിന്ന് ഏഴുനാഴിക മാത്രം ദൂരമുള്ള "കല്ലു" രാജധാനിയിൽ പ്രവേശിക്കയും ചെയ്തു. കല്ലു എന്നതു് പൂർവ്വോക്തമായ മണ്ടിയെപ്പോലെതന്നെ ഒരു ചെറിയ നഗരമാകുന്നു. മണ്ടിയിൽനിന്നു വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്ന "കല്ലു" എന്നുപേരായ ഹിമഗിരിയുടെ ഒരു ചെറിയ ഭൂവിഭാഗത്തിന്റെ തലസ്ഥാനമാകുന്നു പ്രസ്തുതമായ കല്ലുരാജധാനി. മുൻപറഞ്ഞ മണികർണ്ണിക എന്ന തീർത്ഥവും ഈ കല്ലുദേശത്തിൽ ഉൾപ്പെടുന്നു. സമുദ്രനിരപ്പിൽനിന്ന് മൂന്നു നാലായിരം അടിമാത്രം ഉയരമുള്ള കല്ലു രാജധാനി മിതമായ ശീതോഷ്ണസ്ഥിതിയോടുകൂടി, കുറെ അധികം ജനങ്ങളാൽ അദ്ധ്യുഷിതമായി, വ്യാസയുടെ തടത്തിൽ വിശാലമായി വിജയിക്കുന്നു. വലിയ ഉന്മേഷത്തോടുകൂടിത്തന്നെ ഞാൻ കുറെ ദിവസം അവിടെ ഏകാന്തമായ ഒരു സ്ഥാനത്തിൽ നിവസിച്ചുകൊണ്ടിരുന്നു. അവിടുത്തെ "സനാതനധർമ്മമന്ദിരം" എന്നുള്ള കെട്ടിടത്തിൽ കുറെ മാസം നിവസിക്കേണമെന്നും, നിവാസത്തിന്നു വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്തുകൊള്ളാമെന്നും, ചില വിശിഷ്ടവ്യക്തികൾ എന്നോടു പ്രാർത്ഥിക്കയുണ്ടായിയെങ്കിലും, എന്റെ മനസ്സ് പലതുകൊണ്ടും അവിടെ അധികമായി രഞ്ജിക്കാതിരുന്നതുകൊണ്ട്, ഞാൻ ആ പ്രാർത്ഥനയെ ഗൌനിക്കയുണ്ടായില്ല. ഏതായാലും കല്ലുവിൽ കുറെനാൾ വിശ്രമിച്ചതിന്റെ ശേഷം, മററെ സാധുവിനാൽ അനുഗതനായ ഞാൻ ഒരുദിവസം പ്രഭാതത്തിൽ വസിഷ്ഠത്തെ ലക്ഷീകരിച്ചുകൊണ്ട് അവിടെനിന്നും യാത്രതുടൎന്നു.

വസിഷ്ഠമെന്നതു കല്ലുവിൽനിന്ന് ഇരുപത്തിനാലു നാഴിക വടക്കായി, ഹിമാച്ഛന്നമായ ഉയൎന്ന പർവ്വതമാലയുടെ അടിവാരത്തിൽ കിടക്കുന്ന വിശിഷ്ടമാ

യ ഒരു തീർത്ഥസ്ഥാനമാകുന്നു. വസിഷ്ഠമഹർഷിയുടെ മുഖ്യമായ തപഃസ്ഥാനം ഇതായിരുന്നുവത്രേ. മണികർണ്ണികയിലെന്നപോലെ, ഇവിടത്തിലും ഉഷ്ണോദക പൂർണ്ണമായ ഒരു കുണ്ഡം വിജയിക്കുന്നു. കുണ്ഡത്തിന്റെ സമീപം വസിഷ്ഠഭഗവാന്റെ മൂർത്തിയെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു മന്ദിരവും സ്ഥിതിചെയ്യുന്നു. വ്യാസഗംഗയുടെ തീരത്തിൽക്കൂടെ, മനോഹരമായ പർവ്വതപാർശ്വങ്ങളിൽക്കൂടെ മന്ദംമന്ദം യാത്രചെയ്തുകൊണ്ട, മൂന്നാംദിവസം ഞങ്ങൾ വസിഷ്ഠധാമത്തിൽ എത്തിച്ചേർന്നു. ഏകാന്തവും വിശാലവുമായ മാർഗ്ഗം മനസ്സിന് അതിയായ ആഹ്ളാദത്തേയും ഉത്സാഹത്തേയും ഉളവാക്കി, യാത്രാക്ലേശത്തെ ലഘൂകരിച്ചിരുന്നു. വസിഷ്ഠത്തിൽനിന്നു രണ്ടു നാഴിക താഴത്തോളം മോട്ടോർവാഹി സഞ്ചരിക്കുന്നതുകൊണ്ട്, അതിൽ യാത്രചെയ്യുന്നവർക്ക് ഈ പ്രദേശങ്ങൾ ദുരഗമമോ, ദുർഗ്ഗമമോ ആയി ഭവിക്കുന്നില്ല.

ബ്രഹ്മപുത്രനായ വസിഷ്ഠൻ ഇവിടെ തപശ്ചര്യയിൽ നിവസിച്ചുകൊണ്ടിരുന്നുവെന്നുള്ള ഐതിഹ്യവാദത്തെ വിശ്വസിക്കാതിരിപ്പാൻ യാതൊരു കാരണവും കാണുന്നില്ല. പണ്ടത്തെ ഋഷികൾ ഏകാന്തജീവിതത്തിലും ആത്മചിന്തനത്തിലും അത്യന്തരസികന്മാരായിരുന്നുവെന്നുള്ളതിൽ രണ്ടുപക്ഷമില്ല. ആത്മാവിനെ വിസ്മരിച്ച് അനാത്മവിഷയങ്ങളിൽ രസിക്കുവാൻ അവർ ലേശവും ഇഷ്ടപ്പെട്ടിരുന്നില്ല; ആത്മലാഭമില്ലാതെ ഈ ബ്രഹ്മാണ്ഡം മുഴുവനും ലഭിക്കുന്നപക്ഷവും, അതിനെ ഒരു ലാഭമായി അവർ ഗണിച്ചിരുന്നില്ല. ഇന്നുള്ളവരെപ്പോലെ ആത്മലാഭമെന്നത് വചോമാത്രലാഭമായും അവർ വിശ്വസിച്ചിരുന്നില്ല. ദീർഘകാലം യോഗസമാധിയിൽ വിഹരിച്ചല്ലാതെ, അവരുടെ മനസ്സ് തൃപ്തിപ്പെട്ടിരുന്നില്ല. നിരാതങ്കമായി, നിരർഗ്ഗളമായ ആത്മാനന്ദം ദേഹനാശത്തിന് ശേഷമല്ലാതെ, ജീവദ്ദശയിൽ അസംഭാവ്യമാണെന്നുള്ള വാക്യം, അവർക്ക് സ്വീകാര്യമായിരുന്നില്ല. സശരീരഭാവത്തോടുകൂടിത്തന്നെ ശുദ്ധമായ ആത്മാനന്ദം സമാധിദ്വാരാ അവർ അനുഭവിച്ചുകൊണ്ടിരുന്നു. "ഹേ ആര്യപുത്ര! എന്റെ ഭഗിനി അപത്യവതിയായിക്കഴിഞ്ഞുവല്ലോ. ഞാൻ എന്തുകൊണ്ട് അപത്യവതിയാകുന്നില്ല"? പത്നിയുടെ ഭാവഗർഭിതമായ ഈ ഉപാലംഭവചനത്തെക്കേട്ട്, നപുംസകനായ ഭർത്താവ് ഉത്തരംപറയുന്നു: "പ്രിയേ! ഞാൻ ജീവിച്ചിരിക്കുമ്പോൾ, നീ അപത്യവതിയാകുന്നതല്ല. എന്റെ മരണാനന്തരം, തീർച്ചയായും നീ സന്താനവതിയായി ഭവിക്കും." ഭർത്താവിന്റെ ജീവകാലത്തിൽ സന്താനമുണ്ടാകുന്നില്ലെങ്കിൽ, മരണാനന്തരം ഉണ്ടാകുമെന്ന് ആശിക്കുന്നതെങ്ങനെ? പുത്രോൽപാദനത്തിനുള്ള ഭർത്താവിന്റെ ദയനീയമായ അസാമർത്ഥ്യത്തെയാണ് ഈ പ്രത്യുത്തരം ഉച്ചൈസ്തരം ഉദ്ഘോഷണം ചെയ്യുന്നത്. ജീവദ്ദശയിൽ നിരാതങ്കമായ ആത്മസമാധിയും ആത്മസുഖവും അനുഭവിപ്പാൻ സാധി

ക്കാതെ, വിദേഹകൈവല്യത്തിൽ അതിനെ അനുഭവിപ്പാൻ ഒരുങ്ങിയിരിക്കുന്ന വചോമാത്രജ്ഞാനികളെ പൂർവ്വന്മാർ പ്രകൃതഷണ്ഡകന്മാരോടു സദൃശീകരിച്ചിരുന്നു. ഇങ്ങനെ സമാധിപ്രിയന്മാരായ പണ്ടത്തെ ഋഷീശ്വരന്മാർ സമാധിക്ക് അത്യന്തമനുകൂലമായ ഹിമഗിരിയുടെ ഉപരിദേശങ്ങളെ സമാശ്രയിച്ചിരുന്നുവെന്നുള്ളതിൽ യാതൊരനുപപത്തിയുമില്ല. വസിഷ്ഠഭഗവാൻ നിവസിച്ചിരുന്നുവെന്നു പറയപ്പെടുന്ന വെറെയും ചില സ്ഥാനങ്ങൾ ഹിമാലയത്തിൽ അവിടവിടെ കാണപ്പെടുന്നുണ്ടെങ്കിലും, ഹിമാച്ഛന്നമായ പർവ്വതപംക്തിയുടെ നികടവർത്തിയും, തപ്തോദകാപ്ലുതവും, വിദൂരസ്ഥിതവും, നിതാന്തസുന്ദരവുമായ പ്രകൃതസ്ഥാനം അവയെല്ലാററിലുംവെച്ചു് ഉത്തമതമമായിത്തന്നെ വിലസിക്കുന്നു.

വസിഷ്ഠത്തിൽ സ്നാനദർശനഭജനാദികൾ അതിഭക്തിയോടെ അത്യാനന്ദപൂർവ്വം നിർവ്വഹിച്ചുകൊണ്ടു്, ഞങ്ങൾ മൂന്നുനാലു ദിവസം അവിടെ നിവസിച്ചു. ക്ഷുധാനിവൃത്തിക്കുവേണ്ടുന്ന ഭക്ഷണദ്രവ്യങ്ങൾ അടുത്തുള്ള ഗ്രാമത്തിൽനിന്നു തന്നെ ഉപലഭിച്ചുകൊണ്ടിരുന്നു. ഈ പ്രദേശത്തിലുള്ള പർവ്വതീയരും അതിയായ ദാരിദ്ര്യത്തിലാണ്ടു കൃച്ഛ്രേണ ജീവിതം നയിക്കുന്നവരെങ്കിലും, ഈശ്വരനിലും, സാധുക്കളിലും, സ്വധർമ്മത്തിലും അവർക്കുള്ള പരമ്പരാസിദ്ധമായ ശ്രദ്ധാഭക്തികൾ നിമിത്തം, അവരെ ആദരിക്കുന്നതിൽ അവർ ഉദാരന്മാരും സമ്പന്നന്മാരുമായ്ത്തന്നെ വിരാജിക്കുന്നു. ഈ ലോകത്തിൽ, വിശാലമായ ഔദാര്യശീലവും ധർമ്മബുദ്ധിയുമുള്ള സൽകുടുംബികൾക്കു നിത്യദാരിദ്ര്യവും നിത്യദുഃഖവും വിധിച്ചിരിക്കുന്ന ഈശ്വരൻെറ സൃഷ്ടിമാഹാത്മ്യരഹസ്യം അത്യന്തദുരൂഹമെന്നേ പറയേണ്ടതുള്ളൂ. ഈശ്വരൻ സർവ്വശക്തനും സ്വതന്ത്രനും, ദയാലുവുമാണെങ്കിൽ, അദ്ദേഹം ഇത്രയും ദുഃഖബഹുലമായ ഒരു സംസാരത്തെ എന്തിനു സൃഷ്ടിച്ചു, എങ്ങനെ സൃഷ്ടിച്ചു എന്നുള്ളതു് ലോകത്തിലുണ്ടായിട്ടുള്ള എല്ലാ ദാർശനികന്മാരുടേയും മസ്തിഷ്കത്തെ അതിയായി ചൂടുപിടിപ്പിച്ചിട്ടുള്ള ഒരു കുടിലപ്രശ്നമാകുന്നു. ഈ പ്രശ്നത്തിനു് പലരും പലവിധമായി ഉത്തരം പറയുവാൻ ശ്രമിച്ചിട്ടുണ്ടു്. ദർശനഗ്രന്ഥങ്ങളിൽ വലിയ കക്ഷിതർക്കങ്ങളെക്കൊണ്ടു് ഈ വിഷയത്തെ വിമർശനംചെയ്തുകാണുന്നു. ഈശ്വരവാദികളായ ദാർശനികന്മാർ എത്രതന്നെ യുക്തിവാദങ്ങളെ വർഷിച്ചാലും സർവ്വശക്തനായ ഒരീശ്വരൻ ഇത്രയും ദുഃഖബഹുലമായ ഒരു സംസാരത്തെ സൃഷ്ടിചെയ്തു എന്നുള്ളതിൽ സന്തോഷജനകമായ യാതൊരു ന്യായവും കാണുന്നില്ലെന്നും, സ്വതന്ത്രനായ ഈശ്വരൻ ദുഃഖപൂർണ്ണമായ ഈ പ്രപഞ്ചത്തെ സൃഷ്ടിചെയ്തുവെന്നംഗീകരിക്കുന്നപക്ഷം, അദ്ദേഹത്തിൽ നിർദ്ദയത്വം, വിഷമദൃഷ്ടിത്വം, രാഗദ്വേഷാദിമത്ത്വം തുടങ്ങിയ അനേകം ദോഷങ്ങൾ ആപതിക്കുമെന്നും, അങ്ങനെ അനേകദോഷദൂഷിതനായ ഒരീശ്വരനെ അംഗീകരിക്കുന്നതു ബുദ്ധിഹീനതയെന്നും, വാദിച്ചുകൊണ്ടു മററു

ചിലർ ഈശ്വരസത്തയെത്തന്നെ പ്രതിഷേധിക്കുന്നു. ശാരീരികഭാഷ്യത്തിൽ "ഈശ്വരസ്തുപർജ്ജന്യവൽ ദ്രഷ്ടവ്യഃ" എന്നു തുടങ്ങി ശ്രീശങ്കരൻ എത്രയോ യുക്തിപൂർവ്വമായും മധുരമായും ഈ ഗഹനവിഷയത്തിലുള്ള തന്റെ ആശയത്തെ ആവിഷ്കരിച്ചിരിക്കുന്നു. അർത്ഥം ഇതാകുന്നു.

"ജഗൽസൃഷ്ടിയിൽ ഈശ്വരനെ മേഘത്തോടു സദൃശീകരിക്കാവുന്നതാണ്. നെല്ല്, യവം മുതലായ ധാന്യങ്ങളുടെ സൃഷ്ടിയിൽ മേഘം സാധാരണകാരണം മാത്രമാകുന്നു. ഓരോരോ ധാന്യങ്ങൾ ഭിന്നഭിന്നരൂപത്തിൽ മുളച്ചുവളന്നു ഫലിക്കുവാൻ അതാതു ബീജങ്ങളിൽ സ്ഥിതിചെയ്യുന്ന ഭിന്നഭിന്നമായ ശക്തിവിശേഷമാകുന്നു മുഖ്യകാരണം. അതുപോലെ, ഈശ്വരൻ ദേവമനുഷ്യാദികളുടെ രചനയിൽ സാധാരണകാരണം മാത്രമാകുന്നു. അവയുടെ ആകാരവൈഷമ്യത്തിലും, വ്യവഹാരവൈഷമ്യത്തിലും, സുഖദുഃഖാദികളുടെ ഭോഗവൈഷമ്യത്തിലും അതാതു ജീവന്മാരുടെ പൂർവ്വകൃതമായ കർമ്മങ്ങളാകുന്നു മുഖ്യകാരണം."

# ത്രിലോകീനാഥം

## I

പശ്ചിമഹിമാലയത്തിൽ പരിവ്രജനംചെയ്യുവാനുദ്ദേശിച്ചുകൊണ്ട് ഹൃഷീകേശത്തിൽനിന്ന് ഉത്ഥാനം ചെയ്തപ്പോൾ, "ത്രിലോകീനാഥ"മെന്ന പുണ്യധാമത്തെപ്പററിയും സങ്കല്പം ചെയ്തിരുന്നുവെങ്കിലും, അവിടേക്കുള്ള മാർഗ്ഗത്തിന്റെ സമ്പൂർണ്ണബോധമില്ലാതിരുന്നതുകൊണ്ട്, യാത്രാകാര്യം നിശ്ചിതമായിരുന്നില്ല. കുല്ലുവിൽനിന്ന് മാർഗ്ഗത്തിന്റെ വിവരണം പൂർണ്ണമായി ലഭിച്ചതോടുകൂടി, അങ്ങോട്ടുള്ള യാത്രയും ഞാൻ ഉടനടി നിശ്ചയിച്ചുകഴിഞ്ഞിരുന്നു. ഹിമസംഘാതം നിമിത്തവും ശൈത്യാധിക്യം നിമിത്തവും മാർഗ്ഗം അത്യന്തദുർഗ്ഗമമെന്നു ഗ്രഹിച്ചതോടുകൂടി, അവിടേക്ക് പ്രസ്ഥാനംചെയ്യുവാനുള്ള എന്റെ ഉത്സാഹവും പ്രതിദിനം വർദ്ധിച്ചുകൊണ്ടിരുന്നു. വസിഷ്ഠത്തിലെ ഗ്രാമീണന്മാർ എന്റെ യാത്രോദ്യമത്തെ ബലമായി പ്രതിരോധിക്കയുണ്ടായി. "ലട്ടാങ്ങ്" എന്നു പേരായ ഒരു ഘട്ടം (പാസ്സ്) മാർഗ്ഗത്തിൽ അതിക്രമിക്കേണ്ടതുണ്ടെന്നും, ഈ എടവമാസം കാലത്തിൽ അവിടെ ഹിമം അധികദൂരം ഉപലഭിക്കുമെന്നും; ശൈത്യവും ഇപ്പോൾ ആ പ്രദേശത്തിൽ ദുസ്സഹമെന്നും അതുകൊണ്ട് ഇനിയും രണ്ടുമാസം കഴിഞ്ഞു് പോകുന്നതാണ് നല്ലതെന്നും അവർ എന്നോട് ഉപദേശിച്ചു. എന്നാൽ ഞാൻ അവരുടെ ഉപദേശത്തെ ഗൌനിക്കയുണ്ടായില്ല. മാർഗ്ഗം തല്ക്കാലം എത്രതന്നെ കഠിനമെങ്കിലും, അധികസമയം അവിടെ താമസിക്കു

വാൻ എനിക്കിച്ഛ ഇല്ലായിരുന്നതുകൊണ്ടു്, വിളംബമെന്നിയേ അവിടെനിന്നു് യാത്ര തുടരുവാൻതന്നെ ഞാനുറച്ചു.

ത്രിലോകിയിലേക്കു് യാത്രചെയ്യുവാൻ ഇച്ഛിച്ചുകൊണ്ടു് ഏഴെട്ടു സാധുക്കൾ വസിഷ്ഠത്തിൽ നിവസിക്കുന്നുണ്ടായിരുന്നു. അവിടെനിന്നു് ത്രിലോകിയിലേക്കു് അറുപത്തഞ്ചു് നാഴികയെ ദൂരമുള്ളുവെങ്കിലും, മാർഗ്ഗദുർഗ്ഗമതയെ അറിഞ്ഞു മുന്നോട്ടു പുറപ്പെടുവാൻ ധൈര്യമില്ലാതെ ഒരുതരം വിഷണ്ണതയോടും ഇതികർത്തവ്യതാമൂഢതയോടും അവിടെ കിടന്നു് വിഷമിക്കുന്ന അവർ എന്റെ നിശ്ചയത്തെ അറിഞ്ഞതിൽ അത്യന്തം ആഹ്ലാദത്തോടെ എന്നെ അനുമോദിക്കയുണ്ടായിയെന്നു മാത്രമല്ല, എന്നെ അനുഗമിക്കുവാനുള്ള അവരുടെ ആഗ്രഹത്തെ ആവിഷ്കരിക്കുകയും ചെയ്തു. എന്തിനധികം പറയുന്നു? ഏകാകിയായിത്തന്നെ പുറപ്പെടുവാൻ ഒരുങ്ങിയിരുന്ന ഞാൻ ദൈവവശാൽ ഏഴെട്ടു സാധുക്കളാൽ അനുഗതനായി, ഒരുദിവസം ഭോജനത്തിന്നുശേഷം, രണ്ടുമണിക്കു് വസിഷ്ഠഭഗവാനെ സഭക്തികം പ്രണമിച്ചു്, വസിഷ്ഠത്തിൽനിന്നു് സാമോദം യാത്ര ആരംഭിച്ചു. ജൂൺമാസത്തിലെ വെയിൽ കഠിനമായിരുന്നു. ഒന്നു രണ്ടു ഗ്രാമങ്ങളിൽനിന്നു് മോരു് ഭിക്ഷചെയ്തു കുടിക്കുകയുണ്ടായി. വ്യാസയുടെ തടത്തിൽക്കൂടെ അഞ്ചാറു നാഴിക വടക്കോട്ടു് പ്രയാണം ചെയ്തതോടുകൂടി, കുറേശ്ശെ ആരോഹണം ആരംഭിച്ചു. രണ്ടുനാഴിക മേലോട്ടു കയറി ഹിമാച്ഛന്നമായ ലട്ടാങ്ങ് പർവ്വതമാലയുടെ അടിവാരത്തിൽ സന്ധ്യക്കു ചെന്നെത്തി. "ലാൽ" എന്നു പേരായ ആ സ്ഥാനത്തിൽ ഒരു ധർമ്മശാലയുടെ അനാവൃതമായ ബാഹ്യദേശത്തിൽ രാത്രി താമസിച്ചു. അവിടത്തെ ദുസ്സഹമായ തണുപ്പേററു് രാത്രി മുഴുവനും കിടുകിടെ വിറച്ചുകൊണ്ടിരുന്നു.

നേരം പുലർന്നു. പതിമൂവായിരത്തിയഞ്ഞൂറു് അടി ഉയരമുള്ള ഭയാനകമായ "ലട്ടാങ്ങ്" പാസ്സിനെ ഇന്നു് അതിക്രമിക്കേണ്ടതുണ്ടു്. ഹിമപൂരിതമായി, അത്യാപൽക്കരമായ വികടമാർഗ്ഗത്തിൽക്കൂടെ അധികദൂരം ഇന്നു സഞ്ചരിക്കേണ്ടതുണ്ടു്. മാർഗ്ഗവൈഷമ്യത്തെ ചിന്തിച്ചു്, ഭയവിഹ്വലന്മാരായി, അലസമതികളായി, അവരവരുടെ ആസനത്തിൽ ഇരുന്നുകൊണ്ടിരുന്ന സാധുക്കളെ ഞാൻ ധൈര്യവാക്കുകളെക്കൊണ്ടു് പ്രോത്സാഹിപ്പിക്കുകയും, ലേശവും മാന്ദ്യമെന്നിയെ ത്വരയോടെ എന്നെ അനുഗമിക്കുവാൻ ഉപദേശിച്ചുകൊണ്ടു് മുമ്പിൽ ഞാൻ ഗമനമാരംഭിക്കയും ചെയ്തു. എത്രയും കഠിനമായ ചെങ്കുത്തായ കയററമാണു് കയറുവാനുള്ളതു്. ഏതായാലും ത്രിലോകീനാഥനെ ഭക്തിയോടെ ചിന്തചെയ്തു കയററം കയറിത്തുടങ്ങി. പത്തുനിമിഷത്തിന്നുള്ളിൽ എല്ലാവരും കുതിരയെപ്പോലെ കിതയ്ക്കുവാനും തുടങ്ങി. ഒരു നാഴികയിലധികം മുകളിലേക്കു കയറി,

വിശാലമായ ഒരു കല്ലിന്മേൽ ചെന്നിരുന്നു കുറെ വിശ്രമിച്ചു. ഇതാ! ഇവിടെനിന്നാകുന്നു ഒരു ജലധാരയുടെ രൂപത്തിൽ വ്യാസഗംഗയുടെ ഉത്ഭവം. വേദവ്യാസന്റെ ആശ്രമസ്ഥാനമായിരുന്നു ഈ പ്രദേശമെന്നും, അവിടെനിന്ന് ഉത്ഭവിച്ചതുകൊണ്ടാണ് ഈ നദിക്ക് വ്യാസഗംഗയെന്ന് പേരുണ്ടായതെന്നും ചില ഐതിഹ്യവാദികൾ പറയുന്നു. വ്യാസമഹർഷിയുടെ മുഖ്യമായ സ്ഥാനം ബദരികാശ്രമമായിരുന്നുവെങ്കിലും, ഇവിടേയും അദ്ദേഹം തപശ്ചര്യയിൽ നിവസിച്ചിരുന്നുവത്രേ. പിന്നെ "വിപാശ"യെന്നു പുരാണങ്ങളിൽ വർണ്ണിച്ചിരിക്കുന്ന നദിയാണിതെന്ന് മററു ചിലർ പറയുന്നു. വിപാശയെന്നുള്ള നാമം ഈ നദിക്കുണ്ടാകുവാനുള്ള ഹേതു പുരാണത്തിൽ ആഖ്യായികാരൂപത്തിൽ വിവരിച്ചു കാണുന്നുണ്ട്. വിപാശയുടെ ഭ്രഷ്ടരൂപമാണ് ബ്യാസയെന്നും പറയപ്പെടുന്നു.

അധികം ഇരുന്ന് വിശ്രമിക്കുവാൻ സമയമില്ല. പത്തുപതിനൊന്നു മണിക്കുമുമ്പ് ഘട്ടത്തെ അതിക്രമിക്കേണ്ടതുണ്ട്. പതിനൊന്നു മണിക്കുശേഷം, പ്രചണ്ഡവായുവിന്റെ ചലനം നിമിത്തം ഘട്ടാതിക്രമണം അധികതരമായ ആയാസത്തോടുകൂടിയതായി ഭവിക്കുന്നതാണ്. എല്ലാവരും എഴുനീററു പിന്നേയും ശീഘ്രമായി നടതുടർന്നു. മേലോട്ടു കയറുന്തോറും, വൃക്ഷവല്ലീശൂന്യമായി, ശുദ്ധമേ നഗ്നമായി, മനോഹരമായ അവിടത്തെ മൈതാനദേശങ്ങൾ മനസ്സിനെ അത്യന്തം ആഹ്ളാദിപ്പിച്ചുകൊണ്ടിരുന്നു. മല കയറിത്തുടങ്ങിയതോടുകൂടി, ശിരസ്സിൽ കഠിനമായ വേദന ആരംഭിച്ചതുകൊണ്ടും, അത്യുച്ചമായ പർവ്വതമസ്തകത്തെ നോക്കി ഭയംകൊണ്ടു മനസ്സു കമ്പിതമായിത്തീന്നതുകൊണ്ടും, ഒരു സാധു രണ്ടു നാഴിക മുകളിൽനിന്നു താഴോട്ടുതന്നെ മടങ്ങേകയുണ്ടായി. ബാക്കിയുള്ള ഞങ്ങൾ അവിടവിടെ അല്പമല്പം ഇരുന്നു വിശ്രമിച്ചുകൊണ്ട്, ധൈര്യത്തോടും ഈശ്വരചിന്തയോടുംകൂടി പിന്നേയും ആരോഹണം തുടങ്ങി നാലു നാഴികയോളം മേലോട്ടു കയറിയതോടുകൂടി, ഞങ്ങളെല്ലാവരും അത്യന്തം ക്ഷീണിച്ചു തളർന്നുപോയതുകൊണ്ട്, കുറേശ്ശ പാഥേയം ആഹരിച്ചു കുറെ അധികനേരം അവിടെ ഇരുന്നു വിശ്രമിച്ചു.

ഹിമപടലത്താൽ മൂടപ്പെട്ട, ധവളധവളമായ പർവ്വതമസ്തകത്തെയാണ് ഇനി ഇവിടെനിന്ന് മേലോട്ട് അതിക്രമിക്കുവാനുള്ളതു്. വിസ്തീർണ്ണമായിക്കിടക്കുന്ന ധവളകൂടത്തെ മുമ്പിൽ കണ്ടതോടുകൂടി, സാധുക്കളുടെ മനഃസ്ഥൈര്യമെല്ലാ മസ്തമിച്ചു കഴിഞ്ഞിരിക്കുന്നു. മാർഗ്ഗത്തെപ്പററി നല്ല നിശ്ചയമുള്ളവരുടെ കൂടെയല്ലാതെ ഘട്ടത്തെ അതിക്രമിക്കുവാൻ ശ്രമിക്കുന്നതു് അത്യന്തമാപൽക്കരമാകുന്നു. ഹിമത്തിന്റെ ഉള്ളിൽ പ്രവേശിച്ചു മാർഗ്ഗമറിയാതെ അവിടെ വട്ടത്തിൽ ചുററുന്നപക്ഷം, മരണംതന്നെ ഫലമെന്നു വിശിഷ്യ പറയേണ്ടതില്ലല്ലോ. അതുകൊണ്ട് മാർഗ്ഗചിന്ത നിമിത്തം എന്റെ മനസ്സും കുറെ പരിഭ്രമത്തിലായി.

"വിപദസ്സന്തുനശ്ശുഭാൽ യാസ്യ സംകീർത്ത്യതേ ഹരിഃ." സംപത്തി, പ്രായേണ സർവ്വേശ്വരനെ വിസ്മരിപ്പിക്കുന്ന ഒരു വലിയ മാദകവസ്തുവെന്നും, വിപത്തിയിൽ മാത്രമാണ് ഈശ്വരൻ ഗാഢമായ സ്തുതിക്കും സംകീർത്തനത്തിന്നും വിഷയമാകുന്നതെന്നും ഉള്ള അഭിയുക്തവചനം എത്രയോ സത്യംതന്നെ. ഈശ്വരനില്ലെന്ന് വാദിക്കുന്നവരും, ഒരു മാസത്തിലൊരിക്കലെങ്കിലും ഈശ്വരനെ സ്മരിക്കാത്തവരും ആയ നാസ്തികന്മാർപോലും, വിപത്തിൽ "ഹേ പരമേശ്വരാ! ഹേ പരമാത്മൻ! ഹേ ദീനബന്ധോ! പാഹി പാഹി." എന്നിങ്ങനെ തന്നെത്താൻ നിലവിളിച്ചു പ്രാർത്ഥിക്കുന്നു; ഏതോ ഒരു സംസ്കാരം അങ്ങനെ ചെയ്യുവാൻ അവരെ പ്രേരിപ്പിക്കുന്നു. അതും ഈശ്വരന്റെ മഹിമതന്നെ, അഥവാ ഈശ്വരന്റെ കാരുണ്യംതന്നെ. ഈശ്വരനുണ്ടെന്നും, ഈശ്വരന്റെ മഹിമ അപാരമെന്നും ഉള്ള ജ്ഞാനരത്നം സർവ്വരുടേയും ഹൃദയസരസ്സിൽ ആന്തരമായി കുടികൊള്ളുന്നുണ്ടെങ്കിലും, അതു ബഹുതരമായ വിഷയരസലഹരിയാൽ ആച്ഛന്നമായി പുറത്തു പ്രകാശിക്കുവാൻ പര്യാപ്തമാകുന്നില്ല. അവസരങ്ങളിൽ, അതായത് വിഷയരസം ശുഷ്കമായി, അനന്യശരണമായി യാതൊരു ഗതിയുമില്ലാത്ത അവസരങ്ങളിൽ, അതു് സ്പുടമായി പ്രകാശിക്കുന്നുവെന്നു മാത്രമല്ല, "ഹേ പരമാത്മൻ! കൃപാസിന്ധോ! പാഹി പാഹി!" എന്നുള്ള ശബ്ദരൂപത്തിൽ അതു പുറത്തു് സ്ഥൂലമായി അവതരിക്കുകയും ചെയ്യുന്നു. ഇതു് മനുഷ്യരുടെ ഇടയിൽ പ്രതിദിനം കണ്ടുവരുന്ന ഒരു യഥാർത്ഥ സംഭവമാകുന്നു. എന്റെ സഹഗാമികളായ സുഹൃത്തുക്കളും ഈ വിഷമഘട്ടത്തിൽനിന്ന് തങ്ങളെ രക്ഷിക്കുവാൻ അനന്യശരണമായി, "ത്രിലോകീനാഥകീജൈ" എന്നിങ്ങനെ ഉള്ളഴിഞ്ഞു്, ഭക്തിയോടെ ഉച്ചത്തിൽ ഉച്ചരിച്ചു തുടങ്ങി. സാധുക്കളെങ്കിലും, ഈശ്വരനെ ഉള്ളഴിഞ്ഞു് ശരണീകരിക്കാത്തവരായിരുന്നു അവരിൽ അധികംപേരും. എങ്കിലും, അവരുടെ മനസ്സ് തൽക്കാലം ഈശ്വരങ്കൽ സംലഗ്നമായി കണ്ടതിൽ, ഈശ്വരന്റെ കൃപയെ ഞാൻ അത്യധികം ബഹുമാനിച്ചു. ഈശ്വരകൃപയുണ്ടെങ്കിൽ, ഒരു നിമിഷംകൊണ്ടു് അഭക്തന്മാരും അതിഭക്തന്മാരായിത്തീരുന്നു.

ഇതാ ഞങ്ങളുടെ പിന്നിലായി, കുതിരകളിലും കഴുതകളിലും ആടുകളിലും സാമാനങ്ങൾ കയററിയ ഒരുകൂട്ടം യാത്രക്കാർ മേലോട്ടു കയറിവരുന്നു. അവരെ കണ്ടമാത്രയിൽ ഞങ്ങളുടെ മനസ്സ് അത്യന്തമാനന്ദത്താൽ പൂരിതമായി; ഈശ്വരൻ ഞങ്ങളുടെ സഹായത്തിന്ന് അയച്ചുതന്ന മാർഗ്ഗരക്ഷകന്മാരാണ് ഇവരെന്ന് എനിക്കു തോന്നി. ഏതായാലും അവർ ഞങ്ങളുടെ അരികെവന്നു ചേർന്നതോടുകൂടി, അവരെ ആഹ്ലാദപൂർവ്വം പ്രേമപൂർവ്വം ഞങ്ങൾ സ്വാഗതം ചെയ്കയും, അവരെ അനുഗമിച്ചുകൊണ്ടു് ധൈര്യത്തോടെ ഘട്ടത്തെ അതിക്രമിക്കുവാനാരംഭിക്കുകയും ചെയ്തു. വിദേശങ്ങളിൽ വ്യാപാരം ചെയ്യുന്ന തിബ

ത്തുകാരായ കുടുംബികളായിരുന്നു അവർ. അവരുടെ ഒരുമിച്ചു സ്ത്രീകളും കുട്ടികളുമുണ്ടായിരുന്നു. ലട്ടാക്, യാക്കന്ദ്, തിബത്തു് മുതലായ ദൂരദേശങ്ങളിലേക്കു് പ്രകൃത ഘട്ടത്തെ അതിക്രമിച്ചുകൊണ്ടും മാർഗ്ഗം ചെല്ലുന്നുണ്ടു്. എടവമാസം തുടങ്ങി തുലാമാസംവരെ, ബ്രിട്ടീഷ്ദേശത്തിൽനിന്നു് പൂർവ്വോക്തദേശങ്ങളിലേക്കും, അവിടെനിന്നു് ഇങ്ങോട്ടും പലേ വ്യാപാരികളും, പ്രകൃതഘട്ടത്തിൽക്കൂടെ പ്രതിവർഷം ഗതാഗതം ചെയ്യാറുണ്ടു്. ഏതായാലും വ്യാപാരികളുടെ കാലടിയെ അനുഗമിച്ചുകൊണ്ടു് ഞങ്ങൾ ഹിമോപരി മന്ദമന്ദം നടന്നുതുടങ്ങി.

സമയം ഒൻപതുമണി കഴിഞ്ഞിരിക്കുന്നു. സൂര്യപ്രകാശമേററു് ഹിമപടലം പളപളെ പ്രകാശിച്ചു തുടങ്ങി സൂര്യകിരണങ്ങളുടെ ചൂടേററു് ഹിമം അല്പാല്പമുരുകുവാനും തുടങ്ങി. അതുനിമിത്തം, ഹിമത്തിൽ കാലുവെക്കുമ്പോൾ, കാലുറയ്ക്കാതെ വഴുക്കുവാനും തുടങ്ങി. ഹിമസംഹതിയെ അതിക്രമിക്കുന്നതു് വെയിലേററു ഹിമം ഉരുകിത്തുടങ്ങുന്നതിനു മുമ്പു് വേണ്ടതാണെന്നു് എനിക്കു് നല്ലപോലെ അറിയാമായിരുന്നുവെങ്കിലും, ദൈവവശാൽ കുറെ സമയം വൈകിപ്പോയി. ഒരു വിഷയത്തിൻെറ അറിവുണ്ടായതുകൊണ്ടു മാത്രം അതിനെ അനുഷ്ഠിക്കുവാൻ സാധിച്ചുവെന്നു് വരുന്നതല്ല. അനുഷ്ഠാനം ബാഹ്യമായും ആന്തരമായും ഉള്ള സാമഗ്രിയെ അപേക്ഷിക്കുന്നു. അതുകൊണ്ടു് അറിവുണ്ടെങ്കിലും, സ്വേച്ഛപോലുള്ള അതിൻെറ അനുഷ്ഠാനം സാദ്ധ്യമല്ലെന്നുള്ളതു് സർവ്വർക്കും സർവ്വദാ അനുഭവസിദ്ധമാണല്ലൊ. ഏതായാലും ഹിമം ഉരുകിത്തുടങ്ങിയതുകൊണ്ടു്, അതിൻെറ അതിക്രമണം വലിയ ക്ലേശകരവും ആപൽക്കരവുമായിത്തീർന്നിരുന്നു. ചെങ്കുത്തായ പർവ്വതപാർശ്വങ്ങളിൽ വിലങ്ങനെ ഒന്നു രണ്ടടി മാത്രം വീതിയിൽ ചെന്നുകൊണ്ടിരിക്കുന്ന മാർഗ്ഗത്തിൽ കാൽവഴുതി താഴെ വീഴുന്നപക്ഷം പിന്നത്തെക്കഥ പറയാതിരിക്കുന്നതാണുത്തമം. എന്തുകൊണ്ടെന്നാൽ, ആ കഥ കേൾക്കുന്നവർക്കുടി ഭയപ്പെടുവാനിടയുണ്ടു്. ഹിമത്താൽ ആച്ഛാദിതമാണല്ലൊ പർവ്വതപാർശ്വം. മാർഗ്ഗം തെററി വീഴുന്നവർ യാതൊരു പിടുത്തവും കിട്ടാതെ, പർവ്വതത്തിൻെറ അത്യഗാധമായ മൂലദേശത്തിലേക്കു് ഉരുണ്ടുരുണ്ടു വീണു്, ഹിമസംഘാതത്തോടു താദാത്മ്യത്തെ പ്രാപിച്ചു്, അദൃഷ്ടിഗോചരതയെ പ്രാപിക്കയല്ലാതെ ഏതു പ്രകാരത്തിലെങ്കിലും, അവർ സ്വയം രക്ഷപ്പെടുക എന്നതോ അഥവാ അവരെ കണ്ടുനില്ക്കുന്ന അന്യന്മാർ രക്ഷപ്പെടുത്തുക എന്നതോ അസംഭാവ്യമാകുന്നു. താഴേയും മീതേയും മുന്നിലും പിന്നിലും അതിവിസ്തീർണ്ണമായി വ്യാപിച്ചുകിടക്കുന്ന ഹിമക്കൂട്ടത്തിൻെറ മദ്ധ്യത്തിൽക്കൂടെ കേവലം സഞ്ചരിക്കുമ്പോൾ തന്നെ, അങ്ങനെ നടന്നു പരിചയമില്ലാത്ത സാധാരണന്മാരുടെ മനസ്സു് ഭയചകിതമായി തീർന്നുപോകുന്നു. എന്നാൽ എനിക്കു് ഹിമം അത്യന്തമാനന്ദകാരണമായിരുന്നുവെങ്കിലും, മാർഗ്ഗവൈഷമ്യം നിമിത്തം

വലിയ ക്ലേശവുമനുഭവിക്കേണ്ടിവന്നിരുന്നു. വഴുതി വീണാൽ ഉരുണ്ടു പോകുക തന്നെ ഗതിയെന്നുള്ള അത്യന്തകൃശമായ ഭയാനകമാൎഗ്ഗത്തിൽക്കൂടെ ഒന്നര നാഴികയോളം മേലോട്ടു കയറിയതോടുകൂടി പൎവ്വതത്തിന്റെ ഉച്ചസീമയായ വിശാലമൈതാനം സംപ്രാപ്തമായി. അവിടെ രണ്ടടി മുതൽ എട്ടടിവരെ ഘനത്തിൽ സൎവ്വത്ര സംപൂൎണ്ണമായി പരന്നുകിടക്കുന്ന ഹിമസമൂഹത്തിൽ കുട്ടികളെപ്പോലെ വിചാരമെന്നിയേ പാദന്യാസംചെയ്തുകൊണ്ടും, ഓടി വിഹരിച്ചുകൊണ്ടും സ്വച്ഛന്ദം നടന്നുതുടങ്ങി. പലപ്പോഴും തരിപ്പഞ്ചസാരപോലെ അകഠിനമായി, വിശാലമായ ആ ഹിമരാശിയിൽ കാൽതെററി വീണുരുണ്ടും, എഴുനീററു പിന്നേയും മുന്നോട്ട് പാദന്യാസംചെയ്തും ഇങ്ങനെ പതിനൊന്നുമണിക്കുമുമ്പായി ആ വിശാലമൈതാനത്തിന്റെ മദ്ധ്യദേശത്തിൽ എത്തിച്ചേൎന്നു. അവിടെ പൎവ്വതമൂൎദ്ധാവിൽ സ്ഥാപിച്ചിട്ടുള്ള ഹിമാച്ഛന്നമായ പൎവ്വതീയദേവതയെ മററു യാത്രക്കാരോടൊന്നിച്ച് ഞങ്ങൾ പ്രേമപൂൎവ്വം വന്ദിച്ചു പ്രദക്ഷിണംചെയ്തു. അവിടെ ഇരുന്നു വിശ്രമിക്കുവാൻ സ്ഥലമില്ലാത്തതുകൊണ്ട് വ്യാപാരികൾ മുന്നോട്ടു നടന്നുതുടങ്ങിയെങ്കിലും, ദേവതയുടെ സമീപത്തു് പാഷാണോപരി ഹിമമുരുകിയ സ്വല്പം സ്ഥലം എനിക്കു ലഭിച്ചതുകൊണ്ടു്, ഞാൻ അതിനെ ആശ്രയിച്ചു കുറെനേരം അവിടെ ഇരുന്നു വിശ്രമിച്ചു.

ഹാ! ധവളധവളമായി പളപളെ മിന്നുന്ന ആ പൎവ്വതനിരയുടെ ദിവ്യസുഷമയെ ഞാനെങ്ങനെ വിവരിക്കേണ്ടു? ഹിമം ഹിമം! എവിടെ നോക്കിയാലും നോക്കെത്താവുന്നേടത്തോളം ഹിമരാശിയല്ലാതെ വേറൊരു പദാൎത്ഥവും അക്ഷിക്കു വിഷയീഭവിക്കുന്നില്ല. മൃത്തികാഭൂമിയിലല്ല, രജതഭൂമിയിലാണു് ഞാനിരുന്നു വിശ്രമിക്കുന്നതെന്ന് എനിക്കു തോന്നി. പ്രചണ്ഡമായ മദ്ധ്യാഹ്നസൂൎയ്യകിരണങ്ങളുടെ പ്രതിഫലനം നിമിത്തം ഹിമരാശിയും സൂൎയ്യമണ്ഡലമെന്നപോലെ ഉജ്ജ്വലതേജസ്സോടെ പ്രകാശിച്ചുകൊണ്ടിരുന്നു. അതു് നിമിത്തം കണ്ണു് മഞ്ഞിപ്പോയിരുന്നതുകൊണ്ടു്, അധികനേരം ഹിമപടലത്തിൽ ദൃഷ്ടിയെ പ്രക്ഷേപിക്കുന്നതു് അശക്യമായി തീൎന്നിരുന്നു. എങ്കിലും പതിനഞ്ചു മിനിട്ടിലധികം ഞാനവിടെ ഇരുന്നു് അവിടുത്തെ അലൌകികമായ കാന്തിപൂരത്തെ ഉപഭുജിച്ചുകൊണ്ടിരുന്നു. താഴെ അത്യുജ്ജ്വലമായി, അതിധവളമായി പ്രകാശിക്കുന്ന ഹിമതേജസ്സിന്റെയും മീതെ നീലനീലമായി അതിനിൎമ്മലമായി പ്രകാശിക്കുന്ന ആകാശകാന്തിയുടേയും പരസ്പരസംഘട്ടനം ആ മദ്ധ്യാഹ്നകാലത്തിൽ ആ പൎവ്വതമസ്തകത്തെ അതിദുൎല്ലഭമായി, അതിവിലക്ഷണമായ ഒരു ചമൽകാരഭൂമിയിലേക്കു് ഉന്നയിച്ചിരുന്നു. ഹിമപൎവ്വതങ്ങളുടെ ശിഖരദേശം അധികസമയത്തും മേഘമണ്ഡലത്താൽ ആവൃതമായി അദൃശ്യമായിരിക്കുക പതിവാകുന്നു. ദുൎല്ലഭം ചില സമയങ്ങളിൽ മാത്രമാണു് ഇങ്ങനെ ഇന്ദ്രനീലരചിതമായി

അത്യന്തനിർമ്മലമായ മേൽതട്ടിന്നടിയിൽ രജതശൈലങ്ങളുടെ വിസ്മയനീയമായ വിലാസോദയം യാത്രക്കാർക്ക് അക്ഷിലക്ഷീഭവിക്കാറുള്ളതു്. പിന്നെ പ്രകൃതിയുടെ ഈദൃശമായ അലൌകികവിലാസത്തെ നല്ലപോലെ ഉപഭുജിക്കുവാൻ ഇച്ഛയും സാമർത്ഥ്യവുമുള്ള യാത്രക്കാരും ഈ വക ദുർഗ്ഗമമാർഗ്ഗങ്ങളിൽ അതിദുർല്ലഭമായേ സഞ്ചരിക്കാറുള്ളു. പ്രകൃതിദേവിയുടെ ഉത്തരംഗമായ ഈദൃശപ്രദേശങ്ങളിലുള്ള ഒരു സഹൃദയന്റെ അവസ്ഥിതിയും വേദാന്തികളുടെ നിർവ്വികല്പസമാധിയും തമ്മിൽ വലിയ അന്തരമില്ല. നാമരൂപക്രിയാത്മകമായി, രാഗദ്വേഷശോകമോഹസുഖദുഃഖലക്ഷണമായി, ശത്രുമിത്രപുത്രകളത്രാദികല്പനാവിചിത്രമായി, പണ്ഡിതപാമരസ്വാമിഭൃത്യസ്ത്രീപുരുഷാദിവൈഷമ്യവിഷമിതമായ ഒരു ജഗത്തു് നിർവ്വികല്പസമാധിയിൽ ഭാസിക്കുന്നില്ലെങ്കിൽ, അങ്ങനെയുള്ള ഒരു ജഗത്തു് പ്രകൃതിദേവിയുടെ വിലാസഭൂമിയിലും പ്രാദുർഭവിക്കുന്നില്ല. അതുകൊണ്ടുതന്നെയാണു് പ്രകൃതിദർശനത്തെ സമാധിഭൂമിയായി വിദ്വാന്മാർ ഉല്ലേഖനം ചെയ്തിരിക്കുന്നതു്.

അവിടത്തെ ദിവ്യാദിവ്യമായ സുഷമാപുഞ്ജത്തിൽ മതിമറന്നു കുറെ അധികനേരം ആ കല്ലിന്മേൽ ഇരുന്നുപോയതുകൊണ്ടു്, എന്റെ സഹഗാമികളായ യാത്രക്കാർ കുറെ അധികദൂരം മുന്നോട്ടു ചെന്നുപോയതു ഞാൻ അറിയുകയുണ്ടായില്ല. ഞാൻ ഉടനെ എഴുനീററു നടന്നുതുടങ്ങി. ഇവിടെനിന്നു പർവ്വതത്തിന്റെ ഇറക്കം ആരംഭിക്കുന്നു. അവരോഹണമാർഗ്ഗവും ആരോഹണമാർഗ്ഗമെന്നപോലെ അതിമാത്രവികടവും ഭയാനകവുമാകുന്നു. ഏതായാലും ഞാൻ യഷ്ടിയെ അവഷ്ടംഭനം ചെയ്തുകൊണ്ടു മെല്ലെമെല്ലെ മലയിറങ്ങിത്തുടങ്ങി. ഹിമം ഇനിയും എത്ര ദൂരമുണ്ടെന്നു ഞങ്ങൾക്കാർക്കുംതന്നെ നിശ്ചയമില്ല. വ്യാപാരികളും ആ വിഷയത്തിൽ സന്നിഗ്ദ്ധചിത്തന്മാരായിരുന്നു. ഈശ്വരകൃപയാൽ ഇറക്കത്തിൽ ഒരു നാഴികയിലധികം ഹിമമുണ്ടായിരുന്നില്ല. മന്ദംമന്ദം അതിവികടമായ ആ ഹിമാംശത്തെയും ഞങ്ങൾ അതിക്രമിച്ചതിന്റെ ശേഷം, നല്ല വിശാലമായി, മൃത്തികാമയമായ പർവ്വതപാർശ്വത്തിൽക്കൂടെ സച്ഛന്ദം ശീഘ്രമായി താഴോട്ടിറങ്ങിത്തുടങ്ങി. ലട്ടാങ്ങ് പർവ്വതനിരയുടെ ഇക്കരയിൽനിന്നു് വ്യാസഗംഗയെന്നപോലെ, അക്കരയിൽനിന്നു് "ഭാഗ" എന്നൊരു നദി അതാ കുറെ ദൂരത്തുനിന്നുത്ഭവിച്ചു് താഴോട്ടിറങ്ങിവരുന്നു. ഈ നദിയും വേറൊരു പർവ്വതത്തിൽനിന്നു പുറപ്പെട്ടുവരുന്ന ചന്ദ്ര എന്നുപേരായ ഒരു നദിയുംകൂടി സമ്മേളിച്ചു് ചന്ദ്രഭാഗ (Chenad) എന്ന പേരിൽ സിന്ധുവിന്റെ പോഷകനദിയായിത്തീരുന്നു. ഗിരിപാർശ്വത്തിൽനിന്നു് താഴത്തിറങ്ങി ഈ ഭാഗയുടെ തീരത്തുകൂടി കുറെ ദൂരം ചെന്നതിൽ ഒരു ചെറിയ ധർമ്മശാല ഉപലബ്ധമായി. ഇങ്ങനെ മൂന്നുനാഴികയിലധികം ഉച്ചനീചമായ ഹിമദേശവും എട്ടുനാഴികയോളം ഭൂപ്രദേശവും അതിക്രമിച്ചു്,

അതായത് സംയമനീപുരിയുടെ കവാടദ്വാരമെന്നപോലെ ഭയാനകമായ ലട്ടാങ്ങ് പാസ്സിനെ അതിക്രമിച്ച്, അത്യന്തം ക്ഷീണിതന്മാരായ ഞങ്ങൾ മൂന്നുമണിയോടുകൂടി ധർമ്മശാലയിൽ എത്തിച്ചേരുകയും, അന്നവിടെ വിശ്രമിക്കുകയും ചെയ്തു.

ഘട്ടത്തിന്നപ്പുറം ഭൂപ്രകൃതി അത്യന്തം വിലക്ഷണമായി കാണപ്പെട്ടു. വൃക്ഷാദിരഹിതമായി, ശുദ്ധമേ നഗ്നമായി, ഹിമാവൃതമായ ശിഖരദേശത്തോടുകൂടിയ അത്യുന്നതശൈലങ്ങളാൽ ആപൂരിതമായ ആ പ്രദേശം, അതിവിസ്മയത്തെ ഉൽപാദനം ചെയ്തിരുന്നു. ഗ്രാമങ്ങൾ അവിടവിടെ കാണപ്പെട്ടിരുന്നു. ബൌദ്ധധർമ്മാവലംബികളായ ഒരുതരം സങ്കരജാതിക്കാരാകുന്നു അവിടങ്ങളിൽ നിവസിച്ചുവരുന്നത്. അവരുടെ ബൌദ്ധധർമ്മം അവർ ഹിന്തുക്കൾതന്നെ എന്നുള്ള ഭ്രാന്തിയെ ഉൽപാദനം ചെയ്യത്തക്കവിധം അത്രയും ഹിന്തുധർമ്മത്താൽ മിശ്രിതമാകുന്നു. ഗ്രാമങ്ങളിൽനിന്ന് കുറെ ദൂരത്തായി ലാമമാരുടെ ആശ്രമങ്ങൾ ഇവിടേയും കാണപ്പെടുന്നുണ്ട്. എന്നാൽ ഇവിടുത്തെ ലാമമാർ തിബത്തിലെ ലാമമാരെന്നപോലെ തപസ്വികളും ശുദ്ധാചാരികളുമല്ല. അധികവും ഗൃഹസ്ഥധർമ്മികളായി, യോഷാസംഗരസികന്മാരായി ലൌകികജീവിതം നയിക്കുന്നവരാകുന്നു. ഞാൻ ഈ മാർഗ്ഗത്തിലുള്ള ലാമമാരുടെ ചില ആശ്രമങ്ങളെ സന്ദർശിക്കുകയും, അവരുടെ ആചരണങ്ങളെ കണ്ടു മനസ്സിലാക്കുകയും ചെയ്തിരുന്നു.

"ഖോക്സർ" എന്നുള്ള ആ സ്ഥാനത്തിൽനിന്ന് പിറേറന്ന് രാവിലെ എഴുന്നേററു യാത്രതുടർന്നു. മാർഗ്ഗം വടക്കുപടിഞ്ഞാറായി ചെന്നുകൊണ്ടിരിക്കുന്നു. ശൈത്യാധിക്യം നിമിത്തം കൈകാലുകളുടെ വിരലുകൾ വിറകുപോലെ വിറങ്ങലിച്ചുപോയിരുന്നതുകൊണ്ട്, രാവിലെ നിസ്സങ്കോചമായി സ്വച്ഛന്ദം നടക്കുവാൻ സാധിച്ചിരുന്നില്ല. തണുപ്പിൻെറ കാഠിന്യം നിമിത്തവും വിറകിൻെറ ദാരിദ്ര്യം നിമിത്തവും രാത്രി ഉറക്കവും നന്നെ ചുരുക്കമായിരുന്നു. എന്തായാലും കുറെ ദൂരം ഇങ്ങനെ കൃച്ഛ്രേണ നടന്നതിൽ, എട്ടൊൻപതു മണിയായതോടുകൂടി, പർവ്വതനിരയുടെ ആച്ഛാദനത്തിൽനിന്ന് ഉയർന്നുപൊങ്ങിയ സൂര്യഭഗവാൻെറ ഉഷ്ണകിരണങ്ങൾ ശരീരത്തിൽ തട്ടിത്തുടങ്ങുകയും അചിരേണ കരചരണാദികൾക്ക് ചൈതന്യമുണ്ടായി, ചൈതന്യത്തോടുകൂടി ഞങ്ങൾ നടന്നു തുടങ്ങുകയും ചെയ്തു. ഒൻപതുനാഴിക ദൂരത്തുള്ള 'സീസു' എന്ന പേരായ സ്ഥാനത്തിൽ പത്തുമണിക്ക് മുമ്പായി ഞങ്ങൾ ചെന്നെത്തി. അവിടെ കുറെ നേരം ഇരുന്ന് വിശ്രമിക്കുകയുണ്ടായി. അവിടെ ഭിക്ഷാദികൾക്ക് സൌകര്യമില്ലാതിരുന്നതിനാൽ, പിന്നേയും മുന്നോട്ട് ഗമിച്ചു, ഒരു ഗ്രാമത്തിന്നരികെ ജലനികടത്തിൽ

ഭോജനം നിഷ്പാദംചെയ്താഹരിച്ച്, വൈകുന്നേരം സീസുവിൽനിന്ന് ഏഴുനാഴിക ദൂരമുള്ള "ഗോന്ദല" എന്നുള്ള അതിമനോഹരമായ ഒരു സ്ഥാനത്തിൽ ചെന്നെത്തി. ഇവിടെ ഒരു രാജഭവനം സ്ഥിതിചെയ്യുന്നു. പിറേറന്ന് അവിടേനിന്ന് പത്തുനാഴിക ദൂരം ചെന്ന്, "ലോട്ടു" എന്ന ഒരു ഗ്രാമത്തിന്നരികെ ഒരു ധർമ്മശാലയിൽ രാത്രി നിവസിച്ചു. ഈ പ്രദേശത്തിലെ ബൌദ്ധധർമ്മികളായ ഗ്രാമീണന്മാർ പ്രേമപൂർവ്വം ഭിക്ഷകൊടുത്ത് സാധുക്കളെ ആദരിക്കുന്നതിൽ വലിയ ഉത്സുകന്മാരായിരുന്നു. എന്റെ ഒരുമിച്ചുള്ള സാധുക്കളാകട്ടെ, ഭിക്ഷചെയ്യുന്നതിൽ വലിയ ഉത്സുകന്മാരും പ്രവീണന്മാരുമായിരുന്നു. അതുകൊണ്ട് ഭോജനവിഷയത്തിൽ എനിക്ക് ലേശവും ക്ലേശമുണ്ടായിരുന്നില്ല. പക്വാന്നം അവരിൽനിന്നു ഗ്രഹിക്കുക, സാധുക്കൾക്ക് സമ്മതമല്ലാതിരുന്നതുകൊണ്ട്, പ്രതിദിനം അപക്വമായ ഭക്ഷ്യപദാർത്ഥങ്ങൾ കൊണ്ടുവന്ന് അവയെ പ്രേമപൂർവ്വം പാകം ചെയ്തു ഭുജിക്കുകയായിരുന്നു പതിവ്. സാധുമണ്ഡലിയുടെ നേതാവിന്റെ നിലയിൽ അവർ എന്റെ ഭോജനാദികാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പാലും മോരും ആ മാർഗ്ഗത്തിൽ ധാരാളം ലഭിച്ചിരുന്നതുകൊണ്ട്, ചലനം നിമിത്തം ഞങ്ങളുടെ ശരീരത്തിന്ന് ലേശവും ക്ഷീണം തട്ടിയിരുന്നില്ല.

ലോട്ടുവിൽനിന്ന് പിറേറന്നു പ്രഭാതത്തിൽ എഴുന്നീററ് യാത്ര തുടന്നു. ലോട്ടുവിൽനിന്ന് അഞ്ചുനാഴിക പിന്നിലായി "തന്തി" എന്നുള്ള സ്ഥലത്തുവെച്ച് ഭാഗാനദി ചന്ദ്രയോട് സംയോജിച്ച്, ചന്ദ്രഭാഗയായിത്തീർന്നിരിക്കുന്നതുകൊണ്ട്, ഇപ്പോൾ ഞങ്ങൾ ആ ദിവ്യസരിത്തിന്റെ മനോഹരതീരത്തിൽക്കൂടെയാകുന്നു മുന്നോട്ടു പ്രയാണം ചെയ്യുന്നത്. "ത്രിലോകീനാഥം" എന്ന പ്രസിദ്ധ ധാമം സ്ഥിതിചെയ്യുന്നതും ഈ ചന്ദ്രഭാഗയുടെ തടത്തിലാകുന്നു. ലോട്ടുവിൽനിന്ന് ഏഴുനാഴിക ദൂരത്തിൽ "ജാട്ടമാ" എന്നു പേരായ ഒരു വലിയ ഗ്രാമം സ്ഥിതിചെയ്യുന്നു. മാർഗ്ഗം പശ്ചിമോത്തരമായി ക്രമേണ താണതാണ പ്രദേശങ്ങളിലേക്ക് ചെന്നിരുന്നതുകൊണ്ട്, ശൈത്യകാഠിന്യവും ക്രമേണ ശമിച്ചിരുന്നുവെന്നു മാത്രമല്ല, ജാട്ടമയിൽനിന്ന് മുന്നോട്ടു വൃക്ഷാദികളും ക്രമേണ വിശാലമായ തിങ്ങിയവനങ്ങളുമാരംഭിച്ചു ഭൂപ്രകൃതിതന്നെ പരിവർത്തിതമായിത്തീരുകയും ചെയ്തിരുന്നു. ജാട്ടമവരെ ഭൂമിയുടെ പ്രകൃതി വലിയ അലൌകികവും അസാധാരണവുമായിരുന്നു. ശുദ്ധമേ നഗ്നമായി, ഹിമകൂടവിരാജിതമായി, കൃഷ്ണാരുണവർണ്ണത്തിൽ അത്യാവർജ്ജകമായി, മഹോന്നതമായി വിജയിക്കുന്ന പർവ്വതനിര ഇതേവരെ ഹൃദയത്തെ അതീവ ആഹ്ലാദനം ചെയ്തുകൊണ്ടിരുന്നു. ഇവിടെനിന്ന് മുന്നോട്ടു പർവ്വതശോഭ വേറൊരു പ്രകാരത്തിലും പ്രകടീഭവിക്കുന്നു. ജാട്ടമയിൽനിന്ന് ഏഴുനാഴിക ദൂരത്തുള്ള "ത്രോട്ട" എന്ന ഗ്രാമത്തിന്നരികെ ചെന്ന് രാത്രി അവിടെ നിവസിച്ചു. പിറേറന്ന് അവിടെനിന്ന് ഏഴുനാഴികമാത്രം ദൂരമുള്ള

ത്രിലോകീനാഥധാമത്തിൽ അത്യന്തമാഹ്ലാദത്തോടെ "ത്രിലോകീനാഥകീജെ" എന്നുള്ള ജയധ്വനിയെ ഉച്ചൈസ്സ്വരം മുഴക്കിക്കൊണ്ടു് പതിനൊന്നുമണിക്കു് മുമ്പായി ഞങ്ങൾ അന്തഃപ്രവേശംചെയ്തു.

"അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു കണ്ണിന്നുകണ്ണു മനമാകുന്ന കണ്ണതിന്നു കണ്ണായിരുന്നപൊരുൾ താനെന്നുറയ്ക്കുമളവാനന്ദമെന്തു ഹരിനാരായണായ നമഃ" എന്നുള്ള നമ്മുടെ ഹരിനാമകീർത്തനത്തെ ഇവിടെ അന്തത്തിൽ ഉദ്ധരിക്കാം. സർവ്വമായ പ്രകൃതിശോഭയേയും പ്രകാശിപ്പിക്കുന്നതു് സൂര്യ്യചന്ദ്രാദികളാകുന്നു. സൂര്യ്യചന്ദ്രാദികളെയാകട്ടെ പ്രകാശിപ്പിക്കുന്നതു് അതായതു് ഗ്രഹിക്കുന്നതു് കണ്ണാകുന്നു. കണ്ണിന്റേയും കണ്ണു്, അതായതു് പ്രകാശകം മനസ്സാകുന്നു. മനോവൃത്തിയോടുകൂടിയല്ലാതെ ചക്ഷുർവൃത്തി യാതൊരു പദാർത്ഥത്തേയും പ്രകാശിപ്പിക്കുവാൻ പര്യ്യാപ്തമാകുന്നില്ല താദൃശമായ മനസ്സിന്റേയും പ്രകാശകമാകുന്നു ചൈതന്യം ചൈതന്യാഭാസത്തോടുകൂടിയല്ലാതെ ജഡമായ മനസ്സ് ചക്ഷുരാദികളെ പ്രകാശിപ്പിക്കുവാൻ സമർത്ഥമാകുന്നില്ല. ഇങ്ങനെ സർവ്വമായ ശോഭയുടേയും മൂലഭൂതമായ മഹാശോഭയാകുന്നു ചൈതന്യമെന്നു് സിദ്ധമാകുന്നു. നിരതിശയപ്രകാശമായ ആ ചൈതന്യമാകുന്നു ഞാൻ. അതായതു് എന്റെ സ്വരൂപം എന്നു നിശ്ചയിച്ചു്, അനുഭവിച്ചാനന്ദിക്കുന്ന ജ്ഞാനസമാധിയാകുന്നു സർവ്വോൽകൃഷ്ടമായ പദവി. ആ പദവിയെ അപേക്ഷിച്ചു പ്രവൃത്തിനിവൃത്തിരൂപമായ മററു സർവ്വവ്യവഹാരങ്ങളും നികൃഷ്ടംതന്നെ. എങ്കിലും പ്രാരബ്ധാനുരോധിയായ സംസ്കാരവേഗം നിമിത്തം ഓരോ വ്യവഹാരങ്ങളിൽ വ്യാപാരവിമുഖനായ വിവേകിയും ഈശ്വരനാൽ ആകർഷിക്കപ്പെടുന്നു. എന്നാൽ ശരീരേന്ദ്രിയങ്ങളുടെ ഭാനംപോലുമില്ലാത്ത ഉച്ചസമാധിയിൽനിന്നു് ഈശ്വരപ്രേരണയാൽ ഉത്ഥാനം സംഭവിച്ചു്, ദേഹേന്ദ്രിയങ്ങൾ വ്യാപരിക്കുന്ന അവസരത്തിൽ, ആ വ്യാപാരത്തിലും, വിവേകശാലി ആത്മസമാധിയെ അനുഭവിക്കുന്നു. അപ്പോഴും അവൻ ആത്മസമാധിയിൽനിന്നു വ്യതിചലിക്കുന്നില്ല. ഈ ദുർബലമായ ശരീരം ഇങ്ങനെ പലപ്പോഴും പർവ്വതലംഘനാത്മകമായ കർക്കശവ്യവസായത്തിൽചെന്നു ചാടുവാനുള്ള ഹേതുവിനെയാണു് ഇവിടെ ഈ പ്രസ്താവനകൊണ്ടു് ഉപപാദനം ചെയ്തിരിക്കുന്നതു്. യാത്രയിൽ നേരിടുന്ന ബഹുവിധമായ ക്ലേശങ്ങളെ ഞാൻ ആത്മരൂപത്തിൽ, ആനന്ദരൂപത്തിൽതന്നെ അനുഭവിച്ചുകൊണ്ടിരുന്നു.

# ത്രിലോകീനാഥം

## II

ഇന്ദ്രസൂൎയ്യാഗ്നിവായുപ്രഭൃതികളായ പ്രാകൃതികദേവന്മാരിലും, അവരെ സ്തുതിക്കുന്ന മന്ത്രാമ്നായത്തിലും, അവരുടെ സന്തൎപ്പണസാധനമായ സോമരസാദികളിലും, അവരുടെ ആരാധനാഫലമായ സ്വൎഗ്ഗാദിലോകങ്ങളിലും നമ്മുടെ പൂൎവ്വന്മാരായ ആൎയ്യമഹൎഷികൾ അധികകാലം ഭ്രമിച്ചിരുന്നുവെങ്കിലും, ഒടുവിൽ അവരുടെ തത്ത്വോന്മുഖവും വിചാരകുശലവുമായ ബുദ്ധി, വിനശ്വരമായി, ആപാതരമണീയമായ ഈ വക പദാൎത്ഥങ്ങളിൽനിന്നകന്നു്, ഗുണക്രിയാദിരഹിതമായി, ദേശകാലവസ്തുക്കളാൽ അപരിച്ഛിന്നമായി, അദ്വിതീയമായി, ആനന്ദഘനമായിരിക്കുന്ന ഒരു വസ്തുവിൽ ചെന്നുചേൎന്നു രണ്ടുവസ്തുക്കൾ ഒരിക്കലും സത്യമായിരിക്കുവാൻ പാടുള്ളതല്ലെന്നും, സത്യം എപ്പോഴും ഒന്നുതന്നെയെന്നും അവർ വിചാരംവഴിക്കുമാത്രമല്ല, പ്രത്യക്ഷാനുഭവംകൊണ്ടും കണ്ടറിഞ്ഞു. അദ്വിതീയമായ സത്യവസ്തുവെ ശുദ്ധാത്മാക്കളായ അവരുടെ ബുദ്ധിയിൽ വേദസ്വരൂപനായ ഈശ്വരൻ പ്രകാശനം ചെയ്തു. ഇങ്ങനെ സത്യവസ്തുവിന്റെ ദൃഢാനുഭവജന്യമായ അവരുടെ ഉദ്ഗാരഗാനമാകുന്നു, "സത്യം ജ്ഞാനമനന്തം ബ്രഹ്മ," "ഏകമേവാദ്വിതീയം", "അശബ്ദമസ്പൎശമരൂപമവ്യയം" എന്നിങ്ങനെയുള്ള ശ്രുതിയിലെ പ്രൌഢതരങ്ങളായ അനേകം വാക്യങ്ങൾ.

ഇങ്ങനെ ആൎയ്യമഹൎഷിപുംഗവന്മാരാൽ ലോകസമക്ഷം ഗാനംചെയ്യപ്പെട്ടതായ ആ പരമതത്ത്വം തദനന്തരമുണ്ടായ എല്ലാ തത്ത്വജിജ്ഞാസുക്കൾക്കും വിശ്രാന്തിസ്ഥാനമായിത്തീൎന്നു ആ പരമപദത്തെ സാക്ഷാൽകരിച്ചു മുമുക്ഷുക്കൾ നിരതിശയമായ വിശ്രാന്തിയേയും കൃതകൃത്യതയേയും പ്രാപിച്ചുവന്നു. അങ്ങനെ വേദപ്രതിപാദ്യവും, വിചാരശാലികൾക്കു വിശ്രാന്തിസ്ഥാനവുമായ ആ ബ്രഹ്മതത്ത്വത്തെ പ്രത്യക്ഷമായി കണ്ടറിഞ്ഞു്, അതിൽ രമിച്ചാനന്ദിച്ചിരുന്ന മഹാന്മാരിൽ ഒരുവനായിരുന്നു ചരിത്രപ്രസിദ്ധനായ നമ്മുടെ ബുദ്ധഭഗവാനുമെന്നു വിശ്വസിക്കുന്നതിൽ അബദ്ധമില്ല. ക്ഷത്രിയകുലപ്രസൂതനും വേദവേദാന്തപാരംഗതനുമായ ബുദ്ധഭഗവാൻ ബ്രഹ്മവസ്തുവെ നിൎദ്ദേശിക്കുന്നതിൽ എപ്പോഴെങ്കിലും ശൂന്യാൎത്ഥത്തിൽ വല്ല ശബ്ദവും പ്രയോഗിച്ചുപോയിട്ടുണ്ടെങ്കിൽതന്നെ, അതു് അഭാവപരകമായി ഭവിക്കുന്നതല്ല. ബുദ്ധഭഗവാൻ സത്തെന്നോ, അസത്തെന്നോ, സദസദ്ഭിന്നമെന്നോ നിൎദ്ദേശിക്കാവുന്നതും, അഥവാ ഈ വക യാതൊരു ശബ്ദങ്ങളെക്കൊണ്ടും അനിൎദ്ദേശ്യവുമായ ഔപനിഷദബ്രഹ്മത്തിൽതന്നെ നിഷ്ഠിതനും രസികനുമായിരുന്നുവെന്നു് ഇന്നത്തെ പല വിമർശകവിദ്വാന്മാരും അഭിപ്രായപ്പെടുന്നു.

ഇങ്ങനെ ബ്രഹ്മവേദിയും ബ്രഹ്മവാദിയും ബ്രഹ്മമൂർത്തിയും ലോകകല്യാണകാരിയുമായ ബുദ്ധദേവൻെറ മൂർത്തിയാകുന്ന ത്രിലോകീനാഥമന്ദിരത്തിൽവെച്ച്, പൂജ ചെയ്യുന്നതായി കാണപ്പെട്ടതു്. ത്രിലോകീനാഥമെന്നതു ബദരീനാഥമെന്നതുപോലെ വിഷ്ണുധാമമെന്നും, ത്രിലോകീനാഥനെന്നു വ്യപദേശിക്കുന്നതു് വിഷ്ണുഭഗവാനെയാണെന്നും സാധുക്കളിൽനിന്നു കേട്ടിരുന്ന എനിക്കു മന്ദിരത്തിൽ ബുദ്ധമൂർത്തിയെ കണ്ടപ്പോൾ കുറെ ആശ്ചര്യം തോന്നിയില്ലെന്നില്ല. വിഷ്ണുവിൻെറ അവതാരമെന്നു ഹിന്തുക്കൾ വിശ്വസിച്ചുവരുന്ന ബുദ്ധദേവനെ, വിഷ്ണുവായി അവർ ഗ്രഹിച്ചു നമസ്കരിക്കുന്നുവെങ്കിൽ അതിൽ യാതൊരു ദോഷവും അനുപപത്തിയുമില്ല ഏതായാലും ഞങ്ങൾ യഥാവിധി ത്രിലോകീനാഥനെ ദർശനം ചെയ്തു. മന്ദിരത്തിലെ പൂജകൻ ഗൃഹസ്ഥധർമ്മിയായ ഒരു ബൌദ്ധലാമയായിരുന്നു അദ്ദേഹം തൽക്കാലം പുറത്തുപോയിരുന്നതുകൊണ്ടു്, അദ്ദേഹത്തിൻെറ പത്നിയായിരുന്നു പ്രേമപൂർവ്വം ഞങ്ങളെ ദേവദർശനം മുതലായതു ചെയ്യിച്ചതു്. തിബത്തിലുള്ള പല മന്ദിരങ്ങളിലും കാണപ്പെട്ടിരുന്നതുപോലെ തന്നെയായിരുന്നു അവിടുത്തെ മനോഹരമായ ബുദ്ധമൂർത്തിയുടെ ആകാരവും, പൂജാസാധനങ്ങളും, പൂജാക്രമങ്ങളുമൊക്കെ. തിബത്തിൽ കൈലാസമാർഗ്ഗത്തിൽ അധികവും ഓട്ടുകൊണ്ടുള്ള മൂർത്തികളാകുന്നു കാണപ്പെട്ടിരുന്നതു്. എന്നാൽ, ഇവിടെയാകട്ടെ,ബുദ്ധവിഗ്രഹം മാർബിൾകല്ലുകൊണ്ടു് നിർമ്മിക്കപ്പെട്ടതായിരുന്നു. ലാമയും പത്നിയും ചർമ്മംകൊണ്ടും രോമവസ്ത്രംകൊണ്ടുമുണ്ടാക്കുന്ന മുട്ടുവരെ നീളമുള്ള അവിടത്തെ ഒരുതരം പാദരക്ഷയെ ധരിച്ചുകൊണ്ടുതന്നെയാണു് ദേവപൂജയും ദീപാരാധനയും പരിക്രമവുമെല്ലാമവിടെ ചെയ്യുന്നതു്. ഈ വക ആചാരങ്ങൾ നമുക്കു് വളരെ ജുഗുപ്സിതമായി തോന്നിയേക്കാമെങ്കിലും, ഹിമാലയത്തിൻെറ മുകളിലുള്ള ബൌദ്ധദേശങ്ങളിൽ അവ സർവ്വസാധാരണമാണു്. ത്രിലോകീനാഥമെന്ന ധാമം "ചമ്പാ" എന്ന പേരായ ഹിമാലയവിഭാഗത്തിൽ ഉൾപ്പെട്ടതാകുന്നു. ചമ്പാദേശമാകട്ടെ ബ്രിട്ടീഷ് രാജാവിന്നധീനനായ ഒരു നാട്ടുരാജാവിനാൽ ഭരിക്കപ്പെട്ടുവരുന്നു.

പൂജാരിയായ ലാമ താമസിച്ചിരുന്ന ഭവനത്തിൻെറ മുകൾത്തട്ടിലായിരുന്നു ഞാൻ മററു സാധുക്കളിൽനിന്നു് വേറിട്ടു് ഏകാന്തമായി, സ്വസ്ഥമായി നിവാസം ചെയ്തുകൊണ്ടിരുന്നതു്. സാധുക്കൾക്കു് യഥേഷ്ടം എത്ര ദിവസമെങ്കിലും അവിടെ നിവസിക്കുന്നതിന്നു് വിരോധമില്ലെങ്കിലും, ഗൃഹസ്ഥന്മാരെ ഒന്നു രണ്ടു ദിവസത്തിലധികം താമസിക്കുവാൻ അനുവദിക്കുന്നതല്ല. ചൈന, തിബത്തു് മുതലായ ബൌദ്ധദേശങ്ങളിൽ നിന്നുവരുന്ന ലാമമാരും ദുർല്ലഭം ചില ഹിന്തുസാധുക്കളുമല്ലാതെ ദുർഗ്ഗമമായ ആ ധാമത്തിൽ വിശേഷിച്ചു് ആരുംതന്നെ യാത്ര ചെയ്യാറില്ല. ഞങ്ങൾ ചെന്നിരുന്ന അവസരത്തിലും ചില ബൌദ്ധലാമമാർ മന്ദിരത്തിൻെറ ഒരു വശത്തു് താമസിച്ചിരുന്നു. രാവിലേയും വൈകുന്നേ

രവും ഭവനത്തിൻെറ ഒരു ഭാഗത്തിൽ ഡാമരുവും ഘണ്ടയും വാദനംചെയ്തുകൊണ്ടുള്ള ബൌദ്ധലാമമാരുടെ ഭജനപാഠവും, മറെറാരു ഭാഗത്തിൽ ശംഖവാദനപൂർവ്വം ഹിന്തുസാധുക്കൾ ചെയ്യുന്ന മഹാദേവൻെറ മഹിമ്നസ്തോത്രപാഠവും, എന്റെ മനസ്സിൽ അതിയായ ഭക്തിയേയും വിസ്മയത്തേയും കൃതാർത്ഥതയേയും ഉൽപാദനം ചെയ്തിരുന്നു.

മന്ദിരത്തിന്നരികെ കുറേ വസതികളുള്ള ഒരു ചെറിയ ഗ്രാമം സ്ഥിതിചെയ്യുന്നു. അതിൽ "റാക്കുർ സാഹിബ്" എന്ന പട്ടപ്പേരോടുകൂടി അവിടുത്തുകാരാൽ രാജാവെന്നു സബഹുമാനം വിളിക്കപ്പെടുന്ന ഒരു പ്രഭുവും നിവസിക്കുന്നു അദ്ദേഹത്തിന്നു മന്ദിരത്തിൽ മാത്രമല്ല, സമീപപ്രദേശങ്ങളിലും പലേ വിഷയങ്ങളിലും ആധിപത്യമുണ്ടെന്നു പറയപ്പെടുന്നു. വാതരോഗം നിമിത്തം കിടപ്പിലായിരുന്ന അദ്ദേഹം എന്നെ കാണുവാനുള്ള ഇച്ഛയെ പ്രകടിപ്പിച്ചതുകൊണ്ടു്, ഞാൻ എൻെറ ഒരുമിച്ചുള്ള സാധുവിനാൽ അനുഗതനായി, ഒരു ദിവസം വൈകുന്നേരം രാജഭവനത്തിൽ ചെല്ലുകയുണ്ടായി. ഭവനത്തിൻെറ മുകൾത്തട്ടിൽ വിശാലമായ മുറിയിൽ കിടക്കുന്നേടത്തുനിന്നു് എഴുനീല്ക്കുവാൻ അശക്തനായ അദ്ദേഹം തൊഴുതുകൊണ്ടു് ഞങ്ങളെ സ്വാഗതംചെയ്തിരുത്തി. അരികൊണ്ടു് ഒരുതരം മദ്യമുണ്ടാക്കി ഈ പ്രദേശങ്ങളിൽ ധാരാളമായി ഉപയോഗിക്കുന്നതുകൊണ്ടു്, അദ്ദേഹത്തിൻെറ പരിചാരകവർഗ്ഗം അവിടെ ആ ജോലിയിൽ ഏർപ്പെട്ടിരുന്നു സാധുഭക്തനും ഈശ്വരഭക്തനുമായ അദ്ദേഹം ശയ്യയിൽ കിടന്നുകൊണ്ടുതന്നെ എന്നോടു് നല്ല ഹിന്ദിഭാഷയിൽ അധികനേരം വാർത്താലാപം ചെയ്കയുണ്ടായി. തങ്ങൾ പണ്ടേക്കുപണ്ടേ സനാതനധർമ്മത്തെ വിശ്വസിക്കുന്നവരാണെന്നും, ക്ഷത്രിയജാതിയിൽ ഉൾപ്പെട്ടവരാണെന്നും, ഇരുന്നൂറു കൊല്ലങ്ങൾക്കുമുമ്പു്, തങ്ങളുടെ പൂർവ്വന്മാർ അവിടെ കുടിയേറിപ്പാർത്തുതുടങ്ങിയെന്നും, അന്നു് മനുഷ്യഘാതികളായ രാക്ഷസന്മാരാൽ പൂർണ്ണമായിരുന്നു ആ ദേശമെന്നും, അവരെയെല്ലാം നിഗ്രഹിച്ചു് ദേശത്തെ സ്വസ്ഥാപിതമാക്കിയതു് തങ്ങളുടെ പൂർവന്മാരായിരുന്നുവെന്നും മററും, സരസവും വിജ്ഞേയവുമായ ചില ചരിത്രാംശങ്ങളും അദ്ദേഹം എന്നെ കേൾപ്പിക്കുകയുണ്ടായി. ത്രിലോകീനാഥൻെറ മാഹാത്മ്യം നിമിത്തം അത്യന്തനിഗൂഢമായ ഈ പർവ്വതദേശത്തിലും ചിലപ്പോഴൊക്കെ മഹാപുരുഷന്മാരുടെ ദർശനം ലഭിക്കുന്നതിൽ തങ്ങൾ ചരിതാർത്ഥരായി തീരാറുണ്ടെന്നും അദ്ദേഹം പറയുകയുണ്ടായി. ഈ പ്രദേശത്തിലെ ഗ്രാമീണന്മാർ ഒരു കാലത്തു് ശുദ്ധഹിന്തുക്കളായിരുന്നുവെങ്കിലും, അധികകാലമായി ബൌദ്ധധർമ്മത്തോടുള്ള സംബന്ധംനിമിത്തം ബൌദ്ധാചാരികളായി തീർന്നിരിക്കുകയാണെന്നുള്ളതിൽ സംശയമില്ല.

ഏതായാലും രാജഗൃഹത്തിൽനിന്നും മററും ഭക്ഷ്യസാധനങ്ങൾ ലഭിച്ചിരുന്നതുകൊണ്ടും, സാധുക്കൾ അവയെ പാകംചെയ്തു് എന്നെ ഭുജിപ്പിച്ചിരുന്നതുകൊണ്ടും, യാതൊരു ക്ലേശവും കൂടാതെ, ആനന്ദപൂർവ്വം, ഭഗവാൻെറ അനുസ്മരണപൂർവ്വം മൂന്നുനാലുദിവസം ഞാൻ അവിടെ നിവസിച്ചു. മനോഹരവും നഗ്നവും, ഹിമശോഭിതവുമായ ശൈലശിഖരങ്ങളാലും, നീലനീലമായി തിങ്ങിയ ദേവതാരുവനങ്ങളാലും ആവൃതമായ ത്രിലോകീനാഥമൈതാനത്തിലെ പ്രാകൃതികസുഷമ അത്യന്തരമണീയമായി ഹൃദയത്തെ ആവർജ്ജനം ചെയ്തിരുന്നു. രണ്ടുപേരൊഴികെ മററുള്ള സാധുക്കളെല്ലാം, അവിടെനിന്നു പത്തുപന്ത്രണ്ടു ദിവസത്തെ യാത്രകൊണ്ടെത്താവുന്ന കാശ്മീരദേശത്തെ ലക്ഷീകരിച്ചുകൊണ്ടു പുറപ്പെട്ടു. ഞാനാകട്ടെ, ആ രണ്ടുപേരോടുകൂടെ കല്ലുവിലേക്കുതന്നെ പ്രതിയാത്രയും ആരംഭിച്ചു. വന്നവഴിയിൽക്കൂടെത്തന്നെയായിരുന്നു പ്രതിയാത്ര. സുമാറു് പതിനാലുനാഴിക താഴെ 'ജാട്ടമ' എന്ന ഗ്രാമത്തിൽ ഞങ്ങൾ ഒരു ദിവസം താമസിക്കുകയുണ്ടായി. അധികമായി ഞങ്ങൾ ഗ്രാമത്തിൽനിന്നു ലഭിക്കുന്ന സക്തുമാവും പാലും മോരുമാഹരിച്ചുകൊണ്ടു് മാർഗ്ഗത്തിൽ ശരീരത്തെ പോഷിപ്പിച്ചുവന്നു. ജാട്ടമയിൽനിന്നു "മന്നമഹേശം" എന്നു പ്രസിദ്ധമായ പുണ്യധാമത്തിലേക്കു് ഒരു മാർഗ്ഗം ചെല്ലുന്നു. മന്നമഹേശമെന്നതു് ചമ്പാദേശത്തിലുൾപ്പെട്ടതും, ഹിമപർവ്വതങ്ങളുടെ മദ്ധ്യവർത്തിയും, അടുത്തൊന്നും ജനനിവാസമില്ലാത്തതുമായ ഒരു ദുർഗ്ഗമസ്ഥാനമാകുന്നു. സിന്ധുവിൻെറ ഉപനദിയായ ഐരാവതീനദി അതിൻെറ സമീപത്തിൽനിന്നു-ത്ഭവിക്കുന്നു. ആ പുണ്യക്ഷേത്രത്തിൻെറ അറിവു് ഞങ്ങൾക്കുണ്ടായിരുന്നുവെങ്കിലും, ജാട്ടമയിൽനിന്നു പോകുന്നവർക്കു് "കുപ്തിപാസ്സ്" എന്നു പേരായ ഒരു ഗംഭീരഘട്ടത്തെ അതിക്രമിക്കുവാനുള്ളതുകൊണ്ടും, അക്കാലത്തു് ആ ഘട്ടത്തിൽ അഞ്ചാറുനാഴിക ദൂരത്തിൽ കുറയാതെ ഹിമം ലഭിച്ചിരുന്നതുകൊണ്ടും, പഥപ്രദർശകനായി ആരെയും തന്നെ കിട്ടാതിരുന്നതുകൊണ്ടും, ഞങ്ങൾ ആ വഴിക്കു യാത്ര ചെയ്യുവാൻ ഉദ്യമിക്കയുണ്ടായില്ല.

ഞങ്ങളുടെ ശരിയായ മാർഗ്ഗത്തെവിട്ടു്, ചന്ദ്രാനദിയുടെ തീരത്തിൽക്കൂടെ അഞ്ചുനാഴിക അധികം സഞ്ചരിച്ചു "കേലങ്ങ" എന്നു പേരുള്ള ഒരു വലിയ ഗ്രാമത്തിൽ, കേവലം വിനോദാർത്ഥം, ഞങ്ങൾ ചെല്ലുകയുണ്ടായി. അവിടെ ബ്രിട്ടീഷ് ഗവമ്മെണ്ടിൻെറ ചില അധികൃതന്മാർ നിവസിച്ചിരുന്നതുകൊണ്ടു്, അവരുടെ ആതിത്ഥ്യത്തിലായിരുന്നു ഞങ്ങൾ ഒരു ദിവസം അവിടെ താമസിച്ചതു്. അവിടെവെച്ചു് ഗംഭീരമായ വൃഷ്ടിയും ഹിമപാതവും ആരംഭിച്ചു. ഈശ്വരകൃപയാൽ, ഞങ്ങൾ ആ അധികൃതന്മാരുടെ സൽക്കാരത്തിന്നു് വിഷയീഭവിച്ചിരുന്നതുകൊണ്ടു്, ഞങ്ങൾക്കു തണുപ്പേററു മരിക്കേണ്ടിവന്നില്ല "ലാവൽ" എന്നുപേരായ ആ പ്രദേശത്തിൻെറ തലസ്ഥാനമായ ഈ ഗ്രാമത്തിൽനിന്നു തിബത്തു്, തുർക്കിസ്ഥാൻ മുതലായ രാജ്യങ്ങളിലേക്കു മാർഗ്ഗം ചെല്ലുന്നു. അവിടെ ഗിരിശിഖര

ങ്ങളിൽ ലാമമാരുടെ മനോഹരമായ ആശ്രമങ്ങൾ കാണപ്പെട്ടുകയുണ്ടായി. ഹിമവൃഷ്ടിനിമിത്തം ധവളധവളവും അത്യാഹ്ലാദവും അതിശീതളവുമായ പർവ്വതങ്ങളുടെ മദ്ധ്യത്തിൽക്കൂടെ സുമാറ് പന്തീരായിരം അടി ഉയരമുള്ള കേലങ്ങിൽനിന്ന്, കുളിരേററ് കമ്പനം ചെയ്യുന്ന ശരീരത്തോടുകൂടെ, ഞങ്ങൾ പിറേറന്നുതന്നെ പ്രയാണം തുടൎന്നു. വഴിയിൽ പിന്നേയും വർഷമാരംഭിച്ചു; തണുപ്പു ദുസ്സഹമായിത്തീൎന്നു. പൃഥിവിയിൽ പദന്യാസം ചെയ്യുകതന്നെ ദുഷ്കരമായിത്തീൎന്നു. എത്ര വലിയ ദിവ്യന്മാരായ അദ്വൈതജ്ഞാനികൾക്കും ഭാവാദ്വൈതമല്ലാതെ ക്രിയാദ്വൈതം സാദ്ധ്യമല്ലെന്നുള്ള ശാസ്ത്രീയസിദ്ധാന്തം സത്യംതന്നെ. ശീതവും ഉഷ്ണവും, സുഖവും ദുഃഖവും, ദുഗ്ദ്ധവും വിഷവും, ജലവും വഹ്നിയുമൊന്നുതന്നെ, ബ്രഹ്മരൂപംതന്നെ, സ്വസ്വരൂപംതന്നെയെന്നു ഭാവിക്കുകയല്ലാതെ, വലിയ അദ്വൈതനിഷ്ഠന്മാൎക്കുപോലും അവയെ ഒന്നായി വ്യവഹരിക്കുകയെന്നതു ശക്യമല്ല. മൃദുലമായ സൂൎയ്യാതപത്തിലെന്നപോലെ, കഠിനമായ ഹിമവൃഷ്ടിയിൽ നിലത്തുകിടക്കുവാനും ദുഗ്ദ്ധത്തെയെന്നപോലെ, വിഷത്തെ പാനംചെയ്യുവാനും, ജലത്തിലെന്നപോലെ അഗ്നിയിൽ മജ്ജനംചെയ്യുവാനും, അവയെല്ലാം ബ്രഹ്മംതന്നെ എന്നു സാക്ഷാൽ കാണുന്ന ജ്ഞാനികൾക്കും സാധിക്കുന്നതല്ല. വ്യവഹാരം ശരീരാശ്രയമാകുന്നു. ശരീരമാകട്ടെ ജ്ഞാനിയുടേയും അജ്ഞാനിയുടേയും തുല്യമാകുന്നു. അതുനിമിത്തം വ്യവഹാരത്തിൽ വിജ്ഞനും അജ്ഞനും തമ്മിൽ അധികമന്തരമില്ല. ജ്ഞാനംനിമിത്തം ജ്ഞാനിയുടെ മനസ്സിനു ധൈൎയ്യം, ശമം, ദമം, തിതിക്ഷ തുടങ്ങിയ ചില ഉൽക്കർഷങ്ങൾ ഉണ്ടാകുന്നുവെങ്കിലും, ഹിമം, അഗ്നി, കാററ്, മഴ മുതലായ പദാൎത്ഥങ്ങളുടെ സ്വതസ്സിദ്ധമായ ധൎമ്മത്തെ ഇല്ലാതാക്കുവാൻ സാധിക്കുന്നതല്ല. അങ്ങനെയാണെങ്കിൽ, സാധാരണന്മാരായ ഞങ്ങളെ ശീതാദികൾ ആക്രമിച്ച് അതിയായി ദുഃഖിപ്പിച്ചിരുന്നതിൽ ഒട്ടുംതന്നെ ആശ്ചൎയ്യമില്ല.

ഏതായാലും പ്രതിദിനം വർഷിച്ചിരുന്നതുകൊണ്ട്, ഗമനവേളയിലുണ്ടായിരുന്നതിൽ എത്രയോ അധികം ശൈത്യാദിബാധകൾ അനുഭവിച്ചു കഷ്ടപ്പെട്ടുതന്നെ പ്രതിഗമനം ചെയ്യേണ്ടിവന്നു. ലട്ടാങ്ങ്പാസ്സിൽ വൃഷ്ടിനിമിത്തം പുതിയ ഹിമം പതിച്ചിരുന്നുവെങ്കിലും, പഴയ ഹിമം ദിനംതോറും ഉരുകി ക്ഷയിച്ചിരുന്നതുകൊണ്ട്, പരിമാണത്തിൽ മുമ്പിലത്തേതിലധികമുണ്ടായിരുന്നില്ല. എങ്കിലും, പൂൎവ്വാധികം തണുപ്പുനിമിത്തം, അധികം ക്ലേശം സഹിച്ചുകൊണ്ടുതന്നെ ഞങ്ങൾ അതിനേയും ഈശ്വരകൃപയാൽ ഒരുവിധം അതിക്രമിച്ച്, ആപത്തുകളൊന്നും കൂടാതെ വസിഷ്ഠത്തിൽ എത്തിച്ചേൎന്നു.

വസിഷ്ഠത്തിലെ ഗ്രാമീണന്മാർ ഞങ്ങളുടെ പരിശ്രമം സഫലമായതിൽ അത്യന്തമനുമോദിച്ചുകൊണ്ട് ഭക്തിപൂൎവ്വം ഞങ്ങളെ സ്വീകരിച്ചു. അവിടെ താമസിക്കാതെ പിറേറന്നുതന്നെ ഞാൻ കല്പവിലേക്ക് പുറപ്പെട്ടു. വേറൊരു

മാൎഗ്ഗത്തിൽക്കൂടെ, അതായത് വ്യാസഗംഗയുടെ വാമതടത്തിൽക്കൂടെ, മനോഹരമായ പൎവ്വതപാൎശ്വങ്ങളേയും ചില ഗ്രാമങ്ങളേയുമതിക്രമിച്ചുകൊണ്ട്, രണ്ടാം ദിവസംതന്നെ കല്ലവിലും എത്തിച്ചേൎന്നു. കല്ലവിലും അധികം നിവസിക്കുവാൻ എന്റെ മനസ്സ് ഇച്ഛിച്ചിരുന്നില്ല ചാതുൎമ്മാസ്യത്തിന്റെ ആരംഭദിനമായ ആഷാഢപൂൎണ്ണിമയ്ക്കുമുമ്പായി ഉത്തരകാശിയിൽ ചെന്നെത്തുവാനും, താഴോട്ടിറങ്ങാതെ മുകളിൽക്കൂടെയുള്ള പൎവ്വതീയമാൎഗ്ഗത്തിൽക്കൂടെത്തന്നെ അങ്ങോട്ടു യാത്ര ചെയ്യുവാനും ഞാൻ നിശ്ചയിച്ചു ഈ നിശ്ചയത്തിന്റെ ഫലമായി ജ്യേഷ്ഠപൂൎണ്ണിമാദിനം, അതായതു ജൂൺ ഇരുപത്തിരണ്ടാം തീയതി പ്രഭാതത്തിൽ, കാശിവിശ്വനാഥനെ അനുധ്യാനം ചെയ്തുകൊണ്ട് കല്ലവിൽനിന്നു പ്രയാണം തുടൎന്നു. ജൂൺമാസത്തിന്റെ ആരംഭത്തിലായിരുന്നു വസിഷ്ഠത്തിൽനിന്നു ത്രിലോകീനാഥത്തിലേക്കു പുറപ്പെട്ടതു്. അധികദിനം നിവസിക്കുവാനുള്ള ആനുകൂല്യമോ, അതുകൊണ്ട് ആവശ്യമോ ഉണ്ടെന്നു തോന്നാത്തതുകൊണ്ടാണ്, ഞാൻ ആ മുകൾപ്രദേശങ്ങളിലെ യാത്രയെ സ്വല്പദിവസംകൊണ്ടുതന്നെ അവസാനിപ്പിച്ച്, സാധുജനനിഷേവിതവും അദ്ധ്യാത്മതേജസ്സുകൊണ്ട് ദേദീപ്യമാനവുമായ ഉമ്പർതടിനിയുടെ ദിവ്യതടത്തെ ലക്ഷീകരിച്ചു യാത്രതുടൎന്നതു്. ഇങ്ങനെ ഹൃഷീകേശത്തിൽനിന്നുള്ള പ്രസ്ഥാനദിനമായ ഏപ്രിൽ പതിനെട്ടാം തീയതി മുതൽ ഈ ജൂൺ ഇരുപത്തിരണ്ടാം തീയതി വരെ രണ്ടു മാസം നാലു ദിവസം, മഹാഭാഗയായ വ്യാസഗംഗയുടെ തടത്തിലും, ത്രിലോകീനാഥധാമത്തിലും സാനന്ദം വിഹരിച്ചതിന്റെശേഷം, മററു സാധുക്കളെയെല്ലാം സന്ത്യജിച്ചു ഞാൻ ഏകാകിയായി സൌമ്യകാശിയിലേക്കു നടന്നുതുടങ്ങി.

"കൌപീനവന്തഃ ഖലു ഭാഗ്യവന്തഃ" എന്നു ശങ്കരൻ ഗാനം ചെയ്തിട്ടുണ്ട്. പരിഗ്രഹം എത്രത്തോളം ചുരുങ്ങുന്നുവോ, അത്രത്തോളം സ്വാതന്ത്ര്യവും സുഖവും വൎദ്ധിക്കുന്നുവെന്നുള്ളതു് അനുഭവസിദ്ധമാണ്. മററു സാധുക്കളാൽ പരിവൃതനായിരുന്നപ്പോഴും, അവർ എന്നെ ആദരപൂൎവ്വം പരിചരിച്ചിരുന്നുവെങ്കിലും, ആ അവസ്ഥയിലധികം എന്റെ ഏകാകിത എനിക്ക് ആനന്ദത്തെ തന്നിരുന്നു. സ്വയം നിൎദ്വന്ദ്വനായി ഭിക്ഷാന്നജീവിയായി, യദൃച്ഛാലാഭസന്തുഷ്ടനായി, നിരാതങ്കനായി സുഖേന ഞാൻ മന്ദമന്ദം സഞ്ചരിച്ചു. കല്ലവിൽനിന്നു സിംലയ്ക്കുള്ള മാൎഗ്ഗത്തിൽക്കൂടെ കുറെദൂരം ചെല്ലേണ്ടതുണ്ട്. കല്ലവിൽനിന്നു സിംല നൂററിയിരുപത്തിരണ്ടു നാഴിക ദൂരത്താകുന്നു. എനിക്കു കല്ലവിൽനിന്നു സുമാറു് അറുപത്തിയഞ്ച്, എഴുപതു നാഴിക കിഴക്കുതെക്കായി സ്ഥിതിചെയ്യുന്ന "രാമപുരം" എന്നു പേരായ ഒരു ചെറുനഗരത്തിലേക്കാകുന്നു ആദ്യമായി പോകേണ്ടതു്. രാമപുരമെന്നതു "വിഷയർ" എന്നുപേരായ ഒരു ഹിമാലയദേശത്തിന്റെ തലസ്ഥാനവും ആ ദേശത്തിന്റെ അധിപതിയായ ഒരു രാജാവിനാൽ അധിഷ്ഠിതവും, സിംലയിൽനിന്നു സുമാറു് എണ്പതു നാഴിക വടക്കുപടിഞ്ഞാറായി

പ്രസിദ്ധമായ സററ്ലജ്നദിയുടെ തീരത്തിൽ വിരാജിക്കുന്നതും അതിമനോഹരവുമായ ഒരു ചെറുനഗരം, അഥവാ ഒരു വലിയ ഗ്രാമമാകുന്നു. കല്പവിൽനിന്നു രണ്ടു മൂന്നു ദിവസത്തെ വഴി ചെന്നതിന്റെ ശേഷം, അവിടെ പത്തു നാഴികയിൽ ചുരുങ്ങാത്ത അതിഭയാനകമായ അരണ്യത്താൽ ആവൃതമായ ഒരു പർവ്വതത്തെ ഉല്ലംഘിക്കേണ്ടതുണ്ട്. രാവിലെ തണുപ്പിൽ മന്ദമന്ദം ഞാൻ ഏകാകിയായി വനാന്തരത്തിൽ പ്രവേശിച്ചുതുടങ്ങി. ഉയർന്ന വിവിധ വൃക്ഷങ്ങളാൽ നിബിഡിതമായി, തിങ്ങിപ്പടർന്നു പുളച്ചുനിൽക്കുന്ന വല്ലീഗുല്മാദികളാൽ ആവൃതമായി ഝില്ലീഝംകാരനാദമുഖരിതമായി, ഗംഭീരമായിഇരുട്ടടഞ്ഞ ആ ഘോരവിപിനം എന്റെ മനസ്സിൽ ഭയത്തെയല്ല, വലിയ ആശ്ചര്യത്തേയും ആഹ്ലാദത്തേയും ഉൽപാദനംചെയ്തു. സുനിയന്ത്രിതമായ മനസ്സു വലിയ സൈന്യനിരയെക്കാളും ഒരു മനുഷ്യനെ സർവ്വാവസ്ഥകളിലും സഹായിക്കുന്നു. അതു പുരുഷനെ ഭീരുതയിൽനിന്നും വിപത്തികളിൽനിന്നും രക്ഷിക്കുന്നു. ഈശ്വരചിന്തനത്താലും സുന്ദരമായ പ്രകൃതിദർശനത്താലും മദമത്തമായി സുരക്ഷിതമായിരുന്ന എന്റെ ചിത്തം കിഞ്ചിദപിവികൃതിയെ പ്രാപിച്ചിരുന്നില്ല. പർവ്വതശിഖരത്തിലുള്ള ശീതളമായി അതിരമ്യമായ അടിത്യകയിൽ ഞാൻ കുറെ അധികനേരം ഇരുന്നു വിശ്രമിച്ച് സമാധിസുഖത്തെ അനുഭവിച്ചുകൊണ്ടിരുന്നു ഭല്ലൂകാദി ദുഷ്ടമൃഗങ്ങളെ കണ്ടെത്തുവാൻ ഇടയുണ്ടായിരുന്നുവെങ്കിലും, ഒന്നുംതന്നെ എന്റെ ദൃഷ്ടിവിഷയമായി വരികയുണ്ടായില്ല പ്രകൃതപർവ്വതത്തെ അതിലംഘിച്ചതിന്റെശേഷം അവരോഹണത്തിൽ മാർഗ്ഗത്തിന്നരികെ പലേ ചെറിയ ചെറിയ ഗ്രാമങ്ങളും ഉപലഭിക്കയുണ്ടായി. ഇങ്ങനെ അഞ്ചാറുദിവസത്തെ യാത്രകൊണ്ട് ഞാൻ രാമപുരത്തിൽ സുമംഗളം എത്തിച്ചേർന്നു. മാനസസരസ്സിൽനിന്നു പുറപ്പെട്ടുവരുന്ന ശതദ്രു (സററ്ലജ്) നദിയുടെ സുപവിത്രമായ സലിലത്തിൽ സ്നാനപാനങ്ങൾ ചെയ്തുകൊണ്ടും പലേ ദേവമന്ദിരങ്ങളിൽ ദർശനംചെയ്തുകൊണ്ടും, സാനന്ദം രണ്ടുമൂന്നു ദിവസം അവിടെ വിശ്രമിച്ചു അഖണ്ഡദീപം ജ്വലിച്ചുകൊണ്ടിരിക്കുന്ന സുരമ്യമായ ഒരു ബൌദ്ധമന്ദിരവും അവിടെ കാണപ്പെട്ടു. മന്ദിരത്തിൽ ബൌദ്ധഗ്രന്ഥങ്ങൾ സഞ്ചയിച്ചിരിക്കുന്ന ഒരു പുസ്തകാലയവും കാണപ്പെട്ടു. ഞാൻ ഒന്നു രണ്ടുപ്രാവശ്യം അവിടെച്ചെന്നു ബുദ്ധമൂൎത്തിയെ ദർശനം ചെയ്കയുണ്ടായി. അവിടത്തെ അദ്ധ്യക്ഷനായ ബൌദ്ധലാമ പ്രേമപൂർവ്വം പലേ പുസ്തകങ്ങളേയും എനിക്കു കാണിച്ചുതരികയും ബൌദ്ധധർമ്മത്തെ പ്പററി പലതും സംഭാഷിക്കയുംചെയ്തു. ഇവിടെനിന്ന് സററ്ലജിന്റെ തടത്തിൽക്കൂടെ വടക്കു തിബത്തിലേക്കു ശരിയായ മാർഗ്ഗം പോകുന്നതുകൊണ്ട്, പലേ വ്യാപാരികളും, ഹിന്തുസ്ഥാനത്തിൽനിന്നു സാമാനങ്ങൾ വാങ്ങി ഈ വഴിക്കു മേലോട്ടു യാത്രചെയ്യാറുണ്ട്.

രാമപുരത്തിൽനിന്ന് സുമാറ് നാല്പതുനാഴിക കിഴക്ക് "റോഡു" എന്നു പേരായ ഒരു സ്ഥാനത്തെ ലക്ഷീകരിച്ചുകൊണ്ട് ഞാൻ അവിടെനിന്നും യാത്ര

തുടർന്നു. മാർഗ്ഗം കഠിനമായ ഏററിറക്കങ്ങളോടു കൂടിയതായിരുന്നു. രണ്ടുമണിയോടുകൂടി ഒരു ഗ്രാമത്തിൽ എത്തിച്ചേർന്നു. ആ ഗ്രാമത്തിലെ തലവൻ എന്നെ കണ്ട ഉടനെ, അവരുടെ ഭക്ഷണമെല്ലാം കഴിഞ്ഞുപോയതുകൊണ്ട്, തൻെറ സ്ത്രീയോട് വേഗത്തിൽ ഭക്ഷണം പാകം ചെയ്യാനാജ്ഞാപിക്കയും, ഒരു മണിക്കൂറിനുള്ളിൽ ഭക്ഷണം പാകംചെയ്ത് എന്നെ ഭുജിപ്പിക്കുകയുംചെയ്തു. ഇങ്ങനെ ഗ്രാമക്കാരുടെ ആതിഥ്യത്തെ സ്വീകരിച്ചുകൊണ്ടും, മഹാ ഗംഭീരമായ വനാന്തരങ്ങളിൽക്കൂടെ, യാത്രക്കാരുടെ ഗതാഗതമില്ലാത്തതുകൊണ്ട് അതിശൂന്യമായിക്കിടക്കുന്ന ഏകാന്തമാർഗ്ഗത്തിൽക്കൂടെ മന്ദമന്ദം, സാനന്ദം സഞ്ചരിച്ചുകൊണ്ടും, മൂന്നാംദിവസം റോഡുവിൽ ചെന്നുചേർന്നു. അവിടെ രാജഗുരുവായ ഒരു വൈഷ്ണവമഹാത്മാവിനാൽ നിർമ്മിതമായ ഒരു വലിയ ആശ്രമത്തിൽ ഒന്നുരണ്ടുദിവസം താമസിച്ച് വിശ്രമിച്ചു ഇനി ഇവിടെനിന്ന് യമുനാ തടത്തിലേക്കാകുന്നു എനിക്ക് പോകേണ്ടതു്. യമുനയിൽനിന്ന് അധികം ദൂരത്തല്ലാതെ ഭാഗീരഥി സ്ഥിതിചെയ്യുന്നു.

റോഡുവിൽനിന്നും യാത്രതുടർന്ന് ഒരു ചെറിയ നദിയുടെ തടത്തിൽക്കൂടെ നാലുനാഴിക ദൂരം ചെന്നപ്പോഠ, അവിടെ ഏകാന്തവും അതിസുന്ദരവുമായ ഒരു സ്ഥാനത്തിൽ ഒരു തുറന്ന കുടീരത്തിൽ ഒരു വൈഷ്ണവമഹാത്മാവ് നിവസിക്കുന്നതായി കാണപ്പെട്ടു. അദ്ദേഹം എന്നെക്കണ്ട ഉടനെ അധികകാലം പരിചയമുള്ള ഒരന്തരംഗമിത്രത്തെയെന്നപോലെ എന്നെ അതിയായ പ്രേമഭാവത്തോടെ സ്വീകരിച്ച് അദ്ദേഹത്തിന്നരികെ ഒരു വ്യാഘ്രചർമ്മത്തിലിരുത്തി.

"ദ്രുതസ്യ ഭഗവദ്ധർമ്മാദ്ധാരാവാഹികതാം ഗതാ
സർവ്വേശേ മനസോ വൃത്തിർഭക്തിരിത്യഭിധീയതേ"

(ഭക്തിരസായനം)

ഭഗവാൻെറ ഗുണഗണങ്ങളുടെ ശ്രവണം നിമിത്തം ദ്രവാവസ്ഥയെ പ്രാപിച്ചതായ മനസ്സ് സർവ്വേശ്വരങ്കൽ അവിച്ഛിന്നമായി വർത്തിക്കുന്നതിനെ ഭക്തി എന്ന് വിദ്വാന്മാർ പറയുന്നു.

ഈദൃശഭക്തി വൈഷ്ണവധർമ്മത്തിൽ മുഖ്യമായി വിചാരിക്കപ്പെട്ടിരിക്കുന്നു; അനുഷ്ഠിക്കപ്പെടുകയും ചെയ്തിരിക്കുന്നു. നാരദൻ, ശാണ്ഡില്യൻ, രാമാനുജൻ, മധ്വൻ, ചൈതന്യൻ തുടങ്ങിയവർ ഭക്തിതത്വത്തെ നല്ലപോലെ വിചാരിക്കയും അനുഷ്ഠിക്കയും ചെയ്തവരായിരുന്നു. എന്നാൽ കാലക്രമേണ പലേ മാലിന്യങ്ങളും അതിൽ വന്നുചേർന്നു. സ്പൃശ്യാസ്പൃശ്യവിചാരവും, ഭക്ഷ്യാഭക്ഷ്യവിചാരവും ഇതര ധർമ്മവിദ്വേഷവും മാത്രമാണ് ഇന്ന് ആ മതത്തിൽ

മുഖ്യമായി പരിശേഷിച്ചു കാണുന്നത്. എങ്കിലും വിശാലബുദ്ധിയും, ഭക്തിഭാവവുമുള്ള ചില നല്ല ജനങ്ങൾ ഇപ്പോഴും വൈഷ്ണവധർമ്മത്തിൽ ഉണ്ടെന്നാണ്, ഞാൻ പ്രസ്തുതനായ മഹാത്മാവിനെ കണ്ടു പരിചയിച്ചപ്പോൾ, എനിക്ക് തോന്നിയത്. ഭക്തിക്കും സേവാബുദ്ധിക്കും തമ്മിൽ അവിനാഭാവസംബന്ധമുണ്ട്; അതായത് ഭക്തിഭാവമുള്ളേടത്ത് തീർച്ചയായും സേവാബുദ്ധിയുമുണ്ടാകുന്നതാണ്. ഈശ്വരനെ ഭക്തിപൂർവ്വം ആരാധിക്കുന്നവർ ഈശ്വരരൂപത്തിൽ സർവ്വത്തെയുമാരാധിക്കുന്നു. ഈ സേവാബുദ്ധിയും അദ്ദേഹത്തിൽ വിശേഷമായി കാണപ്പെട്ടു. അദ്ദേഹത്തിന്റെ അതിയായ നിർബ്ബന്ധംനിമിത്തം അദ്ദേഹത്തോടൊരുമിച്ച് ആ കുടീരത്തിൽ ഞാൻ നാലുദിവസം നിവസിച്ചു. അദ്ദേഹം തന്റെ കൈകൊണ്ട് ഭോജനമുണ്ടാക്കി പ്രതിദിനം എന്നെ പ്രേമപൂർവ്വം ഭുജിപ്പിച്ചിരുന്നു. അടുത്തുള്ള ഗ്രാമജനങ്ങൾക്ക് അദ്ദേഹം ബഹുമാന്യനായിരുന്നതുകൊണ്ട്, ഭക്ഷണപദാർത്ഥങ്ങൾക്ക് അവിടെ ദാരിദ്ര്യമുണ്ടായിരുന്നില്ല അദ്ദേഹം യോഗക്രിയകളെല്ലാം നല്ലപോലെ അഭ്യസിച്ചിരുന്നു. ശാസ്ത്രവിഷയങ്ങളിൽ പണ്ഡിതനായിരുന്നില്ലെങ്കിലും, സാമാന്യമായി എല്ലാം ഗ്രഹിച്ചിട്ടുള്ള ദേഹമായിരുന്നു. ഇംഗ്ലീഷിലും ചില ശബ്ദങ്ങൾ അറിഞ്ഞിരുന്നു. അത്യന്തനമ്രപ്രകൃതിയായിരുന്നതുകൊണ്ട്, യാതൊരു പ്രശ്നങ്ങൾക്കും അദ്ദേഹം ഉത്തരം തന്നിരുന്നില്ല. "യോഗക്രിയകൾ ഏതുവരെ അഭ്യസിച്ചിട്ടുണ്ട്? യോഗക്രിയകൾ ഭക്തിഭാവത്തെ വർദ്ധിപ്പിക്കുമോ?" എന്നും മററുമുള്ള എന്റെ പ്രശ്നങ്ങൾക്ക് "അങ്ങയെപ്പോലുള്ള പരമഹംസന്മാരോട് ഞാൻ യാതൊന്നും പറവാൻ ശക്തനല്ല" എന്നു മാത്രമാണ് ഉത്തരം പറഞ്ഞത്. സ്വഗുണങ്ങളെപ്പററിയുള്ള ഗർവ്വം സർവ്വപാപങ്ങളിൽവെച്ചും മഹത്തരമായ പാപമാകുന്നുവെന്ന് മഹാന്മാരുടെ വചനമുണ്ട്. ഗുണസമ്പന്നനായ ആ മഹാത്മാവിൽ ദർപ്പാദ്രേകത്തിന്റെ സ്ഥാനത്തിൽ വിനയോദ്രേകത്തെ കണ്ടതിൽ എനിക്ക് അത്യന്തം ബഹുമാനം തോന്നി. ഏതായാലും ഇത്രയും സുപാത്രമായ ഒരു മഹാത്മാവിനെ എനിക്കിതേവരെ ആ മാർഗ്ഗത്തിൽ കാണുവാൻ സാധിച്ചിരുന്നില്ല.

അവിടെ ഇടക്കിടെ വന്നുകൊണ്ടിരുന്ന അടുത്തുള്ള ഗ്രാമീണന്മാരാലും പ്രകൃത മഹാത്മാവിനാലും കുറെ ദിവസംകൂടി അവിടെ നിവസിക്കുവാൻ നിർബ്ബന്ധിതമായി ഞാൻ പ്രാർത്ഥിക്കപ്പെട്ടിരുന്നുവെങ്കിലും, അതിനെ ഉപേക്ഷിച്ച് ഞാനവിടെനിന്ന് എന്റെ മാർഗ്ഗത്തെ പിന്തുടർന്നു. എട്ടുനാഴിക ദൂരത്തുള്ള "ഹാട്ടുകോട്ട" എന്നു പ്രസിദ്ധമായ ഒരു ദേവീസ്ഥാനത്തിൽ രാത്രി വിശ്രമിച്ചു. അവിടെ അത്യന്തമേകാന്തമായി, ജനശൂന്യമായി പർവ്വതപാർശ്വങ്ങളിൽ വിസ്തീർണ്ണമായിക്കിടക്കുന്ന വനാന്തരങ്ങളിൽക്കൂടെ ഇരുപത്തിനാലുനാഴിക ദൂരം യാത്രചെയ്ത്, "അനോളി" എന്നുള്ള ഒരു ഗ്രാമത്തിൽ ചെന്നെത്തി. അവിടേയും നദീതീരത്തിൽ രമ്യമായ ഒരു ദേവമന്ദിരം വിളങ്ങുന്നു. അവിടെ ഒരു

ദിവസം താമസിച്ചു വിശ്രമിച്ചു. അനോളിയിൽനിന്നു മുന്നോട്ട്, ദുഷ്ടാദിദുഷ്ട ജന്തുക്കൾ അധികമുള്ളതും വിസ്തീർണ്ണവുമായ ഘോരവിപിനത്താൽ ആച്ഛന്നമായി, ജനശൂന്യമായി പതിനഞ്ചുനാഴികയിലധികം ദൂരമുള്ള ഒരു ഗംഭീരപർവ്വതത്തെ അതിക്രമിക്കേണ്ടതുണ്ട്. ഏകാകിയായി ആ അരണ്യത്തെ അനുപ്രവേശിക്കുന്നതു് ആപൽക്കരമാണെന്നു ഞാൻ കേട്ടിരുന്നുവെങ്കിലും, ഗത്യന്തരമില്ലാതിരുന്നതുകൊണ്ട്, ഞാൻ തനിയെതന്നെ പുലർകാലേ യാത്ര തുടർന്നു. അത്യന്തനിഗൂഢമായ ആ പ്രദേശത്തിൽ വഴിയിൽക്കൂടെ പ്രതിദിനം യാത്രചെയ്യുന്നതാർ? അതുകൊണ്ടു് സഹായത്തിന്നായി ഞാൻ ആരേയും പ്രതീക്ഷിക്കാതെ, ഏകാകിയായിത്തന്നെ നടന്നുതുടങ്ങി. കുറെദൂരം ചെന്നതിൽ, മാർഗ്ഗംതെററി രണ്ടുമൂന്നു നാഴിക ദൂരം വേറൊരു മാർഗ്ഗത്തിൽക്കൂടെ മുന്നോട്ടുചെന്നു. എന്നാൽ മാർഗ്ഗചിഹ്നങ്ങൾ ഞാൻ ധരിച്ചിരുന്നതുകൊണ്ടു് ഉടനെ എനിക്കു് ശങ്കതോന്നി, ഞാൻ തനിയെത്തന്നെ മടങ്ങി, മറേറ മാർഗ്ഗത്തിൽക്കൂടെത്തന്നെ സഞ്ചരിച്ചുതുടങ്ങി. വിചാരശക്തിയും ഈശ്വരകൃപയുമല്ലാതെ വിപത്തിൽനിന്നു് രക്ഷിക്കുവാൻ ആ വനാന്തരത്തിൽ വേറാരുണ്ട്? മഹാഗംഭീരമായി, തിങ്ങി ഇരുട്ടടഞ്ഞ വനത്തിൽ, മനോഹരമായ ദൃശ്യവിലാസത്തെ നോക്കിനോക്കി തന്നെത്താൻ മറന്നുകൊണ്ട്, ഞാൻ ഏകാകിയായി, അധികദൂരം നടന്നതിൽ, വഴിയാത്രക്കാരായ ചില ഈർച്ചപ്പണിക്കാരെ കണ്ടുകിട്ടി. പിന്നീട് കുറെ നാഴികദൂരം അവരോടൊരുമിച്ചുതന്നെ ഞാൻ സഞ്ചരിച്ചു, രണ്ടുമണിയോടുകൂടി പർവ്വതത്തിൻെറ അങ്ങേ താഴ്വരയിൽ ചെന്നെത്തി. ഞാനതേവരെ ഭക്ഷണം ചെയ്തിരുന്നില്ല. ഭക്ഷണത്തിന്നായി-അടുത്ത ഗ്രാമത്തിൽ ചെന്നെത്താമെന്നുദ്ദേശിച്ച്, ഭക്ഷണദ്രവ്യങ്ങൾ കയ്യിൽ എടുത്തിരുന്നതുമില്ല. അതുകൊണ്ടു് ക്ഷുധാപീഡിതനായ ഞാൻ വേഗം മുന്നോട്ടു ചെല്ലുവാൻ ഉത്സാഹിയായിരുന്നുവെങ്കിലും. ഈർച്ചപ്പണിക്കാർ ഭക്ഷണം പാകം ചെയ്വാനാരംഭിച്ചതിനാൽ, ഞാനും ഒരു വൃക്ഷമൂലത്തിൽ ചെന്നിരുന്നു വിശ്രമിച്ചുതുടങ്ങി ഉടനെ അവരിൽ ഒരുവൻ എൻെറ അരികെവന്നു് ഇങ്ങനെ പ്രാൎത്ഥിച്ചു: "ബാബാജി! ഞാൻ നീചജാതിയാണു്. എൻെറ റൊട്ടി അങ്ങേക്കു് തിന്നുവാൻ പാടില്ല. ഞാൻ അതാ ഗോതമ്പുമാവും തീയും വിറകുമെല്ലാം തെയ്യാറു ചെയ്തുവെച്ചിരിക്കുന്നു. വേഗത്തിൽ രണ്ടുമൂന്നു റൊട്ടി ഉണ്ടാക്കി ആഹരിച്ചുകൊള്ളുക! അധികം താമസിപ്പാൻ സമയമില്ല."

നീചജാതിയായി, അശിക്ഷിതനായി, മലിനദേഹനായിരിക്കുന്ന അവൻെറ ദേവദുർല്ലഭമായ ഈ മനോഭാവത്തെ കണ്ടു് ഞാൻ വളരെ സന്തോഷിച്ചു. ലോകം സ്വാൎത്ഥത്തിൽ ചലിച്ചുകൊണ്ടിരിക്കുന്നു. പരാൎത്ഥകമായ വ്യാപാരം ലോകത്തിൽ ഇല്ലതന്നെ ഉണ്ടെങ്കിൽത്തന്നെ അതെത്രയോ ദുർല്ലഭം. "എല്ലാവസ്തുക്കളും എനിക്കു്; മററുള്ളവൎക്കു് ഒന്നും വേണ്ട." എന്നുള്ളതാണു് ലോകത്തിൻെറ നില. "ഈ ലോകമെല്ലാം നശിച്ചു് നീ ജീവിച്ചിരിക്കുക, അഥവാ നീ

നശിച്ച് ഈ ലോകമെല്ലാം ജീവിച്ചിരിക്കുക, ഇതിൽ ഏതൊരു പക്ഷത്തെയാണ് നീ വരിക്കുന്നത്?" എന്നൊരുവനോട് പ്രശ്നം ചെയ്യുന്നുവെങ്കിൽ, "ലോകമെല്ലാം നശിച്ചുകൊള്ളട്ടെ! ലോകത്തെക്കൊണ്ട് എനിക്കെന്തുവേണം? എനിക്ക് തീർച്ചയായും ജീവിച്ചിരിക്കുകതന്നെ വേണം?" എന്നായിരിക്കും അവന്റെ അനന്തരക്ഷണത്തിലുള്ള നിർല്ലജ്ജമായ ഉത്തരം. "ഈ ലോകമെല്ലാം എന്റെ നാശംകൊണ്ട് സുഖപൂർവ്വം ജീവിച്ചിരിക്കുമെങ്കിൽ, അഹോ ഭാഗ്യം! ഞാൻ എന്റെ ശരീരത്തെ ത്യജിക്കുവാൻ ഇതാ തെയ്യാറാണ്" എന്ന് സോത്സാഹം പറയുവാൻ ധൈര്യമുള്ള മഹാന്മാരെ ലോകത്തിൽ നന്നെ ചുരുക്കമായെ ഈശ്വരൻ സൃഷ്ടിക്കാറുള്ളു. ഇത്രയും ദൃഢമായ സ്വാർത്ഥവാസനയോടുകൂടിയാണ്, മനസ്സിന്റെ സ്ഥിതി സർവ്വസാധാരണമായി കാണപ്പെടുന്നതെങ്കിൽ, അതിന് സ്വല്പമെങ്കിലും ക്ഷയം സംഭവിച്ചു കാണുന്ന വ്യക്തിയെ ദേവതുല്യം വിശിഷ്ടനായി ഗണിക്കുന്നതിൽ ദോഷമില്ല. ഏതായാലും, അഗതിയും അപരിചിതനും ആയ എന്നിൽ അവനു തോന്നിയ അഹേതുകമായ പ്രേമത്തിൽ, അതായത്, അവന്റെ ഉള്ളിൽ, അങ്കുരിച്ചു കണ്ടതായ പരാർത്ഥവാസനാകണികയിൽ ഞാൻ അത്യധികം ആനന്ദിച്ചുകൊണ്ട്, വേഗത്തിൽ രണ്ടുമൂന്നു റൊട്ടിയുണ്ടാക്കിത്തിന്ന് വിശപ്പും, അടുത്ത് ഒഴുകിക്കൊണ്ടിരിക്കുന്നതും ദേവരാജനുപോലും ദുർല്ലഭവുമായ വിമലമധുരജലത്തെ കുടിച്ചു ദാഹവും ശമിപ്പിച്ചു തദനന്തരം, അവിടെനിന്ന് യാത്ര തുടർന്ന്, അധികം ദൂരത്തല്ലാത്ത ഒരു ഗ്രാമത്തിൽ ചെന്നെത്തി. ഈ പ്രദേശത്തിന് "രാമസറായി" എന്നു പേരാകുന്നു. അവിടവിടെ ചില ഗ്രാമങ്ങളും നെൽകൃഷി ചെയ്യുന്ന വിശാലമായ വയലുകളും ഈ പ്രദേശത്തെ ഇതേവരെ അതിക്രമിച്ചതായ പ്രദേശങ്ങളിൽനിന്ന് വിലക്ഷണീകരിച്ചിരുന്നു. ഇവിടെനിന്ന് കിഴക്കോട്ടുള്ള ഹിമാലയദേശം "ടെഹറി ഗഢ്വാൾ" എന്നുള്ള സംജ്ഞയാൽ അറിയപ്പെടുന്നു. പിറേറന്ന് രാവിലെ അവിടെനിന്നും പ്രയാണം തുടർന്നു. ഇവിടെനിന്ന് ആറുനാഴിക ദൂരത്തിൽ യമുനാനദിയുടെ ദർശനം ഉപലഭിക്കുന്നു. കുറെ ദൂരം നടന്നു വിശ്രമാർത്ഥം മാർഗ്ഗത്തിന്നരികെയുള്ള ഒരു വസതിയുടെ മുന്നിൽ ചെന്നിരുന്നു. ഒരുവൻ വസതിയുടെ ഉള്ളിൽനിന്നു പുറത്തുവന്ന് എന്നെനോക്കി "ജയനാരായണ" എന്നുള്ള പ്രണാമവചനത്തെ ഉച്ചരിച്ചു. കുറെ നിമിഷങ്ങൾക്കുശേഷം, "ബാബാജീ! ഇവിടെ ഭക്ഷണം കഴിക്കാമെന്നുണ്ടെങ്കിൽ, ഇപ്പോൾത്തന്നെ പാകം ചെയ്യിക്കാം." എന്നിങ്ങനെ അദ്ദേഹം എന്നോട് ചോദിക്കുകയുണ്ടായി. ഭക്ഷണോദ്ദേശം എനിക്കുണ്ടായിരുന്നില്ലെങ്കിലും, സമയം പത്തുമണിയായിക്കഴിഞ്ഞിരുന്നതുകൊണ്ടും, എനിയും മുന്നിലുള്ള ഗ്രാമം കുറെ ദൂരസ്ഥിതമായതുകൊണ്ടും അവിടെ ചെല്ലുവാൻ ആലസ്യം തോന്നിയതുകൊണ്ടും, "ഭക്ഷണം കഴിക്കാം" എന്നു ഞാനുത്തരം കൊടുത്തു. ദൂരത്തുള്ള ഒരൊഴിഞ്ഞ പുരയിൽ വേറൊരുവൻ പ്രത്യേകം ശുചിയായി ഭക്ഷണം പാകംചെയ്തു ഞാൻ സ്നാനാനന്തരം പാകസ്ഥലത്തിന്നരികെ

ചെന്നിരുന്നു ഭക്ഷണം ചെയ്തു. ഭക്ഷണവേളയിൽ പ്രാസംഗികമായി, ഞാൻ ക്ഷത്രിയനാണെന്നും, ആ ഗൃഹസ്ഥൻ പൎവതീയയായ ഒരു ഹിന്തുസ്ത്രീയെ വിവാഹം ചെയ്ത് അവിടെ നിവസിച്ചുവരുന്ന ഒരു മുസൽമാനാണെന്നും, താൻ അദ്ദേഹത്തിന്റെ ഭൃത്യനെന്നും പാചകൻ എന്നെ അറിയിച്ചു. ഇതരധൎമ്മിയെങ്കിലും ഹിന്തുസാധുക്കളിലുള്ള അദ്ദേഹത്തിന്റെ ഭക്തിയെക്കണ്ടു ഞാൻ വിസ്മയിച്ചു. ഭക്തി, ദയ, ഔദാൎയ്യം മുതലായ ശുദ്ധഗുണങ്ങൾ ഒരു ജാതിയിൽ, അഥവാ ഒരു വ്യക്തിയിൽ ആവാം, വേറൊരു ജാതിയിൽ, അഥവാ വേറൊരു വ്യക്തിയിൽ ആയിക്കൂടാ എന്നു യാതൊരു നിയമവുമില്ല. ഭക്ഷണാനന്തരം, ഞാനവിടെ ഇരിക്കാതെ അവിടെ നിന്നു മുന്നോട്ടുനടന്നു. അതാ മഹാഭാഗയായ കളിന്ദജ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ചിരവിരഹിതയായ ഒരു മാതാവിന്റെ സമീപത്തിലേക്ക് ഒരു ബാലകനെന്നപോലെ അത്യന്താഭിനിവേശത്തോടുകൂടി ഞാൻ യമുനാനികടത്തിലേക്ക് പാഞ്ഞുചെന്നു. ജൂലായിമാസത്തിലെ വെയിൽ കനത്തുകൊണ്ടിരിക്കുന്നു. മഹാഭാഗയും പുണ്യചരിത്രയും വാസുദേവപ്രിയതമയുമായ യമുനാജനനിയുടെ ചരണാരവിന്ദങ്ങളിൽചെന്ന് അത്യന്തഭക്തിയോടെ ഞാൻ പ്രണമിച്ചു ചിലേടത്ത് ഒരടിമാത്രം ആഴത്തിൽ വീതികുറഞ്ഞു, കൃശഗാത്രയായി, ഇന്ദ്രനീലസദൃശയായി; പാറക്കൂട്ടങ്ങളുടെ ഇടയിൽക്കൂടെ മന്ദമന്ദം ചലിച്ചുകൊണ്ടിരിക്കുന്ന യമുനാബാലികയെ നോക്കി ആനന്ദംകൊണ്ട് എന്റെ മനം നൃത്തം ചെയ്തുവെന്നു മാത്രമല്ല, തൽസംബന്ധിയായ പല ഉന്നതവിചാരങ്ങളിൽ പ്രവൎത്തിക്കയും ചെയ്തു. വൃന്ദാവനം, മഥുര, ഇന്ദ്രപ്രസ്ഥം, പ്രയാഗം തുടങ്ങിയ പ്രദേശങ്ങളിലെ കാളിന്ദീപുളിനങ്ങൾ ലോകപ്രസിദ്ധമാണ്. എന്നാൽ തീരത്തിരിക്കുവാൻപോലും സ്ഥലമില്ലാത്തവിധം പാഷാണസഞ്ചയങ്ങളെ ഭേദിച്ചുകൊണ്ടും, മണ്ണുമലകളെ തുളച്ചുകൊണ്ടും, മഹാദുൎഘടവികടമായ രീതിയിലാണ് കളിന്ദജ ഹിമാലയത്തിൽനിന്ന് ദേശത്തിലേക്കിറങ്ങുന്നത്. ഹാ! കളിന്ദജയെ കണ്ടതിൽ എന്റെ മനസ്സ്, അലൌകികമായ ഒരുച്ചഭൂമിയിലേക്ക് ആരോഹണം ചെയ്തുകഴിഞ്ഞു, ആ മനോഭാവത്തെ ഇവിടെ സ്വല്പമെങ്കിലും വൎണ്ണിക്കുവാൻ ഞാനൊരുങ്ങുന്നില്ല. മുമ്പിൽ യമുനയുടെ ജലത്തെ വയറുവീൎക്കുന്നതുവരെ അത്യാശയോടെ ഞാൻ കുടിച്ചു. അനന്തരം തീരത്തുള്ള ഒരു വൃക്ഷത്തിന്റെ തണലിൽ പാഷാണോപരി ചെന്നിരുന്നു. കുറെ ദൂരത്ത് കാലിമേക്കുന്ന പൎവ്വതീയ ബാലന്മാർ യമുനാജലത്തിൽ വിഹരിച്ചുകൊണ്ടിരുന്നു. യമുനാസൌന്ദൎയ്യത്തിൽ പ്രേമാവിഷ്ടനായി ഇതരവ്യാപാരത്തെ വിസ്മരിച്ചുകൊണ്ട്, കുറെ അധികനേരം ഞാനവിടെ അവളെത്തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു. ഹാ! തപസ്വികളായ സന്ന്യാസികളും സൃഷ്ടിസൌന്ദൎയ്യത്തിൽ മയങ്ങിപ്പോകുന്നു.

മൂന്നു മണിക്കു യമുനയുടെ തീരത്തിൽക്കൂടെ ഞാൻ പിന്നേയും മുന്നോട്ടു യാത്ര തുടൎന്നു ആറേഴ നാഴിക ദൂരത്തുള്ള "വടുകോട്ട" എന്നുള്ള ഗ്രാമത്തിൽ

ചെന്നെത്തി. ചില രാജകീയാധികൃതന്മാർ നിവസിക്കുന്ന അവിടെ ഒരുരാത്രി വിശ്രമിച്ച്, പിറേറന്നു മൂന്നു നാഴിക മുകളിൽ യമുനാതടത്തിലുള്ള "ഗംഗാണി" എന്നുള്ള സ്ഥാനത്തിൽ ചെന്നുചേർന്നു. ഈ സ്ഥാനവും ഇവിടെനിന്നു മുന്നോട്ടുള്ള സ്ഥാനങ്ങളും എനിക്കു പരിചിതമാകുന്നു. ജമ്നോത്രിയിലേക്കു യാത്ര ചെയ്യുന്നവർ ഈ സ്ഥാനത്തിൽ വന്നുചേർന്ന് ഇവിടെ നിന്നാകുന്നു മേലോട്ടുചെല്ലേണ്ടതു്. യമുനയുടെ ജന്മഭൂമിയായ ജമ്നോത്രി ഇവിടെനിന്നു സുമാറു് മുപ്പതു നാഴിക മുകളിൽ വർത്തിക്കുന്നു. ജമ്നോത്രിയിലെ ഹിമശൈലങ്ങളുടെ മനോഹരദർശനം വട്ടക്കോട്ടയിൽനിന്നും മററും ഉപലഭിച്ചിരുന്നു. ഗംഗാണി ജമദഗ്നിയുടെ ആശ്രമസ്ഥാനമാകുന്നു. അവിടെ തീർത്ഥജലത്തിൽ സ്നാനംചെയ്തു്, എനിക്കു പരിചിതനായ ഒരു ബ്രാഹ്മണൻ നിഷ്പാദനം ചെയ്തതായ ഭോജനം ഭുജിച്ച് അന്നവിടെ യമുനാതടത്തിൽത്തന്നെ നിവസിച്ചു. പിറേറന്നു പ്രഭാതത്തിൽ, സ്നാനാനന്തരം, അവിടെനിന്നു സുമാറു് പതിനെട്ടു നാഴിക മാത്രം ദൂരമുള്ള ഉത്തരകാശിയിലേക്കു പ്രസ്ഥാനം തുടർന്നു. മാർഗ്ഗത്തിൽ ഭാഗീരഥീതടത്തിൽ എനിക്കു സുപരിചിതനും സുപ്രിയനുമായ ഒരു മഹാത്മാവിൻെറ കുടീരത്തിൽ ഒന്നുരണ്ടു ദിവസം നിവസിച്ചു. അനന്തരം, സൌമ്യനിധികളായ സാധുക്കളുടെ നിവാസസ്ഥാനമായ സൌമ്യകാശിയിൽ സൌമ്യകലാധരനായ ശ്രീവിശ്വനാഥൻെറ സന്നിധിയിൽ അമിതമായ ആനന്ദസന്ദോഹത്തോടെ ഞാൻ എത്തിച്ചേർന്നു. ചാതുർമ്മാസ്യവ്രതത്തിന്റെ ആരംഭദിനമായ ഗുരുപൂർണ്ണിമക്കു്, അതായതു് ആഷാഢപൂർണ്ണിമയ്ക്കു് മൂന്നുനാലുദിവസം മുമ്പാണു് ഞാൻ ഉത്തരകാശിയിൽ പ്രവേശിച്ചതു്. ഇങ്ങനെ കല്പവിൽനിന്നു സുമാറു നൂററിത്തൊണ്ണൂററഞ്ചു നാഴിക മാത്രം ദൂരമുള്ള ഉത്തരകാശിയിൽ എത്തിച്ചേരുവാൻ എനിക്കു് ഇരുപത്തഞ്ചു ദിവസം വേണ്ടിവന്നു. ഏതായാലും പശ്ചിമഹിമാലയത്തിലുള്ള എൻെറ പരിഭ്രമണത്തെ ഇങ്ങനെ സംപൂരണംചെയ്തു്, ഞാൻ അതീവകൃതാർത്ഥതയോടെ ഋഷിനിഷേവിതമായ ഉത്തരകാശിയിൽ യഥാവിധി ചാതുർമ്മാസ്യമാരംഭിച്ചു പ്രസ്തുതമായ ചാതുർമ്മാസ്യകാലത്തിലായിരുന്നു ഞാൻ അവിടെവെച്ചു ശ്രീസൌമ്യകാശീശസ്തോത്രത്തെ രചിച്ചതും, അതിനെ കാശീശചരണങ്ങളിൽ സമർപ്പിച്ചതുമെന്നുകൂടി ഇവിടെ ഉപന്യസിച്ചുകൊള്ളാം.

"ഗിരിരാജസുതാപുണ്യപരിപാകോഽസ്തു മേ ഗതിഃ
സുരവൃക്ഷാവൃതേ യസ്യ മന്ദിരേ സുന്ദരേ സ്ഥിതിഃ

# പശുപതിനാഥം*

## I

"ഉത്തിഷ്ഠത! ജാഗ്രത!
പ്രാപ്യവരാന്നിബോധത!" (കഠശ്രുതി)

"അനാദികാലമായി അജ്ഞാനനിദ്രയിൽ ഉറങ്ങിക്കിടക്കുന്ന ഹേ! മനുഷ്യരേ! എഴുനീല്ക്കുവിൻ! മായാനിദ്രയിൽനിന്നുണരുവിൻ! പ്രകൃഷ്ടഗുരുക്കളെ പ്രാപിച്ചു് ആത്മതത്വത്തെ അപരോക്ഷമാകുംവണ്ണം അറിയുവിൻ!"

സർവാനർത്ഥങ്ങൾക്കും ബീജഭൂതവും ഘോരവുമായ അജ്ഞാനനിദ്രയിൽ നിന്നുണരുവിൻ. അതായതു് അജ്ഞാനത്തെ നിശ്ശേഷം നശിപ്പിക്കുവാൻ ശ്രുതി ഒരിഷ്ടജനനിയെപ്പോലെ സാനുകമ്പം ഉപദേശിക്കുന്നു. അവിദ്യയെ നശിപ്പിക്കുവാനുള്ള ഏകസാധനം ആത്മവിദ്യയെന്നും ശ്രുതി ഉപദേശിക്കുന്നു. അതുകൊണ്ടു് സംസാരഹേതുവായ അജ്ഞാനത്തെ നശിപ്പിച്ചു് മുക്തിപദത്തിൽ പ്രവേശിക്കേണമെങ്കിൽ, ജ്ഞാനം കൂടാതെ വേറൊരുപായമില്ലെന്നു് സിദ്ധമാകുന്നു. മോക്ഷഹർമ്മ്യത്തിലേക്കു ചെല്ലുവാൻ ജ്ഞാനദ്വാരമല്ലാതെ വേറൊരു ദ്വാരമില്ല. ഭക്തി, യോഗം, തുടങ്ങിയ ഓരോ ആദ്ധ്യാത്മികമാർഗ്ഗങ്ങളും ജ്ഞാനദ്വാരത്തിലേക്കല്ലാതെ മോക്ഷഹർമ്മ്യത്തിലേക്കു് ഒരു പുരുഷനെ നയിക്കുന്നില്ല. ജ്ഞാനസൂര്യന്റെ ഉദയത്തിലല്ലാതെ ഭക്ത്യാദികളായ നക്ഷത്രങ്ങളുടെ ഉദയത്തിൽ അജ്ഞാനതമസ്സു് നീങ്ങുന്നില്ല.

"യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി."

എന്നു് ശ്വേതാശ്വതരശ്രുതിയും ഉപദേശിക്കുന്നു. ചർമ്മത്തെപ്പോലെ ആകാശത്തെ മനുഷ്യർക്കു് ചുരുട്ടിമടക്കാമെങ്കിൽ, ദേവനെ അറിയാതെ അതായതു് പരമാത്മജ്ഞാനംകൂടാതെ സംസാരദുഃഖത്തെയും ഉത്തരണം ചെയ്യാം. ജ്ഞാനപ്ലവമല്ലാതെ സംസാരജലധിയെ ഉത്തരണം ചെയ്യുവാൻ വേറൊരു സാധനമില്ലെന്നുള്ളതു് സർവ്വശ്രുതികളുടേയും സിദ്ധാന്തമാകുന്നു. എന്നാൽ ഈ ജ്ഞാനമെന്നതെന്താകുന്നു? ദൃഢമായ സ്വസ്വരൂപനിശ്ചയംതന്നെ ജ്ഞാനം. ലേശവും സംശയമോ, വിപര്യയമോ കൂടാതുള്ള നിശ്ചയമത്രേ ദൃഢനിശ്ചയം. അല്ലാതെ

* 1925-ൽ ചെയ്തതായ ആദ്യത്തെ കൈലാസയാത്രയുടെ ചരിത്രം യാത്രക്കനന്തരം തന്നെ വിസ്തൃതമായി എഴുതുകയും, അതിന്റെ ഒരു ഭാഗം പുസ്തകരൂപത്തിൽ പ്രകാശിതമാകയും ചെയ്തിട്ടുണ്ടെങ്കിലും, ഈ പുസ്തകത്തിന്റെ പരിപൂർത്തിക്കുവേണ്ടി അതേയാത്രയേപ്പറ്റിത്തന്നെ കേവലം അതിനെ സ്മരിച്ചുകൊണ്ടു് പിന്നീടു് സംക്ഷിപ്തമായി എഴുതിച്ചേർത്തിയതാണു് ഇതുതൊട്ടുള്ള അഞ്ചു ലേഖനങ്ങൾ.

പ്രാണനിരോധമാകട്ടെ, മനോനിരോധമാകട്ടെ, അഥവാ നിഷ്കാമകർമ്മകൌശലമാകട്ടെ, ദേവന്മാരിലുള്ള പ്രേമപ്രവാഹമാകട്ടെ, കൃച്ഛ്റം, ചാന്ദ്രായണം തുടങ്ങിയ തപസ്യകളാകട്ടെ, തീർത്ഥാടനാദികളാകട്ടെ ജ്ഞാനമല്ല; അവയെല്ലാം അജ്ഞാനമാകുന്നു. ഞാനെന്ന ഭാവനയോട് സംബന്ധമായതെല്ലാം അജ്ഞാനമാകുന്നു. ഞാനെന്ന ഭാവം ഏതൊന്നിൽ അസ്തമിക്കുന്നുവോ, അതു് ജ്ഞാനവുമാകുന്നു. എന്നാൽ ഈ ജ്ഞാനം എങ്ങനെ ഉൽപന്നമാകുന്നു? "ഞാൻ ധനികൻ, ഞാൻ സുഖി", "ഞാൻ ദരിദ്രൻ, ഞാൻ ദുഃഖി" എന്നിങ്ങനെ ദേഹത്തിൽ ആത്മഭാവനയെ ചെയ്തുകൊണ്ടു് അനാദികാലമായി കഴിച്ചുവരുന്ന സാംസാരികജീവിതത്തിൽനിന്നു്, "ഞാൻ ബ്രഹ്മമാകുന്നു, ഞാൻ അശരീരനാകുന്നു, ഞാൻ ജരാമരണരഹിതനായ ആനന്ദസ്വരൂപനാകുന്നു" എന്നുള്ള ദൃഢനിഷ്ഠയോടുകൂടിയ ആത്മികജീവിതത്തിലേക്കു് പ്രവേശിക്കുന്നതെങ്ങനെ? ബ്രഹ്മനിഷ്ഠന്മാരായ സൽപുരുഷന്മാരുടെ സഹായത്തോടുകൂടിചെയ്യുന്ന തത്വവിചാരംതന്നെ ജ്ഞാനോദയത്തിനുള്ള മുഖ്യസാധനം എന്നാൽ സർവ്വകർമ്മങ്ങളുടേയും പരിത്യാഗരൂപമായ സന്ന്യാസം തത്വവിചാരത്തിൻെറ അംഗമെന്നു് പൂർവ്വാചാര്യന്മാർ ഐകകണ്ഠ്യേന ശാസിക്കുന്നു. എങ്കിലും, വൈരാഗ്യം, ശമം, ദമം, മുമുക്ഷുത്വം തുടങ്ങിയ ഗുണങ്ങളും നിർവ്വിക്ഷേപമായ ദേശകാലങ്ങളും തത്വവിചാരത്തിന്നു് ഒഴിച്ചുകൂട്ടാത്ത സാധനങ്ങളാണെന്നുള്ളതിൽ രണ്ടുപക്ഷമില്ല. അവയെക്കൂടാതെ മനസ്സ് പ്രസന്നമായി, ഏകാഗ്രമായി, തത്വാനുസന്ധാനത്തിന്നു് സമർത്ഥമായി തീരുന്നതല്ല. അങ്ങനെ സാധനസമ്പത്തിയോടെ ശ്രദ്ധാപൂർവ്വം തത്വവിചാരത്തിൽ ഇറങ്ങി പ്രവർത്തിക്കുന്നുവെങ്കിൽ, ജ്ഞാനനിഷ്ഠ അചിരേണ സംപ്രാപ്തമായിത്തീരുമെന്നുള്ളതിൽ സംശയമില്ല. വിചാരജന്യവും, അജ്ഞാനധ്വംസകവുമായ ഈ ജ്ഞാനനിഷ്ഠയെ പ്രാപിക്കുന്നതുവരെ, ഒരു മനുഷ്യൻ സ്ഥിരപ്രജ്ഞനെന്നോ, കൃതകൃത്യനെന്നോ വ്യപദേശിക്കപ്പെടുവാൻ അർഹനാകുന്നില്ല.

ദുഃഖരൂപമായ ഈ സംസാരത്തിൻെറ, അതായതു് സാംസാരികമായ ആശകളുടെ നിവൃത്തിയും, തദ്വാരാ നിത്യനിരതിശയമായ ബ്രഹ്മസുഖത്തിൻെറ, അതായതു് ആത്മശാന്തിയുടെ അനുഭവവുമാകുന്നു പ്രകൃതജ്ഞാനനിഷ്ഠയുടെ ഫലം. മരണാനന്തരമല്ല, ഈ ശരീരത്തിൽ വെച്ചുതന്നെ, ഒരു ജ്ഞാനി ബ്രഹ്മാനന്ദത്തെ, നിരന്തരമാസ്വദിച്ചാമോദിക്കുന്നു ബ്രഹ്മാനന്ദമെന്നതു് ഇന്നപ്രകാരമെന്നു നിർദ്ദേശിക്കുവാൻ യോഗ്യമല്ലെന്നിരിക്കിലും, അതു് സമാഹിതചിത്തന്മാരായ ബ്രഹ്മവിത്തുകൾക്കു് സ്വാനുഭവഗമ്യമായി വിജയിക്കുന്നു. ഉപ്പിൻെറ തരികൾ വഴിക്കു് വമ്പിച്ചതായ ഉപ്പുമലയുടെ രസമഹിമയെ ഏതാണ്ടു് അനുമാനിക്കുവാൻ കഴിയുന്നതുപോലെ, വിഷയഭോഗം നിമിത്തം പ്രാണികൾ അനുഭവിക്കുന്ന ആനന്ദങ്ങൾ പ്രകൃതബ്രഹ്മാനന്ദത്തിൻെറ അണിഷ്ഠമായ

ഒരംശം മാത്രമായതുകൊണ്ടു്, വിഷയാനന്ദങ്ങൾ വഴിക്കു് ബ്രഹ്മാനന്ദത്തിന്റെ മഹിമയെ സാധാരണന്മാർക്കു് ഏതാണ്ടു് അനുമാനിക്കാവുന്നതുമാണു്. വിഷയാശനിമിത്തം പ്രക്ഷുബ്ധമായിത്തീരുന്ന അന്തഃകരണം, വിഷയോപഭോഗം നിമിത്തം ശാന്തമായി, സത്വവൃത്തിയായിത്തീരുകയും, അങ്ങനെ സാത്വികമായ ആ മനസ്സിൽ ബ്രഹ്മാനന്ദം സ്ഫുരിതമാകുകയും ചെയ്യുന്നു. വിഷയഭോഗം വഴിക്കു വിഷയാനന്ദമെന്നു് വ്യവഹരിക്കപ്പെടുന്നതും ബ്രഹ്മാനന്ദംതന്നെ. ബ്രഹ്മാനന്ദമല്ലാതെ വേറൊരാനന്ദം, അതായതു രണ്ടാമതൊരാനന്ദം, യാതൊരു പ്രമാണംകൊണ്ടും സിദ്ധമാകുന്നില്ലെന്നു വ്യാസപ്രഭൃതികൾ സിദ്ധാന്തിക്കുന്നു. ഘടം, മഠം, മുതലായ ഉപാധികളുടെ ഭേദംനിമിത്തം, ഒരേ ആകാശത്തെ ഘടാകാശം, മഠാകാശമെന്നിങ്ങനെ ബഹുവായി വ്യവഹരിക്കുന്നതുപോലെ, ശബ്ദസ്പർശാദികളായ വിഷയങ്ങളുടെ ഭേദംനിമിത്തം ഒരേ ആനന്ദംതന്നെ ബഹുഭേദഭിന്നമായി വ്യവഹരിക്കപ്പെടുന്നു. അപരിച്ഛിന്നമായി, അനതിശയമായി, അവിനാശിയായിരിക്കുന്ന ബ്രഹ്മാനന്ദത്തെ വിഷയങ്ങൾ പരിച്ഛിന്നമായി, സാതിശയമായി, വിനാശിയായി രൂപാന്തരപ്പെടുത്തുന്നു. അഖണ്ഡമായ ബ്രഹ്മാനന്ദത്തെ നിരാതങ്കമായി അനുഭവിച്ചു നിത്യതൃപ്തരായി വിരാജിക്കുന്ന മഹാന്മാർ ക്ഷണികമായ വിഷയസുഖത്തെ കാംക്ഷിക്കുന്നതെങ്ങനെ? ബ്രഹ്മസുഖം വിഷയസംബന്ധശൂന്യമായതുകൊണ്ടു്, സ്വസ്വരൂപത്തിലുള്ള അവസ്ഥാനത്തെയല്ലാതെ, അതു യാതൊരു വിഷയത്തെയുമപേക്ഷിക്കുന്നില്ല. അതുനിമിത്തം, വിഷയസുഖമെന്നപോലെ, വിഷയാർജ്ജനാദിജന്യമായ ക്ലേശംകൊണ്ടു്, അതു ലേശവും കലുഷിതമാകുന്നതുമില്ല. പിന്നെവിഷയഭോഗം വഴിക്കല്ലാതെ സുഖത്തിന്റെ പ്രാദുർഭാവമുണ്ടാകുന്നതല്ലെന്നു വല്ലവരും വാദിക്കുന്നുവെങ്കിൽ, അവർ രാത്രിയിലല്ലാതെ ദിനത്തിൽ ലേശവും പ്രകാശമില്ലെന്നു വാദിക്കുന്ന ഉലൂകങ്ങളുടെ സഹോദരന്മാരാണെന്നു മാത്രമേ ഇവിടെ പറയുന്നുള്ളു.

എന്നാൽ ഈദൃശമായ നിത്യശാന്തിയുടെ സാധകമായ ജ്ഞാനനിഷ്ഠ വൈരാഗ്യപൂർവ്വകമായ ജ്ഞാനവിചാരംകൊണ്ടല്ലാതെ, കേവലം ധ്യാനസമാധികൾകൊണ്ടു മാത്രം സിദ്ധമാകുന്നതല്ലെന്നു പ്രത്യേകിച്ചു പറയേണ്ടതുണ്ടു്. ധ്യാനസമാധികളെ ജ്ഞാനരൂപമായി ചിലർ തെററിദ്ധരിക്കുന്നു ധ്യാനംതന്നെ പരമപുരുഷാർത്ഥമെന്നും, പ്രതിദിനം അരമണിക്കൂറോ, ഒരുമണിക്കൂറോ നേരം ഇരുന്നു ധ്യാനംചെയ്താൽ, ആധ്യാത്മികമായ തങ്ങളുടെ എല്ലാ കൃത്യങ്ങളുമവസാനിച്ചുവെന്നും പിന്നെ പുറത്തിറങ്ങി എന്തുചെയ്യുന്നതിന്നും വിരോധമില്ലെന്നും ഇക്കൂട്ടർ ഭ്രമിക്കുന്നു. ഒന്നോ രണ്ടോ മിനുട്ടുനേരം, മനസ്സിന്റെ തൂഷ്ണീം സ്ഥിതി, അതായതു് ഇവരുടെ നിർവികല്പസമാധി ലഭിച്ചുകഴിഞ്ഞാൽ, പിന്നെ ഈ ജന്മത്തിൽ യാതൊന്നുംതന്നെ ലഭിക്കേണ്ടതില്ലെന്നും, അവൻ മുക്തനായിക്കഴിഞ്ഞുവെന്നും ഇവർ വിശ്വസിക്കുന്നു എന്നാൽ നിർവികല്പസമാധിക്കാരനു് അചഞ്ചലമായ-ലേശവും സംശയമോ വിപര്യയമോ കൂടാതുള്ള.—ആത്മനിഷ്ഠയുണ്ടോ

എന്നു പരീക്ഷിക്കുമ്പോൾ മാത്രമാണ് അവന്റെ ജീവന്മുക്തിമാഹാത്മ്യം വെളിപ്പെടുന്നത്. ജ്ഞാനധ്യാനങ്ങളുടെ ഹേതുസ്വരൂപഫലങ്ങളെ സൽസംഗംവഴിക്ക് സമ്യക്കായി നിർണ്ണയംചെയ്യുവാൻ സാധിക്കാത്ത ഹതഭാഗ്യരാകുന്നു ഈ വർഗ്ഗക്കാരെന്നുമാത്രം ഇവിടെ ചുരുക്കത്തിൽ പറഞ്ഞുകൊള്ളട്ടെ.

ധ്യാനസമാധികൾ ജ്ഞാനപരിപാകത്തിനുള്ള സഹകാരികാരണമായി അംഗീകരിക്കപ്പെടാമെന്നിരിക്കിലും, അവ ജ്ഞാനരൂപമോ, സാക്ഷാൽ ജ്ഞാനകാരണമോ ആകുന്നില്ല. എന്നാൽ വൈരാഗ്യസഹകൃതമായ വിചാരം വഴിക്കല്ലാതെ, അതായത് വേദാന്തപ്രസിദ്ധമായും, ശ്രവണാദിരൂപമായുമുള്ള ബ്രഹ്മാഭ്യാസം വഴിക്കല്ലാതെ, കേവലം ഹഠസമാധിവഴിക്കോ, അഥവാ ജഡസമാധിവഴിക്കോ, സർവ്വദാ, സർവ്വത്ര ആത്മദർശനരൂപമായ ജ്ഞാനനിഷ്ഠയും, തൽഫലമായ നിത്യതൃപ്തിയും സംപ്രാപ്തമാകുന്നതല്ലെന്ന്, തൽക്കാലം ശാസ്ത്രാനുമാനങ്ങളെക്കൊണ്ട് ഉപപാദിക്കുവാനൊരുങ്ങാതെ, ഹിമാലയത്തിലെ ഒരു മഞ്ഞുള്ള പ്രദേശത്തിൽവെച്ച് മുമ്പൊരിക്കൽ ഒരു വൃദ്ധമഹാത്മാവുമായി സമാധിവിഷയത്തിൽ നടന്നതായ ഒരു സംഭാഷണം അനുഭവപരവും, അതുനിമിത്തം ശ്രുതിയുക്തികളെക്കാളും പ്രബലതരവുമായതുകൊണ്ട് അതിനെ അതിന്റെ ഉപപാദകമായി ഇവിടെ ഉദാഹരിക്കാം.

ഞാൻ—സ്വാമിജീ! ദീർഘകാലംസമാധി ചെയ്യുവാൻ സാധിക്കുന്ന വല്ല യോഗികളേയും കാണുകയോ, കേൾക്കുകയോ, ഉണ്ടായിട്ടുണ്ടോ?

സ്വാമിജി—ഇക്കാലത്ത് ഹഠയോഗികളും രാജയോഗികളും നന്നെ ദുർല്ലഭമാണ്. എന്നാൽ കുറെക്കാലം മുമ്പ് ഉത്തരദേശത്തിൽ പലരും ഉണ്ടായിരുന്നു. അവരിൽ ഒരാളെ എനിക്ക് നല്ലപോലെ അറിയാം. അദ്ദേഹം ഒരു സാധുവായിരുന്നു. പ്രാണസ്പന്ദനമോ, മനഃസ്പന്ദനമോ കൂടാത്ത യോഗനിലയിൽ അഞ്ചോ, ആറോ, മണിക്കൂറ് ഒന്നായി സ്ഥിതിചെയ്യുവാൻ അദ്ദേഹത്തിനു നിഷ്പ്രയാസമായി സാധിച്ചിരുന്നു.

ഞാൻ—അഹോ ധന്യൻ! അദ്ദേഹം വലിയ സുകൃതിതന്നെ! സംശയമില്ല.

സ്വാമിജി—അദ്ദേഹത്തിന്റെ മുഴുവൻ ചരിത്രം കേൾക്കുന്നതിനുമുമ്പ്, അദ്ദേഹത്തെ ധന്യനെന്നു പ്രശംസിക്കേണ്ടതില്ല. പരമാർത്ഥത്തിൽ അദ്ദേഹം വലിയ അധന്യനായിരുന്നു.

ഞാൻ—അതെങ്ങനെ?

സ്വാമിജി—ദീർഘകാലത്തെ അഭ്യാസം നിമിത്തം താൽക്കാലികമായി പ്രാണനിരോധവും ചിത്തനിരോധവും ചെയ്യുവാൻ കഴിഞ്ഞിരുന്നുവെന്നല്ലാതെ, മനശ്ശാന്തിയോ തൃപ്തിയോ അതിന്നു ഹേതുവായ ആത്മവിചാരമോ, ആത്മജ്ഞാനമോ അദ്ദേഹത്തിനുണ്ടായിരുന്നില്ല.

ഞാൻ—ഇത്രയും മഹാനായ ഒരു യോഗിക്ക് ആത്മവിചാരത്തിൽ രുചിയും യോഗ്യതയുമില്ലെന്നോ?

സ്വാമിജി—അദ്ദേഹത്തിന് ആത്മവിചാരത്തിൽ രുചിയെങ്ങനെ ഉണ്ടാകും? ലേശമെങ്കിലും വൈരാഗ്യമോ മുമുക്ഷുത്വമോ അദ്ദേഹത്തിൽ കണ്ടിരുന്നില്ല. ധനാദികളിൽ അദ്ദേഹത്തിന് വമ്പിച്ച ആസക്തിയായിരുന്നു. പ്രഭുജനങ്ങളുടെ അരികെ ചിലപ്പോൾ പാഷാണമൂർത്തിയെപ്പോലെ നിശ്ചേഷ്ടമായി കുറെ നേരം സ്ഥിതിചെയ്യുന്നതായ തന്റെ വിദ്യയെ കാണിക്കയും, അവരിൽനിന്ന് അതിന്റെ പ്രതിഫലമായി പണവും താൻ യോഗകുശലനാണെന്നുള്ള പ്രശംസാപത്രവും വാങ്ങുകയും പതിവായിരുന്നു. അന്നത്തെ വിരക്തവിദ്വാന്മാരെല്ലാം അദ്ദേഹത്തിന്റെ ചേഷ്ടിതത്തെ നോക്കി അനുക്രോശിച്ചിരുന്നു.

ഇപ്രകാരം പരമപുരുഷാർത്ഥത്തിന് ഏകഹേതുവായ ആത്മനിഷ്ഠയുടെ, അതായത് ഒരു നിമിഷമെങ്കിലും വിച്ഛേദംകൂടാതുള്ള നിത്യനിരന്തരമായ ആത്മസ്മൃതിയുടെ പരിശീലനവും പരിരക്ഷണവുംതന്നെ സർവ്വസംഗപരിത്യാഗം ചെയ്ത ഒരു സന്ന്യാസിയുടെ പരമകർത്തവ്യമെന്നുള്ളത് സർവ്വവിദ്വൽസമ്മതമാണ്. ഈ കർത്തവ്യത്തെ സൽപുരുഷസംസർഗ്ഗം വഴിക്കും ശാസ്ത്രാഭ്യാസം വഴിക്കും സമ്യക്കായി അറിഞ്ഞു് അതിൽ പരിനിഷ്ഠിതനായിത്തന്നെ ഈ സാധു ഹൃഷീകേശവനത്തിൽ നിവസിച്ചുവരുന്നു. നാടും വീടും വിട്ട് ഒരു സന്ന്യാസിയായിത്തീർന്നിട്ട് രണ്ടു കൊല്ലമേ ആയിട്ടുള്ളു. ഒരു ദിവസം അപ്രതീക്ഷിതമായി, ഹൃഷീകേശത്തിൽ പൂർവ്വപരിചിതനായ ശ്രീസ്വാമിശാന്ത്യാനന്ദസരസ്വതിയെ കാണുകയുണ്ടായി. ദ്വാരകയിലെ ശാരദാമഠം ശങ്കരാചാര്യരായ അദ്ദേഹം സന്ന്യാസികളുടെ ഒരാശ്രമത്തിൽ ഒരുത്സവത്തിൽ പങ്കുകൊള്ളുവാൻവേണ്ടി അവിടെ ആഗമിച്ചതായിരുന്നു. ദക്ഷിണദേശീയനായ അദ്ദേഹത്തിന് ഈ ദേഹത്തിൽ അധികം കാലമായി അത്യധികം പ്രേമവും അനുഗ്രഹവുമുണ്ടായിരുന്നതുകൊണ്ട്, കാവിവസ്ത്രധാരിയായി ഭിക്ഷാന്നഭക്ഷിയായി ഏകാകിയായി ഏകാന്തവാസിയായിരിക്കുന്ന ഒരു തപസ്വിയുടെ രൂപത്തിൽ ഈ കളേബരത്തെ കണ്ടതിൽ, അദ്ദേഹത്തിന്റെ മുഖഭാവം മലിനവും ദുഃഖാക്രാന്തവുമായിത്തീർന്നുവെന്നു മാത്രമല്ല, നേത്രങ്ങൾ അശ്രുപൂർണ്ണങ്ങളായും പരിണമിച്ചു. തനിക്കേററവും പ്രിയപ്പെട്ട ഒരു ശരീരം ലൗകികദൃഷ്ട്യാ കഠിനവും ക്ലേശഭൂയിഷ്ഠവുമായ ഒരു യതിജീവിതത്തിൽ തപിക്കുന്നതായിക്കാണുമ്പോൾ, ആരുടെ മനസ്സാണ് ധൈര്യം വെടിഞ്ഞു സഹതപിക്കാതിരിക്കുക! എന്നാൽ പ്രേമഭാവനനിമിത്തം തന്നെത്താനറിയാതെ ഉണ്ടായ ഈ ചിത്തവികൃതിയിൽനിന്ന്, അതായതു് ഈ പതനത്തിൽനിന്ന്, മഹാത്മാവായ അദ്ദേഹം ഉടനെ ഉരുണ്ടുപിരണ്ട് എഴുന്നില്ക്കുകയും, ദുഷ്ടവും ഹൃഷ്ട

വുമായ മനസ്സോടെ കുശലസമാചാരത്തെപ്പററി സംഭാഷണമാരംഭിക്കയുംചെയ്തു. സന്ന്യാസഗ്രഹണത്തെപ്പററി മുക്തകണ്ഠം പ്രശംസിക്കയും, അനുമോദിക്കയുംചെയ്തു. രണ്ടുമൂന്നുദിവസം വാൎത്താലാപവും സൽസംഗവും ദൈനന്ദിനമായി നടന്നുകൊണ്ടിരുന്നു. ശിവരാത്രി മഹോത്സവത്തെ ദൎശിക്കുവാൻവേണ്ടി നേപാളരാജധാനിയായ കാട്ടുമാണ്ടുവിൽ സ്ഥിതിചെയ്യുന്ന പശുപതിനാഥമെന്ന പുണ്യധാമത്തിലേക്ക് യാത്രചെയ്യുവാനുള്ള ഈ സാധുവിന്റെ ഇച്ഛയെ ഒരു ദിവസം സംഭാഷണമദ്ധ്യേ പ്രസംഗവശാൽ അദ്ദേഹത്തോട് പറകയുണ്ടായി. പശുപതിനാഥനെ താനും അതേവരെ സന്ദൎശിച്ചിട്ടില്ലെന്നും, പശുപതിനാഥത്തിലേക്ക് പരിവാരസമേതം യാത്രചെയ്യുവാൻ താനും അഭിലഷിക്കുന്നുവെന്നും, അതിനുവേണ്ടുന്ന ഒരുക്കമെല്ലാം ചെയ്ത് എല്ലാവരും ഒരുമിച്ചുതന്നെ പുറപ്പെടാമെന്നും സ്വാമിജി അപ്പോൾത്തന്നെ സ്നേഹപൂൎവ്വം എന്നെ ധരിപ്പിക്കുകയും ചെയ്തു.

1925 ഫിബ്രുവരിമാസത്തിന്റെ ആരംഭത്തിൽ, സുഹൃത്തുക്കളുടേയും വൃദ്ധസന്ന്യാസിമാരുടേയും അനുജ്ഞയേയും അനുഗ്രഹത്തേയും വാങ്ങി, "പശുപതിനാഥ"മെന്ന സുവിഖ്യാതമായ ദേവസ്ഥാനത്തെ ലക്ഷീകരിച്ചുകൊണ്ട്, ഹൃഷീകേശത്തിൽനിന്ന് ഉത്സാഹപൂൎവ്വം ശുഭദിനത്തിൽ പാദചാരേണ ഞാൻ യാത്ര ആരംഭിച്ചു. ഹരിദ്വാരത്തിൽ നിവസിച്ചിരുന്ന ശങ്കരാചാൎയ്യപാദങ്ങളോടൊരുമിച്ച് തീവണ്ടിയാത്രയുമാരംഭിച്ചു.

"നിരാകാരമുപാസന്തേ സാകാരമപി ചാപരേ
വയംസംസാരസന്തപ്താ നീരാകാരമുപാസ്മഹേ"

എന്നുള്ള ന്യായത്തിൽ ശുദ്ധശീതളമായ ജലരൂപത്തിൽ പരിലസിക്കുന്ന സാക്ഷാൽ പരമേശ്വരിയായ ഗംഗാമഹാറാണിയെ ഉപസേവിച്ചുകൊണ്ടും, വേദാന്തവിചാരത്തിലും ഭജനത്തിലും ധ്യാനത്തിലും ഗാഢമായി രമിച്ചുകൊണ്ടും, ദിനത്തെ ക്ഷണമെന്നപോലെ അതിവാഹനംചെയ്താനന്ദിക്കുന്ന എനിക്ക് ഗംഗാപരിസരത്തെ പരിത്യജിക്കുന്നതിൽ വലിയ വൈമനസ്യം തോന്നിയെങ്കിലും, പൎവ്വതഭ്രമണോൽകണ്ഠ അതിനെ അത്ര ഗൌനിക്കയുണ്ടായില്ല. ഇങ്ങനെ സ്വാമികളോടൊന്നിച്ച് കൌതുഹലത്തോടെ യാത്ര തുടങ്ങിയെങ്കിലും, യാത്ര തുടങ്ങിയ ദിവസംതന്നെ കുറെ ദൂരത്തുവെച്ച് അദ്ദേഹത്തിന്റെ വിപ്രയോഗത്താൽ പരിതപിക്കേണ്ടിയുംവന്നു. സംയോഗം വിപ്രയോഗാന്തംതന്നെയെന്നിരിക്കിലും, പൊട്ടന്നനവെ ഉണ്ടായ വിപ്രയോഗത്തിൽ മനസ്സ് ഭഗ്നാശമായതിൽ ആശ്ചൎയ്യമെന്തുണ്ട്?

വ്യവഹാരബാഹുല്യം ഒരു ഗൃഹസ്ഥനെയെന്നപോലെ, ഒരു സന്ന്യാസിയേയും തീരെ പരതന്ത്രനാക്കിത്തീൎക്കുന്നു. വ്യവഹാരരഹിതമായ ഉപരതജീവി

തത്തിലല്ലാതെ സ്വാതന്ത്ര്യഗന്ധംപോലുമാഘ്രാണിക്കുന്നതെങ്ങനെ? ധനത്തിലും സ്ഥാനമാനങ്ങളിലും വൈഭവത്തിലും സ്വാതന്ത്ര്യവും സുഖവുമുണ്ടെന്നു് നണ്ണി അവയെ വേട്ടയാടിപ്പിടിക്കുവാൻ തങ്ങളുടെ അമൂല്യമായ ജീവിതത്തെ ജനങ്ങൾ ബലികഴിക്കുന്നു. പുഷ്പമാലയെന്നു ഭ്രമിച്ചു്, വിഷധരനായ മഹാഫണിയെ ഉന്മേഷപൂർവ്വം കൈകൊണ്ടെടുത്തു കണ്ഠത്തിൽ ധരിക്കുന്നു. സ്വാമിശാന്ത്യാനന്ദസരസ്വതിയെ സ്ഥാനമാനങ്ങളൊന്നുമില്ലാത്ത കേവലം ഒരു ഭിക്ഷുകന്റെ രൂപത്തിൽ മുമ്പു് ഞാൻ കണ്ടിരുന്നു. പിന്നീട് ഇച്ഛയാലോ അനിച്ഛയാലോ, ശ്രീശങ്കരാചാര്യപീഠത്തിലേയ്ക്കു് അദ്ദേഹം ഉയർത്തപ്പെട്ടു. സ്ഥാനവും മാനവും, അവയോടു സഹജമായി സംബന്ധിച്ച ധനാദിവ്യവഹാരങ്ങളും സ്വാമിയെ അവയുടെ ഒരു കിങ്കരനാക്കിത്തീർത്തു. കിങ്കരന്നു് സ്വാതന്ത്ര്യമെവിടെ? അദ്ദേഹം അന്യകർത്തവ്യത്താൽ അന്യദേശത്തിലേക്കു് ആഹ്വാനം ചെയ്യപ്പെട്ടു. മദ്ധ്യമാർഗ്ഗം ഒരു തീവണ്ടിമന്ദിരത്തിൽവെച്ചു് അദ്ദേഹം അവശ്യഗന്തവ്യമായ ആ അന്യസ്ഥാനത്തിലേക്കു യാത്രയായി. എന്നാൽ കേവലം ഭിക്ഷാവൃത്തിയിൽ നേപാളത്തിലേക്കു യാത്ര ചെയ്യുന്നതു വലിയ ക്ലേശകാരിയെന്നും, അതുകൊണ്ടു് മാർഗ്ഗവ്യയത്തിനു വേണ്ടുന്ന കുറെ പണം തന്നിൽനിന്നു നിസ്സംകോചം ഗ്രഹിച്ചു കയ്യിൽ വെക്കണമെന്നും, അദ്ദേഹം പ്രേമപൂർവ്വം എന്നോടുപദേശിച്ചുവെങ്കിലും, പണമോ മറേറാ ലേശവും ഗ്രഹിക്കാതെതന്നെ നിശ്ചിന്തം തീവണ്ടിവഴിയായി ഞാൻ എന്റെ യാത്രയും തുടർന്നു.

ലക്നൌ, ഗോരഖ്പൂർ എന്നീ രണ്ടു മുഖ്യനഗരങ്ങളിൽ മൂന്നുനാലു ദിവസം ഇറങ്ങി വിശ്രമിക്കയും, പിന്നെയും യാത്ര തുടൎന്നു ബ്രിട്ടീഷ്ദേശത്തിലെ ഉത്തരസീമയിൽ സ്ഥിതിചെയ്യുന്ന ഒടുവിലത്തെ "റക്സൌൾ" എന്ന തീവണ്ടിസ്ഥാനത്തിൽ ചെന്നിറങ്ങി, അവിടെനിന്നു കാൽനടയായി രണ്ടു നാഴികമാത്രം ദൂരമുള്ളതും നേപാളദേശത്തിന്റെ ദക്ഷിണസീമയിൽ കിടക്കുന്നതുമായ "വീരഗഞ്ചു്" എന്ന പേരായ ഒരു ചെറുനഗരത്തിൽ ചെന്നെത്തുകയും ചെയ്തു. കാട്ടുമാണ്ടുവിലേക്കുള്ള പർവ്വതയാത്ര ഇവിടെനിന്നാണു് ആദ്യമായി ആരംഭിക്കുന്നതു്. വീരഗഞ്ചിൽനിന്നു കാട്ടുമാണ്ടുവിലേക്കു് അറുപതു നാഴിക മാത്രമേ ദൂരമുള്ളുവെങ്കിലും, മാർഗ്ഗകാഠിന്യം നിമിത്തം വേണ്ടുന്ന മുൻകരുതലും പ്രബന്ധവും ചെയ്തുകൊണ്ടാണു് ജനങ്ങൾ യാത്ര ആരംഭിക്കാറുള്ളതു്. ഈശ്വരപ്രേരിതനായ ഒരു ബ്രാഹ്മണഭക്തൻ മാർഗ്ഗത്തിൽ ഭക്ഷിക്കുവാനായി, കുറെ ഫലഹാരം പാകംചെയ്തു് ഈ സാധുവിന്റെ കയ്യിൽ സമർപ്പിക്കുകയുണ്ടായി. ഇത്രയും പ്രബന്ധത്തോടുകൂടി ഈ ശരീരവും ഏകാകിയായി അനേകായിരം യാത്രക്കാരുടെ ഇടയിൽ കാട്ടുമാണ്ടുവിനെ ലക്ഷീകരിച്ചുകൊണ്ടു് മുന്നോട്ടു യാത്രയാരംഭിച്ചു. നേപാളദേശത്തിന്റെ ഉള്ളിൽ ചെല്ലുവാനിച്ഛിക്കുന്ന ഇതരദേശക്കാർക്കു് വീരഗഞ്ചിലെ ഒരു

രാജകർമ്മചാരിയിൽനിന്നു സമ്മതിപത്രം വാങ്ങേണ്ടതുണ്ടു്. ആ പത്രവും ആ ഭക്തൻ യഥാവിധി എനിക്കു വാങ്ങിത്തരികയുണ്ടായി.

പശുപതിനാഥത്തിലെ സുപ്രസിദ്ധമായ ശിവരാത്രിമഹോത്സവത്തിൽ പങ്കുകൊള്ളുവാനായി, അതികുതുകത്തോടെ അങ്ങോട്ടു കാൽനടയായി യാത്രചെയ്യുന്ന സാധുക്കളും ഗൃഹസ്ഥരുമായ അനേകമനേകം സ്ത്രീപുരുഷന്മാരുടെ മദ്ധ്യത്തിൽ ഈ സാധുവും വിശാലമഞ്ജുളമായ നിരത്തിൽക്കൂടെ വടക്കോട്ടു നടന്നുകൊണ്ടിരിക്കുന്നു. ആന, കരടി, കണ്ടാമൃഗം, വ്യാഘ്രം തുടങ്ങിയ വന്യമൃഗങ്ങൾ സുലഭമായി, സ്വച്ഛന്ദമായി നിവസിക്കുന്ന ഭയാനകവനമാണു് ആദ്യമായി അതിക്രമിക്കേണ്ടതു്. തെക്കുവടക്കു പതിനഞ്ചു നാഴികയിലധികം വീതിയിൽ നെടുനീളെ കിടക്കുന്ന ഹിമാലയത്തിലെ പ്രഥമവിഭാഗമായ "തരായി"വനം, വിശേഷിച്ചു, നേപാളദേശത്തിലെ ഈ "തരായി"വനം അതിന്റെ നിബിഡതകൊണ്ടും രമ്യതകൊണ്ടും ഭയങ്കരതകൊണ്ടും സർവ്വത്ര വിഖ്യാതമാണു്. അനേകസഹസ്രം ജനങ്ങൾ ചലിച്ചുകൊണ്ടിരിക്കുന്ന ആ മാർഗ്ഗത്തിൽ ഹിംസ്രജന്തുക്കളെപ്പററി ഭയപ്പെടുവാനെന്തുണ്ടു്? ഭയലേശമെന്നിയേ അലൗകികമായ ആ വനശോഭയെ മതിവരാതെ ഉപഭുജിച്ചുകൊണ്ടു ഞാൻ മന്ദമന്ദം മുന്നോട്ടു പദവിന്യാസം ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങനെ തരായിവനത്തെ അതിക്രമിച്ചാൽ, പിന്നെ തിങ്ങിയ വിപിനം അവസാനിച്ചു് ചെറിയ ചെറിയ കുന്നുകളും മലകളുമാരംഭിക്കുന്നു. രാത്രി മുഴുവൻ വിശ്രമിച്ചും, പകൽ മുഴുവൻ യാത്രചെയ്തും, യാത്രികന്മാർ തങ്ങളുടെ കർക്കശമായ മാർഗ്ഗത്തെ അതിലംഘിക്കുന്നു. "ഭൃമാണിപ്പൂർ, ഭീമഭേദി" എന്നുള്ള സ്ഥാനങ്ങളെ അതിക്രമിച്ചാൽ, അതായതു് വീരഗഞ്ചിൽനിന്നു നാല്പത്തിരണ്ടു നാഴിക ദൂരം ചെന്നാൽ രണ്ടായിരത്തിയഞ്ഞൂറു് അടിയും രണ്ടായിരം അടിയും ഉയരമുള്ള, "സീസാഗഢി" "ചന്ദ്രഗിരി" എന്ന പേരായ രണ്ടു പർവ്വതങ്ങൾ ക്രമേണ ഉപലഭിക്കുന്നു. മേഘാദികളാൽ അനാച്ഛന്നമായി, സ്വച്ഛമായ പ്രഭാതവേളയിൽ ഈ പർവ്വതങ്ങളുടെ ശിഖരത്തിൽനിന്നു് സുമാറു് ഇരുന്നൂറു നാഴിക ദൂരത്തിൽ വർത്തിക്കുന്ന ഹിമാലയത്തിലെ അത്യുച്ചശിഖരമായ "ഗൗരീശങ്കര"വും അതുപോലെ മററുപല ഉച്ചശിഖരങ്ങളും പ്രത്യക്ഷമായി കാണാമെന്നു പറയപ്പെടുന്നു. ചന്ദ്രഗിരിയെ പ്രയാസപ്പെട്ടു് ഏറിയിറങ്ങി, വിസ്തൃതവും മനോജ്ഞവുമായ നിരത്തിൽക്കൂടെ പിന്നേയും ആറു നാഴിക ദൂരം ചെന്നാൽ അവിടെ നേപാളക്ഷിതിയുടെ രാജനഗരം സംപ്രാപ്തമാകുന്നു.

നേപാളമെന്നതു് "നയപാല"മെന്ന പദത്തിന്റെ അപഭ്രഷ്ടരൂപമാണെന്നും, നയമഹർഷിയാൽ പാലിതമായിരുന്നതുകൊണ്ടു് പണ്ടുകാലത്തു് ഈ ദേശം നയപാലമെന്നു് വ്യപദേശിക്കപ്പെട്ടിരുന്നുവെന്നും ഐതിഹാസികന്മാർ പറയുന്നു. കിഴക്കുപടിഞ്ഞാറു് നാനൂററിയമ്പതു നാഴികയും, തെക്കുവടക്കു് നൂററമ്പതു നാഴികയും, വിസ്താരമുള്ള പർവ്വതഭൂമിയായ നേപാളദേശത്തിന്റെ

സ്വമാറു് മദ്ധ്യത്തിൽ ഇരുപത്തുനാഴിക നീളവും പതിനഞ്ചുനാഴിക വീതിയുമുള്ള മനോഹരമായ ഒരു സമഭൂമിയുടെ കണ്ണികയായി കാട്ടുമാണ്ടു എന്ന രാജധാനി വിരാജിക്കുന്നു. ഈ സമഭൂമി പണ്ടു് "നാഗവാസം" എന്നപേരായ ഒരു വിശാലതടാകമായിരുന്നുവെന്നും പറയപ്പെടുന്നു. സമുദ്രനിരപ്പിൽനിന്നു് നാലായിരത്തിയഞ്ഞൂറടി ഉയരത്തിൽ രണ്ടുനാഴികയോളം നീളത്തിലും അത്രതന്നെ വീതിയിലും, വിലസിക്കുന്ന പവ്തീയനഗരമായ ഈ കാഷ്ഠമണ്ഡപം-കാട്ടുമാണ്ടു-സുപരിഷ്കൃതമായ ഇന്നത്തെ ഒരു ദേശീയനഗരമെന്നപോലെ സമഗ്രമായ പരിഷ്കാരധോരണിയോടുകൂടെ അത്രയും ശോഭായമാനമായി, ചമൽക്കാരകാരിയായി കാണപ്പെട്ടു.

ഫെബ്രുവരി 20-ാംതീയതി ഞാൻ കാട്ടുമാണ്ടുനഗരത്തിൽ സകുശലം പ്രവേശിക്കയും, നഗരത്തിന്റെ ഒരററത്തു് "വാഗ്മതീ" എന്ന തീർത്ഥനദിയുടെ തീരത്തുള്ള "താപ്പാത്തലി" എന്ന ഒരു മഞ്ജുളസ്ഥാനത്തിൽ സ്ഥിതിചെയ്യുന്ന സന്ന്യാസിമഠത്തിൽ സപ്രമോദം നിവാസമാരംഭിക്കയും ചെയ്തു. പിറേറന്നു് ശിവരാത്രി മഹോത്സവമാണു്. നഗരത്തിൽനിന്നു് മൂന്നുനാഴിക കിഴക്കായി അതേ നദിയുടെ പുണ്യതടത്തിൽ വിരാജിക്കുന്ന പശുപതിനാഥമന്ദിരത്തിലേക്കു് പ്രഭാതികമായ സ്നാനാദി കൃത്യങ്ങൾ നിവ്ഹിച്ചതിന്റെ ശേഷം, ഞാൻ ഉന്മേഷപൂർവ്വം നടകൊണ്ടു. ഹാ! അപൂർവ്വതരവും അത്ഭുതതരവുമായ ദർശനം! അനേകായിരം നാരീനരന്മാർ, വിശേഷിച്ചു് വിവിധവേഷക്കാരായ സാധുമഹാത്മാക്കൾ തിങ്ങിക്കൂടിയിരിക്കുന്ന സന്ദർഭം! ശ്രദ്ധാഭക്തികൾ വിജയകാഹളം മുഴക്കി ഉല്ലാസപൂർവ്വം നർത്തനം ചെയ്യുന്ന ദിവ്യസന്ദർഭം! ധനി, നിർദ്ധനൻ, പണ്ഡിതൻ, പാമരൻ, സാധു, ഗൃഹസ്ഥൻ, പുരുഷൻ, സ്ത്രീ എന്നുള്ള ഉച്ചനീചഭാവമസ്തമിച്ചു്, ഏകമായ ഈശ്വരീയഭാവം വിളങ്ങുന്ന അലൌകികസന്ദർഭം! അനേകമനേകം സാധുമഹാത്മാക്കളുടെ ദർശനത്തിൽ എന്റെ മനസ്സു് ആനന്ദംകൊണ്ടു് പ്രഫുല്ലിതമായി. ഒരു മയിലിന്നു് ഒരു ഹംസത്തിന്റെ ഗതിവേഗം ലഭിക്കാത്തതുപോലെ, വ്യവഹാരപരനായ ഒരു ഗൃഹസ്ഥന്നു് വനാന്തരത്തിൽ ധ്യാനനിരതനായി വിരാജിക്കുന്ന ഒരു ഭിക്ഷുവിന്റെ മഹത്ത്വം ലഭിക്കുന്നതല്ലെന്നു് ഒരു ബുദ്ധമതഗ്രന്ഥം പ്രതിപാദിക്കുന്നു. എത്ര വിശിഷ്ടനായ ഒരു ദ്വിതീയാശ്രമിക്കും, എത്രയോ സാധാരണനായ ഒരു ചതുർത്ഥാശ്രമിയോടുപോലും സാമ്യം വഹിക്കുവാൻ സാധിക്കുന്നതല്ലെന്നു് ഹിന്തുമതഗ്രന്ഥങ്ങൾ കഥിക്കുന്നു. ഇഹലോകചിന്ത, വഞ്ചന, ഹിംസ ഇതുകൾ ഗൃഹസ്ഥജീവിതത്തിലെ മൂലധനമായതുകൊണ്ടു്, അതു് അശുദ്ധവും, പരലോകചിന്ത, ആർജ്ജവം, അഹിംസ ഇതുകളെ മൂലധനമാക്കി ഒരു സാധുവിന്നു് വ്യാപരിക്കുവാൻ സാധിക്കുന്നതുകൊണ്ടു്, അവന്റെ ജീവിതം ശുദ്ധവുമാണെന്നും അതിന്നു ഹേതുവും ഉപന്യസിക്കപ്പെടുന്നു. സാധുക്കളെപ്പററി ഇന്നുള്ളവരുടെ അഭിപ്രായം എന്തുതന്നെയായാലും വേണ്ടതില്ല, പണ്ടു

ളളവരാൽ ഇങ്ങനെ ഉച്ചൈസ്തരം കീൎത്തിക്കപ്പെട്ടിരിക്കുന്ന അവരെ ഇത്രയും സാമൂഹികമായി ഹിമഗിരിമദ്ധ്യത്തിൽ കാണ്മാനിടവന്നതിൽ ഞാൻ അത്യന്തം കൃതാർത്ഥനായി. തിക്കിത്തിരക്കി വളരെ പ്രയാസപ്പെട്ടുകൊണ്ടു്, ഒരു വിധം മന്ദിരത്തിന്റെ ഉള്ളിൽകടന്നു് അവിടെ പഞ്ചവക്ത്രനായി വിജയിക്കുന്ന പശുപതിനാഥനെ ഞാനും യഥാവിധി ദർശനംചെയ്തു. ഭക്തികൊണ്ടു് മനസ്സു മദോന്മത്തമായി, നേത്രങ്ങൾ അശ്രുപൂർണ്ണങ്ങളായി, ശരീരം പുളകിതമായും തീൎന്നു. ജനത്തിരക്കുനിമിത്തം ആ നിലയിൽ അധികനേരം അവിടെനിന്നു് ദർശനംചെയ്യുവാൻ സാധിക്കാതെ, മുന്നോട്ടുചെല്ലുന്ന ശരീരത്തോടും പിന്നോട്ടുതന്നെ പിന്നേയും പിന്നേയും തിരിഞ്ഞുനോക്കുന്ന നേത്രങ്ങളോടും മന്ദിരത്തിന്റെ പുറത്തുവന്നു് മന്ദിരത്തെ പരിക്രമംചെയ്തുതുടങ്ങി.

നേപാളക്ഷിതിപന്മാരുടെ ധനസംപത്തിയുടേയും, തങ്ങളുടെ കുലദേവതയായ പശുപതിനാഥന്റെ പദാരവിന്ദങ്ങളിലുള്ള ഭക്തിമാഹാത്മ്യത്തിന്റേയും വിജയവൈജന്തിയായി മന്ദിരം വിജയിക്കുന്നു. മണ്ണും മരവുമെന്നപോലെ മന്ദിരനിർമ്മാണത്തിൽ സുവർണ്ണവും രജതവും പ്രഭൂതമായി വാരിക്കോരി വിനിയോഗിക്കപ്പെട്ടിരിക്കുന്നു. ചിദംബരത്തിലെ നടരാജമന്ദിരത്തോടും, അമൃതസരസ്സിലെ സിക്കുകാരുടെ സുവൎണ്ണമന്ദിരത്തോടും, ഏതാണ്ടു് പ്രകൃതമന്ദിരത്തെ തുലനം ചെയ്യാവുന്നതാണു്. മന്ദിരപരിക്രമത്തിൽനിന്നു് നിവൃത്തനായി, അടുത്തുള്ള മററു പല ദേവന്മാരുടേയും ദർശനത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇങ്ങനെ ദേവദർശനം, സാധുദർശനം അവിടവിടെ നടന്നുകൊണ്ടിരിക്കുന്ന സംകീൎത്തനങ്ങളുടെ ശ്രവണം തുടങ്ങിയ പുണ്യക്രിയകളിൽത്തന്നെ സശ്രദ്ധം പ്രവൎത്തിച്ചുകൊണ്ടും, ദിവ്യമായ ഈശ്വരീയഭാവത്തെ ആവാഹനം ചെയ്തുകൊണ്ടും, തദ്വാരാ അമന്ദാനന്ദമയമായ ഭാവസമാധിയിൽ അനുപദമവഗാഹനംചെയ്തുകൊണ്ടും, ആ പുണ്യദിനത്തെ അവിടെ അതിവാഹനംചെയ്തുകൊണ്ടിരുന്നു. ഈ ശരീരത്തിൽ മാത്രമല്ല, അവിടെ കൂടിയിരുന്ന സർവ്വജനങ്ങളിലും അത്യന്തഗാഢമായ ഈശ്വരഭാവം സ്ഫുടമായി സ്ഫുരിച്ചുകാണപ്പെട്ടു

അഹോ! പൂൎവ്വാചാൎയ്യന്മാരുടെ ബുദ്ധിവൈഭവത്തെ എത്രതന്നെ ധന്യവാദം ചെയ്താലും മതിയാകുന്നതല്ല. ദേവമൂൎത്തികളുടെ സ്ഥാപനം വഴിക്കു് അവർ ലോകത്തിന്നു് വലിയ ഉപകാരമാണു് ചെയ്തിരിക്കുന്നതു്. സാധാരണ ജനങ്ങളുടെ മനസ്സിനെ ഭക്തിഭാവത്തിലേക്കു് ഉന്നയിക്കുവാൻ ദേവമൂൎത്തികൾക്കും, ഈദൃശമായ ദേവോത്സവങ്ങൾക്കും അസാമാന്യമായ സാമൎത്ഥ്യമുണ്ടെന്നുള്ളതു് അനുഭവസിദ്ധമാണു്. കല്ലിലും മണ്ണിലും ഈശ്വരബുദ്ധിയെച്ചെയ്തുപാസിക്കുന്നവർ ബുദ്ധിഹീനന്മാരാണെന്നു് വാദിക്കുന്നവരാണു് ബുദ്ധിഹീനന്മാർ. ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരഹേതുവായി, സൎവ്വാന്തൎയ്യാമിയായ പരമാത്മാവിനെ തൊട്ടു്, ഒരു വൃക്ഷമോ ഒരു പുല്ലോ ഒരു കല്ലോവരെ സർവ്വപദാൎത്ഥങ്ങളിലും

ഈശ്വരബുദ്ധിയെ ചെയ്തുപാസിക്കാവുന്നതും, അങ്ങനെ ഉപാസിക്കുന്ന ഭക്തന്റെ ഭാവനയെ അനുസരിച്ച് അവശ്യം ഈശ്വരൻ ഫലത്തെ പ്രദാനം ചെയ്യുന്നതുമാണ്. ഈശ്വരൻ സർവ്വവ്യാപിയും സർവ്വസാക്ഷിയുമാകുന്നു. കല്ലിലും മണ്ണിലും തൂണിലും തുരുമ്പിലുമെല്ലാം ഈശ്വരനുണ്ട്. ഈശ്വരനില്ലാത്ത യാതൊരു പദാർത്ഥവും അവസ്ഥിതി ചെയ്യുന്നില്ല. അങ്ങനെയാണെങ്കിൽ സർവ്വവസ്തുക്കളിലും ഈശ്വരനെ ഉപാസന ചെയ്യുന്നതിൽ യാതൊരനുപപത്തിയുമില്ല. പിന്നെ ശിവൻ, വിഷ്ണു, രാമൻ, കൃഷ്ണൻ, കാളി, ലക്ഷ്മി എന്നിങ്ങനെ ഒരേഒരു ഈശ്വരതത്വംതന്നെ നാനാരൂപത്തിൽ, വ്യവഹരിക്കപ്പെടുന്നതുകൊണ്ട്, ഈശ്വരബഹുത്വവും പ്രസക്തമാകുന്നില്ല. സഹസ്രനാമംകൊണ്ട് വിഷ്ണു കീർത്തിക്കപ്പെടുന്നുവെങ്കിലും, വിഷ്ണു ഏകമല്ലാതെ സഹസ്രമാകാത്തതുപോലെ നാമരൂപഭേദങ്ങളാൽ ഈശ്വരഭേദം സംഭവിക്കുന്നില്ലെന്നുള്ളതു സർവ്വസമ്മതമാകുന്നു. ഭക്തന്മാർ ഭജനസൌകര്യത്തിനുവേണ്ടി ശിവത്വം വിഷ്ണുത്വം തുടങ്ങിയ ഓരോ ഉപാധികളെ ഗ്രഹിച്ച്, അതുകളിൽ "ഏകമേവാദ്വിതീയ"മായ ആ പരമതത്വത്തെ ഭജിക്കുന്നു. ഹിന്ദുധർമ്മികളെപ്പോലെതന്നെ, മുസൽമാന്മാർ, ക്രൈസ്തവന്മാർ തുടങ്ങിയ ഇതരധർമ്മികളും അവർക്ക് യോജിച്ചവിധം ചില ഉപാധികളെ കല്പിച്ച് അതുകൾവഴിക്ക് അതേപരമാത്മാവിനെത്തന്നെ ഉപാസനം ചെയ്യുന്നു. കൈലാസമെന്നും വൈകുണ്ഠമെന്നും അവിടെ ചന്ദ്രശേഖരനെന്നും ചതുർഭുജനെന്നും കല്പിച്ച് ഹിന്ദുക്കൾക്ക് ഭജിക്കാമെങ്കിൽ, ഇതരധർമ്മികൾക്ക് അവരുടെ സംസ്കാരത്തേയും വിശ്വാസത്തേയുമനുസരിച്ച് ഓരോ ലോകങ്ങളും രൂപങ്ങളും കല്പിച്ച് ഈശ്വരനെ ഭജിക്കുന്നതിന്നെന്തുവിരോധം? അതുകൊണ്ട് ഏതൊരു നാമത്തിലും രൂപത്തിലും കല്ലിലോ മണ്ണിലോ വൃക്ഷത്തിലോ ചെടിയിലോ യഥേഷ്ടം ആ പരമാത്മാവിനെ ഭക്തിപൂർവ്വം ഉപാസിക്കുവാൻ സാധിക്കുന്നതും, ഈശ്വരൻ സർവ്വാന്തര്യാമിയും സർവ്വസാക്ഷിയുമാണെങ്കിൽ ഭജനത്തെ അനുസരിച്ച് സർവ്വർക്കും ഫലത്തെ പ്രദാനം ചെയ്യുന്നതുമാണെന്നു നിസ്സംശയം സിദ്ധമാകുന്നു.

## പശുപതിനാഥം
## II

"ഞങ്ങളുടെ ആശ്രമത്തിന്റെ ഉള്ളിൽ ഒരു സ്ത്രീ വരുന്നപക്ഷം, ഞങ്ങൾ അവളെ വാളുകൊണ്ടു വെട്ടിക്കൊന്നുകളയും." എന്നു തിബത്തിലെ ഒരു ലാമ ആവേശപൂർവ്വം, അഭിമാനപൂർവ്വം, എന്നോടൊരിക്കൽ പറകയുണ്ടായി. ഇതു് അത്യന്താതിശയോക്തിയല്ലാതെ, സത്യോക്തിയായിരിപ്പാൻ തരമില്ലെങ്കിലും, ചിത്തത്തെ പ്രമഥനംചെയ്യുന്ന വിഷയങ്ങളോടു തീരെ സംബന്ധിക്കാതിരിക്കുവാനുള്ള അവരുടെ അത്യുൽകടമായ ആഗ്രഹത്തെ നമുക്ക് ഇതിൽനിന്ന് അനുമാനിക്കുവാൻ സാധിക്കുന്നതാണ്. പ്രമദകളോടു പലപ്രകാരത്തിലും സർവ്വദാ സംബന്ധിച്ചുകൊണ്ടിരിക്കയും, തങ്ങൾ അഖണ്ഡിതമായ ബ്രഹ്മചര്യത്തെ ലേശവും കാല

ഷ്യമെന്നിയെ പരിപാലിക്കുന്നവരാണെന്നഭിമാനിക്കയും ചെയ്യുന്ന ഇന്നുള്ളവരെപ്പോലെ, പണ്ടുള്ളവർ അത്രയും സിദ്ധന്മാരൊ, ജിതേന്ദ്രിയന്മാരൊ ആയിരുന്നില്ല. പണ്ടത്തെ ഋഷികൾ അഹോ! പാവങ്ങൾ! ഒന്നിനുംകൊള്ളാത്ത മഹാഭീരുക്കൾ! മനോബലമില്ലാത്ത ഇന്ദ്രിയകിങ്കരന്മാർ! ബുദ്ധിസാമൎത്ഥ്യമില്ലാത്ത അന്ധവിശ്വാസികൾ! തങ്ങളുടെ ബ്രഹ്മചൎയ്യാദിവ്രതങ്ങളെ അകണ്ഠിതമായി രക്ഷിക്കുവാൻ വേണ്ടി വിഷയവിദൂരമായ ഏകാന്തസ്ഥാനങ്ങളെ ഉപാശ്രയിച്ചിരുന്നു ബൌദ്ധലാമമാർ ഇന്നും പണ്ടത്തെപ്പോലെ അത്യന്തൈകാന്തമായ താദൃശസ്ഥാനങ്ങളെ ഇഷ്ടപ്പെടുന്നു. വിഷയസംബന്ധത്തോടുകൂടെത്തന്നെ വിഷയകാമനയോടുകൂടാത്തുള്ള ശുദ്ധമായതപശ്ചൎയ്യയെ അനുഷ്ഠിക്കുവാൻ സാധിക്കുമെന്നു് അവർ വിശ്വസിക്കുന്നില്ല.

ഇങ്ങനെ ബൌദ്ധലാമമാരാൽ അധിവസിക്കപ്പെടുന്ന ഒരു സുന്ദരസ്ഥാനമാകുന്നു കാട്ടമാണ്ടു നഗരിയിൽനിന്നു പുറത്തു കുറെ പടിഞ്ഞാറായി സ്ഥിതിചെയ്യുന്ന "സ്വയംഭൂനാഥം". കാട്ടമാണ്ടുവിലെ ചില ഭക്തജനങ്ങളോടുകൂടെ ഞാനൊരിക്കൽ വൈകുന്നേരം ദർശനാൎത്ഥം അവിടെ ചെല്ലുകയുണ്ടായി. ചെറിയ ഒരു കുന്നിന്റെ മുകളിൽ വൎത്തിക്കുന്ന ഏത്രയും പ്രശാന്തൈകാന്തമായ ആ ആശ്രമം എന്റെ ചിത്തത്തെ അതിയായി ആവർജ്ജനം ചെയ്തു. മനോഹരമായ പല മന്ദിരങ്ങളും അവിടെ കാണപ്പെട്ടു. പഞ്ചപാണ്ഡവന്മാരുടേയും മററും കമനീയമായ മൂൎത്തികൾ മന്ദിരങ്ങളിൽ ആരാധിക്കപ്പെട്ടുവരുന്നു. മുഖ്യമന്ദിരത്തിൽ രാവും പകലും അഖണ്ഡദീപം ജ്വലിച്ചുകൊണ്ടിരിക്കുന്നു. മന്ദിരാദ്ധ്യക്ഷനായ മുഖ്യലാമയേയും മററും നേരിട്ടുകണ്ടു് ഞങ്ങൾ സംഭാഷണംചെയ്തു. ഒടുവിലത്തെ ബുദ്ധനായ ഗൌതമബുദ്ധന്റെ അവതാരത്തിനുമുമ്പുതന്നെ നിൎമ്മിക്കപ്പെട്ടിട്ടുള്ള അതിപുരാതനമായ ഒരു പുണ്യസ്ഥാനമാണത്രേ അതു്. തിബത്തിൽനിന്നും മററും പല യാത്രികന്മാരും പ്രതിവർഷം പ്രവൃദ്ധമായ ശ്രദ്ധയോടെ ഇവിടേയ്ക്കു യാത്രചെയ്യാറുണ്ടു്. ഞാൻ യാത്രചെയ്തിരുന്ന അക്കൊല്ലംതന്നെ ചീനദേശത്തിൽനിന്നു് മഹാതപസ്വിയായ ഒരു ലാമ ഈ പവിത്രധാമത്തിലേക്കു് അതികൃച്ഛ്രമായ "പ്രണതിയാത്ര" ചെയ്തു ജനങ്ങളെ അത്യാശ്ചൎയ്യഭരിതരാക്കിത്തീൎത്തുവെന്നു് അവിടത്തെ ചിലർ എന്നെ പറഞ്ഞുകേൾപ്പിക്കയുണ്ടായി. സാധാരണന്മാൎക്ക് പാദചാരേണപോലും അതിക്രമിക്കുവാൻ കഴിയാത്ത അത്യുച്ഛ്രിതങ്ങളായ അനേകം ഹിമപർവ്വതങ്ങളെ ദണ്ഡപ്രണാമം ചെയ്തുചെയ്തു് അനേകം മാസങ്ങളെക്കൊണ്ടോ, അഥവാ അനേകംകൊല്ലങ്ങളെക്കൊണ്ടോ അതിലംഘിച്ചുകൊണ്ടുള്ള അതിഘോരമായ ഈ മഹാതപസ്യ ആരുടെ മനസ്സിനെയാണു് ആശ്ചൎയ്യംകൊണ്ടും ഭയഭക്തികളെക്കൊണ്ടും ചകിതമാക്കിത്തീൎക്കാതിരിക്കുക! സ്വയംഭൂനാഥമെന്ന ആ ഉന്നതസ്ഥാനത്തിൽനിന്നുള്ള രാജനഗരിയുടേയും, അതിന്നു് ചുററുഭാഗവും നെൽകൃഷിചെയ്യുന്ന നീണ്ടു് വിശാലമായ വയലുകളോടും, അവയുടെ മദ്ധ്യത്തിൽ അവിടവിടേ ചില ഗ്രാമങ്ങളോടുംകൂടി പരിലസിക്കുന്ന പരന്ന

വിസ്തൃതമായി ഏറെക്കുറെ നിമ്നോന്നതമായി വർത്തുളാകാരമായ നേപാളമൈതാനത്തിന്റെയും, ഉത്തരദിശയിൽ ദൂരത്തായി പ്രശോഭിക്കുന്ന ധവളധവളമായ ഹിമശിഖരപംക്തിയുടേയും, ആ ദിവ്യദർശനം എന്റെ മനസ്സിനെ എത്രയോ ഉച്ചമായ ഒരാഹ്ലാദഭൂമിയിലേക്കുന്നയിച്ചു. അധികനേരം അവിടെ ഇരുന്നുകൊണ്ടു് ആ ദിവ്യസുഷമാസുധയെ പാനംചെയ്താനന്ദിക്കാതെ അവിടെനിന്നു് മടങ്ങുവാൻ സാധിച്ചില്ല. നഗരത്തിന്നരികെയുള്ള വിശാലമായ വയലുകൾ; അവയിൽക്കൂടെ നടക്കുന്ന അവസരങ്ങളിൽ പലപ്പോഴും നമ്മുടെ കേരളദേശത്തെ അനുസ്മരിപ്പിച്ചിരുന്നു.

ബി. സി. 450-ൽ, സ്വയം ബുദ്ധഭഗവാൻതന്നെ ഇവിടെ യാത്രചെയ്തു ബ്രാഹ്മണാദിവർണ്ണികളെ സ്വധർമ്മത്തിലേക്കു ചേർത്തി ആ ധർമ്മത്തെ പ്രചണ്ഡമായി പ്രചരിപ്പിച്ചു. പിന്നെ ബി. സി. 249-ൽ, ബുദ്ധധർമ്മപ്രചാരകനായ അശോകചക്രവർത്തിയും ഇവിടെ സഞ്ചരിച്ചു പല വിഹാരങ്ങളും മററും നിർമ്മിച്ചു് ആ ധർമ്മത്തെ പൂർവ്വാധികം പോഷിപ്പിച്ചു. ഇങ്ങനെ അധികകാലം ബുദ്ധമതത്താൽ സമാക്രാന്തമായി, തന്മയമായി വർത്തിച്ചിരുന്ന നേപാളദേശത്തിൽ ഇപ്പോഴും ആ പൂർവ്വകാലത്തെ അനുമാപനം ചെയ്യുന്ന പല അവശേഷങ്ങളും അവിടവിടെ സ്പഷ്ടമായി കാണപ്പെടുന്നുണ്ടു്. കാട്ടുമാണ്ടു നഗരത്തിന്നരികെ വിരാജിക്കുന്ന "പത്താനം", "ഭാത്തുഗാം" എന്നു പേരായ രണ്ടു ചെറുനഗരങ്ങളിലും ദേവതായതനങ്ങളുടെ ദർശനാർത്ഥംതന്നെ ഞാനൊരുനാൾ സഞ്ചരിക്കയുണ്ടായി. ബൌദ്ധരീതിയിൽ രചിക്കപ്പെട്ടിട്ടുള്ള പല ദേവമന്ദിരങ്ങളും അവയിലെല്ലാം ബുദ്ധമൂർത്തിയും പ്രത്യക്ഷമായി ദർശിക്കപ്പെട്ടു. ബൌദ്ധസമ്പ്രദായത്തിലുള്ള അക്കാലത്തിലെ ശില്പകലാവൈദഗ്ദ്ധ്യവും അവയിൽ അത്ഭുതതരമാംവണ്ണം പ്രകടീകൃതമായിരുന്നു. ഹിന്ദുക്കളായിത്തീർന്നിട്ടുള്ള ബൌദ്ധധർമ്മികളും സാക്ഷാൽ ബൌദ്ധധർമ്മികളും ഇപ്പോഴും ഈ നഗരങ്ങളിൽ അധികമായി നിവസിക്കുന്നുണ്ടു്.

അതിനു പുറമെ, പല സന്ന്യാസിമഠങ്ങളും ഇവിടങ്ങളിൽ ഉണ്ടെന്നു പറയപ്പെടുന്നു. എന്നാൽ സന്ന്യാസിവൃത്തിയോടുകൂടിയ സന്ന്യാസികളല്ല, "ഗോസായി" എന്നു വിളിക്കപ്പെടുന്ന ഗൃഹസ്ഥധർമ്മികളായ ഒരുതരം സാധുക്കളത്രേ ഇക്കാലത്തു് ആവക മഠങ്ങളിൽ നിവസിക്കുന്നതു്. സന്ന്യാസിവേഷത്തോടുകൂടെ സന്ന്യാസിധർമ്മത്തെ വ്യതിചലനംകൂടാതെ പാലിക്കുക എന്നതു് സാധാരണന്മാർക്കു് സുകരമല്ലെന്നുള്ളതിന്നു് ഈ വർഗ്ഗക്കാർ ഉത്തമോദാഹരണങ്ങളാകുന്നു. ഹാ! മഹനീയമായ വിവേകമാർഗ്ഗത്തിൽ ഇറങ്ങി സഞ്ചരിക്കുവാൻ ഒരുങ്ങിപ്പുറപ്പെടുന്ന മഹാത്മാക്കളെപ്പോലും, അങ്ങനെ ചെയ്യുവാനനുവദിക്കാതെ, കുത്സിതമായ മോഹമാർഗ്ഗത്തിലേക്കാകർഷിച്ചധഃപതിപ്പിക്കുന്ന ആ മഹാമായയുടെ മോഹനസാമർത്ഥ്യം അപ്രതിഭടവും അതിവിചിത്രവുമെന്നേ പറയേണ്ടതുള്ളു.

കാട്ടുമാണ്ടുവിന്റെ കൃത്രിമമായ നഗരദ്യുതിയിലധികം, കൎണ്ണികയെന്നപോലെ നഗരമദ്ധ്യവൎത്തിയായി, രക്തസരോജങ്ങളാൽ സംപൂരിതമായി, ചെറുതെങ്കിലും, ചതുരശ്രാകാരമായി, സുന്ദരമായ ആ സരസ്സിന്റെ അകൃത്രിമമായ വിചിത്രകാന്തി എന്റെ മനസ്സിനെ അതിയായി ആമോദിപ്പിച്ചിരുന്നു. അതുനിമിത്തം ഞാൻ പലപ്പോഴും സന്ധ്യാസമയം അങ്ങോട്ടു സഞ്ചരിച്ച് ആ സരോദേവിയെ ഉപാസിച്ചാനന്ദിക്കുക പതിവായിരുന്നു. സരോമദ്ധ്യത്തിൽ വിരാജിക്കുന്ന ചെറുതായ ദേവനികേതനവും മഹത്തായ കൌതുകസാധനമായി വൎത്തിച്ചിരുന്നു. എന്നാൽ പ്രകൃതകാസാരത്തിന്നരികെ വിസ്തീൎണ്ണമായ മൈതാനത്തിൽ സമാനവേഷധാരികളായ അനേകശതം ഗുൎക്കാഭടന്മാർ ചുമലിൽ തോക്കുമായി അണിനിരന്നു സംഗ്രാമപരിശീലനം ചെയ്തിരുന്ന വീൎയ്യഭാവോൽപാദകമായ ആ കാഴ്ച സരസ്സിലെ ചെന്താമരപ്പൂക്കളിൽനിന്ന് എന്റെ ദൃഷ്ടിയെ ഇടയ്ക്കിടെ അങ്ങോട്ട് ആകൎഷണം ചെയ്തുകൊണ്ടിരുന്നില്ലെന്നുമില്ല. ഏതായാലും അകൃതകവും കൃതകവുമായ രണ്ടു സൌന്ദൎയ്യങ്ങളുടേയും സമ്മേളനസ്ഥാനമായ ആ നഗരമദ്ധ്യം അവിടത്തെ എന്റെ നിവാസകാലത്തിൽ എന്റെ ചിത്തത്തെ പ്രചുരമായി രഞ്ജിപ്പിച്ചിരുന്ന വസ്തുക്കളിൽ സൎവ്വപ്രധാനമായിരുന്നുവെന്നുതന്നെ പറയാം.

ശിവരാത്രിമഹോത്സവത്തിന്നുശേഷം, ഒരാഴ്ചക്കുള്ളിൽതന്നെ, തദ്ദേശനിയമത്തെ അനുസരിച്ച്, സാധുക്കളും ഗൃഹസ്ഥന്മാരുമായ സൎവ്വയാത്രികന്മാരും നഗരംവിട്ട് വന്നവഴിക്കുതന്നെ സ്വസ്വസ്ഥാനങ്ങളിലേക്ക് മടങ്ങിപ്പോയിരിക്കുന്നു. എന്നാൽ അവിടത്തെ പല പ്രഭുജനങ്ങളുടേയും സാധുമഹാത്മാക്കളുടേയും പ്രേരണനിമിത്തം, ഞാനവിടംവിട്ടുപോകാതെ, അവിടെത്തന്നെ പിന്നേയും നിൎവ്വിക്ഷേപം നിവാസംചെയ്തുകൊണ്ടിരുന്നു. സൎവ്വവിധമായ പരിചൎയ്യകളും അതിയായ ശ്രദ്ധയോടെ അവിടത്തെ ഭക്തജനങ്ങൾ, അഹമഹമികയാ രാജശാസനംകൊണ്ടെന്നപോലെ, മുറയ്ക്കു ചെയ്തുകൊണ്ടിരുന്നു. പൂൎവ്വാഹ്നം സ്നാനഭജനാദികളായ നിത്യകൃത്യങ്ങളിലും, അപരാഹ്നം സൽസംഗരസികന്മാരുമായി ഈശ്വരവിഷയകമായ വാൎത്താലാപത്തിലും വിനിയോഗിക്കപ്പെട്ടിരുന്നു. നേപാളികൾ വലിയ ആസ്തികന്മാരും സാധുബ്രാഹ്മണഭക്തന്മാരുമാകുന്നു. കൎണ്ണാകൎണ്ണികയാ, ഈ സാധുവിന്റെ ആഗമനവൃത്താന്തം നഗരത്തിൽ വ്യാപിച്ചതോടുകൂടി, സാധുപ്രിയന്മാരായ പലരും ദൎശനത്തിന്നും സൽസംഗത്തിന്നും ശാസ്ത്രാൎത്ഥവിചാരത്തിന്നുമായി പ്രതിദിനം വന്നുകൂടിയിരുന്നു. ശാസ്ത്രജ്ഞന്മാരായ ബ്രാഹ്മണരും, “റാണാ” എന്നു വ്യപദേശിക്കപ്പെടുന്ന രാജകുടുംബാംഗങ്ങളും ഉന്നതമായ ഉദ്യോഗത്തിൽ സ്ഥിതി ചെയ്യുന്നവരുമായ ക്ഷത്രിയരും സൽസംഗികളിൽ ഉൾപ്പെട്ടിരുന്നു. വൈരാഗ്യത്തിലും വിശുദ്ധമായ ബ്രഹ്മവിദ്യയിലും അഭിരുചിയുള്ളവരായിരുന്ന സൽസംഗങ്ങളിൽ അധികംപേരുമെന്നിരിക്കിലും, ചില രജപുത്രവീരന്മാർ സി

ധികളിലും യോഗവിദ്യയിലും ഭ്രമമുള്ളവരായിരുന്നു. എത്രവലിയ സിദ്ധിയും സംസാരത്തിലന്തർഭവിക്കുന്നു. എത്ര വലിയ സിദ്ധനും സംസാരിയും താപത്രയപീഡിതനും തന്നെ! ഹിരണ്യഗർഭനിലധികം സിദ്ധികൾ സ്വാധീനമുള്ള ഒരു സിദ്ധൻ ഈ ബ്രഹ്മാണ്ഡത്തിൽ വേറാരുണ്ടു്! സിദ്ധകുലസാമ്രാട്ടായ ആ പിതാമഹനും സംസാരതാപതപ്തൻതന്നെ! സർവ്വവിധമായ സംസാരവിഷയങ്ങളിലും ദൃഢമായ വൈരാഗ്യവും സൂക്ഷ്മമായ വിചാരസാമർത്ഥ്യവുമുള്ളവർക്കല്ലാതെ നിരപേക്ഷമായ ബ്രഹ്മവിദ്യയെ പരോക്ഷമായി, അതായതു് ബൗദ്ധികമായെങ്കിലും ഗ്രഹിക്കുവാൻ സാധിക്കുന്നതല്ല.

അസൽസംഗമെന്നപോലെ സൽസംഗവും മദിരാസമമായി തൽപായികളെ മദിപ്പിക്കുന്നതുകൊണ്ടു്, പ്രതിദിനം നിയതമായി നിയതസമയത്തിൽ ജ്ഞാനരസപിപാസുക്കളായ പലരും ഈ സാധുവിൻെറ വസതിയിൽ സശ്രദ്ധം സമ്മിളിതരായിരുന്നു. സൽസംഗം അമൃതംപോലെ മനുഷ്യന്നു് ഹിതകരവും സുഖകരവുമായതുകൊണ്ടു തന്നെയാണു്, വസിഷ്ഠാദികളായ പ്രാചീനമഹർഷികളും നാനാക്‌ദേവൻ തുടങ്ങിയുള്ള അർവ്വാചീനമുനികളും അതിനെ അതിരില്ലാതെ പ്രശംസിച്ചിരിക്കുന്നതു്. സൽസംഗം ഒരു ദുഷ്ടനെ ശിഷ്ടനാക്കുന്നു; സൽസംഗം പാപിയെ പുണ്യവാനാക്കുന്നു; സൽസംഗം ബദ്ധനെ മുക്തനാക്കുന്നു. സൽസംഗം ദുഃഖിയെ സുഖിയാക്കുന്നു. ഇത്രയും വിശിഷ്ടമാണു് സൽസംഗമെന്നിരിക്കിലും ഇന്ദ്രിയമനസ്സുകളുടെ ചപലതാവികലമായ സമാഹിതഭാവം, അതായതു് സ്വാത്മഭാവം, സാധനമാത്രമായ അതിൻെറ പരമഫലമായതുകൊണ്ടു് അതിൽനിന്നു് വിശിഷ്ടതരമാകുന്നു. സൽസംഗചർച്ചയിൽ വിശേഷിച്ചു് ഉപനിഷൽപ്രതിപാദ്യംതന്നെ പ്രതിപാദിക്കപ്പെട്ടിരുന്നു:—

പ്രവൃത്തിലക്ഷണം, നിവൃത്തിലക്ഷണം, അതായതു് കർമ്മമാർഗ്ഗം, ജ്ഞാനമാർഗ്ഗം എന്നിങ്ങനെ വൈദികധർമ്മം രണ്ടു പ്രകാരത്തിലാകുന്നു. അവയിൽ കർമ്മമാർഗ്ഗത്തിന്നു് ലൗകികവിഷയങ്ങളിൽ ആസക്തിയുള്ള രാഗികളും, ജ്ഞാനമാർഗ്ഗത്തിന്നു് വിഷയങ്ങളിലുള്ള ആശയററു് ഏഷണാത്രയത്തെ സന്ന്യസിച്ച വിരക്തന്മാരും അധികാരികളാകുന്നു. കർമ്മമാർഗ്ഗത്തെ സ്വീകരിച്ചവർക്കു് ഐഹികവും പാരത്രികവുമായ അഭ്യുദയവും, ജ്ഞാനമാർഗ്ഗത്തെ വരിച്ചവർക്കു് പരമപുരുഷാർത്ഥമായ മോക്ഷവും ഫലമാകുന്നു. ലോകത്തിൽ പ്രായേണ സർവ്വജനങ്ങളും മോഹിതചിത്തരായി കർമ്മമാർഗ്ഗത്തെ ഉപാശ്രയിച്ചു് സംസാരചക്രത്തിൽ പൗനഃപുന്യേന പരിഭ്രമിച്ചുകൊണ്ടിരിക്കുന്നു. വിവേകവും വൈരാഗ്യവും കൈക്കൊണ്ടു് സംസാരകാരണമായ പ്രവൃത്തിമാർഗ്ഗത്തെ സന്ത്യജിച്ചു്, ശുദ്ധമായ ശ്രേയോമാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവർ ലോകത്തിൽ നന്നെ ദുർല്ലഭമാണു്.

ആത്മതത്ത്വം വളരെ ദുർഗ്രഹവും ദുരവഗാഹവുമാകുന്നു. അതിനെ ശ്രവിക്കുവാനെന്നപോലെ ഉപദേശിക്കുവാനും അർഹതയുള്ളവർ ലോകത്തിൽ വളരെ

വിരളമായേ കാണപ്പെടുകയുള്ളൂ. യോഗ്യന്മാരായ ആചാൎയ്യന്മാർ വഴിക്കല്ലാതെ അതിനെ ആൎക്കും സമ്യക്കായി ഗ്രഹിക്കുവാനും സാധിക്കുന്നതല്ല. ഭേദഭ്രമം അസ്തമിക്കാത്ത കുത്സിതപണ്ഡിതന്മാരിൽനിന്ന് ആത്മതത്ത്വത്തെ ശ്രവിച്ചാൽ അന്ധനാൽ നയിക്കപ്പെടുന്ന അന്ധനെപ്പോലെ അറുതിയില്ലാത്ത അനൎത്ഥപരമ്പരയെ പ്രാപിക്കുകയല്ലാതെ, ശ്രേയസ്സിനെ പ്രാപിക്കുന്നതല്ല. അതുകൊണ്ട് ആത്മജിജ്ഞാസുക്കൾ തത്ത്വനിഷ്ഠന്മാരായ മഹാന്മാരിൽനിന്നുതന്നെ ആത്മതത്ത്വത്തെ ഗ്രഹിക്കേണ്ടതാണ്. എന്നാൽ "ആചാൎയ്യനെക്കൊണ്ടെന്താണ്? ഞാൻ എന്റെ ബുദ്ധികൊണ്ടൂഹിച്ച് ആത്മതത്ത്വത്തെ നിൎണ്ണയിക്കാം." എന്നാരും തന്നെ വിചാരിച്ചുപോകരുത്. ആത്മയാഥാൎത്ഥ്യത്തിന്റെ അവധാരണം, ആത്മനിഷ്ഠനായ സദ്ഗുരുവിന്റേയും, ആത്മതത്ത്വപ്രതിപാദകമായ സച്ഛാസ്ത്രത്തിന്റേയും സഹായംകൂടാതെ കേവലം സ്വകീയമായ യുക്തികൊണ്ട് ഇതേവരെ ആൎക്കുംതന്നെ ഉണ്ടായിട്ടില്ല. അങ്ങാടിയിൽനിന്ന് ഉപനിഷദ്ഗ്രന്ഥങ്ങളും മററും വിലകൊടുത്തു വാങ്ങി പഠിച്ചതുകൊണ്ടും, ആത്മബോധം ഉണ്ടാകുന്നതല്ല. അധിഭൂതപദാൎത്ഥങ്ങളെപ്പോലെ അദ്ധ്യാത്മതത്ത്വങ്ങൾ കേവലം ബുദ്ധിക്കോ ഇന്ദ്രിയങ്ങൾക്കോ ഗോചരമാകുന്നതല്ലെന്ന് പ്രത്യേകം ധരിക്കേണ്ടതുണ്ട്. അതുകൊണ്ട് മഹാത്മാക്കളായ ഉപദേഷ്ടാക്കളിൽനിന്ന് ആത്മവസ്തുവെ ശ്രവിച്ച് അതിനെത്തന്നെ നിരന്തരമായി വിചാരിക്കയും ധ്യാനിക്കയും ചെയ്യുന്ന സാധനസമ്പന്നന്മാരായ ശിഷ്യന്മാൎക്കുമാത്രം സത്യവസ്തുവിന്റെ സത്യപ്രബോധമുണ്ടാകുന്നു.

ആത്മാവ് ജനിക്കുന്നില്ല. ആത്മാവ് മരിക്കുന്നതുമില്ല. അത് നിത്യവും ചിരന്തനവുമാകുന്നു. ശരീരം നശിച്ചാലും അതു നശിക്കുന്നില്ല. അത് ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം തുടങ്ങിയ ഗുണങ്ങളൊന്നുമില്ലാത്ത നിൎഗ്ഗുണവസ്തുവാകുന്നു. അത് സ്വയം പ്രകാശസ്വരൂപമാകുന്നു. അത് ചാമയരിയെക്കാളും ചെറിയതും ആകാശത്തെക്കാളും വലിയതുമാകുന്നു. അത് ബ്രഹ്മാവുതൊട്ട് ഉറുമ്പുവരെയുള്ള സൎവ്വപ്രാണികളുടേയും ബുദ്ധിഗുഹയിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. യാതൊന്നുകൊണ്ട് പ്രാണികൾ രൂപരസഗന്ധാദികളെ അറിയുന്നുവോ, ആ ചൈതന്യമാകുന്നു അത്. ജാഗ്രൽസ്വപ്നപദാൎത്ഥങ്ങളേയും സുഷുപ്ത്യവസ്ഥയേയും ആ ആത്മാവുതന്നെ പ്രകാശിപ്പിക്കുന്നു. പ്രാണികളുടെ ശരീരത്തിൽ അവസ്ഥിതിചെയ്തുകൊണ്ട് പ്രാണാപാനാദി വായുക്കളെ ചലിപ്പിക്കുന്നതും ആ ആത്മാവുതന്നെ. സൎവ്വ ബ്രഹ്മാണ്ഡവും ആത്മാവിൽ പ്രതിഷ്ഠിതമാകുന്നു. ഈ ആത്മാവുതന്നെ മായാശക്തിശബളിതമായ ഒരവസ്ഥയിൽ ഈശ്വരനെന്നും ദേഹേന്ദ്രിയാദി വിശിഷ്ടനായിട്ട് ജീവനെന്നും വ്യപദേശിക്കപ്പെടുന്നു. ഒരേ അഗ്നി ഏപ്രകാരം നാനാവിധമായ വിറകിനോടു സംബന്ധിച്ച്, അതാത് വിറകിന്റെ ആകാരത്തിൽ ഭിന്നഭിന്നമെന്നപോലെ പരിണമിക്കുന്നുവോ, അപ്രകാരം സൎവ്വത്ര

വ്യാപകമായി, അദ്വിതീയമായ ആത്മവസ്തു നാനാവിധമായ ശരീരങ്ങളിൽ പ്രവേശിച്ചു്, തത്തച്ഛരീരാവച്ഛിന്നമായി, ഭിന്നഭിന്നമെന്നപോലെ വർത്തിക്കുന്നു. സർവ്വചരാചരങ്ങളിലും വ്യാപ്തമെങ്കിലും, സർവ്വകർമ്മങ്ങളുടേയും പ്രേരകമെങ്കിലും, അതു് യാതൊരു കർമ്മത്താലും ലിപ്തമാകുന്നില്ല. അതു് ആകാശമെന്നപോലെ അസംഗമാകുന്നു. മനോബുദ്ധികൾക്കു് സാക്ഷിയായി പ്രകാശിക്കുന്ന അതിനെ നേത്രംകൊണ്ടോ ശ്രോത്രംകൊണ്ടോ മററിന്ദ്രിയങ്ങളെക്കൊണ്ടോ ഗ്രഹിക്കുവാൻ സാധിക്കുന്നില്ല. എന്നാൽ അതു് ശൂന്യമല്ല. ത്രികാലാബാധ്യമായ സത്യവസ്തുവാകുന്നു അതു്, പ്രകൃഷ്ടപ്രകാശങ്ങളായ സൂര്യചന്ദ്രനക്ഷത്രാദികൾപോലും, യാതൊന്നിന്റെ പ്രകാശപുഞ്ജത്തെ സമാശ്രയിച്ചു് ലോകത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ, ഒരിക്കലും വിപരിലോപമില്ലാത്ത ആ പ്രകാശപുഞ്ജമാകുന്നു അതു്. അശേഷവിഷയാനന്ദങ്ങളും യാതൊന്നിന്റെ അതിക്ഷുദ്രമായ ഒരു കണം മാത്രമാണോ, ആ അപാരാനന്ദപാരാവാരമാകുന്നു അതു്. എന്നുതന്നെയല്ല, ബഹുശാഖകളെക്കൊണ്ടു് പടന്നു് വിസ്തീർണ്ണമായ സംസാരവൃക്ഷത്തിന്റെ ബീജമായി വർത്തിക്കുന്നതു് ഈ ആത്മതത്വമാകുന്നു. സംസാരത്തിന്റെ ഉൽപത്തിക്കെന്നപോലെ, സ്ഥിതിക്കും ലയത്തിനും കാരണമായി വർത്തിക്കുന്നതും ഈ ആത്മാവല്ലാതെ വേറൊന്നല്ല. അഗ്നിയുമർക്കനും തപിച്ചുകൊണ്ടിരിക്കുന്നതും, വായു എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നതും, ഇന്ദ്രൻ യഥാകാലം വർഷിച്ചുകൊണ്ടിരിക്കുന്നതും, മൃത്യു പാപികളെ ദണ്ഡനംചെയ്യുന്നതും ഈ ആത്മാവിൽനിന്നുള്ള ഭയം നിമിത്തമാകുന്നു. ഇങ്ങനെ ആത്മവസ്തു സർവ്വജഗത്തിന്റേയും അധിഷ്ഠാനവും നിയാമകവുമെന്നിരിക്കിലും, അതു് ശുദ്ധവും അസംഗവും അപ്രമേയവും, നിർവ്വികാരവും നിഷ്ക്രിയവും, നിർഗ്ഗുണവും നിരാകാരവുമായി സ്വമഹിമയിൽ തന്നെ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

ഈദൃശമായ ആത്മയാഥാത്മ്യത്തെ നിസ്സന്ദേഹം അപരോക്ഷമായി സാക്ഷാൽകരിക്കുന്നവൻ സംസാരത്തെ അതിക്രമിച്ചു് മുക്തിപദത്തെ പ്രാപിക്കുന്നു. ജന്മജരാമൃത്യുക്കളുടേയും ആധിവ്യാധികളുടേയും നിരന്തരസന്തതിയാൽ അത്യന്തം പരിതപ്തമായ ഈ സംസാരത്തിൽ, അവൻ പിന്നീടു് ആഗമിക്കുന്നില്ല. എന്നാൽ സർവ്വശരീരത്തിലും "ഞാൻ," "ഞാൻ" എന്ന ശബ്ദംകൊണ്ടു് സാധാരണമായി നിർദ്ദേശിക്കപ്പെടുന്ന ആത്മവസ്തു ആബാലഗോപാലം സർവ്വർക്കും സർവ്വദാ സാമാന്യരൂപത്തിൽ അപരോക്ഷമെങ്കിലും, വിശേഷരൂപത്തിൽ അതു് അപരോക്ഷമല്ല. "ഞാൻ അസംഗവും അമൃതവും ആനന്ദരൂപവുമായ ചൈതന്യവസ്തുവാകുന്നു" എന്നിങ്ങനെ വിശേഷരൂപത്തിൽ ആത്മവസ്തു ആർക്കുംതന്നെ പ്രകാശിക്കുന്നില്ല. പരമേശ്വരൻ പ്രകൃത്യാതന്നെ പ്രാണികളുടെ ഇന്ദ്രിയങ്ങളെ ബഹിർമ്മുഖങ്ങളാക്കി, അതായതു് വിഷയോന്മുഖങ്ങളാക്കി സൃഷ്ടിചെയ്തിരിക്കുന്നു. മനസ്സാകട്ടെ സങ്കല്പവികല്പാത്മകമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു്

അങ്ങനെ സ്വഭാവേന വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയമനസ്സുകളെ നിരോധിച്ച്, ആത്മവസ്തുവെ സ്വസ്വരൂപത്തിൽ അറിഞ്ഞനുഭവിക്കുകയെന്നതു് സാധാരണമനുഷ്യർക്ക് തീരെ ദുഷ്കരമാകുന്നു. ആശ്ചര്യംപോലെ അനേകസഹസ്രം മനുഷ്യരിൽ ഒരുവൻ മാത്രമാണ് തീവ്രമായ വൈരാഗ്യവും മോക്ഷേച്ഛയും നിമിത്തം ഇന്ദ്രിയങ്ങളെ നിരോധിച്ച്, മനസ്സിനെ അന്തർമ്മുഖമാക്കി, ആ പ്രത്യഗാത്മാവിനെ സാക്ഷാൽ ദർശിച്ച് തൃപ്തിപ്പെടുന്നതു്. ഇങ്ങനെ ഇന്ദ്രിയങ്ങളുടെ പ്രതാപത്തിൽ മയങ്ങി മോഹിതനാകാതെ, ദുർദ്ദമങ്ങളെങ്കിലും അവയെ ധീരതയോടെ ദമനംചെയ്ത് ആത്മാനുഭവം ചെയ്യുന്ന മനുഷ്യനാകുന്നു യഥാർത്ഥ മനുഷ്യൻ. യാതൊരുത്തൻ മാനുഷശരീരത്തെ ലഭിച്ച് സത്യവസ്തുവിൻെറ അന്വേഷണത്തിൽ, അതായതു് സത്യവസ്തുവിലേക്ക് നയിക്കുന്ന സാധനങ്ങളുടെ സമ്പാദനത്തിലെങ്കിലും ആ ശരീരത്തെ വിനിയോഗിക്കുന്നില്ലയോ, അവൻ ഈശ്വരദത്തമായി, വിശിഷ്ടമായ മനുഷ്യശരീരത്തെ ദുരുപയോഗപ്പെടുത്തുന്നു, അഥവാ വിഫലീകരിക്കുന്നുവെന്നുതന്നെ പറയാം. തിര്യക്ശരീരംപോലെ മനുജശരീരവും ആഹാരനിദ്രാഭയമൈഥുനാദികളെക്കൊണ്ട് നശിച്ചുപോകുന്ന പക്ഷം, ഹന്ത! ഹന്ത! അതുപോലെ വിഷാദാസ്പദമായി ഈ ലോകത്തിൽ വേറൊന്നുമില്ല. ഇന്ദ്രിയവശഗന്മാരായി ഓരോ കാമങ്ങളെ കാമിച്ചുകൊണ്ട് കാലംകഴിക്കുന്ന ഇത്തരം മനുഷ്യർ കാമാസക്തിനിമിത്തം മൃത്യുവിൻെറ പാശത്തിന്നിരയായിത്തീരുന്നു, അതായതു് ജനനമരണാത്മകമായ സംസാരജലധിയിൽ നിമജ്ജനോന്മജ്ജനം ചെയ്തുകൊണ്ടിരിക്കുന്നു. ഇന്ദ്രിയമനസ്സുകളെ സ്വവശമാക്കിയ ധീരന്മാരാകട്ടെ വിഷയങ്ങൾ അധ്രുവമെന്നറിഞ്ഞു് അവയെ കാമിക്കാതെ, ധ്രുവമായ അമൃതത്വത്തെ മാത്രം കാംക്ഷിക്കുകയും, അതിന്നായി ജീവിക്കയും, അതിന്നായി അനവരതം പ്രയത്നിക്കയും ചെയ്യുന്നു. മോക്ഷപ്രാപ്തിക്കുള്ള ഏകസാധനം അദ്വൈതമായി, അദ്വിതീയമായ ആത്മാവിൻെറ സമ്യഗ്ജ്ഞാനമാകുന്നു. ജീവനെന്നും ഈശ്വരനെന്നും ഉപാധിഭേദം നിമിത്തം ഭിന്നമായി വ്യവഹരിക്കപ്പെടുന്നുവെങ്കിലും, അതുകൾ ഒരേ ചൈതന്യംമാത്രമാണെന്നുള്ള ബോധമാകുന്നു സമ്യഗ്ജ്ഞാനം. ഈ യഥാർത്ഥജ്ഞാനം യഥാവിധി ചെയ്യുന്ന ഉപനിഷദ്വിചാരത്തിൽനിന്ന് ഉൽപന്നമാകുന്നു. പ്രതിശരീരം ഭിന്നഭിന്നമായ ജീവാത്മാക്കളേയും അവയിൽനിന്ന് ഭിന്നമായി പരമാത്മതത്ത്വത്തേയും പ്രതിബോധനംചെയ്യുന്ന ജ്ഞാനം ഭേദജ്ഞാനമാകുന്നു. ഭേദജ്ഞാനം അയഥാർത്ഥമായതുകൊണ്ട്, അമൃതത്വത്തെ പ്രദാനംചെയ്യുവാൻ പര്യാപ്തമാകുന്നില്ല. വ്യവഹാരദശയിൽ, ആത്മാവിൽ "ഞാൻ, നീ" എന്നിങ്ങനെ എന്തുതന്നെ ഭേദകല്പനം സംഭവിക്കുന്നുണ്ടെങ്കിലും, പരമാർത്ഥദശയിൽ ആത്മാവിൽ നാനാത്വം സംഭവിക്കുന്നില്ല ഇങ്ങനെ അദ്വിതീയമായി, സർവ്വചരാചരങ്ങൾക്കും അധിഷ്ഠാനമായി പ്രകാശിക്കുന്ന ആത്മവസ്തുവെ സ്വസ്വരൂപമായി അപരോക്ഷീകരിക്കുവാൻ

അസമർത്ഥരായ മദ്ധ്യമാധികാരികൾ യഥായോഗ്യം പ്രണവോപാസനയെ അനുഷ്ഠിക്കേണ്ടതാകുന്നു. ഓം, ഓം, ഓം എന്നിങ്ങനെ ഓങ്കാരത്തെ എപ്പോഴും ഉച്ചരിക്കേണ്ടതാണ്. ചിത്തത്തിന്ന് അധികം ചാഞ്ചല്യമുള്ളവർ ഘണ്ടാനിനാദം പോലെ ഉച്ചത്തിൽ ദീർഘമായും, കുറെ സ്ഥൈര്യമുള്ളവർ മന്ദമായും പ്രണവത്തെ ജപിക്കേണ്ടതാണ് പ്രണവജപത്തോടുകൂടി പ്രണവാത്ഥമായ നിർവ്വിശേഷബ്രഹ്മത്തെ അനുസന്ധാനം ചെയ്യേണ്ടതുമാണ്. എന്നാൽ അങ്ങനെ ബ്രഹ്മാനുസന്ധാനത്തിന്നു സാമർത്ഥ്യമില്ലാത്തവർ ഓങ്കാരശബ്ദത്തിൽ ബ്രഹ്മദൃഷ്ടിയെ ചെയ്തുപാസിക്കേണ്ടതാണ്, അതായത് ഓങ്കാരശബ്ദത്തിൽ മനസ്സിനെ നിരോധിച്ചഭ്യസിക്കേണ്ടതാകുന്നു. ഇങ്ങനെ അഭ്യസിക്കുന്ന പ്രണവോപാസനം ക്രമേണ ആത്മജ്ഞാനത്തെ ഉൽപാദനംചെയ്യുന്നു. ഇന്ദ്രിയങ്ങളുടേയും മനോവൃത്തികളുടേയും നിരോധരൂപമായ യോഗവും നിദിദ്ധ്യാസനത്തിന്റെ അംഗമായി ആത്മജ്ഞാനോദയത്തിൽ സഹകാരിയായി ഭവിക്കുന്നു. പിന്നെ ദേഹവ്യതിരിക്തമായ ഒരാത്മാവുണ്ടോ, അഥവാ ഇല്ലയോ എന്നുള്ള ശങ്ക എത്രയോ സ്ഥൂലമാകുന്നു. ദേഹേന്ദ്രിയങ്ങളും മനോബുദ്ധികളും യാതൊരു ചൈതന്യവസ്തുവിന്റെ സംബന്ധത്താൽ സ്വസ്വവ്യാപാരങ്ങളിൽ ചേഷ്ടിച്ചുകൊണ്ടിരിക്കുന്നുവോ, ആ ചൈതന്യവസ്തുവാകുന്നു ആത്മാവ്. ആത്മാവുതന്നെ നാം. ആ ആത്മാവുതന്നെ ബ്രഹ്മം. ആ ആത്മാവുതന്നെ ജഗത്ത്. ആ ആത്മചൈതന്യമല്ലാതെ പരമാത്ഥത്തിൽ വേറൊരു വസ്തു ഇല്ലതന്നെ.

എന്നാൽ ആത്മജ്ഞാനവും ആത്മജ്ഞാനാഭ്യാസവുമൊക്കെ സന്ന്യാസികളുടെ സ്വകാൎയ്യസ്വത്തായി, അതായത് സന്ന്യാസികൾക്ക് മാത്രമാണ് വിഹിതമെന്ന് വേദാന്തത്തിലെ ചില ആചാൎയ്യന്മാർ വലിയ സമാരോഹപൂർവ്വം ശാസിച്ചുകാണുന്നുണ്ട്. എന്നാൽ സന്ന്യാസികൾക്ക് സദൃശന്മാരായ ഇതരാശ്രമികൾക്കും ആത്മവിദ്യ അവിഹിതമാക്കുവാൻ പാടുള്ളതല്ല. മുൻകാലങ്ങളിൽ യതിധർമ്മികളിലധികം ഗൃഹിധർമ്മികളായിരുന്നു, തത്ത്വവിചാരത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നതെന്നുള്ളതിൽ ശ്രുതികളും സ്മൃതികളും പ്രാമാണ്യം വഹിക്കുന്നുണ്ട്. വിഷയവൈരാഗ്യമാകുന്നു ആത്മവിചാരത്തിൽ മുഖ്യസാധനം. വൈരാഗ്യമുള്ളവൻ ഗൃഹത്തിലിരുന്നാലും വനത്തിലിരുന്നാലും സന്ന്യാസിയായി കഴിഞ്ഞിരിക്കുന്നു. വൈരാഗ്യമില്ലാത്തവൻ പ്രൈഷമന്ത്രത്തെ ജപിച്ചു കാഷായവസ്ത്രം ധരിച്ചുകൊണ്ടുമാത്രം സന്ന്യാസിയാകുന്നതല്ല. അങ്ങനെയാണെങ്കിൽ, വിവേകവൈരാഗ്യങ്ങളുടെ സമ്പത്തിയുള്ളപക്ഷം, ഗൃഹസ്ഥധർമ്മിയായ ഒരു പുരുഷനും, അതുപോലെ ഒരു സ്ത്രീക്കും വലിയ വലിയ യതീന്ദ്രന്മാർ ഏകാന്തതരമായ ഹിമാദ്രിമസ്തകത്തിലിരുന്നുകൊണ്ട് ബ്രഹ്മവിചാരം ചെയ്യുന്നതുപോലെത്തന്നെ വ്യവഹാരബഹുളമായ തങ്ങളുടെ ഗൃഹാന്തരങ്ങളിലിരുന്നുകൊണ്ടും ബ്രഹ്മവിചാരത്തിൽ പ്രവർത്തിക്കുന്നതിൽ യാതൊരനുപപത്തിയുമുണ്ടെന്നു തോന്നുന്നില്ല. യാജ്ഞവല്ക്യ

മഹർഷി, വിദേഹരാജനായ ജനകന്നും, തൻെറ ഭാര്യയായ മൈത്രേയിക്കും ബ്രഹ്മവിദ്യയെ ഉപദേശിച്ചപ്പോൾ, മുമ്പിൽ അവരെക്കൊണ്ടു് സന്ന്യാസം ചെയ്യിച്ചിട്ടുള്ളതായി ശ്രുതിയിൽ കാണുന്നില്ല. ബ്രഹ്മനിഷ്ഠനും ബ്രഹ്മവിദ്യയുടെ ഉപദേഷ്ടാവുമായ യാജ്ഞവല്ക്യൻതന്നെ സ്വയം ഗൃഹസ്ഥധർമ്മിയായിരുന്നു. എന്നാൽ ബ്രഹ്മവിദ്യയെ ഗ്രഹിക്കുവാൻ തുര്യാശ്രമം അപേക്ഷിതമല്ലെങ്കിലും, വൈരാഗ്യം അപേക്ഷിതമാണെന്നുള്ളതിന്നു് വൈരാഗ്യമൂർത്തിയായ മൈത്രേയിതന്നെ ഒരുത്തമനിദർശനമാകുന്നു. സന്ന്യാസഗ്രഹണേച്ഛുവായ യാജ്ഞവല്ക്യൻ മൈത്രേയി എന്നും കാത്യായനി എന്നും പേരായ തനിക്കുള്ള രണ്ടു പത്നിമാരെ വിളിച്ചു്, താൻ സന്ന്യാസം ചെയ്യുവാനിച്ഛിക്കുന്നുവെന്നും, തൻെറ ദ്രവ്യത്തെ അവർ രണ്ടു പേൎക്കുമായി വിഭാഗിച്ചുകൊടുക്കുവാൻ വിചാരിക്കുന്നുവെന്നും അവരെ അറിയിച്ചു. മൈത്രേയി എന്നുള്ള അദ്ദേഹത്തിൻെറ ജ്യേഷ്ഠഭാര്യ വലിയ വിവേകവതിയായിരുന്നു. അതുനിമിത്തം അവർ വലിയ വൈരാഗ്യസമ്പന്നയുമായിരുന്നു. "ധനംകൊണ്ടെനിക്കെന്തൊരു പ്രയോജനമാണുള്ളതു്? സമുദ്രപരിവേഷ്ടിതമായ ഈ ഭൂമണ്ഡലം മുഴുവനും അതിലുള്ള എല്ലാ ദ്രവ്യങ്ങളോടുംകൂടി അങ്ങുന്നു് എനിക്കു ദാനംചെയ്യുന്നപക്ഷവും, ഞാൻ ഘോരമായ ഈ സംസാരബന്ധത്തിൽനിന്നു വിമുക്തയായി നിരതിശയമായ ആ ആനന്ദപദത്തെ അടയുമോ? ഒരിക്കലുമില്ല. സുഖാസക്തന്മാരായ ധനികന്മാർ വിഷയഭോഗം ചെയ്യുന്നതുപോലെ, എനിക്കും വിഷയങ്ങളെ ഉപഭുജിച്ചാനന്ദിക്കാമെന്നല്ലാതെ, ധനംകൊണ്ടു് അതിലധികം വിശേഷിച്ചു് യാതൊരു ഫലവും ഉണ്ടാകുന്നതല്ല. അതുകൊണ്ടു് ആ സത്യവസ്തുവെ കാണുവാനും, സുദൃഢമായ മായാപാശത്തെ വിച്ഛേദിക്കുവാനുമുള്ള ഉപായത്തെ അങ്ങുന്നു് കൃപയോടെ ഉപദേശിച്ചാലും. അങ്ങയോടു് ഈ വിജ്ഞാനധനത്തെയല്ലാതെ ഭൌതികധനത്തെ ഞാനൎത്ഥിക്കുന്നില്ല" മൈത്രേയി ഇപ്രകാരമായിരുന്നു തൻെറ ഭർത്താവിനോടു് വിനയപൂർവ്വം നിവേദനം ചെയ്തതു്. മൈത്രേയി കേവലം ഒരബലയെന്നിരിക്കിലും അവരുടെ വിവേകത്തെയും വൈരാഗ്യത്തെയും കണ്ടറിഞ്ഞു് യാജ്ഞവല്ക്യൻ അതിസന്തുഷ്ടനായി, സുയോഗ്യയായ അവൎക്കു് ആത്മവിദ്യയെ ഉപദേശിക്കുവാനാരംഭിച്ചു. അജ്ഞാനമാകുന്ന കൂരിരുട്ടിനെ ദൂരീകരിക്കുന്ന ജ്ഞാനകിരണങ്ങൾ യാജ്ഞവല്ക്യസൂര്യനിൽനിന്നു് അവിഛിന്നഗതിയോടെ നിസ്സരിച്ചുതുടങ്ങി.

അല്ലയോ മൈത്രേയി! ഭർത്താവിൻെറ പ്രയോജനത്തിന്നുവേണ്ടി ഭർത്താവിനെ ഭാര്യ സ്നേഹിക്കാറില്ല. തൻെറ പ്രയോജനത്തിനുവേണ്ടി ഭർത്താവിനെ ഭാര്യ സ്നേഹിക്കുന്നു. അതുപോലെ, ഭാര്യയുടെ പ്രയോജനത്തിന്നുവേണ്ടി ഭാര്യയെ ഭർത്താവു സ്നേഹിക്കുന്നില്ല. തൻെറ പ്രയോജനത്തിന്നുവേണ്ടി ഭാര്യയെ ഭർത്താവു് സ്നേഹിക്കുന്നു. പുത്രൻെറ സുഖത്തിന്നുവേണ്ടി പുത്രനെ പിതാവു പ്രേമിക്കുന്നില്ല. തൻെറ സുഖത്തിനുവേണ്ടി പുത്രനെ പിതാവു് പ്രേമിക്കുന്നു. ധനത്തിൻെറ

പ്രയോജനത്തിന്നുവേണ്ടി ധനത്തെ ധനികൻ പ്രേമിക്കുന്നില്ല. തന്റെ പ്രയോജനത്തിന്നുവേണ്ടി ധനത്തെ ധനികൻ പ്രേമിക്കുന്നു. അല്ലയോ പ്രിയ മൈത്രേയി! ഇങ്ങനെ ലോകത്തിൽ അന്യന്മാരേയോ, അന്യ പദാൎത്ഥങ്ങളേയോ ഒരുവൻ പ്രേമിക്കുന്നുവെങ്കിൽ, അതു് തന്റെ പ്രയോജനത്തിന്നുവേണ്ടിയല്ലാതെ ഒരിക്കലും അവരുടെ പ്രയോജനത്തിന്നുവേണ്ടിയല്ല. സ്വസംബന്ധികളായ മററു പദാൎത്ഥങ്ങളിലുള്ള പ്രേമം സംബന്ധതാരതമ്യത്തെ അനുസരിച്ചു് സാതിശയവും, അതുനിമിത്തം അമുഖ്യവും, എന്നാൽ തനിക്കു് തന്നിലുള്ള പ്രേമം നിരതിശയവും അതുനിമിത്തം മുഖ്യവുമാകുന്നു. സൎവ്വവസ്തുക്കളേയും സൎവ്വധനത്തേയും പുത്രനേയും പത്നിയേയും സന്ത്യജിച്ചും തന്നെ രക്ഷിക്കുവാൻ മനുഷ്യർ ഇച്ഛിക്കുന്നു. അതുകൊണ്ടു് സൎവ്വാധികമായ പ്രേമം തനിക്കു തന്നിൽതന്നെയെന്നും, സ്വോപകാരകങ്ങളായ ഇതരപദാൎത്ഥങ്ങളിലുള്ള പ്രേമം ക്ഷുദ്രതരമെന്നും സൎവ്വൎക്കും അനുഭവവിഷയമായ ഒരു വിഷയമാകുന്നു. താനെന്നതു് ആത്മാവുതന്നെ. ശേഷിയായ ആത്മാവു് നിരതിശയപ്രേമത്തിന്നും, ശേഷഭൂതങ്ങളായ പത്നീപുത്രാദികൾ സാതിശയപ്രേമത്തിന്നും ആസ്പദമെന്നു സാരം. അങ്ങനെ ആത്മാവു് പരമപ്രേമത്തിന്നു് ആസ്പദമെങ്കിൽ, അതു് പരമമായ ആനന്ദത്തിന്നും ആസ്പദമെന്നു സിദ്ധമാകുന്നു. എന്തുകൊണ്ടെന്നാൽ, ആനന്ദതാരതമ്യം പ്രേമതാരതമ്യത്തിന്നു ഹേതുവാണെന്നുള്ളതു് ലോകത്തിൽ പ്രസിദ്ധമാണു്. ഹേ മൈത്രേയി! ആനന്ദപുഞ്ജമാകുന്ന, ആനന്ദസാഗരമാകുന്ന ആത്മാവു് എന്നു നീ ധരിച്ചാലും! അങ്ങനെ നിരതിശയമായ ആനന്ദത്തെ അനവരതം വൎഷിക്കുന്ന ഈ ആത്മാവു് സ്വസമീപത്തിൽ സ്വസ്വരൂപമായി വിദ്യമാനമായിരിക്കെ: ഹേ മൈത്രേയി! ബുദ്ധിശാലികളെന്നഭിമാനിക്കുന്ന ഈ മനുഷ്യർ ആ ആത്മാവിനെ അറിഞ്ഞു് നിരതിശയമായി ആനന്ദിക്കുവാനിച്ഛിക്കാതെ, ക്ഷുദ്രാനന്ദത്തെ ആശിച്ചു് അതിന്നു ഹേതുവായ ക്ഷുദ്രവിഷയങ്ങളെ പ്രേമിച്ചു്, അവയ്ക്കു പിന്നാലെ പാഞ്ഞലയുന്നതിലധികം ആശ്ചൎയ്യമെന്തുണ്ടു്? ആനന്ദത്തെ അഭികാംക്ഷിക്കുന്നവർ ആത്മാവിനെ അന്വേഷണം ചെയ്യാതെ ക്ഷുദ്രങ്ങളായ ഈ ബാഹ്യവിഷയങ്ങളെ എന്തിന്നന്വേഷണം ചെയ്തലയുന്നു? അല്ലയോ പ്രിയേ! ബാഹ്യവിഷയങ്ങൾ സുഖഹേതുക്കളെന്നിങ്ങനെ അവയിലുള്ള സുഖഭ്രാന്തിയെ തീരെ പരിത്യജിച്ചു് ദൃഢമായ വൈരാഗ്യമുദ്രയെ അംഗീകരിച്ചാലും! നീ ഇപ്പോൾതന്നെ വൈരാഗ്യസമ്പന്നയെന്നിരിക്കിലും, ആ വൈരാഗ്യത്തെ ദൃഢീകരിക്കുവാൻവേണ്ടി മാത്രമാകുന്നു, ഞാൻ നിന്നോടിപ്രകാരമുപദേശിക്കുന്നതു്. ഒരിക്കലും ചലിതമാകാത്ത അതിതീവ്രമായ വൈരാഗ്യത്തെ ധാരണംചെയ്തു്, മനസ്സിനെ വിനശ്വരവിഷയങ്ങളിൽ അലയുവാനനുവദിക്കാതെ, ശാന്തമാക്കി, സമാഹിതമാക്കി ആത്മാവിനെ അപരോക്ഷമായി അതായതു്, എന്നെ നീ എപ്രകാരം ഇതാ പ്രത്യക്ഷമായിക്കാണുന്നുവോ, അപ്രകാരം നിശ്ശങ്കമായി കണ്ടറിഞ്ഞാലും! അങ്ങനെ ആനന്ദസ്വരൂപമായി, സ്വസ്വരൂ

പമായ ആത്മവസ്തുവെ ഉള്ളംകയ്യിലുള്ള ഒരു നെല്ലിക്കയെപ്പോലെ അത്രയും സ്പഷ്ടമായി കണ്ടറിഞ്ഞു് കൃതകൃത്യതയെ പ്രാപിക്കുവാനുള്ള മുഖ്യമായ ഉപായത്തേയും ഞാൻ നിന്നോടുപദേശിക്കാം. "ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ", അരേ മൈത്രേയീ! ശ്രവണംകൊണ്ടും മനനംകൊണ്ടും നിദിദ്ധ്യാസനംകൊണ്ടും ആത്മാവിനെ ദർശിക്കേണ്ടതാണു്. ആദ്യമായി ആത്മദിദൃക്ഷു ആത്മാനുഭവമുള്ള വിദ്വാന്മാരുടേയും, ആത്മതത്വത്തെ സമ്യക്കായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുടേയും സഹായത്തോടുകൂടി ആത്മസ്വരൂപത്തെ ഒരു വിധം ഗ്രഹിക്കേണ്ടതാകുന്നു. ആത്മവസ്തു അദ്വിതീയമെന്നും സർവ്വവ്യാപകമെന്നും, സർവ്വശരീരങ്ങളിലും ജീവരൂപത്തിൽ വർത്തിക്കുന്നതു് ഒരേ ആത്മാവുതന്നെയെന്നും, ഈ ജഗത്തിന്നധിഷ്ഠാനമായി ബ്രഹ്മമെന്നു വ്യപദേശിക്കപ്പെടുന്നതു് ആ ആത്മാവുതന്നെയെന്നും മററും ജ്ഞാനനിഷ്ഠന്മാരിൽനിന്നും ജ്ഞാനഗ്രന്ഥങ്ങളിൽനിന്നും ഗ്രഹിക്കുന്നതിനെ സ്വബുദ്ധികൊണ്ടു് ഊഹാപോഹങ്ങൾ വഴിക്കു് ഗാഢമായി നിർണ്ണയിക്കേണ്ടതാകുന്നു. അങ്ങനെ സംശയംകൂടാതെ നിർണ്ണയിച്ചതായ ആത്മവസ്തുവെ നിരന്തരമായി ഭാവനംചെയ്യുന്നതു് നിദിദ്ധ്യാസനമെന്നു് പറയപ്പെടുന്നു. ചിത്തത്തെ ഏകാഗ്രമാക്കി ഇടവിടാതെ പ്രേമപൂർവ്വം അഭ്യസിക്കുന്ന ആത്മധ്യാനം നിമിത്തം, മനസ്സ് നിർവ്വികല്പകമായ ആത്മവസ്തുവിൽ രമിച്ചു്, അതിൽ സംലഗ്നമായി സമാഹിതമായിത്തീരുകയും, ഈ സമാധിവഴിക്കു് ആത്മവസ്തുവിനെ പ്രത്യക്ഷമായി ദർശിച്ചു് തൃപ്തിപ്പെടുകയും ചെയ്യുന്നു. ദേഹവ്യതിരിക്തമായ ഒരാത്മാവുതന്നെയുണ്ടോ അഥവാ ഇല്ലയൊ എന്നും, ഉണ്ടെങ്കിൽതന്നെ അതു് ഇച്ഛാദിഗുണങ്ങളോടും കർത്തൃത്വാദിധർമ്മങ്ങളോടുംകൂടിയ ഒരു പദാർത്ഥമോ, അഥവാ നിർഗ്ഗുണമായി നിർവ്വിശേഷമായ ശുദ്ധവസ്തുവോ എന്നും, നിർവ്വിശേഷമെങ്കിൽതന്നെ അതു് പ്രതിശരീരം ഭിന്നമോ, അഥവാ ഒന്നുതന്നെയോ എന്നും മററുമുള്ള സംശയചിന്തകളും, അനാദികാലമായി അനേകജന്മങ്ങളിൽ അഭ്യസിച്ചുവന്നതായ "ദേഹോഹ"മെന്നുള്ള വിപര്യയചിന്തയും ഈ ആത്മദർശനമാകുന്ന പ്രജ്വലിതാഗ്നിയിൽ പഞ്ഞിയെപ്പോലെ പാടെ ഭസ്മീഭൂതമായിത്തീരുന്നു. ഇങ്ങനെ അഗ്രജത്വം, അന്ത്യജത്വം, ധനികത്വം, ദരിദ്രത്വം, സുഖം, ദുഃഖം, പുണ്യം, പാപം, ഇച്ഛ, ദ്വേഷം തുടങ്ങിയുള്ള സർവ്വധർമ്മങ്ങളും ദേഹനിഷ്ഠങ്ങളല്ലാതെ, ആത്മനിഷ്ഠങ്ങളല്ലെന്നുള്ള ദൃഢാനുഭവത്തോടുകൂടെ "ഞാൻ ശുദ്ധമായി, അദ്വിതീയമായി, ആനന്ദരൂപമായുള്ള ആത്മവസ്തുവാകുന്നു" എന്നുള്ള ദൃഢനിഷ്ഠയാകുന്ന ജീവന്മുക്തിപദത്തിൽ അധിരൂഢനായി ജ്ഞാനി വിരാജിക്കുന്നു അചഞ്ചലമായ ആത്മജ്ഞാനനിഷ്ഠയാകുന്ന ഈ ജീവന്മുക്തിതന്നെ ഒരു മനുഷ്യന്നു് ആശിക്കുവാനും പ്രാപിക്കുവാനുമുള്ള പരമലക്ഷ്യം. മനുഷ്യജന്മത്തിൽ സ്വാത്മാവിനെ അറിയുന്നതിലധികം വേറൊരുലാഭം ലഭിക്കുവാനോ, വേറൊരുസുഖം സുഖിക്കുവാനോ,

വേറൊരു കൎത്തവ്യം ചെയ്യുതീൎക്കുവാനോ ഒരു മനുഷ്യന്നില്ലെന്നു നീ ഗാഢമായി ധരിച്ചാലും! ആത്മനിഷ്ഠതന്നെ പരമകൎത്തവ്യം. ആത്മനിഷ്ഠതന്നെ പരമസുഖം. ആത്മനിഷ്ഠതന്നെ പരമലാഭം. ആത്മനിഷ്ഠതന്നെ പരമവിദ്യ. അല്ലയോ മൈത്രേയി! ഈ ആത്മനിഷ്ഠതന്നെ അമൃതത്വത്തിന്നുള്ള അനന്യസാധനം. അതുകൊണ്ടു, അമൃതത്വത്തെ നീ അത്യന്തം അഭികാംക്ഷിക്കുന്നുവെങ്കിൽ, അതിന്റെ അവ്യഭിചരിതസാധനമായ ഈ ആത്മനിഷ്ഠയെ നീ സൎവ്വപ്രയത്നേന സമ്പാദനം ചെയ്യുാലും!

ബ്രഹ്മം അഖണ്ഡവും ലവണഖണ്ഡമെന്നപോലെ ഏകരസവും, അതായതു് സച്ചിദാനന്ദഘനവുമാകുന്നു. ത്രിവിധഭേദങ്ങളും ബ്രഹ്മത്തിലില്ല. സാവയവവസ്തുവല്ലാത്തതുകൊണ്ടു് അതിൽ സ്വഗതഭേദമാകട്ടെ, സമാനജാതിയായ വേറൊരു സദ്വസ്തുവില്ലാത്തതുകൊണ്ടു സജാതീയഭേദമാകട്ടെ, സദ്വസ്തുവായ ബ്രഹ്മത്തിന്നു് വിജാതീയമായതു് അസദ്വസ്തുവായതുകൊണ്ടും, അസത്തായ (ഇല്ലാത്ത) വസ്തു യാതൊന്നിന്നും പ്രതിയോഗിയായിരിപ്പാൻ തരമില്ലാത്തതുകൊണ്ടും, അസൽ പ്രതിയോഗികമായുണ്ടാകേണ്ടുന്ന വിജാതീയ ഭേദമാകട്ടെ സംഭവിക്കുന്നില്ല. അങ്ങനെ ബ്രഹ്മം കിഞ്ചിദപി നാനാത്വമെന്നിയെ ഏകമെങ്കിലും വ്യവഹാരദശയിൽ അനേകമായി, ദേശകാലാദികളാൽ അപരിച്ഛിന്നമെങ്കിലും പരിച്ഛിന്നമായി, സൎവ്വദാ സ്വമഹിമയിൽ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

പ്രകൃതിക്കതീതമായി, ഏകമേവാദ്വിതീയമായിരിക്കുന്ന ബ്രഹ്മവസ്തുവിൽ പ്രകൃതികാൎയ്യമായ ദേശകാലങ്ങളെ സംബന്ധിച്ചുള്ള ചോദ്യങ്ങൾ, അതായതു് "ബ്രഹ്മം എവിടെനിന്നുണ്ടായി?, ബ്രഹ്മം എപ്പോൾ ഉണ്ടായി?" എന്നും മറ്റുമുള്ള പ്രശ്നങ്ങൾ "എനിക്കു നാക്കുണ്ടോ നോക്കുക!" എന്നും "എന്റെ മാതാവു വന്ധ്യയാണോ?" എന്നുമുള്ള പ്രശ്നങ്ങളെപ്പോലെ തീരെ വ്യാഹതങ്ങളും ബുദ്ധിശൂന്യങ്ങളുമാകുന്നു. രണ്ടാമതൊരു വസ്തുവില്ലാതെ ഒരേ ഒരു വസ്തുവായി വൎത്തിക്കുന്ന ബ്രഹ്മത്തിന്നു് തന്നിൽനിന്നു പൂൎവ്വവൎത്തിയായ ഒരു കാരണമുണ്ടാകുന്നതെങ്ങനെ? "എവിടെ" എന്നും "എപ്പോൾ" എന്നും ഉള്ള പ്രശ്നങ്ങൾ ദ്വൈതരൂപമായ മായയിലല്ലാതെ അദ്വൈതരൂപമായ ബ്രഹ്മത്തിൽ സംഭവിക്കുവാൻ പാടുള്ളതല്ല.

# ചന്ദനനാഥം.

നാലുപാടും അത്യുന്നതങ്ങളായ തുഷാരപർവ്വതങ്ങളുടെ പംക്തികളാൽ ആച്ഛാദിതമായി, നടുവിൽ നെൽകൃഷി ചെയ്യുന്ന അനേകം ചെറുചെറുകണ്ടങ്ങളോടുകൂടി കമനീയമായ കേദാരങ്ങളാലും, അവിടവിടെ ചെറിയചെറിയ ചില ഗ്രാമങ്ങളാലും, വയലുകളുടെ ഹൃദയദേശത്തിൽകൂടെ അതിവേഗത്തിൽ പ്രവഹിച്ചുകൊണ്ടു്, "തില" എന്ന പേരിൽ, ക്ഷുദ്രമെങ്കിലും ഭദ്രമായി വിളങ്ങുന്ന തീർത്ഥസരിത്തിനാലും സമലംകൃതമായി, ഹിമഗിരിയുടെ അടിവാരത്തിൽനിന്നു് ന്നൂററമ്പതുനാഴികയിലധികം മുകളിലായി, സമുദ്രനിരപ്പിൽനിന്നു് സുമാറു് പതിനായിരത്തിലധികം അടി ഉയരത്തിൽ വർത്തിക്കുന്ന ഒരു മഞ്ജുളമൈതാനസ്ഥാനമാകുന്നു സുപ്രസിദ്ധമായ ചന്ദനനാഥം. പണ്ടുകാലത്തു് "ചന്ദനനാഥൻ", "ഭൈരവനാഥൻ" എന്നു പേരായ രണ്ടു മഹാസിദ്ധന്മാർ സാധാരണന്മാൎക്കു് ദുഷ്പ്രാപമായ ഈ ഹിമാദ്രിദേശത്തിൽ വന്നു് അനേകശതസംവത്സരം തപോവൃത്തിയിൽ നിവസിച്ചിരുന്നതായും, അവരുടെ വിദേഹകൈവല്യത്തിന്നുശേഷം, അവരുടെ സ്മാരകമായി, അവരുടെ പാദുകകളേയും, മൂൎത്തികളേയും പ്രതിഷ്ഠിച്ചാരാധിച്ചുതുടങ്ങിയതായും, അങ്ങനെ അവരുടെ ചിരകാലസംബന്ധം നിമിത്തം, അവരിൽ ശ്രേഷ്ഠതരനായ ചന്ദനനാഥയോഗീന്ദ്രന്റെ പുണ്യനാമധേയത്തിൽ ഈ പുണ്യധാമവും "ചന്ദനനാഥ" മെന്നിങ്ങനെ പ്രഖ്യാതമായിത്തീൎന്നതായും വൃദ്ധപരമ്പരയാ പറയപ്പെടുന്നു. ഐശ്വൎയ്യനിധികളായ സിദ്ധന്മാരുടേയും, സൂക്ഷ്മാൎത്ഥദൎശികളായ മഹൎഷിമാരുടേയും വിളനിലമായിരുന്നു ഈ ഹിമാലയപ്രാന്തമെന്നു് പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. വൈദികകാലത്തിലെ മന്ത്രദ്രഷ്ടാക്കളും, സൂത്രകാലത്തിലെ ദൎശനകൎത്താക്കളുമായ ഋഷിവൎയ്യന്മാരിൽ പലരും ഈ ഹിമാലയപ്രദേശങ്ങളെത്തന്നെ സ്വസന്നിധാനം നിമിത്തം അലങ്കരിച്ചു വന്നിരുന്നുവെന്നു് ഐതിഹാസികന്മാർ പ്രമാണപൂൎവ്വം സമൎത്ഥനം ചെയ്യുന്നു. ഹിമഗിരിയിലെ ഏകാന്തതരമായ ഗുഹകളും കന്ദരങ്ങളും നദീതടങ്ങളും ആൎയ്യതപസ്വികളുടേയും, ആൎയ്യവിചിന്തകന്മാരുടേയും, ആവേശജനകമായ തപഃസ്ഥാനങ്ങളും വിചിന്തനസ്ഥാനങ്ങളുമായിരുന്നു. നിരുപദ്രവമായി, നിൎവിക്ഷേപമായി, നിതാന്തസുന്ദരമായുള്ള ഈ ദിവ്യഭൂമിയിൽ, ബാഹ്യലോകവിമുഖന്മാരായി, ആന്തരലോകത്തിൽമാത്രം സഞ്ചരിച്ചിരുന്ന അവരുടെ അതിനിൎമ്മലമായ മനസ്സു് അത്യധികം രമിച്ചിരുന്നതിൽ ആശ്ചൎയ്യമില്ല. ഗൌതമമുനി മന്ദാകിനീതടത്തിൽ നിവസിച്ചുകൊണ്ടു് ന്യായദൎശനവും, വ്യാസമഹൎഷി സരസ്വതീതീരത്തിൽ വിരാജിച്ചുകൊണ്ടു് വേദാന്തദൎശനവും, അതുപോലെ ഗൎഗ്ഗമുനി ദ്രോണഗിരിയിൽ നിവസിച്ചുകൊണ്ടു് ജ്യോതിഃശാസ്ത്രവും വിരചിച്ചുവെന്നു് ചില ചരിത്രവേദികൾ ഉപപത്തിപൂൎവ്വം അഭിപ്രായപ്പെടുന്നുണ്ടു്.

ഔന്നത്യംകൊണ്ട് ജഗൽപ്രഥിതങ്ങളായ ഹിമാദ്രിയുടെ മൂന്നു കൊടുമുടികളിൽ ഒന്നായ "ധവളഗിരി"യിൽനിന്ന് അധികം ദൂരത്തല്ലാതെ അടുത്തു് താഴത്തായി, നേപാളക്ഷിതിയുടെ അന്തർവത്തിയായി വിജയിക്കുന്ന ഈ പവിത്രധാമത്തിലേക്ക് ദേശദുർഗ്ഗമതനിമിത്തം തിതിക്ഷാശീലന്മാരായ ദുർല്ലഭം ചില സാധുക്കളൊഴിച്ച്, താഴെ ദേശങ്ങളിൽനിന്ന് വേറാരുംതന്നെ യാത്രചെയ്യുക പതിവില്ല. നേപാളദേശക്കാർ മാത്രമാണ് അവിടേക്ക് അധികമായി യാത്രചെയ്യാറുള്ളത്. എന്നാൽ യാതൊരു കേട്ടുകേൾവിപോലുമില്ലാതിരുന്ന ചന്ദനനാഥത്തിന്റെ മാഹാത്മ്യം നേപാളരാജധാനിയിൽവെച്ച് ഇദംപ്രഥമമായി എന്റെ ശ്രുതിപഥത്തിൽ പ്രവേശിച്ചതോടുകൂടി, അതിന്റെ ദർശനദിവസത്തെ അത്യുൽകണ്ഠയോടെ ഞാൻ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

കാട്ടുമാണ്ടുനഗരിയിൽ രണ്ടുമാസം ജ്ഞാനാനന്ദപൂർവ്വം അതിവാഹനം ചെയ്തു. രണ്ടുമാസം രണ്ടുദിവസമെന്നപോലെ അത്രയും ക്ഷിപ്രമായി അതിഗമിച്ചു. പ്രതിദിനം നടന്നുകൊണ്ടിരുന്ന അദ്ധ്യാത്മചർച്ചയിൽ സന്തുഷ്ടന്മാരായ പലേ സജ്ജനങ്ങളും തങ്ങൾക്കുണ്ടായ ജ്ഞാനലാഭത്തേയും ആത്മശാന്തിയേയുംപററി എന്നെ കൃതജ്ഞതയോടെ പറഞ്ഞറിയിക്കുകയുണ്ടായി. നഗരത്തെ അധിവസിക്കുന്ന അനേകസഹസ്രപരിമിതമായ ജനതയെ അപേക്ഷിച്ച്, എത്രയോ ചുരുക്കം ജനങ്ങൾ മാത്രമേ സൽസംഗചര്യയിൽ തൽപരന്മാരായി, ഈ സാധുവിന്റെ സമീപത്തിൽ സന്നിഹിതരായിരുന്നുള്ളുവെങ്കിൽ, ലോകസ്വഭാവംതന്നെ, അതിനുള്ള ഹേതുവെന്നു പ്രത്യേകിച്ച് ഉല്ലേഖനം ചെയ്യേണമോ? വിഷയഗോഷ്ഠിയെയല്ലാതെ ബ്രഹ്മഗോഷ്ഠിയെ ഇഷ്ടപ്പെടുന്നവർ ലോകത്തിൽ വളരെ വളരെ വിരളമാകുന്നു! വിവേകവാസനയോടുകൂടിയ ദുർല്ലഭം ചില പുണ്യാത്മാക്കൾ മാത്രമാണ് 'ബന്ധനാത്മകമായ വിഷയരസത്തെ ദുഃഖഹേതുവെന്നറിഞ്ഞു് അതിൽ വൈരസ്യമടഞ്ഞു് ഈശ്വരീയരസത്തെ അഭികാംക്ഷിച്ചാരായുന്നത്. പണ്ഡിതപാമരഭേദമെന്നിയെ, സർവ്വരും ശരീരാദികളായ വിനശ്വരവിഷയങ്ങളിൽ തന്മയതയോടെ ആസക്തരായി, ജന്മമൃത്യുജരാവ്യാധിരൂപമായ അനർത്ഥപരമ്പരയെ അനുഭവിച്ച് ദുഃഖിക്കയാണെങ്കിലും, ആ ബന്ധനാവസ്ഥയെ സുഖരൂപമെന്നഭിമാനിക്കുന്നതാണ് വലിയൊരു വൈചിത്ര്യം! തങ്ങൾ തങ്ങളുടെ നിത്യമുക്തമായ സ്വതന്ത്രപദത്തിൽനിന്നു പതിച്ച് വലിയ ബന്ധനാവസ്ഥയിലാണ് സ്ഥിതിചെയ്യുന്നത് എന്നറിയുന്നതുതന്നെ മഹത്തായ വിവേകത്തിന്റെ ഫലമാകുന്നു. ബന്ധജ്ഞാനംതന്നെ ഇല്ലാത്ത ഒരു പുരുഷന് മോക്ഷേച്ഛ ഉണ്ടാകുവാൻ പാടുള്ളതല്ല. മോക്ഷേച്ഛയുണ്ടാകാതെ മോക്ഷോപായമായ തത്വചർച്ചയിൽ രസമോ, പ്രവൃത്തിയോ ഉണ്ടാകുന്നതല്ല. തത്വവിചാരജനിതമായ തത്വജ്ഞാനത്തിൽനിന്ന്, അതായത് ദൃഢമായ ആത്മനിശ്ചയത്തിൽനിന്ന് ആത്മബലമുണ്ടാകുന്നു. ആത്മവീര്യം സർവ്വദാ ഏകരസവും നിരതിശയവും നിത്യവു

മാകുന്നു. വിഷയവീൎയ്യമാകട്ടെ ക്ഷണപ്രഭപോലെ ക്ഷണികമാകുന്നു. ആത്മശക്തിയുടെ മുമ്പിൽ വിഷയശക്തി, മാൎത്താണ്ഡമണ്ഡലത്തിന്റെ മുമ്പിൽ മിന്നാമിനുങ്ങിയെന്നപോലെ എത്രയോ ക്ഷുദ്രവും നിഷ്പ്രഭവുമായിത്തീരുന്നു. സൎവ്വഭൌതികശക്തികളും, ചക്രവൎത്തിയുടെ ശക്തിയും, ഹിരണ്യഗർഭന്റെ ശക്തിയുംകൂടി ഏതൊരു മഹാശക്തിയുടെ മുമ്പിൽ തൃണപ്രായങ്ങളായി ഭവിക്കുന്നുവോ, ആ മഹാശക്തിയാകുന്നു ആത്മശക്തി. ഈ ആത്മബലത്തിന്റെ ലാഭത്തിൽ സൎവ്വബന്ധനങ്ങളുമററു് മനുഷ്യർ സ്വതന്ത്രവും ആനന്ദമധുരവുമായ ഒരു ജീവിതത്തിലെത്തി കൃതകൃത്യരായി, നിത്യതൃപ്തരായി വിരാജിക്കുന്നു! ദേഹത്തിൽ ആത്മബുദ്ധിയും, തന്നിമിത്തകമായ അഹന്താമമതകളുമുള്ള കാലത്തോളം ഒരു പുരുഷൻ ആത്മശക്തിയുടെ പടിവാതിക്കൽപോലും ചെന്നെത്തുവാൻ അർഹനാകുന്നില്ല. ഏതായാലും മഹാമായയുടെ പ്രബലതരമായ നാഗപാശത്തിൽപെട്ടു മയങ്ങി, ആത്മബലവും ആത്മബോധവുമെന്നല്ല, അതിന്റെ സാധനമായ തങ്ങളുടെ ബന്ധനജ്ഞാനംപോലുമുണ്ടാകാതെ മനുഷ്യരിൽ അധികംപേരും ജീവിതത്തെ വ്യൎത്ഥീകരിക്കുന്നു. ഹാ! ഇങ്ങനെ സർവ്വരേയുമൊരുപോലെ അപാരമായ മോഹാൎണ്ണവത്തിൽ മുക്കി, നിസ്തുലപ്രതാപത്തോടെ ജയകാഹളം മുഴക്കി മദോൽകടയായി നൎത്തനം ചെയ്യുന്ന മഹാമായയുടെ വിസ്തൃതമായ അധികാരപരിധിയെ അതിക്രമിപ്പാനുള്ള ശക്തി ആൎക്കുണ്ടു്. അഥവാ അങ്ങനെ ഇച്ഛിക്കുവാൻപോലുമുള്ള ശക്തി ആൎക്കുണ്ടു്?

നേപാളനഗരിയിലെ പരിചിതവ്യക്തികൾ പിന്നേയും കുറേക്കാലംകൂടി അവിടെ അവസ്ഥിതി ചെയ്യേണമെന്നു് വലിയ ശ്രദ്ധയോടും ആഗ്രഹത്തോടും പ്രസംഗത്തിലുമപ്രസംഗത്തിലും പ്രാൎത്ഥിച്ചുകൊണ്ടിരുന്നു. എന്നാൽ ആ പ്രാൎത്ഥനയെ ലേശവും ഗൌനിക്കാതെ, ഹിമാലയത്തിന്നപ്പുറം തിബത്തിൽ സ്ഥിതിചെയ്യുന്ന കൈലാസപർവ്വതത്തിലേക്കു് യാത്രചെയ്യണമെന്നു് മനസ്സുകൊണ്ടുറക്കുകയും, ആ നിശ്ചയത്തെ അവിടത്തെ ചില അന്തരംഗപ്രേമികളെ അറിയിക്കയും ചെയ്തു. പ്രധാനമന്ത്രിയുടെ പത്നീസഹോദരനും വലിയ സാധുഭക്തനുമായ 'കൎണ്ണവിക്രമഷാ' എന്നൊരു മാന്യൻ യാത്രക്കുവേണ്ടുന്ന പ്രബന്ധങ്ങൾ ചെയ്യുകയും, പശുപതിനാഥനെ ഭക്തിപൂർവ്വം നമസ്കരിച്ചു, പശുപതിനാഥന്റെ അനുജ്ഞയോടുകൂടി ശുഭദിനത്തിൽ കൈലാസത്തെ ലക്ഷ്യീകരിച്ചു് അവിടം വിട്ടു യാത്രയാകയും ചെയ്തു. കൈലാസത്തിന്റെയും മാനസസരസ്സിന്റേയും മാഹാത്മ്യത്തേയും സൌന്ദൎയ്യത്തേയും കേട്ടുകേട്ടു അവയിൽ മോഹിതനായിട്ടു്, കുറെകാലമായി ഉചിതസമയത്തെമാത്രം പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു.

കാട്ടമാണ്ടുവിൽനിന്നു് വന്നവഴിക്കുതന്നെ താഴോട്ടുമടങ്ങി, "റക്സൌൾ" തീവണ്ടിസ്ഥാനത്തുനിന്നു് തീവണ്ടികയറി, "ഗോരക്പൂർ" മാൎഗ്ഗമായി ഹിമാലയത്തിന്റെ താഴ്വരയിൽ കിടക്കുന്ന "നേപാൾഗഞ്ചു്" എന്ന ഒരു ചെറുനഗരത്തിൽ ചെന്നെത്തി. ആസ്സാംദേശക്കാരനായ "ആനന്ദഗിരി" എന്നു പേരായ

ഒരു യുവസാധുവും കൈലാസയാത്രയിൽ എൻെറ അനുചരനായി എൻെറ ഒരുമിച്ചു യാത്രചെയ്തിരുന്നു. ഞങ്ങൾ രണ്ടുപേരും നേപാളനഗരമായ നേപാൾഗഞ്ചിൽ അവിടത്തെ കർമ്മചാരികളിൽ പ്രധാനിയും, ജാജർകോട്ടു രാജകുടുംബാംഗവുമായ "സുബ്ബ"യുടെ അതിഥിഗൃഹത്തിൽ പത്തുപന്ത്രണ്ടുദിവസം വലിയ ആദരമായ നിലയിൽ നിവസിച്ചു വിശ്രമിച്ചു. തദനന്തരം, അവിടെനിന്നു് തൽക്കാലം നേപാളരാജ്യത്തിലന്തർഭവിച്ച "ജാജർകോട്ടു്" എന്ന ദേശവിഭാഗത്തിലെ രാജധാനിയെ ലക്ഷ്യമാക്കി മുകളിലേക്കു്, അതായതു് ഹിമഗിരിയുടെ ഉള്ളിലേക്കു് യാത്രതുടർന്നു. പല ചെറുതരം ഗ്രാമങ്ങളടങ്ങിയ വിസ്തീർണ്ണമായ മൈതാനഭൂമിയവസാനിച്ചു, വന്യമൃഗങ്ങൾ തിങ്ങിപ്പാർക്കുന്ന ഗംഭീരതരങ്ങളായ മഹാവിപിനങ്ങൾ ആരംഭിക്കുന്നു. ഹരിണങ്ങളും വനസൂകരങ്ങളും സ്വച്ഛന്ദം സഞ്ചരിക്കുന്നതായി കാണപ്പെട്ടു. ഒരു ദിവസം വ്യാഘ്രഗർജ്ജനവും അതിസമീപത്തായി സാക്ഷാൽ കേൾക്കപ്പെട്ടു. മാർഗ്ഗം നല്ലപോലെ അറിയുന്ന ജാജർകോട്ടു് രാജവംശത്തിലെ ഒരു രാജകുമാരനും മററും ഞങ്ങളോടൊന്നിച്ചു് യാത്രചെയ്തിരുന്നതുകൊണ്ടു്, അധികം ചിന്താഗ്രസ്തരാകാതെ തന്നെ, തിങ്ങി ഇരുട്ടടഞ്ഞു് ഭയാനകമായ വനാന്തരങ്ങളിൽകൂടെ ഞങ്ങൾ മുന്നോട്ടു് പാദന്യാസം ചെയ്തുകൊണ്ടിരുന്നു. തീവ്രവേഗത്തോടെ പ്രവഹിക്കുന്ന നദിയെ പ്രയാസപ്പെട്ടു് ഇറങ്ങിക്കടന്നും, സർവ്വത്ര പരന്നുപിടിച്ചു പ്രചണ്ഡതരമായി കത്തിജ്വലിക്കുന്ന കാട്ടുതീയിനെ സാഹസത്തോടെ അതിക്രമിച്ചും, രാത്രിയിൽ അധികവും തുറന്ന വനാന്തരത്തിൽതന്നെ അഗ്നിയെ ജ്വലിപ്പിച്ചു് അതിന്നരികെ വ്യാഘ്രാദിഭയം നിമിത്തം അധികനേരം ഇരുന്നുകൊണ്ടും, ഇടക്കിടെ കിടന്നുകൊണ്ടും അല്പാല്പം വിശ്രമിച്ചും, ഞങ്ങൾ ഞങ്ങളുടെ ദീർഘയാത്രയെ തുടർന്നുകൊണ്ടിരുന്നു. പക്ഷികളുടെ മധുരമായ മഞ്ജുളഗാനത്തിലും, വരാഹങ്ങളുടെ കർക്കശമായ ഘുർഘുരശബ്ദത്തിലും, ശാർദ്ദൂലങ്ങളുടെ ഘോരഗർജ്ജനത്തിലും, ശുഷ്കപർണ്ണങ്ങളുടെ ശങ്കാജനകമായ മർമ്മരധ്വനിയിലും, അതുപോലെ തഴച്ചുകളിർത്തുപൂത്തുനില്ക്കുന്ന അനേകവിധത്തിലുള്ള വിടപികളുടേയും വ്രതതികളുടേയും ഗുല്മങ്ങളുടേയും ആഹ്ലാദകരമായ അലൌകികസൌന്ദര്യത്തിലും, ഇങ്ങനെ ഇന്ദ്രിയങ്ങൾക്കു് വിഷയീഭവിക്കുന്ന എല്ലാ വിഷയങ്ങളിലും എല്ലാ സമയത്തും പരമേശ്വരമഹിമയെത്തന്നെ പ്രത്യക്ഷമായി ദർശിച്ചുകൊണ്ടും, അങ്ങനെ ഈശ്വരീയമായ അചിന്ത്യശക്തിയുടെ നിരന്തരമായ അനുസന്ധാനത്തിൽ മനസ്സ് ചിലപ്പോൾ ബാഹ്യബോധത്തെ വിട്ടു് സമാഹിതഭാവത്തിലെത്തി അവിടവിടെ സ്തബ്ധമായി കുറെനേരം നിന്നുകൊണ്ടും, അഥവാ ഇരുന്നുകൊണ്ടും ഞാൻ മന്ദമന്ദം വഴിനടന്നുകൊണ്ടേയിരുന്നു. ഇങ്ങനെ ആറേഴുദിവസം അന്തംകാണാതെ ഘനഘോരമായിക്കിടക്കുന്ന മഹാടവികളിൽകൂടെ യാത്രചെയ്തതിൻെറ ശേഷം, വിച്ഛിന്നമായ വിരളവനങ്ങളാൽ ആവൃതമായി, അവിടവിടെ കുറെ അധികം ഗ്രാമങ്ങളാലും, പല ധാന്യ

ങ്ങളും കൃഷിചെയ്യുന്ന തുറന്ന കൃഷിസ്ഥലങ്ങളാലും പരിശോഭിതമായ ഹിമഗിരി വിഭാഗം അത്യന്തമാശ്വാസത്തോടെ ഉപലഭിക്കപ്പെട്ടു.

സ്വച്ഛസലിലയും, മനോഹരാകാരയുമായ ഭൈരവീഗംഗയുടെ രമ്യതടത്തിൽക്കൂടെ മാർഗ്ഗം മേലോട്ടുചെന്നുകൊണ്ടിരിക്കുന്നു. ശ്രീദാശരഥിപ്രിയയായ സരയൂഗംഗയുടെ പോഷകനദിയായ കർണ്ണാലിയിൽ ചെന്നുചേരുന്ന ഒരുപനദിയാകുന്നു ഭൈരവീഗംഗ. ഭൈരവിയുടെ പുണ്യതീരത്തിൽ, ഒരു തുറന്ന സ്ഥാനത്തിൽ ഒരു ഗ്രാമത്തിന്റെ നികടത്തിൽ, ഒരശ്വത്ഥവൃക്ഷത്തിന്റെ മൂലത്തിൽ, അധികദിവസത്തെ കഠിനമായ കാനനയാത്രനിമിത്തം അത്യന്തം ക്ഷീണിച്ച ശരീരത്തോടും മനസ്സോടുംകൂടി ഞങ്ങൾ ഒരുവിധം എത്തിച്ചേർന്നു. ആഹാരസാധനങ്ങൾ നന്നെ കുറവായിരുന്നതുകൊണ്ട്, മാർഗ്ഗത്തിൽ അഷ്ടിയും കഷ്ടിയായേ ചെയ്യുവാൻ സാധിച്ചിരുന്നുള്ളു. ഏതായാലും സാധുമഹാത്മാക്കളെ കണ്ടതുകൊണ്ടും, വിശേഷിച്ച് രാജകുമാരൻ ഞങ്ങളോടൊന്നിച്ചുള്ളതുകൊണ്ടും, ഗ്രാമജനങ്ങൾ ഞങ്ങളുടെ അരികെവന്ന് ഭക്തിയോടും ഭയത്തോടും കുശലപ്രശ്നം ചെയ്കയും, ഉടനെ ഗ്രാമത്തിൽനിന്ന് ചില ഭക്ഷണപദാർത്ഥങ്ങൾ കൊണ്ടുവന്നുതന്ന് ഞങ്ങളെ സൽക്കരിക്കയുംചെയ്തു. വയറുനിറയെ തൃപ്തികരമായ ഭക്ഷണംകൊണ്ടും നിശ്ചിന്തമായ സുഖനിദ്രകൊണ്ടും, അന്നത്തെ രാത്രി ഞങ്ങളെ സംബന്ധിച്ചേടത്തോളം ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്ത ഒരു ത്രിദിവരാത്രിയായിരുന്നു. ഈശ്വരൻ എല്ലാം കണ്ടുകൊണ്ട് എല്ലായിടത്തും എപ്പോഴും സ്ഥിതിചെയ്യുന്നു. ഈശ്വരൻ സർവ്വരുടേയും ആവശ്യങ്ങൾ അറിയുന്നു; അവയെ യഥോചിതം നിറവേററുകയും ചെയ്യുന്നു. എന്നാൽ മനുഷ്യർ ഈ തത്വത്തെ അറിയുന്നില്ല, അറിയുന്നുവെങ്കിൽ അങ്ങനെ ദൃഢമായി വിശ്വസിക്കുന്നില്ല. ഏതോ ഒരു ദുഷ്ടസംസ്കാരം ഉള്ളിലിരുന്നുകൊണ്ട് സർവ്വസമർപ്പണത്തെ പ്രതിരോധിക്കുന്നു. തന്റെ പതിനെട്ടാമത്തെ വയസ്സിൽ വിരക്തിയടഞ്ഞു് പരമേശ്വരഭജനത്തിന്നൊരുങ്ങി വീട്ടുവിട്ടുപുറത്തിറങ്ങിയ ഒരു ക്രൈസ്തവയുവതി, പുറത്തിറങ്ങുമ്പോൾ പിറേറന്ന് ഒരു ദിവസം ഭക്ഷണത്തിന്നുവേണ്ടി ഒരു പെനി തന്റെ വശം സൂക്ഷിച്ചിരുന്നതായും, "നീ ഈ ഒരു പെനിയെ വിശ്വസിച്ചാണോ എല്ലാം ത്യജിച്ച് പുറത്തിറങ്ങിയതു്?" എന്നിങ്ങനെ ഉടനെ ആകാശത്തിൽനിന്ന് പരമപിതാവിന്റെ അശരീരിവാക്യം ശ്രവിക്കുകയും, "ഹേ പ്രഭോ! അല്ലാ ഞാനീ ഒരു പെനിയെ വിശ്വസിച്ചല്ലാ, അങ്ങയെമാത്രം വിശ്വസിച്ചാണ് പുറത്തിറങ്ങിയതു്" എന്നു അനന്തരക്ഷണത്തിൽതന്നെ ഉത്തരം പറഞ്ഞു് ആ പെനിയെ വലിച്ചെറിയുകയും ചെയ്തു. കേവലം പരമേശ്വരമാത്രപരായണയായി മുന്നോട്ട് പാദന്യാസം ചെയ്തതായും ഒരാഖ്യാനമുണ്ട്. ദ്രവ്യത്തെ ആശ്രയിക്കുന്നവന്ന് പരമേശ്വരസഹായം എന്തിന്ന്? പരമേശ്വരഭക്തന്ന് ദ്രവ്യംകൊണ്ടെന്തു്?

ധനസമ്പത്തിയും പ്രാഭവവുമുള്ള രാജാക്കന്മാരുടെ അതിഥിയായി നിവസിച്ചുകൊണ്ടു്, അവരുടെ പ്രബന്ധംവഴിക്കാണു് ഈ സാധു യാത്രചെയ്യുന്നതെങ്കിലും, വൈരാഗ്യചിന്തകൊണ്ടും ഈശ്വരശ്രദ്ധകൊണ്ടും ഭക്ഷണദ്രവ്യങ്ങളും മററും അധികമായി സംഗ്രഹിക്കുന്നതിൽ ഉദാസീനനായിരുന്നു. അതുനിമിത്തം മാൎഗ്ഗത്തിൽ അന്നദാരിദ്ര്യംകൊണ്ടു് അപ്പപ്പോൾ വലിയ ക്ലേശം അനുഭവിക്കേണ്ടിവന്നിരുന്നുവെങ്കിലും വിശ്വംഭരനായ പരമേശ്വരൻ എവിടേയും യോഗക്ഷേമനിൎവ്വാഹകനായി ഉപസ്ഥിതിചെയ്തുകൊണ്ടിരുന്നു. നാളെ ഭുജിക്കുവാൻ അന്നമെവിടെയെന്നോ നാളെ വിശ്രമിക്കുവാൻ സ്ഥാനമെവിടെയെന്നോ പ്രതീക്ഷിക്കാതെ, ഏകാന്തദേശത്തിൽ ഏകാകികളായി വിചരിക്കുന്ന ഒരവസ്ഥയിലും, മഹാത്മാക്കളെ യാതൊരു ഹാനിയും തട്ടിക്കാതെ തൽപരതയോടെ ഈശ്വരൻ പരിചരിക്കുന്നു. ഈശ്വരന്റെ മഹിമയിലും ഈശ്വരന്റെ ദയാലുതയിലും ശ്രദ്ധയുള്ള ഭക്തന്മാൎക്കു് എന്തൊരു ദാരിദ്ര്യമാണു് വരുവാനുള്ളതു്. അതിവിജനമായി, അന്നാദികളുടെ നാമം കേൾക്കുവാൻപോലും ശക്യമല്ലാത്ത ഹിമഗിരിയുടെ നിഗൂഢദേശങ്ങളിലും അവർ സമ്പന്നന്മാർതന്നെ; തന്റെ ഭക്തന്മാരുടെ യോഗക്ഷേമസമ്പാദനത്തിൽ ഈശ്വരൻ അവിടേയും സന്നദ്ധൻതന്നെ. പക്ഷികൾക്കെന്നപോലെ, ഭക്തവത്സലനായ പരമാത്മാവു് അവൎക്കും അവിടെ അന്നാദികളെ തെയ്യാറുചെയ്യുന്നു. ഏതായാലും അന്നവിഷയത്തിൽ മാത്രമല്ല, അന്യവിഷയങ്ങളിലും ഈശ്വരൻ അതാതു സമയങ്ങളിൽ തന്റെ കരാവലംബത്തെ പ്രദാനം ചെയ്തുകൊണ്ടു് ആപത്തിൽനിന്നു് ഞങ്ങളെ ഉദ്ധരണം ചെയ്തുകൊണ്ടിരുന്നു.

അവിടെനിന്നു് ഭൈരവീതടത്തിൽക്കൂടെ പിന്നേയും മേലോട്ടു് യാത്രതുടൎന്നു. പല വനങ്ങളേയും പൎവ്വതങ്ങളേയും ചെറുഗ്രാമങ്ങളേയും അതിക്രമിച്ചുകൊണ്ടുള്ള രണ്ടുമൂന്നുദിവസത്തെ പ്രയാണംകൊണ്ടു്, ജാജർകോട്ടു് രാജധാനിയിൽ സകുശലം പ്രവേശിച്ചു. ഒരു കുന്നിന്റെ ഉപരിദേശത്തിൽ, ഏകാന്തസ്ഥാനത്തിൽ വിശേഷിച്ചു് വേറെ വസതികളൊന്നും കൂടാതെ ഏകലമായി വിരാജിക്കുന്ന രാജഗൃഹത്തിന്നരികെ, മറെറാരു ഗൃഹത്തിൽ സർവ്വരാലും സ്വാഗതം ചെയ്തു് സ്വീകരിക്കപ്പെട്ട ഞങ്ങൾ സ്വല്പംനാൾ നിവസിച്ചു വിശ്രമിച്ചു. തദനന്തരം ഉഷ്ണകാലത്തിൽ രാജകുടുംബത്തിന്റെ സുഖവാസസ്ഥാനമായ “ദഹ” എന്ന ഒരുയർന്ന ശീതളമായ പർവ്വതപാർശ്വത്തിലേക്കു് അവരുടെ പ്രാൎത്ഥനയാൽ അവരോടൊന്നിച്ചുതന്നെ ഞങ്ങളും യാത്രയായി. രാജാവു് അവിടെ ഇല്ലാതിരുന്നതുകൊണ്ടു്, രാജസ്ഥാനത്തിലിരുന്നു് കാൎയ്യങ്ങളെല്ലാം നിർവ്വഹിക്കുന്ന രാജസുതനായിരുന്നു ഞങ്ങളെ അങ്ങോട്ടു് നയിച്ചിരുന്നതു്. ശരീരാസ്വാസ്ഥ്യം നിമിത്തം, രാജസുതനാൽ ബഹുവാരം സംചോദിതനായ ഞാൻ, അതികഠിനമായ പർവ്വതാരോഹണത്തിൽ, ഒരു ഫർലോങ്ങു് ദൂരത്തോളം, മനമില്ലാമനസ്സോടെ

അദ്ദേഹത്തിൻെറ കുതിരപ്പുറത്തുകയറി യാത്രചെയ്തു. എൻെറ ജീവിതത്തിൽ മുമ്പും പിമ്പുമുണ്ടാകാത്തതും അതു നിമിത്തം ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്തതുമായ ഒരു പാപസംഭവമായിരുന്നു ആ അശ്വാരോഹണം. എന്നാൽ തുർഗയാനം ഈ ശരീരത്തിൻെറ പ്രകൃതിക്കും ധർമ്മത്തിന്നും പററിയതല്ലെന്നറിഞ്ഞു്, തൽക്ഷണം വാജിപൃഷ്ഠത്തിൽനിന്നിറങ്ങി പാദചാരേണതന്നെ പർവ്വതമേറിത്തുടങ്ങി.

ഹരിതനിറംപൂണ്ടു് തഴച്ചുകളിർത്തും കളിർത്തുപൂത്തും പൂത്തുകാച്ചും നില്ക്കുന്ന ബഹുവിധമായ വൃക്ഷലതാഗുല്മാദികളുടെ വാസന്തികശോഭയാൽ ശോഭിതമായി, വിശാലവത്തുളമായി, അത്യന്തമാഹ്ലാദകമായിരിക്കുന്ന ഒരു വനപ്രദേശമായിരുന്നു "ഉഹ" എന്നു പേരായ ആ പർവ്വതപാർശ്വം. രാജഭവനത്തിൽനിന്നു് കുറെ ദൂരത്തായി, വനാന്തരത്തിൽ, ഞങ്ങളുടെ നിവാസത്തിന്നായി സുന്ദരമായ ഒരു പർണ്ണശാല നിർമ്മിക്കപ്പെട്ടിരുന്നു. ഞങ്ങൾ ആ ഉടജത്തിൽ നിർവ്വിക്ഷേപമായി നിവാസമാരംഭിച്ചു. രാജഭവനത്തിൽനിന്നു് ഞങ്ങളുടെ യോഗക്ഷേമത്തെപ്പററി പ്രത്യേകിച്ചു് അന്വേഷണം ചെയ്തുകൊണ്ടിരുന്നു. അത്യന്തമേകാന്തവും പ്രശാന്തഗംഭീരവുമായ ആ അധിത്യകയിൽ ധ്യാനചിന്തനങ്ങൾക്കായി ഞാൻ അധികസമയം വിനിയോഗിക്കയും, മനസ്സു് അവയിൽ അസാധാരണമായി രമിച്ചുകൊണ്ടിരിക്കയും ചെയ്തിരുന്നു. കണ്ണടച്ചു ധ്യാനത്തിലിരുന്നുകൊണ്ടു് പരമാത്മാവിനെ അപരോക്ഷമായി കണ്ടാനന്ദിക്കുന്നതുപോലെ, കണ്ണുതുറന്നു് നാലുപാടുംനോക്കി നാനാപ്രകാരമായി വ്യവഹരിച്ചുകൊണ്ടു് ആ പരമാത്മാവിനെ കണ്ടാനന്ദിക്കുക എന്നതു് അശക്യമല്ല. എന്നാൽ ദൃശ്യാനുവേധംകൂടാതുള്ള നിരതിശയശാന്തിസ്ഥാനത്തിലെത്തി വിശ്രമിക്കുവാൻ ഇച്ഛിക്കുന്നതുകൊണ്ടും, സമാഹിതഭാവം സ്വാഭാവികമായിത്തീരുന്നതുകൊണ്ടും, അധ്യാത്മരസികന്മാർ അതിൽ പ്രവർത്തിക്കുന്നുവെന്നേയുള്ളൂ. ലയം, വിക്ഷേപം, കഷായം, രസാസ്വാദം എന്നുള്ള പ്രതിബന്ധങ്ങളെ അറിഞ്ഞതിക്രമിച്ചതായ അവരുടെ മനസ്സു്, ആകാശത്തിൽ പക്ഷികൾ മേല്പോട്ടു മേല്പോട്ടു് പറന്നുകയറി ഏററവും ഉച്ചസ്ഥാനത്തിലെത്തി ആമോദിക്കുന്നതുപോലെ, മേല്പോട്ടു മേല്പോട്ടു് അനർഗ്ഗളമായി, കയറിച്ചെന്നു് പരമാവധിയിൽ, അതായതു് നിർവ്വികല്പമായ ബ്രഹ്മപദത്തിൽ എത്തി വിശ്രമിച്ചാനന്ദിക്കുന്നു. ഘടവൃത്തി ഘടജ്ഞാനമാകുന്നതുപോലെ, ബ്രഹ്മവൃത്തിയാണു് ബ്രഹ്മജ്ഞാനമെന്നിരിക്കിലും, ഈദൃശമായ സമാധിസിദ്ധന്മാക്കു് ആനന്ദാനുഭവത്തിന്നും, സാധകന്മാക്കു് ജ്ഞാനദാർഢ്യത്തിന്നും അത്യന്തമുപകരിക്കുന്നു. ഇങ്ങനെ ചിത്തത്തെ ദൃശ്യസംബന്ധംകൂടാതെ നിവാതദീപംപോലെ നിശ്ചലമാക്കി, നിർവ്വികല്പഭാവത്തിൽ നിമഗ്നമാക്കി ആനന്ദിക്കുവാൻ ദേശകാലങ്ങളുടെ ആനുകൂല്യം വലിയ അനുഗ്രഹമാണെന്നുള്ളതിൽ സന്ദേഹമില്ല. ഋഷിവര്യന്മാരുടെ തപസ്സിൻെറയും തേജസ്സിൻെറയും മഹിമയാൽ

ഉത്തേജിതമായ ഹിമാലയപ്രദേശങ്ങൾക്ക് മനസ്സിനെ അനായാസേന സമാഹിതമാക്കുവാനുള്ള സാമൎത്ഥ്യം അന്യാദൃശമെന്നും നിശ്ചയമായി പറഞ്ഞുകൊള്ളാം.

അടുത്ത ഗ്രാമങ്ങളിലുള്ള വൃദ്ധജനങ്ങൾ കാഫലം, (കറുത്തനിറത്തിലുള്ള ഒരു തരം വന്യഫലം) തേൻ തുടങ്ങിയുള്ള ഉപഹാരങ്ങളുമായി ചിലപ്പോഴൊക്കെ സാധുദൎശനാൎത്ഥം പൎണ്ണശാലയിൽവന്നുകൊണ്ടിരുന്നു. പൎവ്വതീയ ജനങ്ങൾ തീരെ അപരിഷ്കൃതരെന്നിരിക്കിലും, ഈശ്വരനിലും ഈശ്വരപ്രാണരായ സാധുക്കളിലുമുള്ള ദൃഢശ്രദ്ധയിൽ അവർ വലിയ പരിഷ്കൃതരായിരുന്നു. യാതൊരു പഠിപ്പും പരിചയവുമില്ലാത്ത അവർ സൽസംഗവാൎത്തയിൽ തീരെ അനഭിജ്ഞന്മാരായിരുന്നുവെന്നു പ്രത്യേകിച്ചു പറയണമോ? പലപ്പോഴും വൈകുന്നേരം തിങ്ങിയ വനാന്തരങ്ങളിൽ ഏകാകിയായി സഞ്ചരിച്ചുകൊണ്ടിരിക്കുകയെന്നതു് അവിടത്തെ നിവാസകാലത്തിൽ ഉല്ലാസജനകമായ എന്റെ വലിയൊരു വിനോദകൎമ്മമായിരുന്നു.

ഇങ്ങനെ ഉരുസുന്ദരമായ ആ ഉത്തുംഗശൃംഗത്തിൽ ലേശവും ക്ഷീണിക്കാത്ത ഉന്മേഷത്തോടും ആനന്ദത്തോടും ഞങ്ങൾ കുറെ ദിവസങ്ങളെ അതിവാഹനം ചെയ്തു. ഇടക്കിടെ കലശലായി വൎഷിച്ചുതുടങ്ങി. മുകളിലേക്ക് പ്രസ്ഥാനമാരംഭിക്കുവാൻ കാലം ഇനി ഒട്ടും വൈകരുതെന്നു് എനിക്കുതോന്നി. എങ്കിലും രാജസംബന്ധംനിമിത്തം സ്വതന്ത്രമായി എഴുന്നീറ്റു യാത്രതുടരാതെ, പരേച്ഛയ്ക്കധീനമായി, പിന്നേയും കുറെനാൾകൂടി അവിടെ അതിയാപനംചെയ്തു. എങ്കിലും, രണ്ടുമൂന്നാഴ്ചയ്ക്കുള്ളിൽതന്നെ, അവിടംവിട്ടു് എട്ടുപത്തുനാഴിക ദൂരത്തുള്ളതും, ചന്ദനനാഥമാൎഗ്ഗത്തിൽതന്നെ സ്ഥിതിചെയ്യുന്നതുമായ വേറൊരു രാജനിലയത്തിലേക്കു രാജകുടുംബത്തോടൊരുമിച്ചുതന്നെ ഞങ്ങൾ ഭിക്ഷാനന്തരം യാത്രയായി. അജീൎണ്ണരോഗത്താൽ ശരീരം തീരെ അസ്വസ്ഥമായിരുന്നതുകൊണ്ടും, രാജപ്രാൎത്ഥനയാലും അവിടെ നടപ്പുള്ള ഒരുതരം വാഹനത്തിലായിരുന്നു ഞാൻ യാത്രയാരംഭിച്ചതു്. എന്നാൽ, ഉന്നതമായ പൎവ്വതങ്ങളുടെ ഏററിറക്കങ്ങളിൽ, വാഹ്യവാഹകന്മാൎക്ക് ഒരുപോലെ കഷ്ടകാരിയായ ആ വാഹനയാത്രയെ, കുറെ ദൂരത്തിൽവച്ചുതന്നെ ഞാൻ അവസാനിപ്പിക്കുകയും, കാൽനടയായിത്തന്നെ മന്ദമന്ദം നടന്നുതുടങ്ങുകയും ചെയ്തു. ഇതുപോലെ, നേപാൾഗഞ്ചിൽനിന്നും പരേച്ഛാപ്രയുക്തമായി കുറേദൂരം വാഹനയാത്ര ചെയ്യേണ്ടിവന്നിരുന്നു. രാജസംബന്ധം രാജസവൃത്തിയുടെ ഉദ്ബോധകമായതുകൊണ്ടുതന്നെയായിരിക്കാം സന്ന്യാസികൾക്ക് അതു നിഷിദ്ധമെന്നു ചില സ്മൃതികാരന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. ഏതായാലും, കഠിനമായ മാൎഗ്ഗത്തെ മെല്ലെമെല്ലെ അതിലംഘിച്ചു്, വൈകുന്നേരത്തോടുകൂടി ഞങ്ങളെല്ലാവരും ഉദ്ദിഷ്ടസ്ഥാനത്തു് എത്തിച്ചേൎന്നു. അവിടെ അധികംനാൾ താമസിക്കാതെ, ഞാൻ ആനന്ദഗിരിയാലും, ചന്ദനനാഥംവരെ ഞങ്ങളുടെ പരിചൎയ്യക്കായി രാജവേശ്മത്തിൽനിന്നു വിനിയുക്തനായ വേറൊരു നവത

രുണനാലും അനുചരിതനായി, അവിടെനിന്നും ഒരു ദിവസം പ്രഭാതത്തിൽ പ്രസ്ഥാനം തുടൎന്നു. ഗംഭീരങ്ങളായ പല ഗിരികളേയും അരണ്യങ്ങളേയും അക്ഷമയെന്നിയെ മന്ദമന്ദം അതിക്രമിച്ചുതുടങ്ങി. ആ മാൎഗ്ഗത്തിൽ കുറെദൂരം അട്ടകടി നിമിത്തം രണ്ടുകാലും ചോരയാൽ ചോരനിറം പൂണ്ടുകൊണ്ടിരുന്നു. നിബിഡതരങ്ങളായ വനാന്തരങ്ങളിൽ, അവിടവിടെ എരുമകളെ വെച്ചുവളൎത്തിവരുന്ന താൽക്കാലികശാലകളിൽനിന്നു ഞങ്ങൾക്കു് തൈരും പാലും സുലഭമായി ലഭിച്ചിരുന്നതു്, ആ ഉഷ്ണകാലത്തിൽ—കത്തിജ്വലിച്ചുകൊണ്ടിരുന്ന ആ കട്ടംവെയിലത്തു്—വലിയ ആശ്വാസകാരിയായിരുന്നു. പകൽമുഴുവനും വഴിനടന്നും രാത്രിയിൽ ഗ്രാമങ്ങളിൽ വിശ്രമിച്ചും, മൂന്നാം ദിവസം വൈകുന്നേരം "ചാക്രൂറിയ" എന്ന പ്രസിദ്ധവും ഭയാനകവുമായ ഒരു പൎവ്വതഘട്ടത്തിന്റെ നിതംബദേശത്തിൽ ചെന്നെത്തി. ഘനഘോരമായ വിപിനത്താൽ ആച്ഛന്നമായി, കരടികളും വ്യാഘ്രങ്ങളും തിങ്ങിപ്പാൎക്കുന്ന ആ ഗിരിപൃഷ്ഠത്തിൽ ആ ബന്ധുക്കളുടെ ഇടയിൽതന്നെ ഒരുവിധം ആ സ്മരണീയരാത്രിയെ പുലൎത്തി പുലൎകാലെതന്നെ ത്വരയോടെ അവിടെനിന്നെഴുനീററു വിഷമമായ ആ ഘട്ടത്തെ അധിരോഹണം ചെയ്തുതുടങ്ങി. പത്തുപതിനൊന്നു മണിക്കുമുമ്പായി ഘട്ടത്തെ അതിക്രമിക്കേണ്ടതുണ്ടു്. തദനന്തരം പ്രചണ്ഡമായ വായുവേഗം നിമിത്തം ഘട്ടത്തിൽക്കൂടെ സഞ്ചരിക്കുക എന്നതു് അത്യന്തം ക്ലേശകാരിയാണെന്നുള്ളതു് അഖിലവിദിതമാണു്. മെല്ലെമെല്ലെ പൎവ്വതാരോഹണം ചെയ്തു. മൂന്നുനാലു മണിക്കൂറുകൊണ്ടു് ഞങ്ങൾ വികടമെങ്കിലും വിശാലമായ ആ പൎവ്വതമസ്തകത്തിലെത്തിച്ചേൎന്നു. സുമാറു് പതിനാലായിരത്തിലധികം അടി ഉയരത്തിൽ വൎത്തിക്കുന്ന ആ ഘട്ടത്തിന്റെ ശിഖരസ്ഥാനം അത്യാവൎജ്ജകമായി പ്രത്യക്ഷപ്പെട്ടു. ഉരുകാത്ത ഹിമപ്പാറകൾ അവിടവിടെ കിടന്നിരുന്നതല്ലാതെ വലിയ ഹിമസംഘാതം എവിടേയും കാണപ്പെട്ടിരുന്നില്ല. മഞ്ഞുരുകി അധികം കാലമാകാത്തതുകൊണ്ടു്, പുല്ലുകളും ചെടികളും മുളച്ചുവളരാതെ, പച്ചനിറത്തിന്റെ നാമംപോലുമില്ലാത്ത ശുദ്ധമേ നഗ്നമായ ഒരവസ്ഥയിലായിരുന്നു ആ ഗിരിശൃംഗത്തിന്റെ അന്നത്തെ അവസ്ഥിതി. ആ ഉച്ചഘട്ടത്തിൽനിന്നു് ചുററുഭാഗവും എത്രയോ ദൂരംവരെ ഉപലഭിച്ചിരുന്ന ആ ദിവ്യദൎശനത്തെ, ഇരുന്നുകൊണ്ടും നടന്നുകൊണ്ടും ഉപഭുജിച്ചുപഭുജിച്ചു് ആഹ്ളാദമേദമത്തനായും, പ്രചണ്ഡമായി വീശിത്തുടങ്ങിയ പ്രഭഞ്ജനന്റെ പ്രഹാരത്താൽ പീഡിതനായും, ഞാൻ അതിസാവധാനമായി അവരോഹണകൎമ്മത്തിൽ പ്രവൎത്തിച്ചുതുടങ്ങി. വലിയ ചെങ്കുത്തായ ഇറക്കം, യമരാജധാനിയിലേക്കുള്ള രാജമാൎഗ്ഗമെന്നപോലെ, അത്രയും ഭയാനകമായിരുന്നു. എങ്കിലും, "ശനൈഃ പൎവ്വതലംഘനം"മെന്നുള്ള ന്യായത്തിൽ, എത്ര വികടമായ പൎവ്വതത്തേയും മെല്ലെമെല്ലെ ചലിച്ചുകൊണ്ടു് അതിലംഘിക്കുവാൻ സാധിക്കുമെന്നറിവുള്ള ഈ സാധു, ലേശവും അധൈൎയ്യമെന്നിയെ, മററു രണ്ടു് പേരോടുകൂടെ പൎവ്വതത്തിന്റെ താഴ്വരയിലേക്കു

ഇറങ്ങിത്തുടങ്ങി, രണ്ടുമൂന്നു മണിക്കൂറുകൊണ്ട് അടിവാരത്തിലെത്തി, സമഭൂമിയിൽക്കൂടെ പിന്നേയും കുറെദ്ദൂരം മുന്നോട്ടു സഞ്ചരിച്ചതിൽ, ഹരിതതൃണങ്ങളാൽ ആച്ഛന്നമായി, വിസ്തീർണ്ണമായ ഒരു മഞ്ജുളമൈതാനത്തിൽ ചെന്നുചേന്നു. അശ്വങ്ങളെ വെച്ചു പാലിച്ചുവരുന്ന ചില ബ്രാഹ്മണയുവാക്കന്മാർ ദ്ദൂരത്തുനിന്നു സാധുക്കളായ ഞങ്ങളെ കണ്ടതിൽ ഞങ്ങളുടെ നികടത്തിൽ ഓടിയെത്തുകയും പ്രണാമപൂർവ്വം ശ്രദ്ധയോടെ അവിടെ ഭിക്ഷചെയ്യണമെന്നു പ്രാർത്ഥിക്കുകയും ചെയ്തു. അന്ന് ഞങ്ങൾ ഭക്ഷണം ചെയ്യാതിരുന്നതുകൊണ്ടും, ചന്ദനനാഥം ആ മൈതാനത്തിൽനിന്ന് അധികം ദൂരത്തല്ലാത്തതുകൊണ്ടും ഞങ്ങൾ ആ സുഹൃത്തുക്കളുടെ ആമന്ത്രണത്തെ അംഗീകരിക്കുകയും, അവരൊടൊന്നിച്ച് അവരുടെ അതികൃശാവകാശമായ വല്കലശാല (മരത്തിന്റെ തോൽകൊണ്ടുണ്ടാക്കപ്പെട്ട കുടിൽ) യ്ക്കരികെ ചെന്നിരുന്ന്, അവരുമായി പ്രേമാലാപം ചെയ്തുകൊണ്ട് കുറെ സമയം വിശ്രമിക്കയും ചെയ്തു. അനന്തരം, ഹിമശീതളമായ ജലധാരയിൽ സ്നാനംചെയ്തു, അവർ ത്ധടിതി നിഷ്പാദനംചെയ്തതായ അന്നത്തെ അശിച്ചു. ചോറും ഉഴന്നുപരിപ്പുകൊണ്ടുള്ള വ്യഞ്ജനവും ആകണ്ഠം ഭുജിച്ച് ഞങ്ങൾ അത്യന്തം സന്തുഷ്ടരായി. രാജസൌധത്തെ സന്ത്യജിച്ചതിന്റെ ശേഷം, ഇത്രയും രുചികരമായ ഒരു ഭോജനം എവിടേയും ഞങ്ങൾക്കു സംപ്രാപ്തമായിരുന്നില്ല. അവരുടെ ശ്രദ്ധയും ഞങ്ങളുടെ ക്ഷുധയും ഭോജനത്തിന്റെ സ്വാദുതയെ ബഹുഗുണിതമായി വർദ്ധിപ്പിച്ചിരുന്നു. ഭോജനാനന്തരം, ദേവദാരുതുടങ്ങിയ ദിവ്യതരുക്കളാൽ മണ്ഡിതമായ വനാന്തരങ്ങളിൽക്കൂടെ യാത്രതുടന്നു, സന്ധ്യക്കുമുമ്പായിത്തന്നെ, മഹാസുകൃതികൾക്കുമാത്രം ഗമ്യമായ ചന്ദനനാഥധാമത്തിൽ ഞങ്ങൾ വലിയ കൃതാർത്ഥതയോടെ പദാർപ്പണം ചെയ്തു.

പശുപതിനാഥത്തിൽനിന്ന് ഹിമാലയത്തിന്റെ ഹൃദയദേശത്തിൽക്കൂടെ നേരെ പടിഞ്ഞാറോട്ടു സഞ്ചരിച്ചു കുറെ വടക്കുകിടക്കുന്ന മുക്തിനാഥംവഴിയായും തിതിക്ഷാശീലന്മാരായ സാധുക്കൾ ചന്ദനനാഥത്തിലേക്കു യാത്രചെയ്യാറുണ്ട്. സാളഗ്രാമി എന്നും നാരായണി എന്നുംകൂടി അറിയപ്പെടുന്ന പുരാണപ്രസിദ്ധയായ ഗണ്ഡകീനദിയുടെ ഉൽപത്തിസ്ഥാനത്തിലുള്ള മുക്തിനാഥം, ദാമോദരകുണ്ഡം എന്നീ പുണ്യധാമങ്ങൾ തീർത്ഥയാത്രികന്മാരുടെ ഇടയിൽ സുപ്രഥിതങ്ങളാകുന്നു. കാട്ടമാണ്ഡുവിൽനിന്നു പടിഞ്ഞാറുള്ള സാളഗ്രാമിയിൽ, നർമ്മദയിൽ ശിവലിംഗമെന്നപോലെ, സാളഗ്രാമശിലയും, കിഴക്കുള്ള കൌശികീനദിയുടെ തടത്തിൽ രുദ്രാക്ഷോപവനങ്ങളിൽ പ്രഭൂതമായ രുദ്രാക്ഷങ്ങളും ഉൽപന്നമാകുന്നു. കാട്ടമാണ്ഡുവിൽനിന്നു ചന്ദനനാഥധാമത്തിലേക്ക് പ്രസ്തുതമായ ദുർഗ്ഗമാർഗ്ഗത്തിൽക്കൂടെയും ഇരുനൂറുനാഴികയിലധികം ദൂരമുണ്ടെന്നു പറയപ്പെടുന്നു.

ഞങ്ങൾ ചന്ദനനാഥത്തിലെത്തി "മുഖ്യ" എന്നു വിളിക്കപ്പെടുന്ന ഗ്രാമാധികാരിയുടെ ഗൃഹത്തിൽ നിവാസമാരംഭിച്ചു, ജാജർകോട്ടു രാജവേഷത്തിൽ

നിന്ന് ഞങ്ങളുടെ ആഗമനത്തെപ്പറ്റി സന്ദേശമുണ്ടായിരുന്നതുകൊണ്ട്, ഗ്രാമാധിപതിയും, "ഹാക്കിം" എന്ന ഭരണാധിപതിയും, "ഡീട്ട" എന്ന ന്യായാധിപതിയും ഞങ്ങളുടെ യോഗക്ഷേമത്തെപ്പറ്റി സശ്രദ്ധം അന്വേഷണംചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം രാവിലെ തിലാനദിയുടെ ഹിമമുരുകി ഒഴുകുന്ന അതിശീതളമായ തീൎത്ഥജലത്തിൽ നിമജ്ജനംചെയ്തു ദൎശനാൎത്ഥം ചന്ദനനാഥമന്ദിരത്തിൽചെന്നു. മന്ദിരത്തോടുകൂടി ദശനാമികളായ സാധുക്കളുടെ ആവാസത്തിനുള്ള ആസ്ഥാനവും സംയോജിക്കപ്പെട്ടിരിക്കുന്നു. മന്ദിരത്തിലെ പൂജകനും അദ്ധ്യക്ഷനുമായ സാധുവും മററു സാധുക്കളും ഞങ്ങളെ സശ്രദ്ധം പ്രണമിച്ചു സ്വാഗതംചെയ്കയും, യഥാവിധി ദൎശനാദികൾ ചെയ്യിച്ച് ആദരപൂൎവ്വം സൽക്കരിക്കയും ചെയ്തു. അടുത്തുള്ള ഭൈരവനാഥന്റെ മന്ദിരത്തിലുംചെന്നു ദൎശനാദികൾചെയ്തു. മന്ദിരങ്ങൾ ചെറുതെങ്കിലും, അവയിൽ ചിരന്തനമായ ആദ്ധ്യാത്മികതേജസ്സ് വിളങ്ങിക്കൊണ്ടിരുന്നു. സാധുക്കളുടെ ആസ്ഥാനമായ മന്ദിരത്തെ ഉപേക്ഷിച്ച് ഒരു നാഴികയിലധികം ദൂരമുള്ള ഗൃഹസ്ഥന്മാരുടെ ഗ്രാമത്തിൽചെന്ന് നിവസിച്ചതിനെപ്പററി സാധുസഹോദരന്മാരെല്ലാം വളരെ പരിതപിക്കയും പ്രേമപൂൎവ്വം വിമൎശിക്കയും ചെയ്കയുണ്ടായി.

കുറെനാൾ വിപ്രഗൃഹത്തിൽ വിശ്രമിച്ചതിന്റെശേഷം, "മഹന്ത്" എന്ന പട്ടപ്പേരോടുകൂടിയ പൂജകസ്വാമിയുടേയും മററും വാരംവാരമുള്ള അഭ്യൎത്ഥനയാൽമന്ദിരത്തിലും ചെന്ന് മൂന്നുനാലുദിവസം നിവസിക്കയുണ്ടായി. മന്ദിരത്തിലെ ഊണ് മലയാളത്തിലെ ഊണിനോട് ഏതാണ്ട് സദൃശമായിരുന്നതുകൊണ്ട്, എനിക്ക് ഏററവും രുചികരമായിത്തോന്നിയിരുന്നു. ചോറ്, പരിപ്പ്, കറികൾ, തയിർ എന്നിതുകളായിരുന്നു ഊണിനുള്ള പദാൎത്ഥങ്ങൾ. ഉത്തരദേശത്തിലും ഹിമാലയദേശത്തിലും ഗോതമ്പുതുടങ്ങിയുള്ള ധാന്യങ്ങളുടെ പലഹാരമാണ് അധികമായി ആഹരിക്കാറുള്ളതെങ്കിലും, ശാല്യന്നം വിളയുന്ന ദുൎല്ലഭം ചില പ്രദേശങ്ങളിൽ വയറുനിറയെ രണ്ടുനേരവും ചോറുണ്ണാറില്ലെന്നുമില്ല. ഇങ്ങനെ ഊണിന്റെ വട്ടം അവിടെ എനിക്കു ആസ്വാദ്യമായിരുന്നുവെങ്കിലും, ശരീരം ജ്വരഗ്രസ്തമായിത്തീൎന്നതുകൊണ്ട്, അതിനെ നല്ലപോലെ ആസ്വദിക്കുവാൻ ഞാൻ സമൎത്ഥനായിരുന്നില്ല. ഈശ്വരചൎച്ചയിൽ രസികനും വിശേഷിച്ച് സാധുഭക്തനുമായിരുന്ന "ഡീട്ട്" പ്രതിദിനം സൽസംഗത്തിനായി എന്റെ സമീപത്തു വന്നുകൊണ്ടിരുന്നു. കനകകാമിനീസംബന്ധം കൂടാതെ വിരക്തന്മാരായി, ബ്രഹ്മചിന്താനിരതന്മാരായി, പരമഹംസവൃത്തികളായിരിക്കുന്ന ഉച്ചതരം സാധുക്കൾ ആ പ്രദേശങ്ങളിൽ വളരെ ദുൎല്ലഭമായേ സഞ്ചരിക്കാറുള്ളുവെന്ന് ഒരു പ്രസംഗത്തിൽ അദ്ദേഹം എന്നോടു പറയുകയുണ്ടായി. പരമഹംസസാധുക്കളെ ശുകദത്താത്രേയസദൃശമായി അത്രയും ശ്രദ്ധയോടെ ദൎശിക്കുന്നതിലും ഭക്തിയോടെ ആരാധിക്കുന്നതിലും അദ്ദേഹമനാരതം ജാഗരൂകനായിരുന്നു.

ചന്ദനനാഥമെന്ന ആ ഋഷിഭൂമിയിൽ അന്നു കാണപ്പെട്ട സാധുക്കളിലും ഗൃഹസ്ഥന്മാരിലും കുറെയെങ്കിലും ജ്ഞാനസംസ്കാരത്തോടുകൂടിയ ഒരു ദേഹം അവിടത്തെ ന്യായാദ്ധ്യക്ഷനായ ആ അന്തണൻ മാത്രമായിരുന്നു. ഭാരതവഷത്തിന്റെ ഉത്തരാവധിയായ നേപാളദേശത്തിലും, മററു ദേശങ്ങളിലെന്നപോലെ, അദ്വൈതജ്ഞാനംതന്നെ ഐകാന്തികമായ മോക്ഷസാധനമെന്നു് അദ്ധ്യാത്മസാധകന്മാരിൽ അധികംപേരും വിശ്വസിക്കുന്നുവെന്നു്, നേപാളരാജധാനിയിലെ നിവാസകാലത്തിൽതന്നെ എനിക്കു് ഗ്രഹിക്കുവാൻ സാധിച്ചിരുന്നു. "അയമാത്മാ ബ്രഹ്മ", "സ യോ ഹ വൈ തൽ പരമം ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി" എന്നുള്ള ഉപനിഷൽസിദ്ധാന്തം ശങ്കരാചാര്യരുടെ ദിഗ്വിജയത്തിനുശേഷം നമ്മുടെ ഭാരതഭൂമിയിൽ സാർവ്വത്രികമായി പ്രചരിച്ചുവെന്നുള്ളതു് ഐതിഹാസികന്മാർക്കു് അവിദിതമല്ല. കാലഗതിയുടെ ആഘാതവേഗത്താൽ മോഹിതമായി മൃതപ്രായമായിത്തീരുന്ന സനാതനസിദ്ധാന്തത്തെ, അതായതു് സനാതനധർമ്മത്തെ പുനരുജ്ജീവിപ്പിക്കുക മാത്രമാണു് ആചാര്യന്മാർ ചെയ്യാറുള്ളതു്. അല്ലാതെ, നൂതനമായ ധർമ്മം, ഘടമെന്നപോലെ, നിർമ്മിക്കപ്പെടുന്നപക്ഷം, അതു് സനാതനമായിരിപ്പാൻ പാടുള്ളതല്ല. സനാതനദർശനമാകുന്ന മാർത്താണ്ഡമണ്ഡലം ചിലപ്പോൾ താൽകാലികദർശനങ്ങളാകുന്ന കാർമേഘപടലങ്ങളാൽ ആവൃതമായി, അപ്രകാശിതമായി, പ്രഭാവശൂന്യമായി മറഞ്ഞുപോകുന്നു. അങ്ങനെ അന്തർഹിതമായ സനാതനസിദ്ധാന്തം തത്വദർശികളായ മഹാന്മാരുടെ പ്രയത്നത്താലും പ്രഭാവത്താലും പിന്നെയും അഭിവ്യക്തമായിത്തീരുന്നു. സത്യാൽസത്യതരമായ അദ്വൈതമതം പ്രതിപക്ഷമതങ്ങളുടെ പരാക്രമത്താൽ പീഡിതമായി പ്രക്ഷീണമായ ഒരു വിഷമദശയെ പ്രാപിച്ച അവസരത്തിൽ, ശ്രീബാദരായണൻ ബ്രഹ്മസൂത്രംവഴിക്കു് അതിനെ ആ ആപത്തിൽനിന്നുദ്ധരിച്ചു. ദ്വൈതവാദങ്ങളെ അദ്ദേഹം ബലമായി വിദളനംചെയ്തു. ആത്മജ്ഞാനത്തെയല്ലാതെ, അദ്വൈതജ്ഞാനത്തെ ശ്രീഗൌതമപ്രഭൃതികളായ ശാസ്ത്രകർത്താക്കന്മാർ അംഗീകരിക്കുന്നില്ല. ഗൌതമന്റെ ആത്മാവു് നിർഗ്ഗുണമായ ശുദ്ധചൈതന്യമല്ല; ഇച്ഛാദ്വേഷപ്രയത്നാദികളായ ഗുണങ്ങളോടുകൂടിയ ഒരു ജഡദ്രവ്യമാകുന്നു. ഗുണങ്ങൾവഴിക്കു് ഗുണിയായ ആത്മാവു് അനുമാനസിദ്ധമെന്നും അദ്ദേഹം വാദിക്കുന്നു. മിത്ഥ്യാജ്ഞാനജനിതമായ ദുഃഖത്തിന്റെ ധ്വംസമത്രെ മോക്ഷം. എന്നാൽ ആത്മാവു് നിർവ്വിശേഷമായി, ഏകമേവാദ്വിതീയമായ ചൈതന്യവസ്തുവെന്നും, അദ്വൈതമായി, ബ്രഹ്മസ്വരൂപമായിരിക്കുന്ന ആ പ്രത്യഗ്വസ്തുവിന്റെ അപരോക്ഷാനുഭവംതന്നെ കൈവല്യസാധനമെന്നും കൈവല്യമെന്നതു് ദുഃഖധ്വംസമല്ല, ആനന്ദഘനമായ സ്വസ്വരൂപത്തിന്റെ പ്രാപ്തിയെന്നും, വേദവ്യാസൻ സപ്രമാണം സിദ്ധാന്തിക്കുന്നു. വ്യാസനാൽ പ്രകാശിതമായ ഈ വേദാന്തമതംതന്നെ സനാതനസത്യവും ആത്യന്തികശ്രേയോരൂപവുമെന്നി

രിക്കിലും, ഗൌതമപ്രഭൃതികളുടെ മതങ്ങൾ അത്യന്തമസത്യമോ, വ്യർത്ഥമോ ആയി ഭവിക്കുന്നില്ല. അവ ആപേക്ഷികസത്യങ്ങളും ആപേക്ഷികശ്രേയോരൂപങ്ങളുമായിത്തന്നെ ജഗത്തിൽ വിജയിക്കുന്നു. ആത്മസത്തയേയും ഈശ്വരസത്തയേയും അനുമാനപ്രമാണംകൊണ്ടു സാധിപ്പിക്കുന്നതിൽ ഗൌതമപ്രോക്തമായ ന്യായശാസ്ത്രം അതിയായി ഉപകരിക്കുന്നു. ശ്രുതിപ്രാമാണ്യത്തെ അംഗീകരിക്കാത്ത ദേഹാത്മവാദത്തേയും ശൂന്യാത്മവാദത്തേയും ശ്രുതിസഹായംകൂടാതെതന്നെ പ്രബലതരങ്ങളായ കേവലയുക്തികളെക്കൊണ്ടു് അദ്ദേഹം തിലശഃഖണ്ഡനംചെയ്തു് ആത്മസത്തയേയും ഈശ്വരസത്തയേയും സിദ്ധീകരിച്ചിരിക്കുന്നു. ദേഹവ്യതിരിക്തനായ ഒരു ജീവാത്മാവിനേയും, സർവ്വജീവാത്മാക്കൾക്കും ശരണീയനായ ഒരു പരമാത്മാവിനേയും ഗൌതമൻ അംഗീകരിക്കുന്നതുകൊണ്ടു്, ദേഹശൂന്യാത്മവാദങ്ങളെ അപേക്ഷിച്ചു്, ഗൌതമന്റെ ജഡാത്മവാദം സത്യതരവും പ്രശസ്തതരവുമാകുന്നു. ഗൌതമന്റെ ജഡാത്മവാദത്തെക്കാളും കപിലന്റെ ചേതനാത്മവാദം സത്യതരവും പ്രശസ്തതരവുമാകുന്നു. കപിലന്റെയും ജൈമിനിയുടേയും നിരീശ്വരവാദത്തേക്കാൾ ഗൌതമന്റെയും പതഞ്ജലിയുടേയും സേശ്വരവാദം സത്യതരവും പ്രശസ്തതരവുമാകുന്നു. ഇങ്ങനെ വിവേചനം ചെയ്യുമ്പോൾ, ലോകത്തിലുള്ള സർവ്വദർശനങ്ങളും സർവ്വധർമ്മങ്ങളും സമന്വയയോഗ്യങ്ങളായിത്തന്നെ വർത്തിക്കുന്നു. അങ്ങനെ സാപേക്ഷസത്യങ്ങളായി, ലോകത്തിലുള്ള അനേകമനേകം ദർശനങ്ങളും ധർമ്മങ്ങളും നിരപേക്ഷസത്യമായ ബ്രഹ്മദർശനത്തിൽ, അതായതു് പരമസത്യവും, സർവ്വചരാചരങ്ങളിലും പരിപൂർണ്ണവുമായ പരമാത്മവസ്തുവെ സ്വഹൃദയത്തിൽ സ്വസ്വരൂപതേന സാക്ഷാൽകരിച്ചു് മനുഷ്യജന്മത്തെ ചരിതാർത്ഥമാക്കുന്നതിൽ ഒരു മുമുക്ഷുവിനെ സഹായിക്കുന്നതുകൊണ്ടു്, അവയെല്ലാം സർവ്വദാ പുരസ്കരണീയങ്ങളല്ലാതെ തിരസ്കരണീയങ്ങളായി ഭവിക്കുന്നില്ല. എന്നാൽ സർവ്വ ദ്വൈതദർശനങ്ങളും അദ്വൈതദർശനത്തിൽ പരിസമാപിക്കുന്നു; അതായതു് അന്തർഭവിക്കുന്നുവെന്നുള്ളതു് ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ജീവേശ്വരജഗദ്രൂപമായ ദ്വൈതമെല്ലാം അദ്വൈതംതന്നെ. നിരതിശയസത്യമായി, സർവ്വാധിഷ്ഠാനമായിരിക്കുന്ന അദ്വൈതത്തെ പ്രാപിച്ചാൽ, സർവ്വ ദ്വൈതവും പ്രാപിച്ചുകഴിഞ്ഞു. അതുകൊണ്ടു് ദ്വൈതത്തിൽ കിടന്നു പരിഭ്രമിക്കാതെ അദ്വൈതത്തിലെത്തി ക്രീഡിക്കുന്നതുതന്നെ പരമപുരുഷാർത്ഥമെന്നുള്ളതിൽ സന്ദേഹമില്ല. അദ്വൈതപ്രാപ്തിയിലല്ലാതെ, ദ്വൈതപ്രാപ്തിയിൽ സർവ്വപ്രാപ്തി സ്വപ്നേപി സംഭവിക്കുന്നില്ലെന്നു രസകരമായ ഒരു ചെറുകഥയാൽ ഇവിടെ ഉപപാദനം ചെയ്യാം!—

“പണ്ടൊരിക്കൽ, കുബേരസദൃശനായ ഒരു പ്രഭു പ്രഭൂതമായ തന്റെ ധനത്തെയെല്ലാം മരണപത്രപ്രകാരം തനിക്കു് ഏററവും പ്രിയപ്പെട്ട തന്റെ ഒരു അടിമയ്ക്കായി ദാനം ചെയ്തു മരിക്കയുണ്ടായി. എന്നാൽ അദ്ദേഹം മരണപത്ര

ത്തിൽ ഒരു നിശ്ചയംകൂടി ചെയ്തിരുന്നു. തന്റെ വിപുലമായ സമ്പത്തിയിൽനിന്ന് തങ്ങൾക്ക് പ്രിയപ്പെട്ടതും അധികം വിലപിടിച്ചതുമായ ഏതെങ്കിലും ഓരോവസ്തുക്കളെ തന്റെ ഓരോ പുത്രന്മാർക്ക് തിരഞ്ഞെടുക്കുന്നതിന്നു വിരോധമില്ലെന്നുള്ളതായിരുന്നു ആ നിശ്ചയം. ഈ നിശ്ചയത്തെ അനുസരിച്ച് ഓരോപുത്രന്മാരും തങ്ങൾക്കിഷ്ടമുള്ള വിലപിടിച്ച ഓരോവസ്തുക്കളെ തിരഞ്ഞെടുത്തു. ജ്യേഷ്ഠപുത്രൻ രാജഹർമ്മ്യത്തെ വരിച്ചു. രണ്ടാമത്തെമകൻ തനിക്ക് അതികമനീയമായ ഉദ്യാനത്തെ തിരഞ്ഞെടുത്തു. മൂന്നാമത്തേവൻ രത്നഖചിതമായ മയൂരാസനത്തെ സ്വീകരിച്ചു. ഇങ്ങനെ ഓരോരുത്തൻ ഓരോന്നിനെ തിരഞ്ഞെടുത്തു തൃപ്തിപ്പെട്ടു. എല്ലാപുത്രന്മാരുടെയും തിരഞ്ഞെടുക്കൽ ഇങ്ങനെ അവസാനിച്ചതോടുകൂടി, ചെറുപ്രായക്കാരനും കൃശഗാത്രനുമായ അദ്ദേഹത്തിന്റെ ഒടുവിലത്തെ പുത്രൻ എഴുനീററ് ഇപ്രകാരം പറഞ്ഞു:—"ഞാൻ എന്റെ പിതാവിന്റെ അടിമയായ ഇവനെ എന്റെ ധനമായി വരിച്ചിരിക്കുന്നു." അന്തിമപുത്രന്റെ ഈ വചനം കേട്ടതോടുകൂടി അവിടെ കൂടിയിരുന്ന ന്യായാധിപന്മാരും മററ് അധികൃതന്മാരുമെല്ലാം ആശ്ചര്യംകൊണ്ട് സ്തബ്ധീഭൂതരായിച്ചമഞ്ഞു. ആ കുട്ടിയുടെ ബുദ്ധികൌശലത്തെഅവർ അത്യധികം ബഹുമാനിച്ചു. മററുള്ള പുത്രന്മാർ പിതൃസമ്പത്തിയിൽനിന്ന് ഓരോരോ ബഹുമൂല്യപദാർത്ഥങ്ങളെ തിരഞ്ഞെടുത്തതിന്റെ ശേഷവും, അടിമയ്ക്കായി, എത്രയോ വമ്പിച്ച സമ്പത്ത് പിന്നേയും അവശിഷ്ടമായുണ്ടായിരുന്നു. നിയമപ്രകാരം, അടിമയുടെ ഉടമസ്ഥൻ അടിമയുടെ ധനത്തിന്നും ഉടമസ്ഥനാകുന്നു. അതുകൊണ്ട്, ആ കുട്ടി അടിമയുടെ അധിപതിയായതോടുകൂടി, പ്രഭൂതമായ അടിമയുടെ സർവ്വസമ്പത്തിക്കും അധിപതിയായിത്തീന്നു. ഏതൊന്നിനെ പ്രാപിച്ചാൽ മറെറല്ലാം പ്രാപിക്കുന്നുവോ, അതിനെ, ആ മൂലവസ്തുവെ ആ കുട്ടി വരിക്കുകയും പ്രാപിക്കയുംചെയ്തു."

## ബോധരനാഥം

ഛാന്ദോഗ്യോപനിഷത്തിലെ ഷഷ്ഠപ്രപാഠകരൂപമായി, സർവ്വോപനിഷൽസാരസർവ്വസ്വമായ ആ ആഖ്യായിക ഇതാകുന്നു.

ഉദ്ദാലകൻ എന്ന പേരായ ഒരു മഹർഷി, പന്ത്രണ്ടുവയസ്സ് പ്രായംചെന്ന "ശ്വേതകേതു" എന്ന പേരായ തന്റെ പ്രിയപുത്രനെ നോക്കി, ഇപ്രകാരം ആജ്ഞാപിച്ചു: "അല്ലയോ ശ്വേതകേതോ! നീ ചെന്ന് ഗുരുകുലവാസം ചെയ്യുക! വേദാദ്ധ്യയനം ചെയ്തതിന്നുശേഷം മാത്രം ഇവിടെ മടങ്ങിവരിക! നമ്മുടെ കുലത്തിൽ ജനിച്ചതായ യാതൊരുത്തനും വേദാദ്ധ്യയനം ചെയ്യാതെ നാമമാത്രബ്രാഹ്മണനായി ജീവിച്ചിരുന്നിട്ടില്ല." പിതാവിന്റെ ഈ ആജ്ഞയെ അനുസരിച്ച് ശ്വേതകേതു ഗുരുകുലവാസം ചെയ്യുകയും, പന്ത്രണ്ടുകൊല്ലം അവിടെ നിവസിച്ച് സർവ്വവേദങ്ങളേയും അർത്ഥസഹിതം അദ്ധ്യയനം ചെയ്യുകയും ചെയ്തു അദ്ധ്യ

യനം നിമിത്തം അതിഗർവ്വത്തോടെ ലേശവും നമ്രതയില്ലാത്ത പ്രകൃതിയോടുകൂടി തന്റെ ഗൃഹത്തിൽ പ്രത്യാഗമിച്ചു. വലിയ അഭിമാനിയായി. സ്തബ്ധപ്രകൃതിയായി ഗൃഹത്തിൽ തിരിച്ചെത്തിയ ശ്വേതകേതുവിനെ നോക്കി, പുത്രന്ന് ശരിയായ ബോധത്തെ ഉപദേശിക്കുവാൻ വേണ്ടി, ഉപോദ്ഘാതരൂപത്തിൽ ഉദ്ദാലകൻ ഇങ്ങനെ ആരംഭിച്ചു. "ഹേ ശ്വേതകേതോ! ഇത്രയും അഭിമാനിയാകത്തക്കവിധം എന്തൊരു ശ്രേഷ്ഠവിദ്യയാണ് നിന്റെ ഉപാദ്ധ്യായങ്കൽനിന്ന് നീ അഭ്യസിച്ചുവന്നിട്ടുള്ളതു്? ഏതുപ്രകാരം ഒരു മൃൽപിണ്ഡത്തെ കണ്ണുകൊണ്ടുകണ്ടാൽ അതിന്റെ വികാരമായ ഘടാദികളെല്ലാം കണ്ടതുപോലെതന്നെ ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ, കാരണത്തിൽനിന്നു കാര്യം ഭിന്നമല്ല. മണ്ണിന്റെ നാമമാത്രമായ വികാരമാകുന്നു ഘടാദികൾ. അതുകൊണ്ടു് കാരണമായ മണ്ണുമാത്രം സത്യമാകുന്നു. അപ്രകാരം യാതൊരുപദേശത്തെ (ബ്രഹ്മത്തെ) അറിഞ്ഞാൽ അറിയാത്തതായ ഈ ജഗത്തെല്ലാം അറിഞ്ഞതായി ഭവിക്കുന്നുവോ ആ വിശിഷ്ടോപദേശത്തെ നീ നിന്റെ ആചാര്യങ്കൽനിന്നു ഗ്രഹിച്ചുവോ?" പിതാവിന്റെ ഈ പ്രശ്നത്തെകേട്ട് ശ്വേതകേതു വിനീതനായി ഇങ്ങനെ ഉത്തരം പറഞ്ഞു. "പിതാവേ അങ്ങുന്ന് പറഞ്ഞതായ ആ വസ്തുവെ എന്റെ ഉപാദ്ധ്യായൻ അറികയില്ല. അറിയുമെങ്കിൽ ഗുണവാനായ എന്നോട് എന്നിൽ കാരുണ്യത്തോടുകൂടിയ അദ്ദേഹം തീർച്ചയായും ഉപദേശിക്കുമായിരുന്നു. അതുകൊണ്ടു് പിതാവുതന്നെ എനിക്കാവസ്തുവിനെ ഉപദേശിച്ചുതരേണമേ!" "അങ്ങിനെതന്നെ! ഞാൻ നിന്നോട് ആ വസ്തുവെ ഉപദേശിക്കാം. സാവധാനമനസ്സോടെ കേട്ടുകൊള്ളുക" എന്നു പ്രതിജ്ഞചെയ്തുകൊണ്ട്, ഉദ്ദാലകൻ തന്റെ പ്രിയപുത്രനോട് ദുരവഗാഹവും, അത്യന്തനിഗൂഢവുമായ ആ ആശ്ചര്യവസ്തുവെ ഇങ്ങനെ സുസ്പഷ്ടം വിവരിച്ചു:— പ്രിയപുത്രാ! ശ്വേതകേതോ! നാമരൂപാത്മകമായ ഈ ജഗത്തു് അതിന്റെ സൃഷ്ടിക്കുമുമ്പ് ബ്രഹ്മ (പരമാത്മ) സ്വരൂപമായിരുന്നു. ബ്രഹ്മം സജാതീയാദിഭേദങ്ങളില്ലാത്ത അഖണ്ഡമായ സദ്വസ്തുവാകുന്നു. എന്നാൽ മററു ചിലർ ഈ ജഗത്തു് അതിന്റെ ഉൽപത്തിക്കുമുമ്പു് ശൂന്യസ്വരൂപമായിരുന്നുവെന്നും, ശൂന്യത്തിൽനിന്നാണ് ഈ ജഗത്തുണ്ടായതെന്നും വാദിക്കുന്നു. അതു ശരിയല്ല. അസത്തിൽനിന്ന് സത്തുണ്ടാകുന്നതെങ്ങനെ? അസത്തിൽനിന്ന് സത്തുണ്ടാകുമെങ്കിൽ, വന്ധ്യാപുത്രൻ പലേമക്കളുടേയും പിതാവായിത്തീരുകയും, ആകാശകുസുമങ്ങളിലുള്ള തേൻ കുടിച്ച് മധുപങ്ങൾ മദോന്മത്തരാകയും ചെയ്യുന്നതാണ്. അതുകൊണ്ടു് ശൂന്യവാദം തീരെ അപ്രമാണികമാകുന്നു. മായാശക്തിയുക്തനായ ആ പരമാത്മാവ് ജഗത്തിനെ സൃഷ്ടിക്കുവാനിച്ഛിക്കയും, ക്രമേണ ആകാശവായുക്കളേയും, തദനന്തരം അഗ്നി, ജലം, പൃഥിവി ഇതുകളേയും സൃഷ്ടിക്കുകയും ചെയ്തു. ഈ പഞ്ചഭൂതങ്ങളെക്കൊണ്ട് ചരാചരാത്മകവും, സ്ഥൂലവുമായ ജഗത്തിനേയും സൃഷ്ടിച്ചു. പരമാത്മവുതന്നെ ജീവരൂപത്തിൽ സർവ്വശരീരങ്ങളിലും അനുപ്രവേശിക്കയും ചെയ്തു.

ആദ്ധ്യാത്മികവും, ആധിഭൌതികവും, ആധിദൈവികവുമായ സൎവ്വപദാൎത്ഥങ്ങളും ഭൂതകാൎയ്യമാകുന്നു. കാൎയ്യം കാരണത്തിൽനിന്ന് ഭിന്നമല്ലാത്തതുകൊണ്ട്, അവയൊന്നും ഭൂതങ്ങളിൽനിന്ന് ഭിന്നമായി വസ്തുഭാവത്തിൽ സ്ഥിതിചെയ്യുന്നില്ല. വിചാരദൃഷ്ട്യാ, അവയെല്ലാം വാങ്മാത്രവും, അതുനിമിത്തം അസത്യവും ഭൂതങ്ങൾമാത്രം സത്യവുമാകുന്നു. എന്നാൽ ഭൂതങ്ങൾ വികാരമാത്രമായതുകൊണ്ട് അവയുടെ കാരണത്തിൽനിന്ന് അഭിന്നവും, ആ കാരണം കാരണത്തെ അപേക്ഷിച്ച് അനൃതവുമാകുന്നു. ഇങ്ങനെ ഭൂതഭൌതികാത്മകമായ സൎവ്വജഗത്തിന്നും മൂലകാരണം, അതായത് ഉപാദാനകാരണവും നിമിത്തകാരണവും പരമാത്മാവുമാത്രവും, അതുകൊണ്ട് ആ പരമാത്മാവുമാത്രം സത്യവും, സൎവ്വമായ ഈ ജഗത്തും വാങ്മാത്രത്തിൽ ജീവിച്ചിരിക്കുന്ന വികാരമാത്രവും, അതുനിമിത്തം അസത്യവുമാണെന്ന് നീ ദൃഢമായി ധരിച്ചാലും.

ഏപ്രകാരം സൂത്രബദ്ധനായ പക്ഷി അവിടവിടെ പറന്നുനോക്കി എവിടേയും ആശ്രയം ലഭിക്കാതെ ബന്ധനസ്ഥാനത്തെത്തന്നെ ഉപാശ്രയിക്കുന്നുവോ, അതുപോലെ ജീവൻ ജാഗ്രത്സ്വപ്നങ്ങളിൽ തന്റെ കൎമ്മത്തെ അനുസരിച്ച് ബഹുവിധമായ സുഖദുഃഖാദികളെ അനുഭവിച്ച്, എവിടേയും വിശ്രമസ്ഥാനം ലഭിക്കാതെ സദ്വസ്തുവായ ഈ ബ്രഹ്മത്തെ ഉപാശ്രയിക്കുന്നു. ഇങ്ങനെയുള്ള സൽസംപത്തിതന്നെ, അതായത് പരമാത്മപ്രാപ്തിതന്നെ ജീവന്റെ സുഷുപ്തിദശ. സുഷുപ്തിദശയിൽ ജീവൻ യാതൊന്നിൽ ഐക്യത്തെ പ്രാപിക്കുന്നുവോ, അതുതന്നെ ജഗദുപാദാനമായി, സദ്വസ്തുവായ പ്രസ്തുത ബ്രഹ്മമെന്ന് താൽപൎയ്യം.

സ്ഥാവരജംഗമങ്ങളായി ജനിയോടുകൂടിയ സൎവ്വപദാൎത്ഥങ്ങളും ഈ ബ്രഹ്മത്തിൽനിന്നുൽപന്നമാകുന്നു. സ്ഥിതികാലത്തിൽ ഈ ബ്രഹ്മവസ്തുവെ ആശ്രയിച്ചുതന്നെ ജീവിക്കുന്നു. പ്രളയകാലത്തിൽ ഈ പരമാത്മാവിൽതന്നെ പ്രലീനമാകയും ചെയ്യുന്നു. താദൃശമായ ബ്രഹ്മം ഏറ്റവും സൂക്ഷ്മമാകുന്നു. അത് മാത്രമാകുന്നു ത്രികാലങ്ങളിലും നാശമില്ലാത്ത ഒരേ പാരമാൎത്ഥികവസ്തു. കല്പിതമായ ഘടത്തിന്ന് മൃത്തിക സ്വരൂപമായിരിക്കുന്നതുപോലെ, കല്പിതമായ ജഗത്തിന്റെ സ്വരൂപമാകുന്നു അത്. "തത്ത്വമസി ശ്വേതകേതോ!" ഹേ ശ്വേതകേതോ! അതു നീയാകുന്നു, അതായത് ആ ബ്രഹ്മംതന്നെ നീ. ആ ബ്രഹ്മം നീയല്ലാതെ വേറെ ഒന്നല്ല.

നാനാദിക്കുകളിൽ സ്ഥിതിചെയ്യുന്ന നാനാവൃക്ഷങ്ങളിൽനിന്ന് രസങ്ങളെ സമാഹരിച്ച് തേനീച്ചകൾ മധുവിനെ നിഷ്പാദനം ചെയ്യുന്നു. ആ രസങ്ങൾ മധുവായി ഏകഭാവത്തെ പ്രാപിച്ചുകഴിഞ്ഞാൽപിന്നെ, കദളിയുടെ രസം, ആമ്രത്തിന്റെ രസമെന്നും മററുമുള്ള ഭേദഭാവം സംഭവിക്കുന്നില്ല. അതുപോലെ സുഷുപ്തിയിലും മരണത്തിലും പ്രളയത്തിലും പ്രാണികൾ സൽസ്വരൂപമായ

ആ ബ്രഹ്മത്തിൽ പ്രവേശിക്കുന്നുവെങ്കിലും, അതോടുകൂടി ഏകീഭൂതമാകുന്നതുകൊണ്ടു്, "ഞാൻ ഇപ്പോൾ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു." എന്നിങ്ങനെ അവർ അറിയുന്നില്ല. ജീവന്മാർ സുഷുപ്തിയിൽ ബ്രഹ്മത്തെ പ്രതിദിനം പ്രാപിക്കുന്നുവെങ്കിലും, ആ സുഷുപ്തിസ്ഥാനം ബ്രഹ്മമെന്നും, ആ ബ്രഹ്മംതന്നെ താനെന്നുമറിയാത്തതുകൊണ്ടു്, മനുഷ്യനോ, വ്യാഘ്രമോ, സിംഹമോ, വരാഹമോ, കീടമോ, മശകമോ, ഇങ്ങനെ ഏതൊരു രൂപത്തിൽ അവർ ഉറങ്ങിയോ, അതായതു് സത്തിനെ പ്രാപിച്ചുവോ, അതേരൂപത്തിൽതന്നെ അതേവാസനാവസിതന്മാരായി അവർ അതിൽനിന്നുണരുന്നു. "തത്ത്വമസി ശ്വേതകേതോ" ഹേ ശ്വേതകേതോ! ഇങ്ങനെ സുഷുപ്തിയിൽ അജ്ഞാതമായി പ്രതിദിനം പ്രാണികൾ പ്രാപിക്കുന്ന ആ ബ്രഹ്മംതന്നെ നീ. നീയല്ലാതെ ആ ബ്രഹ്മം വേറൊന്നല്ല.

ഗംഗ, ഗോദാവരീ, സിന്ധു മുതലായി ഭിന്നഭിന്നകളായ ഓരോ നദികൾ സമുദ്രത്തിൽ ചെന്നുചേർന്നു് സമുദ്രത്തോടു് ഏകതയെ പ്രാപിച്ചു് സമുദ്രരൂപമായിത്തീരുന്നു. തദനന്തരം ആ ഏകീഭാവംനിമിത്തം ഗംഗ, ഗോദാവരി, സിന്ധു എന്നിങ്ങനെ വേർതിരിച്ചു് ആ നദികൾ അറിയപ്പെടുന്നില്ല. അതുപോലെ സൎവ്വമായ ജന്തുക്കളും അഖണ്ഡമായ സത്തിനെ പ്രാപിച്ചു അതിൽനിന്നു് വ്യവഹാരഭൂമിയിലേക്കു് ആഗമിക്കുന്നുവെങ്കിലും, തങ്ങൾ സത്തിൽനിന്നാണു് ആഗമിക്കുന്നതെന്നറിയുന്നില്ല. "തത്ത്വമസി ശ്വേതകേതോ! ഹേ ശ്വേതകേതോ! ആ സൽസ്വരൂപമായ ബ്രഹ്മംതന്നെ നീ, നീ തന്നെ ആ ബ്രഹ്മം.

അല്ലയോ പ്രിയപുത്ര! ഈ മഹത്തായ വൃക്ഷത്തിന്റെ മൂലത്തിൽ മഴുകൊണ്ടു് വെട്ടുന്നപക്ഷം, അവിടെ ജീവനുണ്ടെങ്കിൽ, അവിടെനിന്നും രസമൊഴുകും. മദ്ധ്യത്തിൽ വെട്ടുന്നപക്ഷം, അവിടേയും ജീവനുണ്ടെങ്കിൽ, അവിടെനിന്നും രസം സ്രവിക്കാതിരിക്കയില്ല. അഗ്രത്തിൽ വെട്ടുന്നപക്ഷം, സജീവമെങ്കിൽ, അവിടെനിന്നും രസസ്രാവം ഉണ്ടാവുന്നു. ഈ കൂററനായ വൃക്ഷം ഇപ്പോൾ സൎവ്വത്ര ജീവചൈതന്യത്താൽ വ്യാപ്തമായി വേരുകളെക്കൊണ്ടു് ജലാദികളെ ഗ്രഹണംചെയ്തു് ആനന്ദിച്ചുകൊണ്ടു വൎത്തിക്കുന്നു. എന്നാൽ ഈ മഹാവൃക്ഷത്തിന്റെ ഏതെങ്കിലും ഒരു ശാഖയെ ജീവൻ സന്ത്യജിക്കുന്നപക്ഷം, അതു് തീരെ നീരസവും ശുഷ്കവുമായിത്തീരുന്നു. ഏതേതു ശാഖകൾ നിർജ്ജീവമായി ഭവിക്കുന്നുവോ, അതാതു് ശാഖകൾ ഉണങ്ങി വീണുപോകുന്നു. അതുകൊണ്ടു് ജീവചൈതന്യം വിയുക്തമാകുമ്പോൾ, ശരീരം നശിച്ചുപോകുന്നുവെന്നു് സിദ്ധമാകുന്നു. എന്നാൽ ശരീരമല്ലാതെ ജീവചൈതന്യം ഒരിക്കലും നശിക്കുന്നില്ല. "തത്ത്വമസി ശ്വേതകേതോ!" ഹേ ശ്വേതകേതോ! ആ ജീവൻതന്നെ ബ്രഹ്മം. ആ ബ്രഹ്മംതന്നെ നീ. നീതന്നെ ആ ബ്രഹ്മം.

ശ്വേതകേതോ! പേരാൽമരത്തിന്റെ ഒരു ഫലത്തെ കൊണ്ടുവരിക!

ഭഗവൻ! ഇതാ കൊണ്ടുവന്നിരിക്കുന്നു.

അതിനെ ഭേദിക്കുക!

ഇതാ ഭേദിച്ചിരിക്കുന്നു.

അതിന്റെ ഉള്ളിൽ എന്താണ് നീ കാണുന്നത്?

ഭഗവൻ! ഏററവും അണുക്കളായ ബീജങ്ങൾ.

ഒരു ബീജത്തെ എടുത്ത് ഭേദിക്കുക!

ഭഗവൻ! ഭേദിച്ചിരിക്കുന്നു.

അതിന്റെ ഉള്ളിൽ നീ എന്തുകാണുന്നു?

ഭഗവൻ! അതിന്റെ ഉള്ളിൽ ഞാൻ യാതൊന്നും കാണുന്നില്ല.

പ്രിയപുത്ര! നിനക്ക് പ്രത്യക്ഷമായി കാണുവാൻ കഴിയാത്ത അത്രയും അണുതരമായ ഈ ബീജത്തിന്റെ ഉള്ളിൽനിന്നുൽപന്നമായതാണ് ഇതാ ഈ നില്ക്കുന്ന മഹത്തായി, സ്ഥൂലമായി, ബഹുശാഖാവിതതമായ വടവൃക്ഷം. അതുപോലെ അണുതരമായി, ഇന്ദ്രിയങ്ങൾക്ക് അഗോചരമായ സദ്വസ്തുവിൽനിന്ന്, എത്രയോ മഹത്തായി, സർവ്വേന്ദ്രിയങ്ങൾക്കും ഗോചരമായ ഈ സ്ഥൂലപ്രപഞ്ചം ഉൽപന്നമാകുന്നു. ഇതിനെ നീ ദൃഢമായി ശ്രദ്ധിച്ചാലും! "തത്ത്വമസി ശ്വേതകേതോ" ഹേ ശ്വേതകേതോ! ആ സദ്വസ്തു (ബ്രഹ്മം) തന്നെ നീ. നീതന്നെ ആ സദ്വസ്തു.

"ശ്വേതകേതോ! ഈ ലവണത്തെ ഒരു ഘടത്തിന്റെ ഉള്ളിൽ ജലത്തിൽ ഇട്ടുവെക്കുക! രാത്രികഴിഞ്ഞു് പുലർകാലെ എന്റെ സമീപത്തു വരിക!" ഇങ്ങനെ പിതാവുചെയ്ത ആജ്ഞയെ അനുസരിച്ച് ശ്വേതകേതു പ്രവർത്തിക്കയും, പിറേറന്ന് രാവിലെ പിതൃസന്നിധിയിൽ ചെല്ലുകയും ചെയ്തു.

പ്രിയശ്വേതകേതോ! നീ ഇന്നലെ ജലത്തിൽ പ്രക്ഷേപിച്ചതായ ആ ലവണത്തെ ഇവിടെ കൊണ്ടുവരിക!

പിതൃനിദേശത്തെക്കേട്ട് ശ്വേതകേതു ഘടജലത്തിൽ ചെന്നു നോക്കിയെങ്കിലും, ലവണത്തെ പൃഥക്കായി കാണുവാനോ, ഗ്രഹിക്കുവാനോ സാധിച്ചില്ല.

പ്രിയവത്സ! ഉപ്പ് ആ ജലത്തിൽ ലയിച്ചുപോയിരിക്കുന്നു. ആ ജലത്തിന്റെ മുകൾഭാഗത്തിൽനിന്ന് ഒരു തുള്ളി എടുത്ത് നാവിൽവെക്കുക!

പിതാജീ! നാവിൽവെച്ചു.

എങ്ങനെയിരിക്കുന്നു?

ഉപ്പുരസം തോന്നുന്നു.

മദ്ധ്യത്തിൽനിന്ന് ഒരു തുള്ളി എടുത്ത് നാവിൽ വെക്കുക!

നാവിൽ വെച്ചു.

എന്തുരസമാണു്?

ഉപ്പുരസം തോന്നുന്നു.

അടിയിൽനിന്നു് ഒരു തുള്ളി എടുത്തു് നാവിൽവെക്കുക!

നാവിൽവെച്ചു.

എന്തുരസമാണു് തോന്നുന്നതു്?

ഉപ്പുരസം തോന്നുന്നു.

ഹേ പ്രിയപുത്ര! ആ ജലത്തിൽ ലവണം വ്യാപകമായി സ്ഥിതിചെയ്യുന്നു. എന്നാൽ അതിനെ ദർശനംകൊണ്ടോ, സ്പർശനംകൊണ്ടോ അറിയുവാൻ സാധിക്കുന്നില്ല. രസനേന്ദ്രിയംകൊണ്ടുമാത്രം അതു് ഗ്രഹിക്കപ്പെടുവാൻ യോഗ്യമാകുന്നു. അതുപോലെ സദ്വസ്തു ഈ ദേഹത്തിലും സർവ്വത്രവ്യാപകമായി വിരാജിക്കുന്നു. എന്നാൽ അതു് ദർശനംകൊണ്ടോ, സ്പർശനംകൊണ്ടോ, അറിയപ്പെടുവാൻ അസാദ്ധ്യമെങ്കിലും, വേറെ ഉപായങ്ങളെക്കൊണ്ടു് സ്പഷ്ടമായി ഗ്രഹിക്കപ്പെടുവാൻ സാധിക്കുന്നു. "തത്ത്വമസി ശ്വേതകേതോ!" ആ സദ്വസ്തുവായി, സർവ്വവ്യാപകമായ ബ്രഹ്മംതന്നെ നീ. നീതന്നെ ആ ബ്രഹ്മം

ഗാന്ധാരദേശത്തിലുള്ള ഒരു പുരുഷനെ തസ്കരന്മാർ പിടിച്ചു് കണ്ണുകെട്ടി വളരെ ദൂരത്തിലുള്ള വിജനമായി, വിശാലമായ ഒരരണ്യത്തിൽകൊണ്ടുചെന്നു വിട്ടു. അരണ്യാന്തരത്തിൽ പെട്ടതായ അവൻ കിഴക്കും തെക്കുമറിയാതെ ഭയഭീതനായി, വിഹ്വലചിത്തനായി "എന്നെ കള്ളന്മാർ കണ്ണുകെട്ടി കാട്ടിന്റെ ഉള്ളിൽ കൊണ്ടുവന്നു വിട്ടിരിക്കുന്നു." എന്നിങ്ങനെ ഉച്ചൈസ്തരം ദീനദീനമായി വിലപിക്കുന്നു. ആ വഴിയെ ചെല്ലുന്ന കാരുണികനായ ഒരു പഥികൻ ഈ ആർത്തനാദത്തെകേട്ടു് ബദ്ധന്റെ സമീപത്തുചെന്നു് അവന്റെ കണ്ണുകളുടെ കെട്ടഴിച്ചു്, ഗാന്ധാരദേശം ഇവിടെനിന്നിത്രദൂരത്തിൽ സ്ഥിതിചെയ്യുന്നു, അവിടേക്കു ചെല്ലുവാൻ മാർഗ്ഗം ഇന്നിന്നതാകുന്നുവെന്നു് സ്പഷ്ടമായി ഉപദേശിച്ചു് അവനെ മാർഗ്ഗത്തിൽചേർത്തിവിടുന്നു. ആ ഉപദേശത്തെ ഗ്രഹിക്കുവാൻ സമർത്ഥനായി, ഊഹാപോഹകുശലനായ അവൻ ഓരോ ഗ്രാമത്തിൽചെന്നു് മുന്നോട്ടുള്ള മാർഗ്ഗത്തെ ചോദിച്ചുമനസ്സിലാക്കി ക്രമേണ ഗാന്ധാരദേശത്തിൽ സ്വധാമത്തിൽതന്നെ എത്തിച്ചേരുന്നു. ഇപ്രകാരം മോഹരൂപിയായ പടത്താൽ ആവൃതാക്ഷനായി, ധർമ്മാധർമ്മങ്ങളാകുന്ന തസ്കരന്മാരാൽ ബഹുവിധമായ അനർത്ഥങ്ങൾ നിറഞ്ഞതായ ഈ ദേഹരൂപിയായ അരണ്യത്തിൽ പ്രവേശിതനായി, ദുഃഖിതനായ പുരുഷനെനോക്കി കൃപാലുവായ ആചാര്യൻ കണ്ണുതുറന്നു ശരിയായ മാർഗ്ഗത്തെ ഉപദേശിക്കുന്നു. ഉപദേശഗ്രഹണപടുവായി, വിചാരനിപുണനായ അവൻ ദേഹാരണ്യത്തിൽനിന്നു നിർഗ്ഗമിച്ചു ക്രമേണ സ്വധാമമായ ആ സദ്വസ്തുവിനെ പ്രാപിക്കുന്നു. അതുകൊണ്ടു് ആചാര്യോപദേശം സദ്വസ്തുവെ പ്രാപിക്കുവാനുള്ള മുഖ്യോപായമെന്നു ഗ്രഹിച്ചുകൊള്ളുക. "തത്ത്വമസി ശ്വേതകേതോ!" ആ സദ്വസ്തുതന്നെ നീ. നീതന്നെ ആ സദ്വസ്തു.

മുമൂർഷുവായ പുരുഷന്റെ അരികെ ബന്ധുക്കൾ ചെന്നിരുന്ന്, "നീ എന്നെ അറിയുമോ? ഞാനാരാണെന്നു നീ പറഞ്ഞാലും!" എന്നിങ്ങനെ അവനോട് ചോദിക്കുന്നു. എന്നാൽ വാക്കു മനസ്സിലും, മനസ്സ് പ്രാണങ്കലും, പ്രാണൻ തേജസ്സിലും, തേജസ്സ് പരദേവത (സദാത്മാ)യിലും വിലയിക്കുന്നതുവരെ, അവൻ അരികെ ഇരിക്കുന്ന ബന്ധുജനങ്ങളെ അറിയുന്നു. എപ്പോൾ വാക്ക്, മനസ്സ മുതലായവ ക്രമേണ സദാത്മാവിൽ വിലയിച്ചുകഴിഞ്ഞുവോ, പിന്നെ അവൻ യാതൊന്നുമറിയുന്നില്ല. ഇങ്ങനെ അവിദ്വാൻ ഏതൊരുക്രമത്തിൽ അവന്റെ മരണകാലത്തിൽ സദാത്മാവിനെ പ്രാപിക്കുന്നുവോ, വിദ്വാനും പ്രാരബ്ധകർമ്മത്തെ ഈ ശരീരത്തിൽ ഇരുന്നുകൊണ്ടുതന്നെ ഭുജിച്ചുതീർത്ത്, ഒടുവിൽ അതേക്രമത്തിൽതന്നെ സദാത്മാവിൽ ഏകീഭവിക്കുന്നു, അതായതു് വിദേഹകൈവല്യത്തെ പ്രാപിക്കുന്നു. അവിദ്വാനും വിദ്വാനും സൽസംപത്തിയിൽ യാതൊരു ഭേദവും സംഭവിക്കുന്നില്ലെങ്കിലും, അവിദ്വാൻ അവിദ്യാകാമകർമ്മങ്ങൾ നിമിത്തം പിന്നേയും ജന്മത്തെ ഗ്രഹിക്കുന്നു. വിദ്വാനാകട്ടെ, പുനരാവൃത്തിരഹിതമായി ആ സദ്ധാമത്തിൽത്തന്നെ വിരാജിക്കുന്നു. "തത്ത്വമസി ശ്വേതകേതോ!—ഹേ ശ്വേതകേതോ! ആ സദാത്മാതന്നെ നീ! നീതന്നെ ആ സദാത്മാ."

"ഇവൻ കളവുചെയ്തു; ഇവൻ ധനം മോഷ്ടിച്ചു" എന്നു പറഞ്ഞുകൊണ്ട് രാജകർമ്മചാരികൾ ഒരുവന്റെ കൈകളെ വരിഞ്ഞുകെട്ടുന്നു. അവൻ കളവ് സമ്മതിക്കാത്തതുകൊണ്ട്, അവൻ ചോരൻതന്നെയോ അല്ലയോ എന്നു പരീക്ഷിക്കുവാൻവേണ്ടി, ചുട്ടുപഴുത്തതായ മഴുവിനെ അവന്റെ കയ്യിൽവെച്ച് അതിനെ അവന്റെ കൈകൊണ്ടു പിടിപ്പിക്കുന്നു. അവൻ അനൃതവാദിയെങ്കിൽ, അവന്റെ കൈ ദഹിക്കുന്നു; അതല്ല, അവൻ സത്യവാദിയെങ്കിൽ, അവന്റെ കൈ ദഗ്ദ്ധമാകുന്നില്ല. തപ്തപരശുവും ഹസ്തതലവുമായുള്ള സംയോഗം സത്യവാദിക്കും അസത്യവാദിക്കും, തുല്യംതന്നെയെങ്കിലും, സത്യവാദിയെ സത്യം രക്ഷിക്കുകയും, അസത്യവാദിയെ അസത്യം ഭക്ഷിക്കുകയും ചെയ്യുന്നു. അതുപോലെ, ശരീരപാതകാലത്തിൽ, വിദ്വാനും അവിദ്വാനും സൽസംപത്തി തുല്യമെന്നിരിക്കിലും സദാത്മാവായ ബ്രഹ്മത്തെ സ്വാത്മരൂപമായി അറിഞ്ഞതുകൊണ്ട് വിദ്വാൻ പിന്നീട് ദേഹത്തെഗ്രഹിക്കുന്നില്ല. അവിദ്വാനാകട്ടെ, സത്യവസ്തുവെ അറിയാതെ, അനൃതമായ ദേഹാദികളിൽ അഭിമാനിയായതുകൊണ്ട്, അതിന്റെ ഫലമായി പിന്നേയും ശരീരത്തെ ഗ്രഹിക്കുന്നു. "തത്ത്വമസി ശ്വേതകേതോ!—ആ സത്തായ ബ്രഹ്മം തന്നെ നീ നീതന്നെ ആ ബ്രഹ്മം."

ഇങ്ങനെ ഒമ്പതുപ്രാവശ്യം "തത്ത്വമസി ശ്വേതകേതോ!" എന്നിങ്ങനെ പല ദൃഷ്ടാന്തങ്ങളോടും ഉപപത്തികളോടുംകൂടിയ ഉദ്ദാലകന്റെ ഉദാത്തമായ ഉപദേശവാണിയെ ശ്രവിച്ചു വിചാരവാനായി, ശ്രേഷ്ഠാധികാരിയായ ശ്വേതകേതു ഈ ദേഹാദികളിൽനിന്നു ഭിന്നമായ ആത്മതത്ത്വമാണ് താനെന്നും, ആ

ആത്മതത്ത്വംതന്നെ സകല ജഗദധിഷ്ഠാനമായ ബ്രഹ്മമെന്നും കരതലവില്വം പോലെ നിസ്സംശയമായി സാക്ഷാൽകരിക്കയും, അനന്തരമനാരതം ജീവന്മുക്തനായി, കൃതകൃത്യനായി, സുഖസ്വരൂപനായി ലോകത്തിൽ വിഹരിക്കയും ചെയ്യും.

പ്രാചീനമഹർഷികളുടെ വിചാരരീതി ഈദൃശമായിരുന്നു. അതിസൂക്ഷ്മമായ ഈദൃശവിചാരത്താൽ വസ്തുനിർണ്ണയംചെയ്തു് അവർ സർവ്വദാ അതിൽ രമിച്ചാനന്ദിച്ചിരുന്നു. ഇങ്ങനെയുള്ള വിചാരംകൊണ്ടല്ലാതെ, കേവലം തപസ്സുകൊണ്ടോ ഉപാസനകൊണ്ടോ ഏകാസനസ്ഥിതികൊണ്ടോ വസ്തുനിർണ്ണയമാകട്ടെ തജ്ജന്യമായ നിരതിശയശാന്തിയാകട്ടെ ലേശവും ഉണ്ടാകുന്നതല്ല. എത്രതന്നെ തപംചെയ്താലും അഹങ്കാരം നശിക്കുന്നതല്ല. വിചാരജനിതമായ വസ്തുനിഷ്ഠയിൽ മാത്രമേ അഹങ്കാരം സമൂലമുന്മൂലിതമാകുന്നുള്ളു. അഹങ്കാരം ഉന്മൂലിതമാകുന്നതുവരെ, ആത്യന്തികമായ അനർത്ഥനിവൃത്തിയോ ശാന്തിയോ ഉണ്ടാകുവാൻ പാടുള്ളതല്ല. സർവ്വാനർത്ഥങ്ങൾക്കുമുള്ള ഏകകാരണം അഹങ്കാരംതന്നെ. പുഴുതൊട്ടു ഹിരണ്യഗർഭൻ വരെയുള്ള സകല പ്രാണികളും ഈ അഹങ്കാരമാകുന്ന ചരടിൽ കോർക്കപ്പെട്ടിരിക്കുന്നു. പ്രമാതൃപ്രമാണപ്രമേയരൂപമായ ഈ ജഗത്തിന്റെ ചലനംതന്നെ ഈ അഹങ്കാരം നിമിത്തമാകുന്നു. ഈ അഹങ്കാരത്തെത്തന്നെയാണു് അദ്ധ്യാസമെന്നു് വേദാന്തികൾ പറയുന്നതു്. "അദ്ധ്യാസോ നാമാതസ്മിംസ്തദ്ബുദ്ധിഃ" (ശാരീരകഭാഷ്യം) അതല്ലാത്തതിൽ അതാണെന്നുള്ള ബുദ്ധി, അതായതു് ആത്മാവല്ലാത്ത ദേഹാദികളിൽ ആത്മാവെന്നുള്ള ബുദ്ധിയത്രേ അദ്ധ്യാസം. അതുതന്നെ അഹങ്കാരം. അഹങ്കാരംതന്നെ സംസാരം. അഹങ്കാരനിവൃത്തിതന്നെ മോക്ഷം. അഹങ്കാരം നശിച്ചു് ആത്മനിഷ്ഠനായി, സർവ്വചരാചരങ്ങളിലും ആത്മാവിനെ, അതായതു് ഈശ്വരനെ ദർശിക്കുന്നതുതന്നെ മുക്തിപദം. അങ്ങനെ ദർശിക്കുന്നതുതന്നെ ധന്യധന്യവും സർവ്വോത്തമവുമായ ജീവിതം. ഈ ഈശ്വരീയജീവിതത്തെ ലക്ഷീകരിച്ചുകൊണ്ടാണു്

"ആനന്ദചിന്മയ ഹരേ! ഗോപികാരമണ!
ഞാനെന്നഭാവമിഹ തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമേ വരദ! നാരായണായ നമഃ"

എന്നുള്ള സുപ്രചരിതമായ ഈ കൈരളീഗീതം പ്രവർത്തിക്കുന്നതു്. അഹംബുദ്ധിയാകുന്ന ദുസ്തരസാഗരത്തെ അതിക്രമിച്ചവൻ നാമരൂപാത്മകമായ ഏതൊരു പദാർത്ഥത്തിലും എപ്പോഴും സ്വാത്മഭൂതനായ പരമാത്മാവിനെത്തന്നെ കൺകുളുർക്കെ കണ്ടുകൊണ്ടാനന്ദിക്കുന്നു. ഭക്തോത്തംസമായ കബീർദാസൻ ഒരിക്കൽ ഭക്ഷണത്തിന്നിരിക്കുമ്പോൾ, അദ്ദേഹത്തിന്നു ഭക്ഷിക്കുവാനുള്ള ഗോതമ്പുറൊട്ടിയെ ഒരു നായ വന്നു കടിച്ചുകൊണ്ടുപോയി. "ഹേ പ്രഭോ! ശുഷ്കമായ റൊട്ടി നീ ഭക്ഷിക്കുന്നതെങ്ങനെ? ഇതാ ഈ നെയ്യിനെ അതിൽ ചേർത്തിഭക്ഷിക്കുക."

എന്നു പറഞ്ഞുകൊണ്ടു അദ്ദേഹം വേഗത്തിൽ എഴുനീററ് പ്രേമപൂർവ്വം റൊട്ടിയിൽ നെയ്യുപുരട്ടികൊടുക്കുകയുണ്ടായി. "ഹേ പ്രഭോ!" എന്നു അദ്ദേഹം നായിനെ സംബോധനം ചെയ്തിരിക്കുന്നതിൻെറ മാധുര്യവും മാഹാത്മ്യവും നോക്കുക! അഹങ്കാരം നിശ്ശേഷം നശിച്ചു് സർവ്വത്ര സമദർശനം ചെയ്യുന്ന സാക്ഷാൽ ഈശ്വരമൂർത്തികളായ മുക്തപുരുഷന്മാരുടെ ചരണരജസ്സുകൾക്കായിക്കൊണ്ടു് "ശതശോഥ സഹസ്രശഃ" നമസ്കാരം ചെയ്തുകൊള്ളുാം.

ഇങ്ങനെ വിചാരംവഴിക്കു് വസ്തുനിർണ്ണയംചെയ്തു് വസ്തുനിഷ്ഠയാൽ അഹങ്കാരാദ്യനർത്ഥങ്ങളെ നിശ്ശേഷം നശിപ്പിച്ചു് നരജീവിതത്തെ സഫലീകരിക്കുവാനുള്ള അനന്യസാധനമായിട്ടാണു് വൈദികധർമ്മവും ബൌദ്ധധർമ്മവും ചതുർത്ഥാശ്രമത്തെ തൽപരതയോടെ വിധാനം ചെയ്തിരിക്കുന്നതു്. എന്നാൽ കാലപരിവർത്തനം നിമിത്തം, ഇന്നത്തെ ഹൈന്ദവസാധുക്കളെന്നപോലെ, ബൌദ്ധസാധുക്കളായ ലാമമാരും ഈ വിചാരസരണിയെ സമീപിക്കപോലും ചെയ്യാതെ, അതിവിപ്രകൃഷ്ടവും, അതികുടിലവുമായ ഇതരസരണികളിൽ പരിഭ്രമിച്ചലയുകയോ, അഥവാ ഒരു വിഹിതസരണിയിലും സഞ്ചരിക്കാതെ വൃക്ഷജീവിതം നയിക്കുകയോ ചെയ്യുന്നതായിട്ടാണു് കാണപ്പെടുന്നതു്. അങ്ങനെ ഖോചരനാഥത്തിലെ ലാമമാരും കേവലതപസ്യയിൽ നിഷ്ഠിതന്മാരെന്നല്ലാതെ, വിചാരപരമായ ഔൽകൃഷ്ടജീവിതത്തെ അഭ്യസിക്കുന്നവരായി കാണപ്പെട്ടിരുന്നില്ല. എങ്കിലും വൃക്ഷമെന്നപോലെ അലസജീവികളാകാതെ നിത്യനിരന്തരമായ തപശ്ചരണത്തിൽത്തന്നെ പ്രവർത്തിച്ചിരുന്ന അവർ വിശിഷ്ടമഹാത്മാക്കളും വന്ദ്യചരണന്മാരുമായിത്തന്നെ എനിക്കു തോന്നി.

ഇരുനൂറോളം ലാമമാർ സർവ്വകാലത്തും പാർത്തുവരുന്ന തിബത്തിലെ പ്രധാനപ്പെട്ട ഒരു മഠസ്ഥാനമാകുന്നു ഖോചരനാഥം. മാനസസരസ്സിൻെറ പശ്ചിമപ്രാന്തത്തിൽനിന്നുത്ഭവിച്ചു സുന്ദരമായ ബാലികാരൂപത്തിൽ പ്രവഹിക്കുന്ന കർണ്ണാലിനദിയുടെ വാമതീരത്തിൽ മഞ്ജുളമായ ഒരു വിശാലമൈതാനത്തിൽ ഹിമാച്ഛന്നമായി, ധവളധവളമായി പ്രകാശിക്കുന്ന പർവ്വതമാലയാൽ പരിവേഷ്ടിതമായി വിജയിക്കുന്ന ആ ഖോചരനാഥസ്ഥാനം ഹൃദയമുള്ളവരുടെ ഹൃദയത്തെ അത്യന്തമാഹ്ലാദിപ്പിക്കാതിരിക്കയില്ല. മഠത്തിൻെറ അനതിദൂരത്തായി, ശോഭനമായ ഒരു ഗ്രാമവും, ഒരുതരം പയർ തുടങ്ങിയ ചില ധാന്യങ്ങൾ വിതച്ചുണ്ടാക്കുന്ന ഹരിതനിറംപൂണ്ട കുറെ കൃഷിസ്ഥലവും ആ ഏകാന്തനിഗ്രഢമായ ദിവ്യധാമത്തിൻെറ ഭൂഷണമായോ, അഥവാ ദൂഷണമായോ അവിടെ അക്ഷിലക്ഷീഭവിച്ചിരുന്നു.

ചന്ദനനാഥത്തിലെ നിവാസം ജ്വരപീഡയാൽ ബഹുവിക്ഷിപ്തമായി, വിശ്രമത്തിന്നുപകരം ദിനക്രമേണ അധികമധികം പരിശ്രമത്തെ പ്രദാനം ചെയ്യുന്നതായി, ശരീരദൃഷ്ട്യാ അമംഗളമയമായി വർത്തിച്ചിരുന്നുവെങ്കിലും, മനോ

ധൈര്യത്തെ ശിഥിലമാക്കി, കൈലാസയാത്രയെപ്പററിയുള്ള ദൃഢസങ്കല്പത്തേയും ദൃഢോത്സാഹത്തേയും ലേശമെങ്കിലും പ്രക്ഷീണമാക്കുവാൻ പര്യാപ്തമായി ഭവിച്ചിരുന്നില്ല. "ഡീട്ട" മുതലായ അവിടത്തെ ഭക്തന്മാർ എൻെറ ശരീരാസ്വാസ്ഥ്യത്തേയും, അവരുടെ സൽസംഗേച്ഛയേയും നിമിത്തീകരിച്ചുകൊണ്ട്, മേലോട്ടുള്ള യാത്രയെ അക്കൊല്ലം നിർത്തിവെക്കണമെന്ന് എന്നോട് പലവുരു ആഗ്രഹപൂർവ്വം പ്രാർത്ഥിച്ചുവെങ്കിലും, കൈലാസകാമുകനായ ഞാനാപ്രാർത്ഥനയെ ഗൌനിക്കാതെ, ഒന്നരണ്ടാഴ്ചക്കുള്ളിൽതന്നെ ചന്ദനനാഥത്തിൽനിന്ന മേലോട്ട് യാത്രതുടർന്നു. ആനന്ദഗിരിയും വേറൊരു ബ്രാഹ്മണസേവകനും എന്നെ അനുഗമിച്ചിരുന്നു. തേനും നെയ്യും ചേർത്തുമർദ്ദിച്ചതായ സക്തുമാവ് അവിടത്തുകാരുടെ പ്രേമസ്മാരകമായ പാഥേയമായി ഞങ്ങൾ ഗ്രഹിച്ചിരുന്നു. ഭക്താഗ്രഗണ്യനായ "ഡീട്ട" കുറെദൂരം ഞങ്ങളെ ഭക്തിപൂർവ്വം അനുയാത്രചെയ്തു, കുറെ പണം, അതായത് നേപാളത്തിൽ നടപ്പുള്ള കുറെ മോഹർനാണ്യം വഴിച്ചിലവിനുവേണ്ടി ഞങ്ങളിൽ സമർപ്പിക്കുകയുണ്ടായി. പണത്തിലുള്ള പ്രേമത്താലല്ല, ഉത്തമഭക്തനും ഉദാരമതിയുമായ അദ്ദേഹത്തിലുള്ള പ്രേമത്താൽ പരവശനായ ഞാൻ ഗത്യന്തരമില്ലാതെ അതിനെ സ്വീകരിച്ചു നന്ദിപറഞ്ഞു. അടുത്ത ഗ്രാമംവരെ ഒരു ദിവസം ഞങ്ങളുടെ പരിചര്യക്കായി അദ്ദേഹത്താൽ നിയുക്തനായ ഒരു യുവകർമ്മചാരിയും ഞങ്ങളെ ശ്രദ്ധാപൂർവ്വം പിന്തുടർന്നു.

ഹിമമണിഞ്ഞ മസ്തകത്താൽ തങ്ങളുടെ അപ്രധൃഷ്ണീയമായ പ്രൌഢിമയെ പ്രഖ്യാപനം ചെയ്തുകൊണ്ടഹങ്കരിക്കുന്ന അനേകം വലിയ വലിയ ക്രൂററൻ പർവ്വതങ്ങളോടാണ് അസ്വസ്ഥശരീരനായ എനിക്കിനി മേലോട്ട് എതിരിടുവാനുള്ളത്, ഏതായാലും ഈശ്വരനെ ശരണീകരിച്ച് ഈശ്വരമാത്രസഹായനായി, ലേശവും അധൈര്യംകൂടാതെ ഞാൻ മെല്ലെ മെല്ലെ പർവ്വതാരോഹണം ചെയ്തുതുടങ്ങി. വമ്പിച്ച ഒരു പർവ്വതത്തെ ഏറിയിറങ്ങി സന്ധ്യക്കുമുമ്പായി ഒരു ഗ്രാമത്തിൽ ചെന്നുചേർന്നു. ഗ്രാമജനങ്ങൾ ഞങ്ങളെ സ്വാഗതംചെയ്ത് ദേവതാമന്ദിരത്തിൽ കൊണ്ടുചെന്നിരുത്തി സൽക്കരിക്കയും, രാത്രി ഭോജനത്തിന്നായി അവിടെ കിട്ടുന്ന നല്ല നല്ല ഖാദ്യപദാർത്ഥങ്ങൾ ഗ്രാമത്തിൽനിന്ന ശേഖരിച്ച് ഞങ്ങളുടെ മുമ്പാകെ കൊണ്ടുവന്ന് സമർപ്പിക്കയും ചെയ്തു. കാട്ടമാണ്ഡുവിൽനിന്ന് ഇവിടംവരെ "രാജമാനിത"ന്മാരായ ഞങ്ങളോടൊരുമിച്ച് രാജപുരുഷൻ സഞ്ചരിച്ചിരുന്നുവെങ്കിലും, ഇവിടെനിന്ന മേലോട്ട് അങ്ങനെ അധികൃതരൂപത്തിൽ ആരുംതന്നെ ഞങ്ങളെ അനുഗമിച്ചിരുന്നില്ല. എങ്കിലും സ്വഭാവേന സാധുക്കളിൽ ശ്രദ്ധാഭക്തികളുള്ള നേപാളത്തിലെ ഗ്രാമീണജനങ്ങൾ ലേശവും ഉപേക്ഷാഭാവംകൂടാതെ ആദരപൂർവ്വം ഞങ്ങളെ സാധാരണരൂപത്തിൽ ഉപചരിച്ചിരുന്നു. അധികം രാത്രികളും മാർഗ്ഗത്തിന്നരികെ കാണപ്പെടുന്ന ഗ്രാമങ്ങളിൽതന്നെ ഞങ്ങൾ വലിയ കഷ്ടമെന്നിയെ അതിവാഹനം ചെയ്തിരുന്നു. എന്നാൽ ചില

പ്പോൾ ചില ഗ്രാമങ്ങളിൽ അപ്രതീക്ഷിതമായ പലേ ബുദ്ധിമുട്ടുകളും അനുഭവിക്കേണ്ടിവന്നിരുന്നില്ലെന്നുമില്ല. ഹിംസ്രജന്തുക്കൾ തിങ്ങിനിവസിക്കുന്ന മഹാവനാന്തരത്തിലും രാത്രിചെന്നകപ്പെടുകയുണ്ടായില്ലെന്നില്ല. അതിവിപുലമായി, ഘനഘോരമായി, ഝില്ലീഝങ്കാരമുഖരിതമായിരിക്കുന്ന വിപിനാന്തരത്തിൽ വിറകിനെ പ്രഭൂതമായി സഞ്ചയിച്ച്, അഗ്നിയെ പ്രചണ്ഡമായി ജ്വലിപ്പിച്ച്, അതിന്നരികെ ഉറങ്ങാതെ അതിജാഗ്രതയോടെ കഴിച്ചുകൂട്ടിയ ആ രാത്രിയും വിസ്മരിക്കത്തക്കതല്ല.

ഏതായാലും ദേവദാരു തുടങ്ങിയ അനേകപ്രകാരത്തിലുള്ള പരിചിതവും അപരിചിതവുമായ ദിവ്യവൃക്ഷങ്ങളും, മററു പലേ ദിവ്യലതകളും പലേ ദിവ്യഗുല്മങ്ങളും നിറഞ്ഞു ഗഹനമായ ഗഹനാന്തരങ്ങളേയും, ഇടക്കിടെ പരിശുദ്ധമായ പലേ ഗ്രാമങ്ങളേയും ദർശിച്ചുമതിക്രമിച്ചും, ദിനമനു ഞങ്ങൾ ഞങ്ങളുടെ യാത്ര തുടൎന്നുകൊണ്ടിരിക്കുന്നു. എത്രയോ പവിത്രമായി, നിസ്തുലമാഹാത്മ്യത്തോടുകൂടിയ തുഷാരശൈലത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടും, പവിത്രാത്മാക്കളായ പൎവ്വതീയജനങ്ങളാൽ അധിവസിക്കപ്പെടുന്നതുകൊണ്ടും മാത്രമാണു് ഞാനീഗ്രാമങ്ങളെ "പരിശുദ്ധ" വിശേഷണംകൊണ്ടു വിശേഷിപ്പിച്ചിരിക്കുന്നതു്. ശുചീകരണത്തേയും മററും ലക്ഷീകരിച്ചു് പറകയാണെങ്കിൽ, "തീരെ മലിന"മെന്ന വിശേഷണത്തിന്നർഹമാണു് ഗ്രാമങ്ങളെന്നു വിശിഷ്യ പ്രസ്താവിക്കേണ്ടതുണ്ടു്. ഹിമാലയത്തിലെ ഗ്രാമീണജനങ്ങൾ ബാഹ്യദൃഷ്ട്യാ ശുദ്ധാത്മാക്കളല്ലെങ്കിലും ആന്തരദൃഷ്ട്യാ അവർ ശുദ്ധാത്മാക്കളാകുന്നു. യാതൊരു യോഗ്യശിക്ഷയുമില്ലാത്ത ദാരിദ്ര്യനിധികളായ ഇവിടത്തെ പൎവ്വതീയജനങ്ങൾക്കു് ശരീരശുദ്ധി, വസ്ത്രശുദ്ധി, ഗൃഹശുദ്ധി എന്നുള്ള ബാഹ്യശൌചം തീരെ ഇല്ലതന്നെ. മണ്ണും കരിയുംപിരണ്ടു മലിനമായി, വളരെ ദിവസങ്ങളിൽ ഒരു പ്രാവശ്യമെങ്കിലും ജലാദികൾകൊണ്ടു പ്രക്ഷാളനംചെയ്യാത്ത അവരുടെ ശരീരവും വസ്ത്രവും ഗൃഹവും കാണികളുടെ മനസ്സിൽ കലശലായ ഘൃണയെ ഉളവാക്കാതിരിക്കയില്ല. എങ്കിലും അവർ ആന്തരശൌചത്തോടുകൂടിയ ശുദ്ധാത്മാക്കളാണെന്നു പാക്ഷികമായി വ്യപദേശിക്കുന്നതിൽ അബദ്ധമില്ല. അശിക്ഷിതന്മാരായും സൽസംഗശൂന്യന്മാരായുമുള്ള അവൎക്കു് വിചാരജനിതമായി സുദൃഢമായ മനഃശുദ്ധിയുണ്ടെന്നു പറവാൻ തരമില്ലെങ്കിലും, പരമ്പരാസിദ്ധമായ ശുദ്ധസംസ്കാരംവഴിക്കു് ഛലം, കപടം, അസത്യം, അധൎമ്മം, അശ്രദ്ധ, അസന്തോഷം, ഭോഗലാലസ, ആലസ്യം തുടങ്ങിയ അശുദ്ധഗുണങ്ങൾ അവരെ സ്പർശിക്കുന്നില്ലെന്നു നിസ്സംശയം പറയാം. ഇങ്ങനെ നൈസൎഗ്ഗികമായിത്തന്നെ ഉരുട്ടും, പിരട്ടും, കളവും, ചതിയും സാമൎത്ഥ്യവും ദുസ്സാമൎത്ഥ്യവുമൊന്നുമില്ലാത്ത പൎവ്വതീയരുടെ ഒതുങ്ങിയ ശുദ്ധപ്രകൃതി വലിയ ശിക്ഷിതന്മാരും വിചാരവിചക്ഷണന്മാരുമെന്നഭിമാനിക്കുന്ന നാഗരികന്മാൎക്കുപോലും അനുകരണീയമായിത്തന്നെ വൎത്തിക്കുന്നു. വഴിയിൽ ഒരു പാത്രമോ ഒരു വസ്ത്രമോ യദൃച്ഛയാ വീണുകിടക്കുന്നതായി കാണുന്നുവെങ്കിൽ,

അവർ എത്രതന്നെ ദാരിദ്ര്യകർശിതന്മാരെന്നിരിക്കിലും, എത്രതന്നെ ദിവസം കഴിഞ്ഞാലും അതിനെ കൈകൊണ്ടു് തൊട്ടുനോക്കുകകൂടി ചെയ്യുന്നതല്ല. എന്നാൽ അവരുടെ വിലക്ഷണമായ ഈ ശുദ്ധപ്രകൃതി ചിലപ്പോൾ പൊട്ടത്തമെന്നോ ഭീരുതയെന്നോ വ്യപദേശിക്കത്തക്കവിധം അത്രയും അമർയ്യാദമായിപ്പോകാറുണ്ടെന്നുള്ളതും പ്രത്യേകിച്ചു പ്രസ്താവയോഗ്യമാണു്.

പിന്നെ ഇവർക്കു് തങ്ങളുടെ ദേവതയിലുള്ള അനന്യമായ ശ്രദ്ധാഭക്തികൾ നിമിത്തവും, ഇവരെ ശുദ്ധാത്മാക്കളെന്നു നിർദ്ദേശിക്കുന്നതിൽ അബദ്ധമില്ല. ഗണ്ഡൂഷജലവും, ഇലയിൽ പൊതിഞ്ഞു അഗ്നിയിലിട്ടു് ഇടക്കിടെ നക്കിനക്കി സ്വാദുനോക്കി വേവിച്ചെടുക്കുന്ന മൃഗമാംസവുംകൊണ്ടു് മഹാദേവനെ ആരാധിച്ചിരുന്ന, കണ്ണപ്പഭക്തനെന്നു് തമിഴ് നാട്ടിൽ പ്രസിദ്ധനും പൂജ്യനുമായ തിണ്ണനോടു് ദേവപൂജാവിഷയത്തിൽ ഏതാണ്ടിവരെ ഉപമിക്കാവുന്നതാണു്. മലിനമായ ശരീരവസ്ത്രാദികളോടും, ആട്ടിനേയും മററും വെട്ടി മന്ദിരത്തെ രക്തമയമാക്കിയും, തങ്ങൾ തിന്നുന്ന മലിനമായ അന്നാദികളെ നിവേദ്യമായി ദേവതയുടെ മുമ്പിൽവെച്ചും, മററും ഇവർ ചെയ്യുന്ന ദേവപൂജ എത്രയോ മലിനമെന്നേ പറയേണ്ടതുള്ളു. ക്ഷുദ്രദേവതകളെ മാത്രമല്ലാ, സാക്ഷാൽ ശ്രീകൃഷ്ണഭഗവാനെപ്പോലും ഹിമാലയത്തിലെ ജനങ്ങൾ മാംസനിവേദ്യംകൊണ്ടു് പൂജിക്കുന്നു. കൈലാസദർശനം കഴിഞ്ഞു മടങ്ങുന്ന അവസരത്തിൽ, ചിങ്ങമാസത്തിലെ കൃഷ്ണാഷ്ടമിദിവസം, തിബത്തിൽനിന്നു താഴെയുള്ള "ഗർവ്യാങ്ങ്" എന്നു പേരായ ആദ്യത്തെ ഗ്രാമത്തിൽ ഞാൻ ചെന്നുകപ്പെട്ടിരുന്നു. കൃഷ്ണഭഗവാൻെറ പുണ്യപ്രദമായ അവതാരദിനത്തെ അനുസ്മരിക്കയും ആദരിക്കയും ചെയ്യാത്ത ഹിന്തുസന്താനങ്ങൾ ഇല്ലതന്നെ! അവിടത്തെ പാഠശാലയിലെ അദ്ധ്യാപകനും കുറെ പ്രായം ചെന്നു് കുലീനനുമായ ഒരു ബ്രാഹ്മണൻ, രാത്രി ഒരു മണിസമയത്തു്, ഞാൻ കിടക്കുന്നേടത്തുവന്നു് കൃഷ്ണപ്രസാദം കുറെ കഴിക്കുവാൻ പൂജാസ്ഥാനത്തിലേക്കു് വരേണമെന്നു് എന്നെ ക്ഷണിച്ചു, കൃഷ്ണനോനുകാരനും വലിയൊരാസ്തികനുമായ അദ്ദേഹം എന്നെ ഒരു ഭാഗത്തിരുത്തി ഭഗവാനു് നിവേദിച്ചതായ ചില പദാർത്ഥങ്ങളെ എനിക്കു വിളമ്പിത്തുടങ്ങി. "സ്വാമിജി! മാംസം കഴിക്കുമോ? മാംസവും ഭഗവാനു് നിവേദിച്ചതാണു്" എന്നു പറഞ്ഞുകൊണ്ടു്, ഒരു പാത്രത്തിൽ മാംസവുമായി എൻെറ അരികെ വന്നു. ഞാൻ മന്ദഹാസപൂർവ്വം അതിനെ നിഷേധിച്ചു. ശിവശിവ! എന്തെല്ലാം മൂഢവിശ്വാസങ്ങളാണു് കാലക്രമേണ പരിശുദ്ധമായ ഈ ആര്യഭൂമിയിൽ വേരൂന്നിപ്പിടിച്ചിരിക്കുന്നതു്. പകൽ മുഴവനും കാലികളെമേച്ചു്, വെണ്ണയും പാലും മാത്രം കുടിച്ചു്, ശരീരത്തെ പോററിവന്ന പ്രേമനിധിയും ജഗൽപിതാവുമായ ശ്രീകൃഷ്ണചന്ദ്രൻ ആട്ടുമാംസം തിന്നാൽ മാത്രമേ തൻെറ വയറുനിറയുകയുള്ളുവെന്നു് വല്ലവരോടും പറയുകയുണ്ടായോ?

ദേവന്മാരും ദേവിമാരുമെല്ലാം അജമഹിഷാദികളുടെ കൊഴുത്ത രക്തത്തെ പാനം ചെയ്താൽ മാത്രമേ തങ്ങളുടെ അന്തർദ്ദാഹം ശമിക്കുകയുള്ളുവെന്ന് വല്ലവരോടും ആജ്ഞാപിക്കയുണ്ടായോ? അഹോ വിചിത്രം, വിചിത്രമെന്നേ പറയേണ്ടതുള്ളു.

എന്നാൽ പവ്വതീയരുടെ ദേവതാരാധനം ഇങ്ങനെ ബാഹ്യദൃഷ്ട്യാ പലതുകൊണ്ടും അത്യന്തമലിനമെന്നിരിക്കിലും, എത്രയോ ശുദ്ധമായ ഒരു മനോഭാവത്തിൽ അതനുഷ്ഠിക്കപ്പെടുന്നതുകൊണ്ട്, ആന്തരദൃഷ്ട്യാ അത്യന്തനിമ്മലമെന്നു നിർദ്ദേശിക്കുന്നതിലും യാതൊരനുപപത്തിയുമില്ല. ഇങ്ങനെ പ്രാണിഹിംസയും രക്തധാരയും വഴിക്കല്ലാതെ ദേവത പ്രസാദിക്കുകയില്ലെന്നുള്ള ഉള്ളഴിഞ്ഞ ഉത്തമശ്രദ്ധയും, അചഞ്ചലപ്രേമവുമാണ് ഇവരെ ഇങ്ങനെ താമസമായ ആരാധനാകർമ്മത്തിൽ പ്രവത്തിപ്പിക്കുന്നതെന്നുള്ളത് നിസ്സംശയമാണ്. ഈശ്വരസന്നിധിയിലേക്കു ചെല്ലുവാൻ എത്രയോ ശുദ്ധവും സരളവുമായ സുമാഗ്ഗങ്ങൾ വിദ്യമാനമായിരിക്കെ, അവയെ അറിയാതെ, എത്രയോ കുത്സിതവും വക്രവുമായ ദുർമ്മാഗ്ഗങ്ങളിൽക്കൂടെ അവിടേക്ക് യാത്രചെയ്യുന്ന ഇത്തരം മനുഷ്യരിൽ അറിവുള്ളവർ ക്രോധിക്കുകയല്ല, അനുക്രോശിക്കുകയാണ് ചെയ്യേണ്ടത്. അതിരിക്കട്ടെ, പ്രകൃതത്തെ തുടരാം.

നിരന്തരമായി ആരംഭിച്ച വൃഷ്ടിനിമിത്തം പല കഷ്ടതകളും ക്ഷമയോടെ സഹിച്ചുകൊണ്ടും, മഹോന്നതങ്ങളായ പവ്വതങ്ങളുടെ അദൃഷ്ടചരമായ ദിവ്യദർശനത്തെ ദർശിച്ചാനന്ദിച്ചുകൊണ്ടും, അഞ്ചാറുദിവസത്തെ പ്രയാണംകൊണ്ട് ഒരു മുഖ്യസ്ഥാനമായ "ശിമക്കോട്ട്" എന്നു പേരായ ഗ്രാമത്തിൽ എത്തിച്ചേർന്നു. ചന്ദനനാഥത്തിലെ "ഡിട്ട"യാൽ ആദേശിക്കപ്പെട്ടപ്രകാരം, അവിടത്തെ "ഡിട്ട"യാൽ ഞങ്ങൾ സൽക്കരിക്കപ്പെട്ടിരുന്നതുകൊണ്ട്, അവിടത്തെ നിവാസം ഞങ്ങൾക്ക് വലിയ വിശ്രാമജനകമായിത്തന്നെ വത്തിച്ചിരുന്നു. ഒരു ബ്രാഹ്മണയുവാവായിരുന്ന ആ ന്യായാധികൃതൻ വലിയ ആസ്തികനും സാധുഭക്തനുമായിരുന്നു. എന്നുതന്നെയല്ല, ഒരു ബ്രാഹ്മണനാണെന്നു തോന്നത്തക്കവിധം അദ്ദേഹം ബാഹ്യശൌചത്തോടുകൂടിയ ഒരു തേജസ്വിയുമായിരുന്നു. ബ്രാഹ്മണർ, ക്ഷത്രിയർ, പിന്നെ അതിശൂദ്രരെന്നു പറയപ്പെടുന്ന ഒരുതരം താണജാതിക്കാർ ഇവരാകുന്നു ഇവിടങ്ങളിലെ നിവാസികൾ. വേഷമാലിന്യം നിമിത്തം പ്രത്യേകം പറഞ്ഞറിയിച്ചാലല്ലാതെ സർവ്വസാധാരണമായി ബ്രാഹ്മണരെ ബ്രാഹ്മണരെന്ന് ആക്ഷണംതന്നെ ഗ്രഹിക്കുവാൻ സാധിക്കുന്നതല്ല. എങ്കിലും ഇടക്കിടെ ദുർല്ലഭമായി ബ്രഹ്മതാദ്യോതകമായ ബ്രഹ്മവച്ചസത്തോടുകൂടിയ ഈദൃശവ്യക്തികളെ കാണുവാനിടയാകുമ്പോൾ, എൻെറ മനസ്സ് അതിയായി സന്തോഷിച്ചിരുന്നു. ബ്രഹ്മഗുണംതന്നെ ബ്രഹ്മതാപ്രയോജകമെന്നുള്ളതിൽ സംശയമില്ല. ബ്രഹ്മഗുണംകൂടാതെ ഒരുവനെ ബ്രാഹ്മണനെന്ന് കല്പിക്കുന്നതിൽ യാതൊരത്ഥവുമില്ല. ഉള്ളും പുറവും കറുത്തിരുണ്ട് മലിനമായ ഒരു ദേഹം അതിസ്വച്ഛമായ ബ്രാഹ്മ

ണ്യത്തിന്നധികാരിയാകുന്നതെങ്ങനെ? "ശമോ ദമസ്തപഃ ശൌച"മെന്നിങ്ങനെ കർമ്മപ്രയുക്തമായ വർണ്ണനിർണ്ണയമല്ലാതെ, ജന്മപ്രയുക്തമായ ഒരു വർണ്ണവിഭാഗം സനാതനമായോ സാർവ്വത്രികമായോ സർവ്വാദരണീയമായോ ഭവിക്കുന്നതല്ല. പിതൃപിതാമഹന്മാരുടെ പാരമ്പര്യംവഴിക്ക് ഒരു പുത്രന്ന് ശുഭാശുഭങ്ങളായ പലേ സംസ്കാരങ്ങളും ഉണ്ടാകുന്നതുകൊണ്ട്, ജാതിമാഹാത്മ്യത്തെ നിശ്ശേഷം നിഷേധിക്കേണ്ടതില്ലെങ്കിലും, അങ്ങനെ ജാതിക്ക് പ്രാധാന്യം സിദ്ധിച്ചിരിക്കുന്നത് ഗുണം നിമിത്തമാണെന്നുള്ള മൂലതത്വത്തെ ആരും വിസ്മരിക്കരുത്. ബ്രഹ്മകുലത്തിൽ ജനിച്ചതായ ഒരു ശ്രേഷ്ഠനെങ്കിൽ, ബ്രഹ്മകുലത്തിലുള്ള ജനനത്തിന്റെ ഫലം ബ്രഹ്മഗുണങ്ങളുടെ സംപത്തിയാണെന്നും, ആ ബ്രഹ്മഗുണങ്ങളുടെ സംപത്തിയാണ് അതിന്റെ ശ്രേഷ്ഠതയ്ക്കുള്ള മുഖ്യകാരണമെന്നുമുള്ള സാരഭൂതമായ അംശങ്ങളെ അപഹ്നവിച്ചിട്ടാവശ്യമില്ല. അങ്ങനെയാണെങ്കിൽ, ജന്മത്തിന് പ്രാധാന്യം കൊടുക്കുന്നവർ അങ്ങനെ ചെയ്തുകൊള്ളട്ടേ; അതോടുകൂടി ജന്മത്തിന്റെ ഫലം ജനിച്ചവന്ന് ലഭിച്ചിട്ടുണ്ടോ എന്നുകൂടി അവർ വിചാരം ചെയ്യേണ്ടതുണ്ട്. തത്തൽകുലോചിതങ്ങളായ ഗുണങ്ങളുടെ സംപത്തിയാകുന്ന ഫലത്തോടുകൂടാതെ, ജന്മംകൊണ്ടുമാത്രം ഒരുവൻ ബ്രാഹ്മണനോ, ചണ്ഡാലനോ ആയി വ്യപദേശിക്കപ്പെടുന്നപക്ഷം, കരിപോലെ കറുത്തിരുണ്ട ഒരു കന്യകയെ ഗൌരിയെന്നോ, വൈരൂപ്യം മൂർത്തീഭവിച്ച ഒരു ബാലികയെ സുന്ദരിയെന്നോ നാമകരണംചെയ്തു് വ്യപദേശിക്കുന്നതുപോലെ, ബ്രാഹ്മണശബ്ദവും ചണ്ഡാലശബ്ദവും കേവലം അർത്ഥമില്ലാത്ത രൂഢിശബ്ദങ്ങളായിത്തീരുന്നതും, അതുകളുടെ അർത്ഥമറിയുന്ന ഒരു വിദ്വാന് താദൃശവ്യപദേശം പരിഹാസവിഷയമാകുന്നതുമാണ്. ഒരു ബ്രാഹ്മണന്ന് ബ്രാഹ്മണഗുണങ്ങളുണ്ടെങ്കിൽ, അവൻ ഉൽകൃഷ്ടൻതന്നെ; അതുപോലെ ഒരു ചണ്ഡാലന്ന് ചണ്ഡാലഗുണങ്ങൾ കാണപ്പെടുന്നുവെങ്കിൽ, അവൻ നികൃഷ്ടനുംതന്നെ. നേരെമറിച്ച്, ഒരു ബ്രാഹ്മണനിൽ ചണ്ഡാലഗുണങ്ങളും, ഒരു ചണ്ഡാലനിൽ ബ്രാഹ്മണഗുണങ്ങളും സംപന്നമായി കാണുന്നുവെങ്കിൽ, പിന്നെയും ജാതിക്ക് പ്രാധാന്യം കൊടുത്തു് അതിനെ അനുസരിച്ച് അവരുടെ ഉൽകൃഷ്ടനികൃഷ്ടതകളെ നിർണ്ണയിക്കുവാൻ വിചാരശീലമുള്ളവരുടെ മനസ്സ് ഒരുങ്ങുന്നതല്ല.

അങ്ങനെ ഉത്തമസംസ്കാരത്തോടുകൂടിയ ഒരു യഥാർത്ഥബ്രാഹ്മണനായ ആ "ഡീട്ട"യുടെ അന്വേഷണത്തിലും സൽക്കാരത്തിലും, അവിടെ ശീമകോട്ട് ഗ്രാമത്തിൽ ഒരൊഴിഞ്ഞ ഭവനത്തിൽ ഒന്നുരണ്ടുദിവസം വിശ്രമിച്ചതിന്റെ ശേഷം, അവിടെനിന്നും മേലോട്ടുയാത്ര തുടന്നു. ചന്ദനനാഥത്തിൽനിന്ന് ബൊചരനാഥം സുമാറ് നൂറുനൂററമ്പതു് നാഴിക ദൂരത്തിൽവർത്തിക്കുന്നു. പകുതിവഴി, ഇനിയും അഞ്ചാറുദിവസം ഗംഭീരങ്ങളായ ശിലോച്ചയങ്ങളെ അതിക്രമിക്കേണ്ടതുണ്ട്. അതർക്കിതമാഹാത്മ്യത്തോടുകൂടിയ കർക്കിടകമാസത്തെ സ്വാഗതം ചെയ്യുവാനോ

എന്നു തോന്നുമാറു്, ആകാശത്തിൽ അനവരതം ഘനാവലി തിങ്ങിക്കൂടി വിരാമമെന്നിയെ ജലവൃഷ്ടിയെ ചെയ്തുതുടങ്ങി. ഏതായാലും മഴയിലും വെയിലിലും ഒരുപോലെ ക്ലേശത്തെ ഗൌനിക്കാതെ വഴിനടന്നും, അതിശിഥിലമായി കാൽവെക്കുമ്പോൾ ഇളകിക്കൊണ്ടു്, വലിയ ആപത്തിനെ വിളിച്ചുപറയുന്ന മരപ്പാലത്തിലും കയററുപാലത്തിലുംകൂടെ പലേ നദികളേയുമതിക്രമിച്ചും, പാലമില്ലാത്ത നദികളെ സാഹസത്തോടെ ഇറങ്ങിക്കടന്നും, അവിടവിടെ ഗ്രാമങ്ങളിൽചെന്നു് അന്നത്തെ സംഗ്രഹിച്ചു പാകംചെയ്താഹരിച്ചു വിശ്രമിച്ചും, ഞങ്ങൾ ഞങ്ങളുടെ യാത്രാരൂപമായ മഹാതപസ്യയെ നിർവിഘ്നം നിവ്വർത്തനം ചെയ്തുകൊണ്ടിരുന്നു. എന്നാൽ പ്രകൃതിദേവി സവ്വത്ര സവ്വതോമുഖമായി പരിലസിക്കുന്ന പരമാത്മമാഹാത്മ്യത്തേയും പരമാത്മസൌന്ദര്യത്തേയും, കണ്ടുകണ്ടു് മനസ്സു വിലക്ഷണവും ദിവ്യവുമായ ഒരാഹ്ലാദപദത്തിൽ സർവ്വദാ വിഹരിച്ചിരുന്നതുകൊണ്ടു്, യാത്രാസംബന്ധിയായ കഷ്ടങ്ങളും ക്ലേശങ്ങളും മദിരാമദമത്തനെയെന്നപോലെ എന്നെ അധികമായി ബാധിച്ചിരുന്നില്ല. മേലോട്ടുമേലോട്ടു പവ്വതങ്ങളുടെ ഔന്നത്യത്തോടുകൂടിത്തന്നെ ശൈത്യത്തിന്റെ ദുസ്സഹതയും വർദ്ധിച്ചുതുടങ്ങി. ദേഹാവയവങ്ങളെ തൽക്ഷണം കല്ലുപോലെ സ്തബ്ധീകരിക്കത്തക്കവിധം അത്രയും ശീതളമായ ജലത്തോടുകൂടിയ "ശിലാനദികളും" ഉപലഭിച്ചുതുടങ്ങി. ഈദൃശനദികളെത്തന്നെയാണു് ഹിമാലയത്തിലെ "കല്ലാറു"കളായി കുറെ അതിശയോക്തിരൂപത്തിൽ നമ്മുടെ ദേശത്തിലും പഴയ വൃദ്ധന്മാർ വർണ്ണിക്കാറുള്ളതു്. കാശി മുതലായി ഉത്തരദേശത്തിലുള്ള പുണ്യക്ഷേത്രങ്ങളിൽ സഞ്ചരിച്ചു മടങ്ങീട്ടുള്ള വൃദ്ധന്മാർ വഴിക്കു് പ്രചരിച്ചതായ ഈ കല്ലാറുകളുടെ അത്യുക്തിജടിലമായ അത്ഭുതകഥകൾ നമ്മുടെ നാട്ടിൽവെച്ചുതന്നെ എന്റെ ചെറുപ്പകാലത്തിൽ എനിക്കു് പലപ്പോഴും കേൾക്കുവാൻ ഭാഗ്യമുണ്ടായിട്ടുണ്ടു്. സ്വപ്നത്തിലെന്നപോലെ മനോരാജ്യത്തിൽ മാത്രം കണ്ടുകൊണ്ടിരുന്ന ആ അത്ഭുതനദികളെ ഇതാ ജാഗ്രദ്ദശയിൽ ഈശ്വരരചിതമായ ബാഹ്യരാജ്യത്തിൽതന്നെ ഞാൻ അപരോക്ഷീകരിക്കുവാൻ തുടങ്ങി. "തീക്കനൽ കൈകൊണ്ടും, വെള്ളം കടിൽകൊണ്ടുമെടുക്കേണ്ണ"മെന്നിങ്ങിനെ തിബത്തുദേശത്തിൽ ഒരു ചൊല്ലുണ്ടു. അഗ്നിസ്പർശത്തിലധികം അവിടെ ജലസ്പർശം പീഡാജനകമായതുകൊണ്ടാണു് ഈ ആഭാണകം ആവിർഭവിച്ചതെന്നു് തോന്നുന്നു. ഞങ്ങളാകട്ടെ, ദിവ്യചരിതയായ തിബത്തുഭൂമിയെ ഇതാ സമീപിച്ചുകഴിഞ്ഞു.

ശീമകോട്ടിൽനിന്നു നാലഞ്ചുദിവസം നിരന്തരമായി യാത്രചെയ്തു "യാരീ" എന്നുപേരായ നേപാളഭൂമിയുടെ അന്തിമമായ ഒരു ചെറുഗ്രാമത്തിൽ ചെന്നെത്തി. അവിടെ വിശേഷിച്ചു വസതികളോ, നിവാസികളോ കാണപ്പെട്ടിരുന്നില്ല. ഞങ്ങളെ യഥോചിതം പരിചരിക്കുവാനായി അവിടത്തെ നേപാളി ഉദ്യോഗ

സ്ഥനു് താഴെനിന്നു ആദേശമുണ്ടായിരുന്നുവെങ്കിലും, അദ്ദേഹം തൽകാലം അവിടെ ഇല്ലാതിരുന്നതുകൊണ്ടു്, പ്രതീക്ഷിച്ചിരുന്ന വിശ്രാമം ഞങ്ങൾക്കവിടെ ലഭിക്കയുണ്ടായില്ല. അതികഠിനമായ അവിടത്തെ ശൈത്യബാധയെ എന്നിലുള്ള തിതിക്ഷാദിഗുണങ്ങൾകൊണ്ടല്ല, ഈശ്വരന്റെ കാരുണ്യം ഒന്നുകൊണ്ടുമാത്രമാണു് അസ്വസ്ഥശരീരനായ എനിക്കു സഹിക്കുവാൻ സാമർത്ഥ്യമുണ്ടായതെന്നു് പ്രത്യേകിച്ചു പറയേണ്ടതുണ്ടു്. ശരിയായ ആഹാരം, അതായതു് ചോറോ, അഥവാ ഗോതമ്പുമാവുകൊണ്ടുള്ള റൊട്ടിയോ പാകംചെയ്തു കഴിക്കുവാൻ സാധിക്കാത്ത സന്ദർഭങ്ങളിൽ, സക്തുമാവിനെ വെള്ളംചേർത്തു ചായയിലോ, അഥവാ അതുണ്ടാക്കുവാൻ സൗകര്യമില്ലാത്തപ്പോൾ, പച്ചവെള്ളത്തിലോ കുഴച്ചു ഭക്ഷിച്ചിരുന്നതുകൊണ്ടു്, ശരീരം ഉത്തരോത്തരം അധികമായ അസ്വാസ്ഥ്യത്തേയും ദൌർബ്ബല്യത്തേയും പ്രാപിച്ചുകൊണ്ടിരുന്നു. ഹിമാച്ഛന്നമായി, അത്യന്തശീതളമായ ഉയൎന്നപ്രദേശങ്ങളിൽ അരി, ഗോതമ്പുമാവു മുതലായ ഖാദ്യപദാൎത്ഥങ്ങളുടേയും, അവയെ വേവിക്കുവാൻ വേണ്ടുന്ന വിറകിന്റെയും അഭാവം നിമിത്തം പ്രായേണ ജനങ്ങൾ സക്തുമാവിനെക്കൊണ്ടാണു് ശരീരസന്ധാരണം ചെയ്യാറുള്ളതു്. സക്തുമാവിനെ അഗ്നിയിൽ പാകംചെയ്യേണ്ടുന്ന ആവശ്യമില്ലാത്തതുകൊണ്ടു് അതു് ഈ പ്രദേശങ്ങളിലെ സുകരവും മുഖ്യവുമായ ആഹാരദ്രവ്യമായി ഉപയോഗിക്കപ്പെട്ടുവരുന്നു. ഹിമാലയത്തിലെ ഉയൎന്ന ഹിമശിഖരങ്ങളിലും, തിബത്തിലെ ഉച്ചദേശങ്ങളിലും വിറകിന്റെ ദാരിദ്ര്യം നിമിത്തവും, പ്രചണ്ഡമായ വായുപ്രഹാരം നിമിത്തവും യാത്രികന്മാൎക്കു് തീയുണ്ടാക്കുക എന്നതു് ഭഗീരഥപ്രയത്നത്താലല്ലാതെ സാദ്ധ്യമല്ല. ഒരു വിധം പ്രയാസപ്പെട്ടു തീയുണ്ടാക്കിയാൽ, അവിടത്തെ ശീതജലത്തിലും ശീതവായുവിലും അരിയും പരിപ്പും വേവിച്ചെടുക്കുകയെന്നതും സാധാരണപ്രയത്നത്താൽ സാദ്ധ്യമല്ല. അരിയെ ചിലപ്പോഴൊക്കെ ഞങ്ങൾ വേവിച്ചിരുന്നുവെങ്കിലും, ഒരു പ്രാവശ്യമെങ്കിലും പരിപ്പിനെ വേവിക്കുവാൻ ഞങ്ങൾ സമൎത്ഥരായിരുന്നില്ല.

ഏതായാലും നേപാളദേശത്തിന്റെ ഉത്തരാവധിയായി, സമുദ്രനിരപ്പിൽനിന്നു് സുമാറു് പതിനേഴായിരം അടി ഉയരത്തിൽ വൎത്തിക്കുന്ന "യാരീ അഥവാ നാരാ" എന്നു സുപ്രസിദ്ധമായ പർവ്വതഘട്ട (നാരാപാസ്സ)ത്തെ ഉല്ലംഘിക്കുവാനൊരുങ്ങി, രാവിലെ എട്ടൊൻപതുമണിക്കു് മുമ്പായിത്തന്നെ, ആഹാരം കഴിച്ചു്, ഞങ്ങൾ മെല്ലെമെല്ലെ പൎവ്വതമേറിത്തുടങ്ങി. വൃക്ഷലതാദിശൂന്യമായി, ശുദ്ധമേ നഗ്നമായി, ദിവ്യമനോഹരമായുള്ള ആ ഗിരിശിഖരത്തിന്റെ മുകളിലേക്കു കയറിച്ചെല്ലുന്തോറും, എന്റെ മനസ്സു് ആശ്ചൎയ്യംകൊണ്ടും ആഹ്ളാദംകൊണ്ടും ഉദ്വേല്ലിതമാകുവാനും തുടങ്ങി. അതു നിമിത്തം, ശാരീരികക്ലേശങ്ങളൊന്നുമറിയാതെ, പൂൎവ്വാധികം ഉത്സാഹത്തോടെ ഘട്ടാരോഹണം തുടൎന്നു

കൊണ്ടിരുന്നു. പർവ്വതഘട്ടത്തിന്റെ വിശാലമൈതാനത്തിൽ ചമരങ്ങളെന്ന ഗോവിശേഷങ്ങൾ അനേകം വിചരിച്ച് പുല്ലുതിന്നാനന്ദിക്കുന്നതായി കാണപ്പെട്ടു. രണ്ടു, മൂന്നു മണിക്കു മുമ്പായിത്തന്നെ ഞങ്ങൾ ഘട്ടത്തിന്റെ ഉച്ചസീമയിൽ എത്തിക്കഴിഞ്ഞു. ഹാ! എത്ര മനോഹരമായ ദർശനം! ഈദൃശമായ ദിവ്യദർശനത്തെ വർണ്ണിക്കുന്നതെങ്ങനെ? നാരാഘട്ടത്തിന്റെ ആ ഉച്ചസീമയിൽനിന്ന് പശ്ചിമദിശിയിലേക്കൊന്നു നോക്കിയാൽ, അവിടെ കാണുന്ന കാഴ്ച ഈ മനുഷ്യലോകത്തിൽനിന്ന് അന്യമായ ഒരു ദിവ്യലോകത്തിലേക്ക് നമ്മുടെ മനോഭാവത്തെ ഝടിതിത്യേവ ഉയർത്തത്തക്കവിധം അത്രയും ആവർജ്ജകമായിരുന്നു. രജതശൈലങ്ങളോ എന്നു തോന്നുമാറ്, ധവളാകാരമായി പളപളെ പ്രകാശിക്കുന്ന അനേകം തുഹിനശിഖരങ്ങളുടെ നെടുനീളത്തിലുള്ള പംക്തിവിശേഷത്തേയും, അതിന്റെ അതികമനീയമായ കാന്തിവിശേഷത്തേയും, വാക്കിന്നു വിഷയമാക്കുകയെന്നതു് തീരെ അശക്യംതന്നെ! മധുവിന്റെ മാധുര്യമെന്നപോലെ, ആരുടേയും വാഗ്വ്യാപാരണിക്കു ഗോചരമാകാതെ, അനുഭവത്തിന്നുമാത്രം ഗോചരമാകുന്ന പലേ വിശിഷ്ടപദാർത്ഥങ്ങളും ഈ ലോകത്തിലുണ്ടെന്നുള്ളതിൽ വിസംവാദമില്ല. അങ്ങനെയുള്ള അവർണ്ണനീയ പദാർത്ഥങ്ങളുടെ പംക്തിയിൽ ഇങ്ങനെയുള്ള ധവളധവളവും, പ്രൌഢോന്നതവുമായ ഗിരിരാജിയുടെ സുഷമാപുഞ്ജം എത്രയോ പ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്നുവെന്നുമാത്രം ചുരുക്കത്തിൽ പറഞ്ഞുകൊള്ളാം. സൂര്യകിരണങ്ങളേററ് പതിന്മടങ്ങു പ്രകാശിച്ചുകൊണ്ടിരുന്ന ആ ഹിമകൂടങ്ങൾ, എന്നെ മുന്നോട്ട് പദന്യാസം ചെയ്യുവാനനുവദിക്കാതെ, ആ പർവ്വതഘട്ടത്തിൽതന്നെ നിരോധിച്ചുവെന്നു പറയുന്നതിൽ അതിശയോക്തിയില്ല. ബദരീനാഥത്തിന്നടുത്തുള്ള ചൌഖംബാശിഖരം, അതിന്നും പശ്ചിമമായി സ്ഥിതിചെയ്യുന്ന സുമേരു, കേദാരനാഥം തുടങ്ങിയ ഉച്ചകൊടുമുടികൾ ഈ കാണുന്ന ഹിമകൂടപരമ്പരയിൽ അന്തർഭവിക്കുന്നുവെന്ന് അനുമാനിക്കപ്പെടുന്നു.

ധാരീഘട്ടം നിരാവരണമായ മൈതാനഭൂമിയിലായിരുന്നതുകൊണ്ടും, അതു നിമിത്തം സർവ്വദാ സൂര്യരശ്മിയുടെ സംപർക്കമുണ്ടായിരുന്നതുകൊണ്ടും, ഹിമമെല്ലാമുരുകിക്കഴിഞ്ഞിരുന്നതിനാൽ, ഘട്ടാതിക്രമണത്തിൽ വിശേഷിച്ച് ഹിമനിമിത്തമായ യാതൊരു ബാധയും ഞങ്ങൾക്ക് അനുഭവിക്കേണ്ടിവന്നിരുന്നില്ല. ഘട്ടസീമയിൽനിന്ന് അതികഠിനമായ ഇറക്കമാരംഭിച്ചു. പർവ്വതത്തിന്റെ ഏററത്തിലധികം ആപത്തിജനകമാണ് ഇറക്കമെന്നുള്ളതു് പർവ്വതചരിത്രമറിയുന്നവരെ അറിയിക്കേണ്ടതില്ല. അതിവികടമായ ആ അവരോഹണമാർഗ്ഗത്തെ കുറെ മണിക്കൂറുകൾകൊണ്ട് വളരെ സാവധാനമായി മന്ദമന്ദം അതിക്രമിച്ച്, താഴെ അതിമഞ്ജുളമായി ഒഴുകിക്കൊണ്ടിരിക്കുന്ന "കർണ്ണാലി" എന്ന ചെറു സരിത്തിന്റെ തീരത്തിൽ എത്തിച്ചേർന്നു. പിന്നീട് ശൈലസാനുവിൽക്കൂടെ

യുള്ള ദുർഘടവികടവും, അതിസംകുചിതവുമായ സരണിയിൽക്കൂടെ, കർണ്ണാലിയുടെ തടത്തിൽക്കൂടെ ഞങ്ങൾ മുന്നോട്ട് ചലിച്ചുതുടങ്ങി. ഞങ്ങൾ ഇപ്പോൾ തിബത്ത് ഭൂമിയിലാകുന്നു സഞ്ചരിക്കുന്നത്. ഘട്ടത്തിന്റെ ഉച്ചസീമയിൽനിന്ന് അപ്പുറം തിബത്തുഭൂമിയും ഇപ്പുറം നേപാളഭൂമിയുമായി വിഭജിക്കപ്പെട്ടിരിക്കുന്നു. തിബത്തുഭൂമിയിൽ ആദ്യമായി ഞങ്ങൾക്കീമാർഗ്ഗത്തിൽ ഉപലഭിക്കേണ്ടുന്ന സ്ഥാനമാകുന്നു ഖോചരനാഥം. സമയം സന്ധ്യയായിക്കഴിഞ്ഞു. ദിനം മുഴുവനും, അനുകൂലമായ അന്നപാനങ്ങൾകൂടാതെ, അതിക്ലേശമായ പർവ്വതമേറിയിറങ്ങി അത്യന്തം ക്ഷീണിതന്മാരായ ഞങ്ങൾ പിന്നേയും മുന്നോട്ട് കാൽവെക്കുവാൻ അസമർത്ഥരായും കഴിഞ്ഞിരിക്കുന്നു. എന്നുതന്നെയല്ല, ഞങ്ങളുടെ പരിചാരകനായ ബ്രാഹ്മണനാകട്ടെ, ഞങ്ങളോടൊപ്പം നടക്കുവാൻ സാധിക്കാതെ, മററു ചില സാധുക്കളോടുകൂടെ വളരെ പിന്നിലായതുകൊണ്ടും, വസ്ത്രം, സക്തുമാവ് മുതലായി അത്യന്താപേക്ഷിതമായ പദാർത്ഥങ്ങളെല്ലാം അദ്ദേഹത്തിന്റെ വശമായതുകൊണ്ടും, ഞങ്ങൾ—ഞാനും ഷൃനന്ദഗിരിയും—മാത്രം അദ്ദേഹത്തെ വെടിഞ്ഞുമുന്നോട്ടുചെല്ലുന്നത് അനുചിതമായും തോന്നിയിരുന്നു. ഈ വക കാരണങ്ങളെക്കൊണ്ട്, യഥാകഥമപി മുന്നോട്ട് പ്രയാണംചെയ്യുന്നത് തീരെ അയുക്തമായിരുന്നുവെങ്കിലും, രാത്രിയെ അതിവാഹനം ചെയ്യുവാനുചിതമായ യാതൊരു സ്ഥാനവും മാർഗ്ഗത്തിൽ കാണാതിരുന്നതുകൊണ്ട്, പിന്നേയും ഗമനം തുടരുവാൻതന്നെ ഞങ്ങൾ നിർബ്ബന്ധിതരായിത്തീർന്നു. സന്ധ്യാകാലം കഴിഞ്ഞ്, രാത്രി ആരംഭിച്ചതുകൊണ്ട്, പ്രാണരക്ഷയ്ക്കുവേണ്ടി ഞങ്ങൾ അവശരെങ്കിലും കുറെ ശീഘ്രമായി ഓടിനടന്ന്, കർണ്ണാലീനദിയുടെ മരപ്പാലം കടന്ന്, അചിരേണ അക്കരെയിൽ വിരാജിക്കുന്ന സുപ്രസിദ്ധമായ ഖോചരനാഥമഠത്തിൽ, ആപദുദ്ധാരകനായ ആ കൈലാസപതിയുടെ കാരുണ്യത്താൽ ഒരുവിധം ചെന്നുചേർന്നു.

ഖോചരനാഥമെന്ന ലാമമാരുടെ ആ മഠം, പലേ വിഭാഗങ്ങളോടുകൂടി, വളരെ വിശാലവും സുന്ദരവുമായി കാണപ്പെട്ടു. ഞങ്ങൾ വിളംബമെന്നിയേ നേരിട്ട് മഠത്തിന്റെ ഉള്ളിൽ പ്രവേശിച്ചു. തടിച്ച ഊർണ്ണവസ്ത്രംകൊണ്ടുണ്ടാക്കിയതും നാനാവർണ്ണവിചിത്രിതവുമായ ആസനവിശേഷങ്ങളിൽ രണ്ടുവരിയായി പരസ്പരമഭിമുഖമായിരുന്ന് പാഠംചെയ്തുകൊണ്ടിരിക്കുന്ന ലാമമാരുടെ നികടത്തിൽ ഞങ്ങൾ എത്തി. രമ്യമായി അലങ്കരിക്കപ്പെട്ടിട്ടുള്ള ഒരു വിശാലമന്ദിരത്തിന്റെ ഉള്ളിൽ, ബുദ്ധഭഗവാന്റെ സ്ഥൂലാകാരമായ മൂർത്തിയുടെ മുമ്പിലായിരുന്നു അവർ ഭജനകർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നത്. ബുദ്ധവിഗ്രഹത്തെ ഭക്തിപൂർവ്വം ദർശനംചെയ്ത്, ലാമമാരുടെ ആദേശത്തെ അനുസരിച്ച്, അവരുടെ പംക്തിയിൽത്തന്നെ ഒരാസനത്തിൽ ഞാനും ഉപവിഷ്ടനായി. ബുദ്ധമൂർത്തി തുടങ്ങിയുള്ള പലേ മൂർത്തികളുടെ ശോഭനമായ ദർശനത്തിലും, ലാമമാരുടെ

കൌതുകപ്രദമായ പാഠത്തിലും മനസ്സ് സംലഗ്നമായി, ക്ഷുധാപിപാസാദികളാൽ പീഡിതനായി, അത്യന്തം ക്ഷീണിതനായ ഞാൻ സർവദുഃഖങ്ങളും വിസ്മരിച്ച് സമാഹിതഭാവത്തിൽ അധികനേരം അവിടെത്തന്നെ ഇരുന്നുപോയി. ഇതിനിടയിൽ ലാമമാർ കുശലപ്രശ്നംചെയ്കയും, ചായ മുതലായതു തന്ന് ഞങ്ങളെ ആശ്വസിപ്പിക്കയും ചെയ്തുകഴിഞ്ഞിരിക്കുന്നു. മഠത്തിന്റെ പുറത്തുള്ള ഒരൊഴിഞ്ഞ ഗൃഹത്തിൽ വസ്ത്രാദികൾ വന്നുചേരാതിരുന്നതുകൊണ്ട്, വലിയ കഷ്ടത്തോടുകൂടിത്തന്നെ അതിശീതളമായ ആ നിശയെ അതിവാഹനം ചെയ്യേണ്ടിവന്നു.

രാത്രിയും പിറേറന്നു രാവിലേയും മഠത്തിന്റെ ഉള്ളിലുള്ള പലേ സ്ഥാനങ്ങളേയും പലേ ദേവമൂർത്തികളേയും ലാമമാരുടെ സഹായത്തോടുകൂടി ഞങ്ങൾ ദർശനംചെയ്തു. ഹിന്ദീഭാഷയുടെ പരിജ്ഞാനം സ്വല്പമുള്ള ചില ലാമമാരിൽനിന്ന് അവിടെ പ്രതിഷ്ഠിച്ചിട്ടുള്ള പലേ ദേവതകളുടേയും മററും ചരിത്രാംശങ്ങളും ഞാൻ ഗ്രഹിക്കയുണ്ടായി. ഏതായാലും തപോനിഷ്ഠന്മാരായ ലാമമാരുടെ ഉപരതവും ശാന്തവും ത്യാഗമയവുമായ ജീവിതത്തെപ്പററി എന്റെ മനസ്സിൽ വലിയ ബഹുമാനംതോന്നി. ഇങ്ങനെ വിഷയവിരക്തന്മാരായി, ലോകവ്യവഹാരമെന്തെന്നറിയാത്ത അത്യന്തമേകാന്തവാസികളായി, തപസ്യയിലോ തത്ത്വവിചാരത്തിലോ നിഷ്ഠിതന്മാരായിരിക്കുന്ന മഹാത്മാക്കൾ, മൂർഖന്മാരുടെ ദൃഷ്ടിയിൽ മൂർഖന്മാർതന്നെയെന്നിരിക്കിലും, വിവേകികളുടെ ദൃഷ്ടിയിൽ വലിയ വിവേകികളും ജീവിതസാഫല്യത്തോടുകൂടിയ വലിയ ഭാഗ്യവാന്മാരുമാകുന്നു. അദ്ധ്യാത്മജീവിതത്തിൽ അനന്യശ്രദ്ധാലുവായ ഒരു പാശ്ചാത്യപണ്ഡിതൻ പത്നീസമേതം മുമ്പൊരിക്കൽ ഉത്തരകാശിയിൽ ദർശനാർത്ഥം ഈ സാധുവിന്റെ അരികെ സവിനയം വന്നിരിക്കുകയും ധാർമ്മികവും ആദ്ധ്യാത്മികവുമായ പലേ വിഷയങ്ങളെപ്പററി വിമർശിക്കുകയും ചെയ്തതായ അവസരത്തിൽ, അദ്ദേഹം ആവേശപൂർവം പണ്ഡിതോചിതമായ വിധത്തിൽ പറഞ്ഞതും ഞാൻ പലപ്പോഴും അനുസ്മരിക്കുന്നതുമായ ആ വചനസാരം ഇതാകുന്നു.

"ഇൻഡ്യാരാജ്യത്തിലേക്കു ഞാൻ പുറപ്പെടുവാനുള്ള ഉദ്ദേശങ്ങളിൽ മുഖ്യമായ ഒന്ന്, നിസ്തുലമാഹാത്മ്യത്തോടുകൂടിയതും ജഗൽപ്രസിദ്ധവുമായ ഹിമാലയത്തിന്റേയും ഹിമാലയത്തിലുള്ള മഹാത്മാക്കളുടേയും ദർശനമാകുന്നു. അദ്ധ്യാത്മജീവിതത്തിൽ പൌരസ്ത്യന്മാർക്കുള്ള സ്ഥാനം എത്രയോ ഉച്ചമാകുന്നു. പൌരസ്ത്യന്മാരുടെ അദ്ധ്യാത്മസമ്പത്തിയുടെ മുമ്പിൽ ഞങ്ങൾ എത്രയോ ദരിദ്രന്മാരാകുന്നു. നിങ്ങളുടെദേശത്തിൽ ശങ്കരൻ തുടങ്ങിയ ദാർശിനികന്മാരുടെ ദർശനങ്ങളിൽ വലിയ ബഹുമാനമാണുള്ളത്. പൌരസ്ത്യർ അത്യഗാധമായി അടിയിൽക്കിടക്കുന്ന അദ്ധ്യാത്മതത്ത്വരത്നങ്ങളെ ആരാഞ്ഞെടുത്തുപഭുജിച്ചാനന്ദിക്കുന്ന യഥാർത്ഥമനുഷ്യരും, പാശ്ചാത്യരാകട്ടെ ഇന്നും അടിയോട്ടുചെല്ലുവാൻ ഉത്സാഹിക്കാതെ,

കേവലം സമുദ്രത്തിന്റെ മീതെതന്നെ കിടന്നു പാറുന്ന സ്ഥൂലമതികളുമാണെന്നു്, ഞങ്ങളുടെ ദേശത്തിലെ വിവേകശാലികളായ പണ്ഡിതന്മാർ ഐകകണ്ഠ്യേന പറയാറുണ്ടു്. പിന്നെ എവിടേയും "അങ്ങാടിജനങ്ങൾ" അദ്ധ്യാത്മജീവിതത്തിന്റെ മഹിമയെപ്പററിയോ, പൌരസ്ത്യരുടെ പുരാതനമായ അദ്ധ്യാത്മസംപത്തിയെപ്പററിയോ യാതൊന്നുമറിയാതെ, പൌരസ്ത്യദേശക്കാർ വ്യർത്ഥമായി ജീവിതം നയിക്കുന്ന അപരിഷ്കൃതജനങ്ങളാണെന്നു നിന്ദിക്കുന്നുവെങ്കിൽ, അതിൽ എന്തൊരത്ഭുതമുണ്ടു്."

## മാനസകൈലാസങ്ങൾ

ചേതനവാദികളായ പണ്ടത്തെ ഋഷിവര്യന്മാർ മോക്ഷത്തെ ജീവിതലക്ഷ്യമായി, അതായതു് പരമപുരുഷാർത്ഥമായി നിർണ്ണയിച്ചു, സർവ്വവിധമായ ശാസ്ത്രത്തേയും ശാസ്ത്രജ്ഞാനത്തേയും പരമ്പരയാ അതിൽ സമന്വയിച്ചിരുന്നു, അതായതു് അതിന്റെ പരമ്പരാസാധനമെന്നു സിദ്ധാന്തിച്ചിരുന്നു. അനാത്മപദാർത്ഥങ്ങളുടെ പര്യവേക്ഷണത്തേയും, തജ്ജനിതമായ ധർമ്മശാസ്ത്രം, അർത്ഥശാസ്ത്രം, കാമശാസ്ത്രം, ജ്യോതിശ്ശാസ്ത്രം, വൈദ്യശാസ്ത്രം, ശബ്ദശാസ്ത്രം, നാട്യശാസ്ത്രം, തുടങ്ങിയ പല ശാസ്ത്രപദ്ധതികളേയും സത്യവസ്തുവിന്റെ പ്രാപ്തിരൂപമായ മോക്ഷത്തിന്റെ ഉപകാരകമായല്ലാതെ, സ്വതന്ത്രഫലകമായി അവർ അംഗീകരിച്ചിരുന്നില്ല. ഇന്നത്തെ ജഡവാദികളാകട്ടെ, സർവ്വവിധമായ വിദ്യകളേയും സർവ്വവിധമായ കണ്ടുപിടുത്തങ്ങളേയും, "ഭോഗം ഭോഗ"മെന്ന ഒരേ ഒരു പുരുഷാർത്ഥത്തിന്റെ സിദ്ധിക്കുവേണ്ടി വിനിയോഗിക്കുന്നുവെങ്കിലും, ഭോഗമെന്നുള്ള ശബ്ദത്തെത്തന്നെ അവർ അത്യധികം വെറുത്തിരുന്നു. സ്വച്ഛന്ദമായ വിഷയഭോഗം പശുക്കൾക്കല്ലാതെ മനുഷ്യർക്കു് വിഹിതമല്ലെന്നു് അവർ ബലമായി സിദ്ധാന്തിച്ചിരുന്നു. ആനന്ദകന്ദമായ ഈശ്വരവസ്തുവിലല്ലാതെ, ദുഃഖഭൂയിഷ്ഠവും ദൃഷ്ടനഷ്ടസ്വഭാവവുമായ അനാത്മവസ്തുക്കളിൽ അവർക്കു് പ്രീതിയോ രതിയോ ഉണ്ടായിരുന്നില്ല.

എന്നാൽ, പാശ്ചാത്യദേശത്തിൽ ഇന്നു് പൊട്ടിപ്പുറപ്പെട്ടുകാണുന്ന ഭൌതികവാദികളെപ്പോലെതന്നെ, പണ്ടുകാലത്തും, ബൃഹസ്പതി പ്രഭൃതികളായ ദേഹാത്മവാദികൾക്കു, ദേഹവ്യതിരിക്തനായ ഒരാത്മാവിനെ എത്രതന്നെ അന്വേഷണം ചെയ്തിട്ടും, എത്രതന്നെ വിചാരംചെയ്തിട്ടും ലഭിക്കാത്തതുകൊണ്ടു്, അനാത്മവിഷയങ്ങളിൽ അവർ രമിക്കുകയും ആനന്ദിക്കുകയും, ഭോഗംതന്നെ പരമപുരുഷാർത്ഥമെന്നു് അഭിമാനിക്കുകയും അന്യന്മാരോടുപദേശിക്കുകയും ചെയ്തിരുന്നുവെന്നുള്ള ഭാരതഭൂമാതാവിന്റെ ദുർഭാഗ്യഘടനയും ഇവിടെ വിസ്മരിക്കത്തക്കതല്ല. വെററില, അടയ്ക്ക, ചുണ്ണാമ്പു് മുതലായ പദാർത്ഥങ്ങൾ സംയോജിക്കുമ്പോൾ, അവയിൽനിന്നു് മദശക്തിയുണ്ടാകുന്നതുപോലെ, പൃഥിവ്യാദികളായ

ജഡവസ്തുക്കളുടെ സമ്മേളനത്തിൽ അവയിൽനിന്നാവിർഭവിക്കുന്നതാണ് ചൈതന്യശക്തിയെന്നും മററും വിവദിക്കുന്ന ദേഹാത്മവാദികളുടെ ബുദ്ധിയെ ദൂരത്തുനിന്നു നമസ്കരിക്കുന്നതോടുകൂടി, അവരുടെ വാദം ലോകത്തിൽ പരമാനത്ഥകാരണവും, അവർ ലോകത്തിൻെറ പരമശത്രുക്കളുമാണെന്നുകൂടി പറഞ്ഞുകൊള്ളാം. ജഡത്തിൽനിന്ന് ചൈതന്യമുണ്ടാകുന്നുവെന്നുള്ള പ്രലപനത്തെ കേൾക്കുമ്പോൾ, പ്രൌഢമതികളായ വിദ്വാന്മാരുടെ മുഖത്തിൽ ആദ്യമായി ഒരു മന്ദസ്മിതമാണുണ്ടാകുക. ശരീരാകാരത്തിൽ പരിണമിച്ച്, അതായത് സംയോജിച്ച ജഡദ്രവ്യങ്ങളിൽനിന്നാണ് ചൈതന്യശക്തിയുണ്ടാകുന്നതെന്നും, അങ്ങനെ ദ്രവ്യസമവായത്തിൽനിന്നുണ്ടായ ചൈതന്യമാണ് ദേഹേന്ദ്രിയാദികളെ വ്യാപരിപ്പിക്കുന്നതെന്നും, അല്ലാതെ ദ്രവ്യവ്യതിരിക്തമായ ഒരു നിത്യചൈതന്യത്തെ അംഗീകരിച്ചിട്ടാവശ്യമില്ലെന്നും, പ്രലപിക്കുന്ന ജഡവാദി, ശരീരാകാരമായി ജഡദ്രവ്യങ്ങളെ ആദ്യമായി സങ്കലനംചെയ്യുന്ന ശക്തിയേതാണെന്നുള്ള പ്രശ്നത്തിന്ന് ഉത്തരം പറയേണ്ടിയിരിക്കുന്നു. സങ്കലനാനന്തരമാണ് ചൈതന്യശക്തിയുടെ ഉൽപത്തിയെങ്കിൽ, സങ്കലനത്തിന്ന് ഹേതുവായ ശക്തിയേത് എന്നതാൽപര്യം? ജഡപദാത്ഥങ്ങൾ തങ്ങളിൽനിന്നു ഭിന്നമായ ഒരു ചേതനത്തിന്റെ സംബന്ധംകൂടാതെതന്നെ കാര്യാകാരമായി പരിണമിക്കുമെങ്കിൽ, ജഡമായ മണ്ണ് കുലാലൻെറ വ്യാപാരംകൂടാതെതന്നെ സ്വയം വ്യാപാരയുക്തമായി പിണ്ഡാകാരമായും, അനന്തരം കപാലമായും ഘടമായും പരിണമിക്കുന്നതിൽ യാതൊരനുപപത്തിയുമുണ്ടാകുവാൻ പാടുള്ളതല്ല. അങ്ങനെ ലോകത്തിൽ കാണുന്നില്ല. എന്നുതന്നെയല്ല, ജഡവസ്തുക്കളായ പൃഥിവ്യാദികൾ ഒന്നിച്ചുചേരുമ്പോൾ, അതിൽനിന്ന് ചേതനവസ്തു സംജാതമാകുന്നുവെന്നു വാദിക്കുന്നത്, കനത്ത കൂരിരുട്ടിൽനിന്നു പ്രകാശമുണ്ടാകുന്നുവെന്ന് വാദിക്കുന്നതുപോലെ സർവ്വപ്രമാണങ്ങൾക്കും വിരുദ്ധമാകുന്നു.

ഇങ്ങനെ ദേഹംതന്നെ ആത്മാവ് എന്നുള്ള ഭ്രാന്തി പണ്ടുകാലത്ത് ഏറെക്കുറെ നമ്മുടെ ദേശത്തിലും പ്രചരിതമായിരുന്നുവെന്ന് പുരാതനമായ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കാവുന്നതാണ്. എന്നാൽ അധികവും ജനങ്ങൾ ഈ ദേഹാത്മവാദത്തെ സഹിച്ചിരുന്നില്ലെങ്കിലും, ദേഹവ്യതിരിക്തവും നിത്യവുമായ ഒരാത്മവസ്തുവെ അംഗീകരിച്ചിരുന്നുവെങ്കിലും, ചിലർ ആ ആത്മാവ് ജഡസ്വരൂപമെന്നും മററുള്ളവർ ജഡചേതനസ്വരൂപമെന്നും മററും വിശ്വസിച്ചിരുന്നു. കണാദനും, ഗൌതമനും, പ്രഭാകരനും അവരുടെ അനുയായികളും ആത്മാവ് ആകാശംപോലെ ഒരു ജഡദ്രവ്യമാണെന്നും, ശബ്ദം ആകാശത്തിൻെറ ഗുണമെന്നപോലെ, ജ്ഞാനം ആത്മാവിൻെറ ഗുണമെന്നും വാദിച്ചിരുന്നു മീമാംസകന്മാരിൽ ഭട്ടപ്രഭൃതികൾ ആത്മാവ് ഘടമെന്നപോലെ ഒരു ജഡദ്രവ്യമാണെന്നുള്ള കല്പന അപ്രാമാണികമെന്നും, ആത്മാവ് മിന്നാമിനുങ്ങിയെപ്പോലെ ജഡാ

ജഡസ്വരൂപമെന്നും, ശ്രുതിയുക്തികളെക്കൊണ്ടു് സമർത്ഥനം ചെയ്തിരുന്നു. നിരംശമായ ആത്മവസ്തുവിൽ ജാഡ്യം, ചൈതന്യമെന്നുള്ള രണ്ടംശങ്ങളെ കല്പനം ചെയ്യുന്നതു് അയുക്തമെന്നും, അതുകൊണ്ടു് ആത്മാവു് ശുദ്ധചൈതന്യസ്വരൂപമെന്നും, കപിലപ്രഭൃതികളായ സാംഖ്യന്മാർ വാദിച്ചിരുന്നു. ബന്ധമോക്ഷങ്ങളുടെ വ്യവസ്ഥയ്ക്കുവേണ്ടി പ്രതിശരീരം ഭിന്നഭിന്നമായ ആത്മാക്കളെയും, അവർ അംഗീകരിച്ചിരുന്നു. എന്നാൽ ആത്മാവു് ചിദ്രൂപം മാത്രമല്ലെന്നും ചിദാനന്ദസ്വരൂപമെന്നും, സർവ്വശരീരങ്ങളിലും ഭിന്നഭിന്നമായി തോന്നുന്ന ആത്മവസ്തു പരമാർത്ഥത്തിൽ ഒന്നല്ലാതെ രണ്ടല്ലെന്നും, ദ്വൈപായനൻ, ശങ്കരൻ തുടങ്ങിയ വേദാന്തികളും സിദ്ധാന്തിച്ചിരുന്നു. ഇങ്ങനെ ആത്മസത്തയെ പ്രബലമായി പ്രതിപാദനംചെയ്യുന്ന പല ദർശനങ്ങളുടേയും വികാസംനിമിത്തം, പണ്ടു് ഭൌതികവാദം ഭാരതവർഷത്തിൽ നഷ്ടപ്രായമായിത്തീൎന്നുപോയെങ്കിലും ഇപ്പോൾ പാശ്ചാത്യദേശത്തിലും, അതിന്റെ സംപൎക്കംനിമിത്തം പുനരപി നമ്മുടെ ദേശത്തിലും അതു് തലയുയൎത്തിത്തുടങ്ങിയിരിക്കുന്നുവെന്നുള്ളതു് ലോകശ്രേയസ്സിനെ അഭികാംക്ഷിക്കുന്ന വിചാരവാന്മാൎക്കു് എത്രയോ ദുഃഖാവഹമായിത്തീൎന്നിരിക്കുന്നു. ജന്മസ്ഥിതിഭംഗാദികളായ സംസാരത്തിലെ സർവ്വവ്യവഹാരങ്ങളും ഈശ്വരചൈതന്യമെന്നൊരുവസ്തുവിന്റെസഹായംകൂടാതെതന്നെ പ്രാകൃതികനിയമങ്ങളെ അനുസരിച്ചു നടന്നുവരുന്നതാണെന്നു് ചിലരും, ദീർഘമായ കാലഗതിയിൽ പ്രകൃതിപരിണാമംനിമിത്തം ക്രമേണ ചരാചരങ്ങളായ ഭൂതവൎഗ്ഗങ്ങൾ ഭിന്നഭിന്നമായ ആകൃതിയിലും പ്രകൃതിയിലുമായി ജഗത്തിൽ ആവിർഭവിക്കുന്നതല്ലാതെ, ജഗദാരംഭത്തിൽ ചരാചരഭൂതങ്ങളെ ഭിന്നഭിന്നജാതിയിൽ ഒരീശ്വരൻ സൃഷ്ടിചെയ്തിട്ടില്ലെന്നു മററു ചിലരും, ചിത്തവികാരങ്ങളേയും പ്രകൃതിപ്രേരണകളേയും ദമനംചെയ്തു്, ആത്മസംയമത്തോടെ ധാർമ്മികമായ ജീവിതം നയിക്കേണമെന്നു വിധിക്കുന്ന മതപ്രവൎത്തകന്മാരുടെ അഭിമതം തീരെ അസംഗതമെന്നും, പശുനിർവ്വിശേഷം മനുഷ്യൎക്കും പ്രകൃതിജയം അശക്യമെന്നും മററു ചിലരും, ജഗത്തിന്റെ സ്രഷ്ടാവായി ഒരീശ്വരവസ്തു ഉണ്ടെന്നു് സിദ്ധമാകുന്നപക്ഷം തന്നെ, അസംഖ്യാതമായ സൂൎയ്യാദിഗ്രഹങ്ങളെക്കൊണ്ടു് അതിവിസ്തൃതവും അപരിമിതവുമായ ആ ജഗന്മണ്ഡലത്തിൽ എത്രയോ അണുപ്രായമായി, നിസ്സാരമായി വൎത്തിക്കുന്ന ഒരു മനുഷ്യനു് ആ ഈശ്വരനോടു് വല്ല സംബന്ധവുമുണ്ടാകുമെന്നൂഹിപ്പാൻതന്നെ ന്യായമില്ലെന്നു മററു ചിലരും, ഇങ്ങനെ പ്രകൃതിതത്വനിരൂപകന്മാരും വൈജ്ഞാനികശാസ്ത്രവിചക്ഷണന്മാരുമായ പലരും പാശ്ചാത്യദേശങ്ങളിൽ പുറപ്പെടുവിക്കുന്ന പലതരം വാദങ്ങളുടേയും പ്രതിദ്ധ്വനി നമ്മുടെ ദേശത്തും പ്രവേശിക്കാതിരിക്കുന്നില്ല. എന്നാൽ സത്യം എപ്പോഴും സത്യവും അനൃതം എപ്പോഴും അനൃതവുമാണെങ്കിൽ, ഇങ്ങനെയുള്ള അസത്യവും ആപാതമധുരവുമായ നാസ്തികവാദങ്ങളിൽ ആൎക്കുംതന്നെ ഭയം തോന്നുവാനില്ല.

സത്യമാകുന്ന കരിങ്കല്ലിനെ ഛിന്നഭിന്നമാക്കുവാൻ വന്നുംപോയുമിരിക്കുന്ന അസത്യവാദങ്ങളാകുന്ന തിരമാലകൾ സമത്ഥമാകുന്നതെങ്ങനെ?

സത്യമായി, ശരീരേന്ദ്രിയമനസ്സുകൾക്കു ചൈതന്യത്തെ പ്രദാനംചെയ്തുകൊണ്ട്, ആകാശംപോലെ സർവ്വശരീരങ്ങളിലും വ്യാപകമായി, ദേശകാലവസ്തുക്കളാൽ അപരിച്ഛിന്നമായി, സർവ്വദാപ്രകാശമാനമായി ചിദാനന്ദഘനമായി, അദ്വിതീയമായിരിക്കുന്ന ആത്മവസ്തുവെ, അഥവാ ഈശ്വരവസ്തുവെ, പ്രകൃതിതത്വങ്ങളുടെ എത്രതന്നെ സൂക്ഷ്മതരമായ പര്യവേക്ഷണങ്ങളെക്കൊണ്ടും, വൈജ്ഞാനികശാസ്ത്രത്തിന്റെ എത്ര വലിയ അഭിവൃദ്ധികൊണ്ടും, എത്ര വലിയവലിയ പുതിയപുതിയ കണ്ടുപിടുത്തങ്ങളെക്കൊണ്ടും ആർക്കും ഒരു കാലത്തും നിഷേധിക്കുവാൻ സാധിക്കുന്നതല്ല. സൂക്ഷ്മവും നിഗ്രഢവുമായി വിചാരംചെയ്യുകയാണെങ്കിൽ, പ്രകൃതിശാസ്ത്രത്തിന്റെയും മററുമുള്ള ഇന്നത്തെ അഭ്യുദയം ആത്മസത്തയെ സാധനംചെയ്യുന്നതല്ലാതെ ബാധനംചെയ്യുന്നില്ല. ബാധനം ചെയ്യുന്നുവെന്നോ, ചെയ്യുമെന്നോ വല്ലവരും വിശ്വസിക്കുന്നുവെങ്കിൽ, അതു് മഹത്തായ അവിവേകവിലസിതമല്ലാതെ യഥാർത്ഥമാകുവാൻ പാടുള്ളതല്ല. അഞ്ചോ ആറോ അടി നീളമുള്ള മണ്ണുപോലെ ജഡമായ ഈ മാംസപിണ്ഡമല്ല, ചൈതന്യഘനമായ ആത്മവസ്തുവാകുന്ന താനെന്നുള്ള പാരമാർത്ഥികസത്യത്തിന്ന് മൂന്നു കാലങ്ങളിലും ബാധം സംഭവിക്കുന്നതല്ല. "അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ" എന്നും മററും ഋഷികൾ സ്വാനുഭവദ്വാരാ ഉദ്ഗാനംചെയ്തിരിക്കുന്നതും, ആത്മദർശികൾക്ക് ഇന്നും അനുഭവസിദ്ധമായി വർത്തിക്കുന്നതുമായ ആത്മവസ്തുവെ പ്രബലമായ പാപശക്തിയുടെ പ്രതിബന്ധംനിമിത്തം, ചിലർക്ക് വിശ്വസിക്കുകയോ, അറിയുകയോ ചെയ്വാൻ സാധിക്കാതിരിക്കയോ, അതു നിമിത്തം അതു ശശശൃംഗമെന്നപോലെ ശൂന്യമെന്നു പ്രലപിക്കുകയോ ചെയ്യുന്നതുകൊണ്ടുമാത്രം അതു് അസത്തായിത്തീരുന്നതല്ല. കൂപമണ്ഡൂകങ്ങൾ സമുദ്രമില്ലെന്നു വാദിക്കുന്നുവെങ്കിൽ, അപാരവിസ്താരമായി, ഉരുതരഗംഭീരമായി, ഉല്ലോലകല്ലോലങ്ങളാൽ ഉദ്വേല്ലിതമായിരിക്കുന്ന ഉദധിചക്രം ശൂന്യമായിത്തീരുന്നതല്ല. ആത്മസത്തയേയും ഈശ്വരസത്തയേയും പ്രതിഷേധിച്ചുകൊണ്ടുള്ള ഈദൃശ്യമായ പ്രലപനശബ്ദങ്ങൾ പാശ്ചാത്യനഭോമണ്ഡലത്തിൽ ഉദിച്ചുയരുന്നുവെങ്കിൽ, അവിടെ അങ്ങനെ ഉയർന്നുകൊള്ളട്ടെ. അവിടേക്കതു് ഭൂഷണംതന്നെ. എന്നാൽ അദ്ധ്യാത്മകേസരികളായ ഋഷിപുംഗവന്മാർ ആത്മഗീതമാകുന്ന ഗർജ്ജനം ചെയ്തുകൊണ്ട് ജീവിച്ചിരുന്ന പുണ്യാൽപുണ്യതരമായ ഈ പൌരസ്ത്യഭൂമിയുടെ പരിശുദ്ധമായ നഭോമണ്ഡലത്തിൽ അങ്ങനെയുള്ള ദുരിതശബ്ദങ്ങൾ വ്യാപിക്കുന്നുവെങ്കിൽ, അതൊട്ടുംതന്നെ ശോഭനമല്ല. അതുകൊണ്ട് ഈദൃശമായ നാസ്തിക

ജല്പനങ്ങളെ പൌരസ്ത്യന്മാർ ആദരിക്കയോ, സ്വീകരിക്കയോ ചെയ്യരുതെന്നു മാത്രമല്ല, നമ്മുടെ ദേശത്തിൽ ആ വക ജല്പനങ്ങളുടെ പ്രസരണത്തിന്നു് ലേശവും അവകാശം കൊടുക്കാതെ അവയെ നിർദ്ദയം നിഷ്കാസനം ചെയ്യേണ്ടതാണെന്നു കൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളാം. അദ്ധ്യാത്മരതികളും അദ്ധ്യാത്മജീവികളുമായ ഋഷീശ്വരന്മാരുടെ സന്താനങ്ങളാണു് നാമെങ്കിൽ, ആത്മവിശ്വാസം, ആത്മബോധം, ആത്മശക്തി, എന്നിതുകൾ നമ്മുടെ പൈതൃകമായ ധനമാണെന്നുള്ളതു് അനുക്തിസിദ്ധമാണു്. അങ്ങനെ പരമ്പരാസിദ്ധമായ ഈ അദ്ധ്യാത്മസമ്പത്തിയെ വിനിഷ്ടമാകാതെ, വിനശിച്ചുതുടങ്ങിയെങ്കിൽ സമഗ്രമായി വിനശിക്കുന്നതിന്നുമുമ്പുതന്നെ, സൂക്ഷിച്ചു രക്ഷിച്ചു് അഭിവർദ്ധിപ്പിക്കേണ്ടതു് നമ്മുടെ മുഖ്യകർത്തവ്യമാകുന്നു. മണ്ണു്, വെള്ളം, തീയ്യ് തുടങ്ങിയ പഞ്ചഭൂതങ്ങളെക്കൊണ്ടുണ്ടാക്കിയ ഈ ശരീരം നശിച്ചാലും, അതിനെ പ്രകാശിപ്പിച്ചുകൊണ്ടും, അതിനെ വ്യാപരിപ്പിച്ചുകൊണ്ടും അതിൽ വർത്തിക്കുന്ന ചൈതന്യവസ്തു നശിക്കുന്നില്ലെന്നും, ആ ചൈതന്യവസ്തുതന്നെ ആത്മാവെന്നും, ആ ആത്മാവുതന്നെ താനെന്നും ഉള്ള വിശ്വാസത്തെയും നിഷ്ഠയെയും, ആർഷരക്തത്തോടും ആർഷസംസ്കാരത്തോടുംകൂടിയ അല്ലയോ ഭാരതീയസഹോദരന്മാരെ! നിങ്ങൾ ദൃഢമായി ധരിക്കുവിൻ. പാഖണ്ഡമതങ്ങളുടെ ആക്രമണത്തിൽനിന്നു് നിങ്ങൾ അതിനെ രക്ഷിക്കുവിൻ! ഋഷിസന്താനങ്ങളായ നിങ്ങളുടെ അന്തഃകരണത്തിൽ സൂക്ഷ്മരൂപത്തിൽ വർത്തിക്കുവാനിടയുള്ള അതിനെ നിങ്ങൾ ഉത്സാഹത്തോടെ ഉദ്ബോധിപ്പിക്കുവിൻ! നിങ്ങളുടെ പൂർവ്വപിതാമഹന്മാരായി അദ്ധ്യാത്മജ്ഞാനത്തിൽ മുഴുകി ആനന്ദിച്ചിരുന്ന മുനിപ്രവരന്മാരെ നിങ്ങൾ എപ്പോഴും ഓർമ്മിക്കുവിൻ! അവരുടെ പ്രിയപ്പെട്ട നിവാസസ്ഥാനമായിരുന്ന ഹിമഗിരി തുടങ്ങിയ വിശിഷ്ടസ്ഥാനങ്ങളെ നിങ്ങൾ തലകുനിച്ചു പ്രേമപൂർവ്വം പ്രണമിക്കുവിൻ! ഇന്നു നശിക്കുമോ, നാളെ നശിക്കുമോ, എന്നു പ്രതീക്ഷിക്കേണ്ടുന്ന മൃണ്മയമായ ഈ ശരീരത്തിലുള്ള അഭിനിവേശത്തെ സന്ത്യജിച്ചു് ദൃഢമായ ആത്മബോധത്തെയും ആത്മബലത്തെയും സമ്പാദനംചെയ്തു് തങ്ങളേയും പരന്മാരേയും ഭൂമണ്ഡലത്തെപ്പോലും അനുഗ്രഹിച്ചും അവശതയിൽനിന്നു് സമുദ്ധരിച്ചും എന്നെന്നേക്കും കെടാത്ത അദ്ധ്യാത്മരത്നപ്രദീപങ്ങളായി ലോകത്തിൽ പ്രകാശിക്കുവിൻ! പാർവ്വതീപതിയുടെ ശ്വശുരനായി, ദേവതാത്മാവായ ഹിമഗിരി അതിന്നായി നിങ്ങളെ അനുഗ്രഹിക്കട്ടെ.

ഇങ്ങനെ സർവ്വവും ജഡമെന്നു വാദിക്കുന്ന ജഡവാദികൾ, ഏതൊരു ഹിമകൂടങ്ങളെ ഭൂതഭൌതികരൂപമായും, തുഷാരസംഹതിയുടെ ഏതൊരു ദിവ്യസൌന്ദര്യത്തെ ഭൂതഭൌതികസൌന്ദര്യമായും, തജ്ജനിതമായ ഏതൊരാനന്ദത്തെ ഭൂതഭൌതികാനന്ദമായും കാണുന്നുവോ, അതേ ഹിമകൂടങ്ങളെ ഈശ്വരീയരൂപമായും, അതേ ദിവ്യസൌന്ദര്യത്തെ ഈശ്വരീയസൌന്ദര്യമായും, അതേ

അലൌകികാനന്ദത്തെ ഈശ്വരീയാനന്ദമായും, സാക്ഷാൽ അനുഭവിച്ചുകൊണ്ടു തന്നെ അവയുടെ അടിവാരത്തിൽകൂടെ ഖേചരനാഥത്തിൽനിന്നു പിന്നേയും മുന്നോട്ടു ഞാൻ യാത്രചെയ്തുതുടങ്ങി. മാനസകൈലാസങ്ങൾ അവിടെനിന്നധികം ദൂരത്തല്ലാതിരുന്നതുകൊണ്ടു്, ശരീരാസ്വാസ്ഥ്യം അധികമധികമായിത്തീൎന്നിരുന്നുവെങ്കിലും, ബാലകനെപ്പോലെ ഉൽകണ്ഠിതമനസ്സോടെ അതിയായ ഉത്സാഹത്തോടുകൂടിതന്നെ ഞാൻ ചലനകൎമ്മത്തിൽ പ്രവൎത്തിച്ചുകൊണ്ടിരുന്നു. മാൎഗ്ഗത്തിൽ മനോഹരമായ ചില ചെറുഗ്രാമങ്ങളെ അതിക്രമിച്ചു്, ഏഴെട്ടു നാഴിക ദൂരം നടന്നതിൽ, “തക്ലാക്കോട്ടു” എന്നുപേരായ പശ്ചിമതിബത്തിലെ പ്രസിദ്ധപ്പെട്ട മണ്ടിക്കു്, അതായതു വ്യാപാരസ്ഥാനത്തിനു, സമീപം ചെന്നെത്തി. കൎണ്ണാലീനദിയുടെ അക്കരെയിൽ തക്ലാക്കോട്ടു് മണ്ടിയും, ഇക്കരെയിൽ പൂരണമണ്ടിയും സ്ഥിതിചെയ്യുന്നു. ഞങ്ങൾ പൂരണമണ്ടിയിൽ ഒരു നേപാളിഉദ്യോഗസ്ഥന്റെ കൂടാരത്തിൽ രണ്ടു മൂന്നു ദിവസം നിവസിച്ചു വിശ്രമിച്ചു. അരി, ഗോതമ്പുമാവു മുതലായ ആഹാരസാധനങ്ങൾ അവിടെ പ്രയാസംകൂടാതെ വെറുതേയും വിലക്കും കിട്ടിയിരുന്നുവെങ്കിലും, ജ്വരം തുടങ്ങിയ അനൎത്ഥങ്ങൾ നിമിത്തം നല്ലപോലെ ആഹാരംകഴിച്ചു ശരീരത്തെ പുഷ്ടിപ്പെടുത്തുവാൻ എനിക്കു സാധിച്ചിരുന്നില്ല. ഏതായാലും അവിടെനിന്നു സുമാറു് ഇരുപത്തിഅഞ്ചുനാഴികമാത്രം ദൂരമുള്ള മാനസസരസിനെ ലക്ഷീകരിച്ചു് ഞങ്ങൾ പ്രഭാതത്തിൽ പിന്നേയും മുന്നോട്ടു യാത്രതുടൎന്നു. തക്ലാക്കോട്ടിന്നടുത്തായി മാൎഗ്ഗത്തിൽ രണ്ടുമൂന്നു ഗ്രാമങ്ങളും, കുറെ കൃഷിസ്ഥലങ്ങളും അവിടവിടെ ഉപലഭിക്കപ്പെടുകയുണ്ടായി. തിബത്തുദേശത്തിലും താഴെയുള്ള ഹിമാലയദേശത്തിലും, ഗ്രാമങ്ങളിൽ പുരുഷന്മാരെക്കാൾ സ്ത്രീകളാകുന്നു ഒരിക്കലും പ്രക്ഷീണമാകാത്ത കൎമ്മശീലത്തോടുകൂടിയവർ. ഈ പ്രദേശങ്ങളിൽ ധനസമ്പത്തി നന്നെ കുറവായതുകൊണ്ടു്, കൈകാലിളക്കാതെ, സാപ്പാടുതന്നെ ജോലിയായി കാലം കഴിക്കുന്ന സുഖജീവികൾ, ഇവിടങ്ങളിൽ തീരെ ഇല്ലതന്നെ. പ്രവൃത്തിശ്ശൂന്യമായ ആലസ്യപ്രകൃതി അംഗമായ തനിക്കും അംഗിയായ ജഗത്തിന്നും വിനാശകാരിയാകുന്നു. കൎമ്മപഥത്തിൽ സഞ്ചരിക്കാത്ത അലസജീവികൾ ഈശ്വരാജ്ഞയെ അതിലംഘിക്കുന്നവരാകുന്നു.

പകൽമുഴുവനും മനോഹരമായ ഹിമപൎവ്വതങ്ങളുടെ ദിവ്യച്ഛവിയെ കണ്ടു കണ്ടു് അവയുടെ താഴ്വരയിലുള്ള രമ്യമൈതാനങ്ങളിൽകൂടെ യാത്രചെയ്തു്, തക്ലാക്കോട്ടിന്റേയും മാനസസരസ്സിന്റെയും നടുമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ‘‘ഗൌരീഗുഹ’’ അഥവാ ‘‘ഗൌരീ ഒഡോർ’’ എന്ന പേരിൽ, കൊള്ളചെയ്യുന്ന കള്ളന്മാരുടെ ശല്യംനിമിത്തം കുപ്രസിദ്ധമായ, വിശാലമൈതാനത്തിൽ സന്ധ്യയോടുകൂടി ചെന്നെത്തി. കൊള്ളക്കാർ ഞങ്ങളെ എന്തുചെയ്യാനാണു്. പണമോ നല്ല വസ്ത്രങ്ങളോ വിശേഷിച്ചു യാതൊന്നുംതന്നെ കയ്യിൽവയ്ക്കാതെ, കേവലം ഭിക്ഷുകവൃത്തിയിൽ സഞ്ചരിക്കുന്ന ഞങ്ങൾ കൊള്ളക്കാരുടെ കൊള്ളയ്ക്കു

വിഷയമാകുന്നതെങ്ങനെ? കൊള്ളക്കാർ ഒന്നുരണ്ടുപ്രാവശ്യം വഴിയിൽ ഞങ്ങളുടെ അരികെവന്ന്, ഞങ്ങളേയുംഞങ്ങളുടെ വസ്ത്രങ്ങളേയും സാമാനങ്ങളേയുമൊക്കെ, വലിയ കൌതുകത്തോടെ പരീക്ഷിച്ചുനോക്കി ആഹ്ളാദിക്കയും, ഞങ്ങളെ ശല്യപ്പെടുത്തുന്നതിനുപകരം സക്തുമാവു മുതലായതുതന്നു ഞങ്ങളെ പരിചരിക്കയും ചെയ്തു. എളുപ്പമായ മാൎഗ്ഗത്തേയും, മാർഗ്ഗത്തിൽ നിവസിക്കുവാനുള്ള സ്ഥാനങ്ങളേയും അവർ എനിക്കു കാണിച്ചുതരികയും ഉപദേശിക്കയും ചെയ്തിരുന്നു. കൈലാസപതിയുടെ കാരുണ്യത്താൽ കൊള്ളക്കാർ അപകാരികളായിട്ടല്ല, ഉപകാരികളായിട്ടാണ് ഞങ്ങൾക്ക് പ്രത്യക്ഷപ്പെട്ടിരുന്നത്.

പതിനാറായിരം അടി ഉയരമുള്ള വിശ്വവിശ്രുതമായ തിബത്തിലെ സമഭൂമിയിൽ, തുറന്ന മൈതാനത്തിൽ, പ്രചണ്ഡമായി വീശിക്കൊണ്ടിരിക്കുന്ന തുറന്നകാററിൽ, കർക്കിടകമാസത്തിലെ തുടരെത്തുടരെയുണ്ടാകുന്ന വൃഷ്ടിയോടും, ഹിമം പതിക്കുന്നപക്ഷം ഹിമത്തോടും, സാഹസത്തോടെ എതിരിടുവാനൊരുങ്ങി അവിടെ ഞാനും ആനന്ദഗിരിയും ഞങ്ങളുടെ ആസനംവിരിച്ച് അതിലിരുന്നു, മഞ്ഞുകട്ടപോലെ തണുത്ത അവിടത്തെ രാത്രിയെ ഒരുവിധം അതിലംഘിച്ചുതുടങ്ങി. ഞങ്ങളുടെ മുഖ്യമായ ആഹാരം ആ വഴിയിൽ സക്തുമാവുതന്നെയായിരുന്നു. ഇരുന്നും കിടന്നും, കഠിനമായ തണുപ്പിനെ സഹിച്ചും രാത്രിയെ പുലൎത്തി, പുലർകാലേ എഴുനീററ് ദുസ്സഹമായ തണുപ്പിനെ ഗണിക്കാതെതന്നെ, ഹിമശിഖരങ്ങളുടെ താഴ്വരയിൽക്കൂടെ മന്ദമന്ദം മുമ്പോട്ടു നടതുടർന്നു. തിബത്തുദേശം കഷ്ടതകളുടെ കൂത്തുരംഗമെന്നിരിക്കിലും, ആ കഷ്ടതകളെ ഉടനടി വിസ്മരിപ്പിക്കുന്ന അത്യന്തമാഹ്ളാദകാരികളായ ദിവ്യദർശനങ്ങളുടെ വിളനിലവുമാകുന്നു. വൃക്ഷങ്ങളോ ചെടികളോ കണികാണുവാൻപോലും കാണാത്ത ശുഷ്കനഗ്നമായ മൈതാനഭൂമിയാകുന്നു ഞാൻ കണ്ട തിബത്തുദേശം. പച്ചയായിത്തന്നെ കത്തുന്നതും, ദൂരത്തു വല്ലസ്ഥലങ്ങളിൽനിന്നും കൊണ്ടുവന്നു ശേഖരിച്ചുവെയ്ക്കുന്നതുമായ ഒരുതരം ചെടികളാകുന്നു ഇവിടത്തെ ഗ്രാമങ്ങളിൽ വിറകായി ഉപയോഗിക്കപ്പെടുന്നത്. ഇങ്ങനെ അനേകം നാഴികദൂരത്തിൽ, നീണ്ടു വിശാലമായി, നിരാവരണമായി, അതിശീതളമായി, അത്യന്തവിജനമായി, പ്രശാന്തൈകാന്തമായി കിടക്കുന്ന ദേശസ്ഥിതിയും, അവിടവിടെ അതിസ്വച്ഛമായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന ചെറിയതും വലിയതുമായ കല്ലാറുകളും വെള്ളിപോലെയും പൊന്നുപോലെയും പളപളെ പ്രകാശിക്കുന്നതുഷാരച്ഛന്നമായ ശൈലപംക്തികളും, ഒരു യാത്രികൻെറ മനസ്സിനെ എത്രയോ വിലക്ഷണമായ ഒരു ദിവ്യഭാവത്തിലേക്ക് ഉന്നയിക്കുന്നു. പ്രശാന്തഭാവമല്ലാതെ വിക്ഷേപഭാവമോ, അതിനുള്ള ഹേതുക്കളോ ഇവിടെ ഇല്ലതന്നെ. അതുകൊണ്ടുതന്നെയായിരിക്കാം ഈ ഭൂമിയെ, ത്രിവിഷ്ടപഭൂമി, അതായത് ദേവഭൂമിയെന്ന് വിദ്വാന്മാർ വ്യപദേശിച്ചിരിക്കുന്നത്. ത്രിവിഷ്ടപമെന്ന ശബ്ദം, അപഭ്രഷ്ടമായി തിബത്തായിത്തീൎന്നതാണെന്നു ചിലർ

പ്രമാണപുരസ്സരം സിദ്ധാന്തിക്കുന്നുണ്ട്. അതെന്തോ ആകട്ടെ! മൎത്ത്യലോകസാധാരണമായ സൎവ്വചിന്തകളിൽനിന്നും, സൎവ്വവ്യാകുലതകളിൽനിന്നും, നമ്മെ ദേവലോകോചിതമായി, നിരാതങ്കമായി, നിരാകുലമായിരിക്കുന്ന ഒരാഹ്ലാദഭാവത്തിലേക്കു ദർശനക്ഷണത്തിൽ കൊണ്ടുചെല്ലുന്ന ഒരദ്ഭുതഭൂമിയാണ്, കൈലാസപ്രാന്തമെന്ന് അനുഭവസാക്ഷികമായി ചുരുക്കത്തിൽ പറഞ്ഞുകൊള്ളാം.

"ഗുർലാമാന്ധാതാ" എന്നപേരോടുകൂടി അധികം ഉയരമില്ലാത്ത ഒരു പൎവ്വതഘട്ടത്തെ അതിക്രമിച്ചാൽ അപ്പുറത്ത് സുപ്രസിദ്ധമായ "മാനസസരസ്സ്" ഉപലഭിക്കുന്നു. ഘട്ടത്തിന്റെ മുകളിൽ കയറിയതോടുകൂടി ദൂരത്തുനിന്ന് അതിമനോഹരമായ മാനസസരോവരത്തിന്റെ, ദേവതകൾക്കുപോലും ദുർല്ലഭമായ പുണ്യദർശനം ഞങ്ങൾക്ക് സംപ്രാപ്തമായി. ഘട്ടോപരി ഒരു പാഷാണത്തിന്റെ മുകളിൽ ഇരുന്നുകൊണ്ട് സരസ്സിന്റെ ദിവ്യസൌന്ദൎയ്യത്തെ മതിവരാതെ നോക്കി നോക്കി ഉപഭുജിച്ചു. അവിടെനിന്നെഴുന്നീററ് ഞങ്ങൾ സരസ്തടത്തിലേക്ക് ഇറങ്ങിത്തുടങ്ങി. അധികവിളംബമെന്നിയെ സരസ്തടത്തിലെത്തി, ഓളമടിച്ചുകൊണ്ടിരിക്കുന്ന പവിത്രസലിലത്തിന്റെ സമീപത്തിൽക്കൂടെ കുറെ നാഴിക ദൂരം കിഴക്കോട്ടു സഞ്ചരിച്ചതിൽ, സരസ്സിന്റെ കിഴക്കുതെക്കേ കോണിലുള്ള ലാമമാരുടെ മനോഹരമായ ഒരാശ്രമത്തിൽ സന്ധ്യക്കുമുമ്പായി സകുശലം ചെന്നുചേർന്നു.

സുമാറ് നാല്പത്തിയഞ്ചുനാഴികയിലധികം ചുററളവിൽ, അളന്നുണ്ടാക്കിയതുപോലെ അത്രയും വൎത്തുളാകാരത്തിൽ ഹിമധവളമായ ശൈലരാജികളാൽ സമാവൃതമായി, സ്ഫടികംപോലെ അത്യന്തവിമലമായ സലിലരാശിയാൽ സംപൂരിതമായി, ചേറോ ചളിയോ ലേശവുമില്ലാതെ, ജലത്തിന്റെ ഉള്ളിൽ സ്പഷ്ടമായി രത്നംപോലെ പ്രകാശിച്ചുകാണുന്ന ചെറുപാഷാണസഞ്ചയങ്ങളാൽ സുസജ്ജിതമായ തീരസ്ഥലികളാൽ സമലംകൃതമായി, എട്ടുദിശകളിൽ തപോനിഷ്ഠിതന്മാരായ ലാമമാരുടെ ഏകാന്തസുന്ദരമായ എട്ടുമഠങ്ങളാൽ സുശോഭിതമായി, ജഗൽപ്രസിദ്ധമായ ഈ സ്വൎഗ്ഗീയസരോവരത്തിന്റെ സൌന്ദൎയ്യാതിശയത്തേയും മാഹാത്മ്യവിശേഷത്തേയുംപററി പൌരാണികന്മാരും ആധുനികന്മാരും തങ്ങൾക്കൊത്തവിധം പലപ്രകാരത്തിലും ഏറെക്കുറെ വർണ്ണിച്ചിരിക്കുന്നുവെങ്കിലും, അവരുടെ വർണ്ണനമെല്ലാം ഇന്നും അപൂൎണ്ണമായിത്തന്നെ വൎത്തിക്കുന്നു. ഏതൊന്ന് ഹേമാംഭോജങ്ങളാലും മുക്താമണികളെ ആഹരിച്ചു വിഹരിക്കുന്ന രാജഹംസങ്ങളാലും വിരാജിതമോ, ഏതൊന്നിൽ അപ്സരഃസ്ത്രീകൾ അനവരതം ജലക്രീഡ ചെയ്തുകൊണ്ടിരിക്കുന്നുവോ, ഏതൊന്നിന്റെ തീരത്തിൽ കല്പവൃക്ഷങ്ങൾ നിരനിരയായി കളിൎത്തുപൂത്തുകാച്ചുമദമത്തമായി ചാഞ്ചാടുകയും കാമധേനുമാത്രമല്ല, ഐരാവതവും ഉച്ചൈഃശ്രവസ്സും സച്ഛന്ദം വിചരിച്ചു വിനോദിക്കയും ചെയ്യുന്നുവോ, ഏതൊന്നിന്റെ തീരസ്ഥലി യക്ഷകിന്നരഗന്ധൎവ്വന്മാരുടേയും

സിദ്ധന്മാരുടേയും ദേവന്മാരുടേയും പ്രിയപ്പെട്ട നിവാസസ്ഥാനമോ, ഏതൊന്നിന്നരികെ സാക്ഷാൽ മഹാദേവൻെറ പ്രിയ സദ്മമായ കൈലാസശിഖരം വിജയിക്കുന്നുവോ, ആ അലൌകികസരസ്സിനെ,

"കൈലാസപൎവ്വതേ രാമ! മനസാ നിൎമ്മിതം പരം
ബ്രഹ്മണാ നരശാർദ്ദൂല! തേനേദം മാനസം സരഃ"

എന്നിങ്ങനെ ബ്രഹ്മാവിൻെറ മനഃസങ്കല്പത്താൽ രചിതമായതുകൊണ്ടു "മാനസം" എന്ന ശുഭനാമധേയത്തിൽ ബ്രഹ്മാണ്ഡവിദിതമായ മാനസസരസ്സിനെ—ഭൂലോകത്തിലുള്ള സൎവ്വസരസ്സുകളുടേയും രാജ്ഞിയായി അതുലിതലാവണ്യത്തോടുകൂടിയ ആ ത്രിവിഷ്ടപസരസ്സിനെ—ആരെങ്ങനെ വൎണ്ണിക്കും!

സരസ്സിൽ ഇറങ്ങി വലിയ ശ്രദ്ധയോടും കൌതുകത്തോടുംകൂടി ഞാൻ സ്നാനംചെയ്തു. സരസ്സുനിറയെ ക്രൂററൻ മത്സ്യങ്ങൾ കാണപ്പെട്ടിരുന്നതല്ലാതെ, കമലം, ശൈവാലം മുതലായ യാതൊരു ജലജപദാൎത്ഥങ്ങളും അതിൽ കാണപ്പെട്ടിരുന്നില്ല. വെളുത്തതും കറുത്തതുമായ ശരീരത്തോടുകൂടി ഹംസാകാരത്തിൽ മഞ്ജുളമായ ഒരുതരം ചെറുപക്ഷികൾ നാല്പതുമമ്പതും കൂട്ടംകൂട്ടമായി സരസ്സിൽ അവിടവിടെ വിചരിച്ചു വിഹരിക്കുന്നതായി കാണപ്പെട്ടു.

സ്നാനാനന്തരം മഠത്തിൽ പൂജിക്കപ്പെടുന്ന ശ്രദ്ധേയമായ ബുദ്ധമൂൎത്തിയേയും, അവിടെ ഭജനകൎമ്മത്തിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്ന ബൌദ്ധയതികളേയും ഭക്തിപൂൎവ്വം ദൎശനംചെയ്തു, തദനന്തരം ലാമമാരുമായി അധികനേരം സംഭാഷണംചെയ്തുകൊണ്ടിരുന്നു. ഇങ്ങനെ പവിത്രതമമായ മാനസജലത്തിൽ സ്നാനവും, മാനസജലത്തിൻേറയും മാനസസൌന്ദൎയ്യത്തിൻേറയും പാനവും ചെയ്തുകൊണ്ടു് അവിടെ രണ്ടുദിവസം വിശ്രമിച്ചതിൻേറശേഷം, അവിടെ നിന്നു കൈലാസസാനുവെ ലക്ഷീകരിച്ചുകൊണ്ടു് പിന്നേയും മുന്നോട്ടു യാത്രതുടൎന്നു. രജതശിഖരം ഇതാ സമീപത്തിൽ സരസ്സിൻെറ വടക്കുപടിഞ്ഞാറെ കോണിൽ സുസ്പഷ്ടമായി കാണപ്പെടുന്നു. ഞങ്ങൾ സരസ്തടത്തിൽകൂടെ, പകൽ മുഴുവനും യാത്രചെയ്തു്, സരസ്സിൻെറ പശ്ചിമതീരത്തുള്ള ഒരു മഠത്തിൽ സന്ധ്യയ്ക്കു ചെന്നെത്തുകയും, രാത്രി ലാമമാരോടുകൂടെ അവിടെ നിവസിക്കുകയുംചെയ്തു. പിറേറന്നുരാവിലെ അതേ തീരമാൎഗ്ഗത്തിൽകൂടെ പിന്നേയും മുന്നോട്ടു ചെന്നതിൽ, മാനസത്തിൽനിന്നു താഴെയുള്ള "രാക്ഷസതാൽ" എന്ന സരസ്സിൽ ചെന്നുവീഴുന്ന ശതദ്രു (സററലെജ്) വിൻെറ പരിപാവനമായ മൂലധാര ഉപലബ്ധിക്കപ്പെട്ടു. കടിപ്രമാണം ജലമുള്ള ആ മഞ്ജുളധാരയെ അതികൃച്ഛ്രേണ അതിക്രമിച്ചു. അവിടെ സ്വല്പം ദൂരത്തായി ലാമമാരുടെ വേറൊരു മഠംകൂടി കാണപ്പെട്ടിരുന്നുവെങ്കിലും അധികം ഉന്നതമായ ആ സ്ഥാനത്തിൽ കയറിച്ചെല്ലുവാൻ ക്ഷീണിതന്മാരായ ഞങ്ങൾ ഉദ്യുക്തരായില്ല. വിശാലമായ സമഭൂമിയിൽകൂടെ

മാനസസരസ്സുതടത്തെ വിട്ട് കുറെദൂരം പടിഞ്ഞാറോട്ടു ചെന്നതിൽ ഇടത്തുഭാഗത്ത് നീലനിർമ്മലമായി പ്രകാശിക്കുന്ന മഹത്തായ "രാക്ഷസത്താൽ"തടാകവും, വലത്തുഭാഗത്ത് സമീപത്തായി ധവളോന്നതമായി വിളങ്ങുന്ന കൈലാസശിഖരവും പ്രത്യക്ഷീഭവിച്ചു. തദനന്തരം കൈലാസശിഖരത്തെ ലക്ഷീകരിച്ചുകൊണ്ട് നേരെ അതിൻെറ താഴ്വരയിലേക്ക് ശങ്കയെന്നിയെ ഞങ്ങൾ ചലിച്ചുതുടങ്ങി. കൈലാസഗിരിയുടെ അടിവാരത്തിൽ അനേകം നാഴിക നീളത്തിലും വീതിയിലും ബഹുവിസ്തൃതമായി കിടക്കുന്ന ആ ദിവ്യമൈതാനം ഇതാ മുന്നിലായി കാണപ്പെടുന്നു. പച്ചപ്പുല്ലുകളാൽ ആച്ഛന്നമായി മനോഹരമായ പല ചെറുസരിത്തുക്കളാൽ ആസിക്തമായി, രാക്ഷസത്താലിൻേറയും കൈലാസഗിരിയുടേയും അന്തരാളവർത്തിയായി വിജയിക്കുന്ന ആ ദിവ്യമൈതാനത്തിൻെറ ദർശനം എത്രയോ ഹൃദയാവർജ്ജകമെന്നേ പറയേണ്ടതുള്ളു. രാത്രിയെ നഗ്നവും അത്യന്തശീതളവുമായ ആ മൈതാനത്തിൽതന്നെ വലിയ കഷ്ടതയോടെ ഞങ്ങൾ അതിവാഹനം ചെയ്തു.

നേരംപുലർന്നു അടുത്ത ജലധാരയിൽ സ്നാനാദിനിത്യകൃത്യങ്ങൾ കഴിച്ചതിൻെറശേഷം, മെല്ലെമെല്ലെ പിന്നേയും മുന്നോട്ട് പ്രയാണമാരംഭിച്ചു. ഏതൊന്നിൽ പർവ്വതരാജകുമാരിയോടൊന്നിച്ച് സാക്ഷാൽ പരമശിവൻ സർവ്വദാ വിരാജിക്കുന്നുവോ, ഏതൊന്ന് ഇന്ദ്രാദിദേവതകൾക്കുപോലും, കപിലാദിസിദ്ധന്മാർക്കുപോലും അഗമ്യമോ, ഏതൊന്നിൻെറ അധിരോഹണിയെ ശേഷശയ്യയിൽ യോഗനിദ്രചെയ്യുന്ന വിഷ്ണുഭഗവാൻപോലും എത്രയോ പ്രാവശ്യം അധിരോഹണംചെയ്തിരിക്കുന്നുവോ, ആ വെള്ളിമാമല ഇതാ തൻെറ ഗൌരവാന്വിതമായ നിലയിൽ നിന്നുകൊണ്ട് ഞങ്ങൾക്ക് അതിസന്നികൃഷ്ടവും സുവ്യക്തവും സുപ്രസന്നവുമായ ദർശനംതന്ന് അനുഗ്രഹിക്കുകയും, സ്വാഗതപൂർവ്വം സ്വനികടത്തിലേക്ക് ആവാഹനം ചെയ്കയും ചെയ്യുന്നു. മുപ്പതുനാഴികയോളം വൃത്താകാരത്തിൽ ഗോപുരംപോലെ മേലോട്ടു മേലോട്ട് വലിപ്പം കുറഞ്ഞു, തുഷാരഭൂഷിതമായ മൂർദ്ധദേശത്തോടുകൂടി, ദീർഘമായ ഒരു പർവ്വതമാലയുടെ നടനായകമായി, അതികമനീയമായിരിക്കുന്ന ആ കൃഷ്ണശിലോച്ചയം അനുപമമായി, അതിനോടുമാത്രം ഉപമിക്കപ്പെട്ടുകൊണ്ട് സർവ്വോൽകർഷേണ വിരാജിക്കുന്നു. കൈലാസതാഴ്വരയെ സമീപിക്കുന്തോറും, എൻെറ മനസ്സ് ഭക്തികൊണ്ടും ആനന്ദംകൊണ്ടും ചാരിതാർത്ഥ്യംകൊണ്ടും അതീവ ഉൽഫുല്ലിതദശയെ പ്രാപിച്ചുകൊണ്ടിരുന്നു. അടുത്തടുത്തുള്ള വിശാലമായ ചെറുശിലാനദികളെയെല്ലാം വളരെ ക്ലേശപൂർവ്വം ഇറങ്ങിക്കടന്ന്, ഒരുവിധം മദ്ധ്യാഹ്നത്തിന്നുശേഷം, കൈലാസപതിയുടെ പദാരവിന്ദങ്ങളിൽ, അതായത് ശ്വേതശിഖരത്തിൻെറ താഴ്വരയിൽ, "ദർച്ചൻ" എന്നു പേരായ ഒരു ചെറുഗ്രാമത്തിൽ ചെന്നുചേർന്നു.

കൈലാസസാനുവിൽ കഴിച്ചുകൂട്ടിയ ഞങ്ങളുടെ അന്നത്തെ രാത്രി എന്നെന്നേക്കും സ്മരണീയമായ ഒരു പുണ്യരാത്രിയായിരുന്നു. കർക്കശതപസ്യാമയമായ ആ രാത്രിയെപ്പോലുള്ള വേറെ രാത്രികൾ എൻെറ ജീവിതത്തിൽ അധികം ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. രാത്രി വിശ്രമിക്കുവാനായി സുരക്ഷിതമായ യാതൊരു സ്ഥാനവും ഞങ്ങൾക്കു സംപ്രാപ്തമാകാതിരുന്നതുകൊണ്ട് തുറന്ന മൈതാനത്തിൽതന്നെ ഞങ്ങൾ വസ്ത്രംവിരിച്ച് അതിൽ ഉപവിഷ്ടരായി. പതിനെണ്ണായിരത്തോളം അടി ഉയരത്തിൽ വർത്തിക്കുന്ന കൈലാസതാഴ്‌വരയുടെ ശൈത്യാധിക്യത്തെപ്പററി എന്തുപറയേണ്ടു! രാത്രി കർക്കിടകമാസത്തിലെ തോരാത്ത മഴയുമാരംഭിച്ചു. ക്രമേണ ഹിമമഴയും പെയ്യുവാൻ തുടങ്ങി. എന്നാൽ ഹിമവൃഷ്ടി ചെയ്തുകൊണ്ടിരുന്ന പർജ്ജന്യദേവത അതിലധികം ഞങ്ങളിൽ ദയാവൃഷ്ടി ചെയ്തിരുന്നതുകൊണ്ട്, സുദൃഢമായ ആ ദയാകവചത്താൽ സുഗോപിതരായ ഞങ്ങളെ ആക്രമിക്കുവാൻ ആ തുഹിനവൃഷ്ടി സമർത്ഥമോ സന്നദ്ധമോ ആയില്ല. അതിസമീപംവരെ പതിച്ചതായ ഹിമം കുറെ താഴത്തുള്ള ഞങ്ങളുടെ ആസനസ്ഥാനത്തിലെത്തുന്നതിനുമുമ്പ്, ഈശ്വരകൃപയാൽ മഴയവസാനിച്ചുവെന്ന് സുവ്യക്തമായിത്തന്നെ, സാഹിത്യഭാഷയെവിട്ടു ലൌകികഭാഷയിൽ, പറഞ്ഞുകൊള്ളാം.

കൈലാസയാത്രയുടെ പ്രധാനാംഗം കൈലാസപരിക്രമമാണെന്ന് എനിക്കറിയാമായിരുന്നുവെങ്കിലും, ജ്വരാദിബാധനിമിത്തം ശിഥിലിതശരീരനായിത്തീർന്നിരുന്ന ഞാൻ ആ സാഹസത്തിനൊരുങ്ങാതെ, പിറേറന്നുതന്നെ കൈലാസപതിയെ പ്രണിപതിച്ച് കൈലാസസാനുവിൽനിന്നു പ്രതിയാത്ര ആരംഭിച്ചു. മാർഗ്ഗത്തിൽ തിബത്തുകാരിയായ ഒരു സ്ത്രീ ഞങ്ങളേയും ഞങ്ങളെ അനുഗമിച്ചിരുന്ന മററു ചില സാധുക്കളേയും കണ്ട ഉടനെ, അവരുടെ കൂടാരത്തിന്നരികെ ബലാൽ തടഞ്ഞിരുത്തി, വലിയ ഹർഷത്തോടെ അവിടെ നടപ്പുള്ള പലേ ഭക്ഷ്യപേയങ്ങളേയുംതന്നു സൽകരിച്ചാദരിച്ചതു് ഒരിക്കലും വിസ്മരിക്കുവാൻ പാടില്ലാത്ത ഒരു വിശിഷ്ടസംഭവമായിരുന്നു. കേവലം യുവതിയായിരുന്ന ആ ലലനയുടെ അസാധാരണമായ സാധുഭക്തിയിലും, ഔദാര്യസ്വഭാവത്തിലും എനിക്ക് വലിയ ബഹുമാനം തോന്നിയിരുന്നു. കുറെ ദൂരത്തുള്ള "വക്" എന്നു പേരായ ഒരു ചെറുഗ്രാമത്തിൽ സായംകാലത്തിന്നു മുമ്പായി ചെന്നെത്തി. അവിടുത്തുകാർ "രാജാവ്" എന്നു ബഹുമാനപൂർവം വ്യപദേശിക്കുന്ന ആ ഗ്രാമത്തിലെ പ്രഭുവും അദ്ദേഹത്തിൻെറ പത്നിയും "കാശിയിലെ ലാമ"മാരായ ഞങ്ങൾക്കു ചായ മുതലായതു തന്നു് സൽക്കരിക്കയും, രാത്രിനിവാസത്തിന്നായി ഉചിതസ്ഥാനാദികൾ പ്രദാനംചെയ്ത് അനുഗ്രഹിക്കയും ചെയ്തു.

പിറേറന്ന് അവിടെനിന്ന് പുറപ്പെട്ട്, കൈലാസത്തെ അമ്മാനമാടിയ രാവണരാക്ഷസൻ സ്വനികടദേശത്തിൽ ചിരകാലം ഘോരമായ തപശ്ചര്യയെ

ആചരിച്ചിരുന്നതുകൊണ്ടു്, "രാക്ഷസത്താൽ" എന്നു് അനൎത്ഥനാമത്തിൽ സുപ്രഥിതമായി, വിശാലമഞ്ജുളമായി പരിലസിക്കുന്ന ആ തടാകത്തിന്റെ പൂൎവ്വതടത്തേയും തദനന്തരം പൂൎവ്വോക്തമായ "ഗൌരീ ഒഡാർ" എന്ന വിസ്തീൎണ്ണമൈതാനത്തേയും, പിന്നീടു് ചെറിയ ഗ്രാമങ്ങളേയും കൃഷിസ്ഥലങ്ങളേയുമതിക്രമിച്ചു്, നാലഞ്ചുദിവസംകൊണ്ടു് ഒരുവിധം തക്ലാക്കോട്ടിൽതന്നെ പിന്നേയും മടങ്ങി എത്തി. തക്ലാക്കോട്ടിൽ എത്തിച്ചേൎന്നതിൽ മനസ്സു് കുറെ സമാധാനിക്കയും, കുറെ അനുകൂലതയോടെ അവിടെ ഒന്നുരണ്ടു ദിവസം വിശ്രമിക്കയും ചെയ്തു. ഇടക്കിടെ ഞങ്ങളോടൊന്നിച്ചു് യാത്രചെയ്തിരുന്ന മററുചില സാധുക്കളെ അവിടത്തിൽ തീരെ സന്ത്യജിച്ചു്, ഞങ്ങൾ രണ്ടുപേർ മാത്രമായി "ലിപ്പു"ഘട്ട (ലിപ്പുപാസ്സ്) ത്തെ അതിക്രമിച്ചു്, ഹിന്ദുസ്ഥാനിലേക്കു ചെല്ലുവാനുദ്ദേശിച്ചുകൊണ്ടു് അവിടെനിന്നെഴുന്നീററു യാത്രയായി. അന്നു വഴിയിൽ വിശ്രമിച്ചു്, പിറേറന്നു് ഘട്ടം കയറുവാനാരംഭിച്ചതോടുകൂടി പെട്ടെന്നു് മഴയുമാരംഭിച്ചു. ഘട്ടത്തിന്റെ മുകൾഭാഗത്തിൽ പരന്നുകിടക്കുന്ന ഹിമരാശിയെ ആ മഴയിൽ നഗ്നപാദങ്ങളാൽ അതിക്രമിക്കേണ്ടിവന്നതായ ആ ദുരദൃഷ്ടത്തെ ഒരിക്കലും വിസ്മരിക്കുവാൻ സാധിക്കുന്നതല്ല. അത്യന്തകഷ്ടതയോടെ സന്ധ്യക്കുശേഷം ഘട്ടത്തിനപ്പുറമെത്തി അവിടെ കണ്ടതായ ജീൎണ്ണിച്ച ഒരു കല്ലറയിൽ രാത്രിയെ ഒരുവിധം പുലൎത്തി. മഴ തുടൎന്നിരുന്നതുകൊണ്ടു്, രാത്രി ഹിമം പതിച്ചു ദിക്കെല്ലാം വെള്ളവെളെ ഉജ്ജ്വലമായി പ്രകാശിച്ചിരുന്നു. സൂൎയ്യോദയത്തിൽ ഹിമം ഉരുകിത്തുടങ്ങിയതോടുകൂടി അവിടെനിന്നു് കുറെ ദൂരംകൂടി ഹിമത്തിൽകൂടെ പ്രയാസപ്പെട്ടു താഴോട്ടിറങ്ങി രാത്രി അവിടെ ഒരു വ്യാപാരിയോടൊന്നിച്ചു അതിവാഹനം ചെയ്തു.

ജ്വരാവേശം നിമിത്തം അപ്രതീക്ഷിതമായ വിളംബവും കഷ്ടവും പ്രതിഗമനവേളയിൽ കുറെ അധികമായി അനുഭവിക്കേണ്ടിവന്നിരുന്നു. തക്ലാക്കോട്ടിൽനിന്നു ഒരുനൂററിതൊണ്ണൂറുനാഴിക ദൂരമുള്ള അൽമോറയിലേക്കു് ഏതൊരു പുണ്യസരിത്തിന്റെ തീരത്തിൽകൂടെ താഴോട്ടു് ഞങ്ങൾക്കു യാത്രചെയ്യേണമോ, ആ കാളീനദി ഇതാ ഇവിടെനിന്നധികം ദൂരത്തല്ലാതെ പൎവ്വതപാൎശ്വത്തിൽനിന്നു നിസ്സരിക്കുന്നു. രണ്ടുമൂന്നു ദിവസംകൊണ്ടു് ഞങ്ങൾ ആ താഴ്വരയിൽനിന്നു "ഗർബ്യാങ്ങ്" എന്ന കുറെ വലുതായ ഗ്രാമത്തിൽ എത്തിച്ചേൎന്നു. ദേഹദൌൎബ്ബല്യം നിമിത്തം ഒരു ദിവസത്തെ വഴി രണ്ടോ, മൂന്നോ ദിവസംകൊണ്ടു മാത്രമായിരുന്നു ഞാനതിക്രമിച്ചിരുന്നതു്. കൃഷ്ണഭഗവാന്റെ ജന്മദിനമായ ചിങ്ങമാസത്തിലെ അഷ്ടമിരോഹിണി അവിടെ സംപന്നമായി. പിന്നേയും പല ഗംഭീരഗിരികളേയും ഇടക്കിടെ പല മഞ്ജുളഗ്രാമങ്ങളേയും അതിലംഘിച്ചുകൊണ്ടും, ശരീരത്തിന്റേയും അതുപോലെ മാൎഗ്ഗത്തിന്റേയും പ്രാതികൂല്യംനിമിത്തം, നാനാവിധമായ ക്ലേശങ്ങളോടു സാഹസത്തോടെ സംഗ്രാമംചെയ്തുകൊണ്ടും കുറെ

ദിവസംകൊണ്ടു് "ധാർച്ചൂല" എന്ന പേരായ ഒരു മുഖ്യസ്ഥാനത്തിൽ എത്തിച്ചേർന്നു. അവിടെ മാർഗ്ഗത്തിൽ കാണപ്പെട്ടിരുന്ന രാമകൃഷ്ണമഠത്തിലായിരുന്നു ഭക്ഷണം പാകംചെയ്തു കഴിച്ചതു്. ചിങ്ങംകന്നിമാസം കാലമായിരുന്നതുകൊണ്ടു് വിളഞ്ഞുകിടക്കുന്ന നാനാധാന്യങ്ങളോടുകൂടിയ വിശാലകൃഷിസ്ഥലങ്ങളുടേയും, കടും പച്ചനിറംപൂണ്ട വിശാലവിപിനങ്ങളുടേയും ദർശനം മനസ്സിന്നു് എത്രയോ ഉന്മേഷത്തെ പ്രദാനംചെയ്തുകൊണ്ടിരുന്നതിന്നുപുറമെ, ഹിമഗിരിയുടെ ഉപരിദേശങ്ങളിൽ കണികാണുവാൻപോലും ലഭിക്കാത്ത മത്തങ്ങ, വെള്ളരിക്ക, വെണ്ടക്ക, കയ്പക്ക, ചോളകം തുടങ്ങിയുള്ള ശാകാദിഫലങ്ങളുടെ പ്രചുരമാത്രയിലുള്ള ദർശനവും ഭക്ഷണവും വലിയ പ്രസന്നതയേയും സംതൃപ്തിയേയുമുളവാക്കിക്കൊണ്ടിരുന്നു. ധാർച്ചൂലയിൽനിന്നു് "അസ്കോട്ടു്", "വേണീനാഗം" എന്നീ കേന്ദ്രസ്ഥാനങ്ങളിൽക്കൂടെ പൃഥുലങ്ങളും ക്ഷുദ്രങ്ങളുമായ അനേകം പർവ്വതങ്ങളെ മന്ദമന്ദം ചലിച്ചതിലംഘിച്ചുകൊണ്ടു് അധികമായ കാലവിളംബത്തോടെ അൽമോറാനഗരത്തിലും ചെന്നുചേർന്നു. അൽമോറയെ പ്രാപിച്ചതോടുകൂടി മാർഗ്ഗകാഠിന്യം തീരെ അസ്തമിച്ചു.

അൽമോറയിലും നഗരസംബന്ധത്തെ സന്ത്യജിച്ചു്, കുറെ വിപ്രകൃഷ്ടവും അത്യന്തമേകാന്തവുമായ ഒരു ദേവമന്ദിരത്തിൽ, അവിടെ നിവസിച്ചിരുന്ന വൈരാഗിസമ്പ്രദായത്തിൽപെട്ട ഒരു സുശിക്ഷിതസാധുവിന്റെ ആതിത്ഥ്യത്തിൽ ആനന്ദപൂർവ്വം അതിവാഹനം ചെയ്തതായ ആ രമ്യസമയത്തെ ഒരിക്കലും വിസ്മരിക്കുവാൻ പാടുള്ളതല്ല, നഗ്നകായനായ ആ സാധു വയസ്സുകൊണ്ടു യുവാവായിരുന്നുവെങ്കിലും, തിതിക്ഷകൊണ്ടുമാത്രമല്ല, ഔദാര്യാദിഗുണങ്ങളെക്കൊണ്ടും വലിയ വൃദ്ധനായിരുന്നു. വസ്ത്രത്തെ ഒരിക്കലും കൈകൊണ്ടു സ്പർശിക്കപോലും ചെയ്യാത്ത അദ്ദേഹത്തിന്റെ ശീതാദിസഹനശക്തി അത്ഭുതാവഹമായിരുന്നു. ദൃഢമായ ശ്രദ്ധയുള്ള ചെയ്യുവാൻ സാധിക്കാത്ത ആത്മികവും അനാത്മികവുമായ യാതൊരു മഹാകാര്യവും ഈ സംസാരത്തിലില്ല. ലൌകികദൃഷ്ട്യാ അത്യന്തമാപത്തിജനകവും ഭയങ്കരവുമായ കഠിനാനുഷ്ഠാനവും ഒരു ശ്രദ്ധാലുവിന്നു സുകരമായിത്തീരുന്നു.

അൽമോറയിൽനിന്നു താഴോട്ടു മോട്ടാർവണ്ടിയിലും സഞ്ചരിക്കാമായിരുന്നുവെങ്കിലും, ഞങ്ങൾ അവിടെനിന്നും കാൽനടയായിത്തന്നെ യാത്രയാരംഭിച്ചു. പലേ ചെറു പർവ്വതങ്ങളേയും സുന്ദരഗ്രാമങ്ങളേയും രമണീയസരോവരങ്ങളേയുമതിക്രമിച്ചും, അവയുടെ അന്യാദൃശമായ കമനീയതയെ കണ്ടു് ആനന്ദിച്ചും, കുറെ ദിവസങ്ങൾക്കുള്ളിൽ "ഹൽദോണി" എന്ന പേരായി ഹിമഗിരിതാഴ്‌വരയിൽ സ്ഥിതിചെയ്യുന്ന ചേതോഹരമായ ഒരു ചെറുനഗരത്തിൽ ചെന്നെത്തി. മാർഗ്ഗത്തിൽ ആര്യസമാജനേതാവായ ശ്രീനാരായണസ്വാമി തുടങ്ങിയ പലേ ശ്രേഷ്ഠവ്യക്തികളുടേയും, അവരുടെ പവിത്രമായ ആശ്രമസ്ഥാനത്തി

ന്റേയും ദർശനസൌഭാഗ്യം സംപ്രാപ്തമായിരുന്നുവെന്നുള്ളതും പ്രത്യേകിച്ച് ഉല്ലേഖയോഗ്യമാണ്. ഫൽദോണിയിൽഒരു ദേവമന്ദിരത്തിൽ കുറെനാൾ സുഖപൂർവ്വം വിശ്രമിച്ചതിന്റെ ശേഷം അവിടെനിന്ന് അഗ്നിശകടദ്വാരാ, "ബറേലി"എന്ന വലിയ നഗരത്തിൽ ചെന്നെത്തുകയും, ഒന്നുരണ്ടു ദിവസം മാധുകരവൃത്തിയിൽ ഉപജീവിച്ചതിൽ, അവിടേയും അദൃഷ്ടവശാൽ ചില പ്രധാനവ്യക്തികൾ പരിചിതന്മാരായിത്തീർന്നതുകൊണ്ട്, പിന്നീട് അവരുടെ പ്രേരണയാൽ വലിയ ആനുകൂല്യത്തോടെ കുറെ അധികം ദിവസം നിവസിക്കയും, അനന്തരം തീവണ്ടിമാർഗ്ഗമായിത്തന്നെ അനായാസേന ചിരവിപ്രയുക്തമായ ഹൃഷീകേശധാമത്തിൽ ശ്രീഭാഗീരഥീമാതാവിന്റെ രമ്യതടത്തിൽ, സാധുമഹാത്മാക്കളുടെ സാധുതരമായ പരിസരത്തിൽ സകുശലം സംപ്രവേശിക്കയും ചെയ്തു.

# ഹിമഗിരിവിഹാരം

## മൂന്നാം ഭാഗം.

### ഥോലിംഗമഠം

ഥോലിംഗമഠമെന്നതു പശ്ചിമതിബത്തിൽ സ്ഥിതിചെയ്യുന്ന ലാമമാരുടെ വമ്പിച്ച മഹനീയമായ ഒരു ആശ്രമസ്ഥാനമാകുന്നു. ഈ മഠം നില്ക്കുന്ന പ്രദേശവും ഥോലിംഗം (ഥോലിങ്) എന്നു സംജ്ഞയാൽ നിർദ്ദേശിക്കപ്പെടുന്നു. സററലജ് നദിയുടെ തീരത്തിൽ വിശാലമായ മൈതാനത്തിൽ വിജയിക്കുന്ന പ്രകൃതമഠത്തിൻെറ മാഹാത്മ്യവും മഞ്ജുളതയും അനന്യസാധാരണമാകുന്നു. ദൂരത്തു നാലുഭാഗത്തും ഹിമാച്ഛാദിതമായ ശിഖരദേശങ്ങളോടുകൂടി, വൃക്ഷാദികളില്ലാത്ത, ശുദ്ധമെ നഗ്നങ്ങളായി കൃഷ്ണവർണ്ണങ്ങളായി, വമ്പിച്ച പർവ്വതമാലകളാൽ പരിവൃതമായി, സ്വയം ഈഷദരുണാരുണമായ ആ പ്രദേശത്തിൻെറ സുഷമാവിശേഷത്തെ വിവരിക്കുന്നതിൽ എത്ര വലിയ ചമൽകൃതവാണിയും കുണ്ഠീഭവിക്കാതിരിക്കുന്നതല്ല. മൺമതിലുകളാൽ ആവൃതമായി, അതുപോലെ മൺചുമരുകളാൽ അവിടത്തെ ഒരു രീതിയിൽ മേൽപുരയൊന്നും കൂടാതെ വിശാലമായി നിർമ്മിക്കപ്പെട്ടിട്ടുള്ളതാകുന്നു മഠം. അവിടത്തെ സ്ഥിതിക്കു് മഠം വലിയ രാജസവും നാനാവിഭാഗങ്ങളാൽ ഉപസ്കൃതമായി രാജോചിതമായ ആഡംബരത്തോടും ഗൌരവത്തോടും കൂടിയതുമാകുന്നു. മഠത്തിൻെറ കെട്ടിടങ്ങളിൽ അവിടവിടെ ഉച്ചത്തിൽ നാനാവർണ്ണങ്ങളായ ധ്വജങ്ങൾ പറന്നുകൊണ്ടിരിക്കുന്നു. നൂററമ്പതു ലാമമാർ ഈ മഠത്തിൽ സാധാരണമായി നിവസിച്ചുവരുന്നുവെന്നു പറയപ്പെടുന്നു.

1930-ൽ ബദരികാശ്രമത്തിൽ ചാതുർമ്മാസ്യം ചെയ്യണമെന്നുള്ള ഉദ്ദേശത്തിൽ ഞാൻ ഹൃഷീകേശത്തുനിന്നു് ജൂൺമാസത്തിൻെറ ആരംഭത്തിൽ അവിടെ ചെല്ലുകയുണ്ടായി. അവിടെ അളകനന്ദയുടെ പൂർവ്വതടത്തിൽ ഏകാന്തമായ ഒരു കുടിയിൽ ഞാൻ ഏകാകിയായി നിവസിച്ചുകൊണ്ടിരുന്നു. നിവാസം ആരംഭിച്ചു കുറെ ദിവസങ്ങൾ കഴിഞ്ഞതോടുകൂടി താഴെദേശത്തുനിന്നു കൈലാസയാത്രക്കൊരുങ്ങിവന്നിരുന്ന ചില സാധുക്കൾ എന്നേയും യാത്രക്കായി പ്രേരിപ്പിച്ചുതുടങ്ങി അവരിൽ ചിലർ എനിക്കു നല്ല പരിചിതന്മാരായിരുന്നുവെന്നു മാത്രമല്ല, എന്നിൽ വലിയ പ്രേമവും ബഹുമാനവുമുള്ളവരുമായിരുന്നു. കൈലാസദർശനം എനിക്കു് അത്യന്തം പ്രിയമുള്ളതുതന്നെ. അമിതമായ സുകൃതത്തിൻെറ പരിപാകദശയിൽ മാത്രമാണു് കൈലാസദർശനം സിദ്ധിക്കുക എന്നു പൂർണ്ണമായി വിശ്വസിക്കുന്നവരിൽ ഒരുവൻതന്നെ ഞാൻ. എങ്കിലും വസ്ത്രാദികളായ വേണ്ടപ്പെട്ട സാധനങ്ങളുടെ വൈകല്യംകൊണ്ടും ശാരീരികമായ ക്ലേശം

അത്യധികം അനുഭവിക്കേണ്ടതുകൊണ്ടും, ഞാൻ അവരുടെ വാരംവാരമുള്ള പ്രേരണയെ നിഷേധിക്കുകതന്നെ ചെയ്തു. എന്നാൽ ഒരു കാര്യത്തെപ്പററി മനുഷ്യമനസ്സിൽനിന്നുത്ഥിതമാകുന്ന വിധിനിഷേധങ്ങളെ നിശ്ചയം ചെയ്യാനുള്ള അധികാരം ഈശ്വരന്റെതാകുന്നു. ഈശ്വരൻ എന്റെ പ്രതിഷേധത്തെ സമ്മതിക്കയുണ്ടായില്ല. "പുറപ്പെടുക! ഇനിയും കൈലാസത്തിലേക്കു പുറപ്പെടുക! രണ്ടാമതും കൈലാസത്തെ ചെന്നു ദർശനം ചെയ്യുക!!" എന്നിങ്ങനെ എന്റെ പ്രതിഷേധത്തെ പ്രതിഷേധിച്ചുകൊണ്ട് ഈശ്വരൻ എന്നോട് ആജ്ഞാപിച്ചു. ഈശ്വരാജ്ഞയെ അതിക്രമിക്കുവാൻ ആർക്കു ശക്തിയുണ്ട്? ഞാൻ ഈശ്വരനിദേശത്തിന്നു കീഴടങ്ങി. മനുഷ്യർക്ക് അശക്യമായതു് ഈശ്വരന്ന് അത്യന്തസുശകമാണെന്നുള്ളതു് എല്ലാ ആസ്തികന്മാർക്കും സുസമ്മതമാണല്ലൊ. അങ്ങനെ അസമ്പാദ്യത്തിന്റെ സുസമ്പാദനത്തിൽ പടീയാനായ പരമേശ്വരന്റെ ഇച്ഛയാൽതന്നെ യാത്രക്കുവേണ്ടുന്ന ഉപകരണങ്ങളും അതായതു കംബളവും കറെ പണവും ചില ഭക്ഷ്യപദാർത്ഥങ്ങളുമെല്ലാം യാതൊരു പ്രയത്നവും കൂടാതെ ക്രമേണ അവിടെ സമ്പന്നമായി കഴിഞ്ഞു.

ബദ്രീനാഥത്തിലെ അദ്ധ്യക്ഷനും അധികധനത്തിന്റെ അധിപതിയുമായ നമ്മുടെ നമ്പൂതിരിയും എന്റെ യാത്രോദ്യമത്തെ കേട്ടു യഥേച്ഛം ദ്രവ്യാദിസഹായം ചെയ്യുവാൻ സന്നദ്ധനായിരുന്നു. ഋഷീകേശത്തുനിന്നു യദൃച്ഛയായി അവിടെവന്നിരുന്ന എന്റെ അനുചരനായ ഒരു സാധുവും കൈലാസയാത്രയിൽ എന്റെ പരിചരണാർത്ഥം എന്നെ അനുഗമിക്കുവാനൊരുങ്ങിയിരുന്നതുകൊണ്ടു, ഞങ്ങൾ രണ്ടുപേരുടെ മാർഗച്ചിലവിന്നായി അദ്ദേഹത്തിൽനിന്നും ഞാൻ സ്വല്പം പണം ഗ്രഹിക്കയുണ്ടായി. മാർഗത്തിൽ താമസിക്കുവാനുള്ള കൂടാരവും മററും മററുസാധുക്കൾ അധികമായി തെയ്യാറുചെയ്തിരുന്നതുകൊണ്ട് എനിക്ക് ആ വിഷയത്തിൽ വ്യവസായം വേണ്ടിവന്നിരുന്നില്ല. ഏതായാലും ഞാൻ രണ്ടാമതും കൈലാസയാത്രക്ക് ഇങ്ങനെ സന്നദ്ധനായി, ജൂലായി 18-ാംനു- പ്രഭാതത്തിൽ തപ്തകുണ്ഡത്തിൽ സ്നാനംചെയ്തു ബദരീപതിയെ പ്രണമിച്ചു ബദ്രീനാഥത്തിൽനിന്നു പ്രസ്ഥാനംചെയ്തു. ബദരികാശ്രമത്തിൽനിന്ന് എല്ലാംകൂടി പതിനേഴു പതിനെട്ടു സാധുക്കൾ ഒരു സംഘമായി പുറപ്പെട്ടിരുന്നു. ബദരീനാഥത്തുനിന്നു കൈലാസത്തിലേക്കു പ്രയാണം ചെയ്യുന്നവർ ആദ്യമായി ചെല്ലേണ്ടുന്ന മുഖ്യസ്ഥാനം ഥോലിംഗമാകുന്നു. അതുകൊണ്ട് ആ സ്ഥാനത്തെ ലക്ഷ്യമാക്കി ഞങ്ങൾ മന്ദമന്ദം യാത്രതുടങ്ങി. ബദരീനാഥത്തുനിന്ന് മൂന്നുനാഴിക മുകളിലായി വ്യാസഗുഹയ്ക്കടുത്തു സരസ്വതീനദി അളകനന്ദയിൽ വന്നുചേരുന്ന "കേശവപ്രയാഗം" എന്നു പ്രസിദ്ധമായ സംഗമസ്ഥാനത്തിൽനിന്നു ഞങ്ങൾക്ക് അളകനന്ദയെ സന്ത്യജിച്ചു സരസ്വതിയുടെ തടത്തിൽക്കൂടെ നേരെ വടക്കോട്ടു ചെല്ലേണ്ടതുണ്ട്. മാർഗ്ഗകാഠിന്യംകൊണ്ടും ശൈത്യാധിക്യംകൊണ്ടും ഞങ്ങൾ ഒരുദിവസം

നാലഞ്ചുനാഴികമാത്രം സഞ്ചരിച്ചുകൊണ്ടു സരസ്വതിയുടെ തീരത്തുകൂടെ പൎവ്വതങ്ങളെ അതിക്രമിച്ചുതുടങ്ങി.

1925-ൽ ഞാൻ നേപാളത്തുനിന്ന് ആദ്യമായി ചെയ്തിരുന്ന കൈലാസയാത്രയിൽനിന്ന് എത്രയൊ വിലക്ഷണമായിരുന്നു പ്രകൃതയാത്ര. വഴിച്ചിലവിന്നു വിശേഷിച്ചു പണമൊ മററു സാമഗ്രികളോ ഗ്രഹിക്കാതെ അധികമായി ഭിക്ഷാവൃത്തിയിൽ ജീവിച്ചുകൊണ്ടും, മഴയും തണുപ്പും ഗണ്യമാക്കാതെ വല്ല ഗിരിഗുഹകളിലൊ, വനാന്തരങ്ങളിലോ, അഥവാ തുറന്ന മൈതാനങ്ങളിലൊ രാത്രി അതിവാഹനംചെയ്തുകൊണ്ടും, അതികൃച്ഛ്രമായ തപസ്യാരൂപത്തിലായിരുന്നു ഞാൻ ആ യാത്രയെ നിർവ്വഹിച്ചിരുന്നതു്. എന്നാൻ ഈ യാത്ര അതിനെ അപേക്ഷിച്ചു കൃച്ഛ്രതപസ്യയുടെ നിലയിൽ കുറെ കനിഷ്ഠതരമായിരുന്നു. അത്ര ദുസ്സഹമായ ശരീരക്ലേശം ഈ യാത്രയിൽ അനുഭവിച്ചിരുന്നില്ല. ചമരഗോക്കളുടേയും മററും പുറത്തു ഭക്ഷണസാധനങ്ങൾ കൊണ്ടുപോയിരുന്നതുകൊണ്ടും ഉത്സാഹികളായ അധികം സാധുക്കൾ ഉണ്ടായിരുന്നതുകൊണ്ടും, ഞങ്ങൾ യഥാകാലം റൊട്ടി മുതലായതു പാകംചെയ്തു ക്ഷുധാനിവൃത്തി ചെയ്തിരുന്നു. രാത്രിയാകട്ടെ തുറന്ന ഭൂമിയിൽ കിടക്കാതെ കൂടാരത്തിന്നുള്ളിൽ വിശ്രമവും ചെയ്തിരുന്നു. അതുകൊണ്ടു് ഒരു ദൃഷ്ടിയിൽ അതായതു ഭക്ഷണാദിവിഷയത്തിൽ പ്രസ്തുതയാത്ര വലിയ ക്ലേശകാരിയായിരുന്നില്ലെന്നു പറയാം. എങ്കിലും ബദരീനാഥത്തുനിന്നു മേലോട്ടു് തിബത്തിലേക്കു് ചെല്ലുന്ന മാർഗം അത്യന്തം കഠിനമാകുന്നു. മാൎഗ്ഗം എന്തുണ്ടു്? സരസ്വതിയെ ആശ്രയിച്ചു് വികടമായ പാഷാണസഞ്ചയങ്ങളേയും വിശാലമായ ഹിമസംഹതികളേയും അതിസാഹസത്തോടെ അതിക്രമിച്ചുകൊണ്ടു മേലോട്ടു ചെല്ലുകതന്നെ. ബദരീനാഥംവരെ ശരിയായ മാൎഗ്ഗം പോകുന്നുണ്ടെങ്കിലും അവിടെനിന്നു് മേലോട്ടു് അങ്ങനെയുള്ള മാൎഗ്ഗം കാണുന്നതല്ല സമുദ്രനിരപ്പിൽനിന്നു പതിനോരായിരത്തോളം അടി ഉയരമുള്ള ബദ്രീനാഥത്തിൽനിന്നു മേലോട്ടു കയറുന്തോറും, അവിടത്തെ ശൈത്യപ്രാചുൎയ്യം ക്രമേണ ദുസ്സഹമായിത്തീൎന്നുകൊണ്ടിരുന്നു. ഞങ്ങളുടെ സംഘത്തിൽപെട്ട ഒന്നുരണ്ടു സാധുക്കൾ മാൎഗ്ഗകാഠിന്യത്തെ കണ്ടു ഭയപ്പെട്ടു മടങ്ങിപ്പോകുവാനിച്ഛിച്ചുവെങ്കിലും, "ഹിമത്തിൽ ശരീരം പതിച്ചു നശിച്ചുപോകുന്നുവെങ്കിൽ അതും കല്യാണഹേതുതന്നെ. അധൈൎയ്യപ്പെടുവാനെന്തുണ്ടു്?" എന്നുള്ള എന്റെ ധൈൎയ്യവാക്കുകളെ കേട്ടതിൽ അവരും മുന്നോട്ടുതന്നെ അനുഗമിച്ചു. ഹിമാച്ഛന്നമായ പൎവ്വതങ്ങളുടെ താഴത്തുകൂടെ ഒരു മണിക്കൂറിൽ ഒരു നാഴികപോലും നടക്കുവാൻ സാധിക്കാത്തവിധം അത്രയും മന്ദംമന്ദമായി അതിദുൎഗ്ഗമമായ ആ മാൎഗ്ഗത്തെ ഞങ്ങൾ അതിലംഘിച്ചുതുടങ്ങി. മാൎഗ്ഗത്തിൽ ചില ജലധാരകളെ ഞങ്ങൾ സ്വയമേവ ലംഘനംചെയ്തിരുന്നുവെങ്കിലും സരസ്വതിയുടെ ഒരുപനദിയെ ലംഘിക്കുന്നതിൽ ഞങ്ങൾ അത്യധികം

വിഷമിക്കുകയുണ്ടായി. തീവ്രവേഗത്തിൽ പ്രവഹിക്കുന്നതും രണ്ടുമിനുട്ടുനേരംകൊണ്ടു ശരീരത്തെ പാഷാണീകരിക്കുന്നതുമായ ആ കല്ലാറിനെ കൂലിക്കാരുടെ ഹസ്തത്തെ അവലംബിച്ചുകൊണ്ടു് ഞങ്ങൾ വലിയ സാഹസത്തോടെ ഒരു വിധം അതിക്രമിച്ചു. ഇങ്ങനെ വലിയ കൃച്ഛ്രതകളെല്ലാം സഹിച്ചുകൊണ്ടു ബദരീനാഥത്തുനിന്നു സുമാറു ഇരുപതു് ഇരുപത്തിഅഞ്ചുനാഴിക മേലോട്ടുചെന്നതിൽ ഹാ! അവിടത്തെ പ്രകൃതി അത്യന്തവിലക്ഷണമായി കാണപ്പെട്ടു. മാൎഗ്ഗത്തിൽ ഹിമം അത്യധികമായി ഉപലഭിച്ചുതുടങ്ങി. ഹിമപൂൎണ്ണമായി ധവളധവളമായ പൎവ്വതമാലകൾ കണ്ടുതുടങ്ങി. ഹിമബാഹുല്യം നിമിത്തം പതനത്തെ ഭയപ്പെട്ടു മാൎഗ്ഗത്തെ അതിലംഘിക്കുന്നതു വിഷമമായുംതീൎന്നു. ബദരീനാഥത്തുനിന്നു് തിബത്തുകാരായ ചില വ്യാപാരികൾ തിബത്തിലേക്കു പുറപ്പെട്ടിരുന്നതുകൊണ്ടു് അവരെ ആശ്രയിച്ചു അവരുടെ പിന്നിലായിരുന്നു ഞങ്ങൾ യാത്രചെയ്തിരുന്നതു്. വഴിയിൽ ചെങ്കുത്തായി കിടക്കുന്ന ഹിമരാശിയെ ഖനിത്രാദികൾകൊണ്ടു കിളച്ചു മുകൾഭാഗം അങ്ങുമിങ്ങും നീക്കംചെയ്തു സമമാക്കി മാൎഗ്ഗത്തെ അവരുടെ അശ്വാദികൾക്കു് ഒരുവിധം നടക്കുവാൻ യോഗ്യമാക്കിത്തീൎത്തുകൊണ്ടു് ആ വ്യാപാരികൾ മുന്നിൽ ഗമിച്ചിരുന്നതിനാൽ അവിടവിടെ ഹിമോല്ലംഘനത്തിൽ ഞങ്ങളുടെ ക്ലേശത്തിന്നു കുറേ ലാഘവം സംഭവിച്ചിരുന്നു. എങ്കിലും മാൎഗ്ഗം ക്രമേണ ഹിമാധിക്യംകൊണ്ടും, അതിശീതമായ ജലധാരകളെക്കൊണ്ടും, ഉൽകടവികടമായ പാഷാണസമൂഹങ്ങളെക്കൊണ്ടും വിഷമതരമായിത്തീൎന്നു.

ബദരീനാഥത്തുനിന്നു തിബത്തിലേക്കു പോകുന്നവൎക്കു് അതിക്രമിക്കുവാനുള്ള ഹിമാലയഘട്ടത്തിന്റെ ശുഭനാമധേയം "മാനാപാസ്സ്" എന്നാകുന്നു. സുമാറു് പതിനെണ്ണായിരത്തിലധികം അടി ഉയരമുള്ള ഉരുതരഗംഭീരമായ ഈ ഘട്ടത്തിന്റെ മാഹാത്മ്യവും കാഠിന്യവും ഹിമാലയചരിത്രമറിയുന്നവരുടെ ഇടയിൽ സൎവ്വത്ര പ്രസിദ്ധമാണു്. ഹിമാലയത്തിലെ മററു് പല ഘട്ടങ്ങളേയുമപേക്ഷിച്ചു പ്രകൃതഘട്ടം അധികമായ ഔന്നത്യംകൊണ്ടും എന്നൊന്നേക്കുമുരുകാത്ത പ്രഭൂതമായ ഹിമപ്രൌഢിമകൊണ്ടും, അത്യന്തസുന്ദരവും, അതേകാരണങ്ങളെക്കൊണ്ടുതന്നെ കുറെ അധികം കഠിനവുമാകുന്നു. എന്നുതന്നെയല്ല, കൈലാസത്തിലേക്കു ചെല്ലുവാനുള്ള പൌരാണികമായ ഘട്ടം ഇതായിരുന്നതുകൊണ്ടു്, ഇതു് അത്യന്ത പവിത്രവും ശ്രേഷ്ഠവുമാകുന്നു. പാണ്ഡവന്മാരുടേയും ശ്രീകൃഷ്ണഭഗവാന്റെയും അതുപോലെ മററു പല ഋഷിപുംഗവന്മാരുടേയും കൈലാസഗമനം ബദരീനാഥം വഴിക്കു പ്രസ്തുത മാൎഗ്ഗത്തിൽക്കൂടെയായിരുന്നുവെന്നു പുരാണങ്ങൾ സുവ്യക്തമായി വിവരിക്കുന്നു. മാനസസരസ്സിൽ നിവസിക്കുന്ന രാജഹംസങ്ങളുടെ ഗമനാഗമനമാൎഗ്ഗമായി കാവ്യാദികളിൽ വ്യപദേശിച്ചിട്ടുള്ള ക്രൌഞ്ചരന്ധ്രവും ഈ ഘട്ടംതന്നെയെന്നു ചില പണ്ഡിതന്മാർ പ്രതിപാദിക്കുന്നുണ്ടു്. അങ്ങനെ പുരാണപ്രസിദ്ധമായി അതിഗംഭീരമായ മാനാഘട്ടം തന്റെ

അത്യന്തമുയൎന്ന ധവളകൂടങ്ങളോടുകൂടി ഇതാ ഞങ്ങളുടെ മുന്നിലായി പ്രകാശിക്കുന്നു. ഗന്ധമാദനപാൎശ്വത്തിലാണ് ബദരികാശ്രമമെന്നു പുരാണങ്ങൾ വൎണ്ണിച്ചുകാണുന്നതുകൊണ്ട്, ഞങ്ങൾ ഇതേവരെ അതിക്രമിച്ചതു് ഗന്ധമാദനനിരയായിരിക്കാമെന്നനുമാനിക്കുന്നതിൽ വിരോധമില്ല. ഇനി ഇവിടെനിന്നു നീലപൎവ്വതം ദൃഷ്ടിഗോചരമായിത്തീരുന്നു. നീലനീലമായ പ്രകൃത നീലപൎവ്വതം ചിരഞ്ജീവിയും പുരാണപ്രസിദ്ധനുമായ കാകഭുശുണ്ഡന്റെ നിവാസസ്ഥാനമായിരുന്നുവത്രെ; അഥവാ ആണത്രെ. അഹോ ഋഷിവൎയ്യന്മാരുടെ മഹിമക്ക് ഒരന്തവുമില്ല. സാധാരണന്മാൎക്ക് ചെല്ലുവാനൊ, ഒരു ദിവസംപോലും നിവസിക്കുവാനോ, സാധിക്കാത്ത അത്രയും നിഗൂഢവും കഠിനവുമായ ശൈലശിഖരങ്ങളിലാണ് പ്രസിദ്ധപ്പെട്ട ഋഷീശ്വരന്മാരുടെ ആശ്രമസ്ഥാനങ്ങൾ സ്ഥിതിചെയ്യുന്നതു്. ഏതായാലും ബദരീനാഥത്തിൽനിന്നു പുറപ്പെട്ടു് ആറാംദിവസം രാത്രി മാനാപാസ്സിൽനിന്ന് അഞ്ചാറുനാഴിക താഴെയായി ഹിമങ്ങളുടെ മദ്ധ്യത്തിൽ ഹിമരിക്തമായ സ്വല്പം ഭൂമി ലഭിച്ചതിൽ കൂടാരമടിച്ചു വിശ്രമിച്ചതിന്റെശേഷം, പിറേറന്നു പ്രഭാതത്തിൽ ഘട്ടത്തെ അതിക്രമിക്കുവാൻ ഉദ്ദേശിച്ചുകൊണ്ട് വ്യാപാരികളോടുകൂടെ ഞങ്ങളെല്ലാവരും പ്രയാണം തുടൎന്നു. ഹിമങ്ങളും ജലധാരകളും കൽക്കൂട്ടങ്ങളുമല്ലാതെ മാൎഗ്ഗത്തിൽ മൃത്തികയുടെ ദൎശനം ലഭിക്കുക എന്നതു ദുൎല്ലഭമായിതീൎന്നു. വലിയ സാഹസത്തോടും വലിയ കൃച്ഛ്രതയോടും ഞങ്ങൾ ആ ഘട്ടശിഖരിയുടെ ഉപത്യകയിൽനിന്ന് അധിത്യകയിലേക്ക്, അതായതു് ഉച്ചസീമയിലേക്കു മെല്ലെമെല്ലെ കയറിക്കൊണ്ടിരുന്നു. ശ്വാസം ചെയ്യുവാനുള്ള വായു ചുരുങ്ങിയതുകൊണ്ടോ, അഥവാ വിഷവായുവിന്റെ പ്രചാരംകൊണ്ടോ, അഥവാ മററുവല്ല ഹേതുക്കളെകൊണ്ടോ, ശിരസ്സ് കലശലായി വേദനിച്ചുതുടങ്ങി. മൂന്നുനാലു് ഫർലോങ്ങ് നടന്നാൽ പിന്നെ കുറെ ഇരുന്നു വിശ്രമിച്ചല്ലാതെ മുന്നോട്ടു ചെല്ലുകയെന്നതു് അസാദ്ധ്യമായും തീൎന്നു. ഞങ്ങളുടെ മാത്രമല്ല, ഹൃഷ്ടപുഷ്ടശരീരന്മാരായി ഈ വക പ്രദേശങ്ങളിൽ അധികം സഞ്ചരിച്ച് അഭ്യാസമുള്ള ആ വ്യാപാരികളുടേയും കഥ ഇപ്രകാരം തന്നെയായിരുന്നു. അവരുടെ മൂന്നുനാലു കുതിരകൾ ജലധാരകളിൽപെട്ടും, ദുൎബ്ബലനായ ഒരു മനുഷ്യൻ ശൈത്യബാധയാലും യാതൊരു സഹായവും ചെയ്യുവാൻ സാധിക്കാതെ മാൎഗ്ഗത്തിൽ മൃതിയടഞ്ഞുപോയി. മരിക്കുന്നവർ കിടന്നു മരിക്കുകയല്ലാതെ അവിടെ ആ ഉച്ചഭൂമിയിൽ ആരാൽ എന്തൊരു സഹായമാണു ചെയ്യുവാൻ സാധിക്കുക? ഒരു സംഹാരകൎത്താവിന്റെ നിലയിൽ ഈശ്വരനെ ഒരു വലിയ കശാപ്പുകാരനോടു സദൃശനായി നിൎദ്ദേശിക്കാവുന്നതാണ്. കശാപ്പുകാരൻ തന്റെ ഇഷ്ടംപോലെ ആടുകളെ ഓരോന്നോരോന്നായി തിരഞ്ഞെടുത്തു അറുക്കുന്നു. ആട്ടിന്റെ സമയമോ സമ്മതമോ കശാപ്പുകാരൻ ലേശവും ഗണിക്കുന്നില്ല. അതുപോലെ ഈശ്വരനും തന്റെ ഇച്ഛപോലെ പ്രാണികളെ ഓരോന്നായൊ, കൂട്ടമായോ തിരഞ്ഞെടുത്തു

നിർദ്ദയം നിഗ്രഹിക്കുന്നു. പ്രാണികളുടെ സമയമോ, സമ്മതമോ ദയാനിധിയെങ്കിലും അദ്ദേഹം ലേശവും വകവെക്കുന്നില്ല. പണ്ഡിതനെന്നും ദാർശനികനെന്നും പുരോഹിതനെന്നും പൂജകനെന്നും, രാജാവെന്നും മന്ത്രിയെന്നും, വ്യാപാരിയെന്നും കർഷകനെന്നും ധനികനെന്നും ദരിദ്രനെന്നും, ഭക്തനെന്നും ജ്ഞാനിയെന്നും സന്ന്യാസിയെന്നും വിരക്തനെന്നും, അഥവാ മനുഷ്യനെന്നും തിര്യക്കെന്നും, കൃമിയെന്നും കീടമെന്നും ഉള്ള യാതൊരു ഭേദവും ഈ വിഷയത്തിൽ ഈശ്വരൻ ഗൌനിക്കുന്നില്ല. കർമ്മവശാൽ ജീവികൾ മനുഷ്യശരീരവും തിര്യക് ശരീരവും ഗ്രഹിക്കുന്നതുപോലെ, കർമ്മംകൊണ്ടുതന്നെ മർത്ത്യരും ഭോഗത്തിന്നുവേണ്ടിയൊ, അഥവാ മോക്ഷത്തിന്നുവേണ്ടിയൊ പണ്ഡിതവേഷം, ഭക്തവേഷം തുടങ്ങിയ നാനാ വേഷങ്ങളെ ധരിക്കുന്നുവെന്നല്ലാതെ സ്വേച്ഛയുടെ ആധിപത്യം ഇവർക്കാർക്കുംതന്നെ ലവലേശംപോലുമില്ല. സർവ്വരും നാനാവിധ ദുഃഖങ്ങൾക്ക് അടിമപ്പെട്ടുകൊണ്ടുതന്നെ ജീവിക്കുന്നു. സർവ്വരും മരണശീലന്മാർ തന്നെ. മൃത്യുമുഖത്തിൽ എല്ലാവരും തുല്യന്മാരാകുന്നു ആടുകളെപ്പോലെ സർവ്വരും പരവശന്മാർതന്നെ. ഇത്രയും പരവശവും ദുഃഖിതവും ലജ്ജാവഹവുമായ സ്ഥിതിയിൽ സർവ്വാധിപതിയായ ഈശ്വരന്റെ മുമ്പിൽ ഞാനെന്നഹങ്കരിക്കുന്ന മനുഷ്യരുടെ മൂഢതക്കു സദൃശമായ വേറൊരു മൂഢത ഈ ലോകത്തിലുണ്ടെന്ന് എനിക്കു തോന്നുന്നില്ല.

ഇങ്ങനെ ഹിമാദികളിൽക്കൂടെ പ്രയാസപ്പെട്ട് മെല്ലെമെല്ലെ മേലോട്ടു കയറി നീലപർവ്വതത്തിന്റെ നികടത്തിൽ ഒരു ചെറിയ സരസ്സിന്റെ തടത്തിൽ ഹിമം ഉരുകിയ വിശാലമായ ഒരു ഗണ്ഡശൈലത്തിന്റെ മുകളിൽ മററുസാധുക്കളെ പ്രതീക്ഷിച്ചുകൊണ്ട് ഞാനധികനേരം വിശ്രമിച്ചുകൊണ്ടിരുന്നു. ഹിമപൂരിതമായിരുന്ന ആ സരസ്സിന്റെ സൌന്ദര്യം തലവേദനയേയും ശരീരക്ലേശത്തേയും വിസ്മരിപ്പിച്ചുകൊണ്ട് എന്റെ മനസ്സിനെ ബലാൽ ആനന്ദിപ്പിച്ചുകൊണ്ടിരുന്നു. ഘട്ടത്തിന്റെ ഉച്ചസീമയെ പ്രാപിക്കുവാൻ ഇവിടെനിന്ന് ഒരു നാഴികക്കൂടി മേലോട്ടു കയറേണ്ടതുണ്ട്. മൂന്നു മണിക്കു മുമ്പായി ഞങ്ങളെല്ലാവരും വ്യാപാരികളോടുകൂടെ മന്ദമന്ദം ഘട്ടത്തിന്റെ ഉച്ചസീമയിൽ എത്തിച്ചേർന്നു. ഹാ! സമുദ്രംപോലെ വിശാലമായിക്കിടക്കുന്ന അവിടത്തെ ഹിമനിവഹത്തിന്റെ മഹിമയേയും മനോഹരതയേയും ഞാനെങ്ങനെ വർണ്ണിക്കേണ്ടു? "ദേവസരസ്സ്" എന്ന പേരിൽ പത്തുപന്ത്രണ്ട് ഫർല്ലോങ്ങ് ചുററളവുള്ള വിസ്തീർണ്ണമായി ഹിമപൂരിതമായ ഒരു സരസ്സും അവിടെ ആ ഉച്ചദേശത്തിൽ വിജയിക്കുന്നു. ഹിമമാഹാത്മ്യത്തെ ഇത്രയും അധികമായി ഉപഭുജിക്കുവാൻ ഉതകുന്ന ഹിമാലയഘട്ടങ്ങൾ വളരെ വിരളമാകുന്നു. പതിനെണ്ണായിരം അടി ഉയരത്തിൽ ദേവസരസ്സിന്റെ തീരത്തിൽ എന്നെന്നേക്കുമുരുകാത്ത ധവളശ്യാമളമായ ഹിമസംഹതികളുടെ മദ്ധ്യത്തിൽ ജഗത്തിനേയും ശരീരത്തേയും, കൈലാസത്തേയും കൈലാസയാത്രയേയുമെല്ലാം വിസ്മരിച്ചുകൊണ്ടു ഗാഢമായ പ്രകൃതി സുഷമാസമാധിയിൽ ഞാൻ

നിമഗ്നനായി. ഹാ! ഈശ്വരൻെറ സൃഷ്ടിമാഹാത്മ്യത്തെപ്പററി ശ്രുതികളും, വേദവ്യാസപ്രഭൃതികളായ പൌരാണികന്മാരും, കാളിദാസപ്രഭൃതികളായ കവികളും വിസ്തൃതമായ വർണ്ണനകൾ ചെയ്തിരിക്കുന്നുവെങ്കിലും, അവയെല്ലാം എത്രയൊ ശുഷ്കങ്ങൾതന്നെ. എന്തുകൊണ്ടു ശുഷ്കങ്ങൾ? വാഗ്വിസ്താരത്തിന്നു വിഷയമാകാത്ത ഈശ്വരീയസൃഷ്ടിയുടെ ഈദൃശസൌന്ദര്യത്തെ വർണ്ണിക്കുവാൻ അതായതു ശബ്ദത്തിന്നു വിഷയീകരിക്കുവാൻ പുറപ്പെട്ടാൽ അതു ശുഷ്കമായിതീരുകയല്ലാതെ, പുഷ്കലമാകുന്നതെങ്ങിനെ? മനുഷ്യബുദ്ധി രചിതമായ കൃത്രിമസൌന്ദര്യത്തിൻെറ നിരതിശയസീമപോലും ഈശ്വരകലിതമായ ഇങ്ങനെയുള്ള പ്രാകൃതികസുഷമയുടെ ഒരു കണികയോടു സാമ്യം വഹിക്കുവാൻ സമർത്ഥമാകുന്നില്ല. ഹാ! അലൌകികമായ ഈദൃശ ദൃശ്യങ്ങളെ അസംഖ്യമസംഖ്യം ചക്ഷുസ്സിൻെറ നിമേഷണമെന്നപോലെ അത്രയും നിഷ്പ്രയാസമായി, നിഷ്പ്രതിബന്ധമായി, ദ്രുതമായി സൃഷ്ടിചെയ്യുന്ന ആ പരമാത്മാവിൻെറ ഐശ്വര്യത്തെയും മാഹാത്മ്യത്തെയുംപററി എന്തുപറയേണ്ടു? ഹേ! പരമാത്മൻ അങ്ങയുടെ മാഹാത്മ്യത്തെ മോഹമെന്നിയെ സമ്യക്കായി അറിഞ്ഞു അതിൽതന്നെ അനവരതമാനന്ദതുന്ദിലമായി രമിച്ചു മനുഷ്യശരീരത്തെ ചരിതാർത്ഥമാക്കുവാൻ വ്യതിചലിതബുദ്ധിയായ ഇവനെ കൃപയോടെ അനുഗ്രഹിക്കേണമേ!

ഞങ്ങളുടെ സാമാനങ്ങളെ വഹിപ്പിച്ചുകൊണ്ടു കുറെ പിന്നിലായി വരുന്ന ഞങ്ങളുടെ കർമ്മചാരികളും അധികമന്തരമെന്നിയെ സരസ്സടത്തിൽ വന്നുചേന്നു. വന്നഉടനെ അവർ രണ്ടുപേരും സാമാനങ്ങൾ വഹിക്കുന്ന അവരുടെ മൃഗങ്ങൾ നന്നെ ക്ഷീണിച്ചുപോയതുകൊണ്ടു, അന്നു അവിടത്തന്നെ നിവസിക്കുകയല്ലാതെ ഗത്യന്തരമില്ലെന്നു ഞങ്ങളെ അറിയിച്ചു. എന്നുതന്നെയല്ല, അവർ സരസ്തീരത്തിൽ ഹിമരിക്തമായ സ്വല്പം സ്ഥലം ലഭിച്ചതിൽ ചെന്നു കൂടാരമടിയ്ക്കുകയും ചെയ്തു. അഹോ! വിചിത്രം! ഘട്ടത്തിൻെറ ഉച്ചതമമായി, അത്യാപത്തികരമായ ആ സീമയിൽ യാത്രക്കാർ നിവസിക്കുകയെന്നതു അത്യന്തമപൂർവ്വമാണു. ശൈത്യത്തിൻെറ അതിപ്രചണ്ഡതനിമിത്തവും ആ പ്രദേശത്തിലെ കഠിനതയോടെതിരിടുവാൻ വേണ്ടുന്ന സാധനകളുടെ അഭാവം നിമിത്തവും ഹിമപാതഭയം നിമിത്തവും യാത്രക്കാരെല്ലാം ഇപ്പുറത്തുനിന്നു പുറപ്പെട്ടാൽ, പിന്നെ ഘട്ടത്തെ അതിക്രമിച്ചു അപ്പുറത്തു താമസിക്കുകയാണു പതിവു. ഏതായാലും ഞങ്ങൾക്കു ഗത്യന്തരമില്ലാതിരുന്നതുകൊണ്ടു ഈശ്വരചരണങ്ങളെ ശരണീകരിച്ചു അവിടെത്തന്നെ രാത്രികഴിച്ചുകൂട്ടുവാനുറച്ചു. ഈശ്വരവിശ്വാസം വിഷമാവസരങ്ങളിൽ മനുഷ്യനെ വീര്യവാനും ധൈര്യവാനുമാക്കിത്തീർക്കുന്നു. വ്യാപാരികളിലാകട്ടെ ചിലർ മുന്നോട്ടുപോയിരിക്കുന്നു. മററു ചിലർ ഞങ്ങളെപ്പോലെതന്നെ അനന്യഗതികന്മാരായി; അവിടത്തന്നെ സ്ഥാനമുറപ്പിച്ചിരിക്കുന്നു. അവിടെ രാത്രിനിവസിക്കുന്നതിലുള്ള വൈഷമ്യത്തെപ്പററി ഞാനവരുമായി സംഭാഷണം

നടത്തിയതിൽ, "ഘട്ടത്തിലെ ദേവതയെ ചിന്തിക്കുക" ഇങ്ങിനെയുള്ള അവസരങ്ങളിൽ ദയാനിധിയായ ആ ദേവതയാണു ഞങ്ങളെ രക്ഷിക്കാറുള്ളതു് എന്നാണു് ഒടുവിൽ അവർ എന്നോടു് പറഞ്ഞതു്. ഘട്ടത്തിലെ അധിഷ്ഠാത്രിയായി അവർ വിശ്വസിക്കുന്നദേവതയുടെ സ്ഥാനം അവിടെനിന്നും കുറെ മുന്നിലായി സ്ഥിതിചെയ്യുന്നു. അധികം സാധുക്കൾ സംഗതിവശാൽ പിന്നിലായിപ്പോയതുകൊണ്ടു ഞങ്ങൾ നാലഞ്ചുപേർ മാത്രമാണു് അന്നവിടെ രാത്രി പുലത്തുവാനുള്ളതു്. ഏതായാലുമെന്നെന്നേക്കും സ്മരണീയമായി മനോഹരമായ ആ രാത്രി ആരംഭിച്ചു. രജതമയമായ ദിവ്യദേശത്തിൽ രജതരചിതമായ ദിവ്യപ്രാസാദത്തിൽ ദിവ്യഭാവനയോടെ വിരാജിച്ചുകൊണ്ടിരുന്ന എനിക്കു്, അവിടെ രാത്രി നിവസിക്കാനൊരുങ്ങിയതായ സാഹസം ഈശ്വരീയമായ വലിയ ഒരനുഗ്രഹമായൊ, അഥവാ ഞങ്ങളുടെ വലിയൊരു ഭാഗ്യോദയമായോ ആണു് തോന്നിയതു്. അഹഹ! ധവളധവളമായ ഹിമപർവ്വതങ്ങളുടെ പങ്ക്തിയാൽ പരിവൃതമായി, സ്വയം അധികമായി ഹിമസംഘാതംകൊണ്ടും, ഇടക്കിടെ നീലവർണ്ണമായ ജലംകൊണ്ടും സംപൂരിതമായി വിജയിക്കുന്ന ആ ദേവസരസ്സിന്റെ അലൌകികമായി, അവർണ്ണനീയമായ ആ രാത്രിസുഷമയേയും മഹിമയേയും ഞാൻ രാത്രി അധികനേരം മനസ്സുകൊണ്ടു ബഹുമാനിക്കുകയും ആരാധിക്കുകയും ചെയ്തുകൊണ്ടിരുന്നു. ദേവസരസ്സിന്റെ തീരത്തിൽ ഒരു സഹൃദയൻ ഉറങ്ങുവാൻ കാംക്ഷിക്കുന്നതെന്തിന്നു്? നിദ്രാസുഖത്തേക്കാളും ഉൽകൃഷ്ടതരവും നിരാതങ്കവുമായ സുഖവിശേഷം അവിടത്തെ സുഷമാനുഭാവാത്മകമായ, അഥവാ സുഷമാനുഭവജന്യമായ സമാധിയിൽ സർവ്വദാ ഒരുവന്റെ ബുദ്ധിയിൽ ആവിർഭവിച്ചുകൊണ്ടിരുന്നു. അഹോ! ഇത്രയും മഹനീയമായ തന്റെ വിഭൂതിവിസ്താരത്തെ ദർശിച്ചാനന്ദിക്കുവാൻ ഇവനെ അനുഗ്രഹിച്ചതായ പരമേശ്വരന്റെ പരമകാരുണ്യത്തെ എനിക്കു് ഒരിക്കലും വിസ്മരിക്കുവാൻ പാടുള്ളതല്ല. ഈശ്വരകാരുണ്യം നിമിത്തം ഒരുവന്നു വിപത്തികളോടെതിരിടുവാൻ ധൈര്യമുണ്ടാകുന്നു, തലയിൽ തൂങ്ങിനില്ക്കുന്ന വിപത്തികളോടെതിർക്കുവാൻ ഭയപ്പെടുന്നവർക്കു് മഹാകാര്യങ്ങൾ സാധിക്കുക എന്നതു് തീരെ അശക്യംതന്നെ.

പകൽ മുഴുവനും ആകാശം നിർമ്മേഘമായി, നിർമ്മലമായി പ്രകാശിച്ചുവെങ്കിലും, രാത്രിയാരംഭിച്ചപ്പോൾ അവിടവിടെ മേഘശകലങ്ങൾ ഉദിച്ചുയർന്നു തുടങ്ങുകയും, ക്രമേണ ആ ഉത്തുംഗഭൂമി മേഘമണ്ഡലത്താൽ ആവൃതമായിത്തീരുകയും ചെയ്തു. എന്നുതന്നെയല്ല, സ്വല്പം സ്വല്പം ഹിമബിന്ദുക്കൾ പതിക്കുവാനും തുടങ്ങി. എങ്കിലും ഈശ്വരകൃപയാൽ അധികമായ ജലവൃഷ്ടിയോ ഹിമവൃഷ്ടിയോ ചെയ്യാതെ മേഘമണ്ഡലം ഝടിതി വിച്ഛിന്നമായി അങ്ങുമിങ്ങും വിലീനമായി, ഞങ്ങളെ മൃത്യുമുഖത്തിൽനിന്നു വിമോചനം ചെയ്തു. നേരം പുലർന്നു. രാത്രി യാതൊരാപത്തും കൂടാതെ ഞങ്ങളെ രക്ഷിച്ചതിന്നു, ഘട്ടദേവതാത്രു

പത്തിൽ സ്ഥിതിചെയ്യുന്ന ഈശ്വരനെ ഞാൻ വാരംവാരം പ്രണമിച്ച്, അവിടെനിന്നും യാത്രതുടൎന്നു. ഇനിയും സുമാറ് ആറേഴുനാഴികദൂരം ഹിമദേശത്തെ അതിക്രമിക്കേണ്ടതുണ്ട്. മഹത്തായി ഘനീഭവിച്ച ഹിമസംഹതികളുടെ മദ്ധ്യത്തിൽകൂടെ ഹിമത്തിലും മണ്ണിലുമായി രണ്ടു നാഴികദൂരം ചെന്നതിൽ അവിടെ ഘട്ടദേവതയുടെ സ്ഥാനം ഉപലബ്ധമായി. ചെറിയ കല്ലുകളെ കൂട്ടിവെച്ചിരിക്കുന്ന ഒരു കൂമ്പാരമാണ് ദേവതയായി കല്പിക്കപ്പെട്ടിരിക്കുന്നത്. ഞങ്ങൾ ഹിമമദ്ധ്യസ്ഥിതയായ ആ ദേവതയുടെ മുമ്പിൽ ചെന്നിരുന്നു, ചില മധുരപദാർത്ഥങ്ങളെ ദേവതക്കു നിവേദ്യമാക്കി നിവേദനംചെയ്തു. അവയെ പ്രസാദരൂപത്തിൽ ആഹരിച്ചുകൊണ്ടു കുറെ അധികനേരം അവിടെ ഇരുന്നു വിശ്രമിച്ചു. ബദരീനാഥത്തിൽനിന്ന് ഇതേവരെ സുമാറ് മുപ്പത്തിഅഞ്ച്നാഴികദൂരം സ്വല്പം സ്വല്പമായി കയറിവന്നിരുന്ന മാൎഗ്ഗം ഇനി ഈ ഉച്ചസീമയിൽനിന്നു മെല്ലെ മെല്ലെ അവരോഹണം ചെയ്യുന്നു. ഇവിടെനിന്ന് ഇന്നത്തെ ഭാരതദേശം സമാപ്തമായി. തിബത്തുദേശം ആരംഭിക്കയും ചെയ്യുന്നു. ഞങ്ങൾ പിന്നേയും എഴുന്നേററ് യാത്രതുടൎന്നു. ഉദിച്ചുയൎന്നുവരുന്ന വിഭാകരൻെറ ഭാസുരകിരണങ്ങൾ ഹിമമണ്ഡലത്തിൽ വ്യാപിച്ചുതോട്ടുകൂടി "പളപളെ" പ്രകാശിച്ചുതുടങ്ങിയ അതിനെ സൂൎയ്യബിംബത്തെയെന്നപോലെ കണ്ണുകൊണ്ടു നോക്കുന്നതു ദുഷ്കരമായിത്തീൎന്നു. കണ്ണുമങ്ങിയും കണ്ണിൽനിന്നും മൂക്കിൽനിന്നും വെള്ളമൊലിച്ചും, ഹിമത്തെ അതിക്രമിക്കുന്നത് ഏത്രയും കഷ്ടതരവും കഠിനവുമായിത്തീൎന്നു. സ്ഥായിയായ തലവേദനക്ക് കുറേയെങ്കിലും വൃദ്ധിയല്ലാതെ കുറവുണ്ടായിട്ടില്ലതന്നെ. ഏതായാലും ഞങ്ങൾ അതികൎക്കശമായ ഹിമദേശത്തെ, അതായത് അത്യന്തവിഷമമായ മാനാപാസ്സിനെ മെല്ലെ മെല്ലെ അതിലംഘിച്ചു, രണ്ടു മണിക്കുമുമ്പായി അപ്പുറത്തുള്ള മനോഹരമായ മൈതാനത്തിൽ ചെന്നുചേൎന്നു.

പാസ്സിനെ യാതൊരാപത്തും കൂടാതെ അതിക്രമിക്കുവാൻ സാധിച്ചതിൽ വ്യാപാരികൾ ഞങ്ങളുടെ അരികെ വന്നു ഞങ്ങളെ അനുമോദിക്കയും, ഇനി കൈലാസദർശനം സിദ്ധിച്ചതുപോലെ പരിഗണിക്കുന്നതിൽ വിരോധമില്ലെന്നാശ്വസിപ്പിക്കയും ചെയ്തു. പിറേറന്നു മുഴുവൻ അവിടെ വിശ്രമിച്ചു. രണ്ടാം ദിവസം രാവിലെ വമ്പിച്ച നഗ്നമായ പർവ്വതങ്ങളുടെ താഴത്തു കൽക്കൂട്ടങ്ങളൊ ഹിമമൊ കൂടാതുള്ള ശുദ്ധമായി, വിശാലമായ മൈതാനങ്ങളിൽകൂടെ ത്രിവിഷ്ടപഭൂമിയിൽ ഞങ്ങൾ പിന്നേയും മുന്നോട്ടു യാത്രതുടൎന്നു. കുറെ ദൂരത്തിൽ ഒരു കല്ലിന്മേൽ അങ്കിതമായ ശ്രീരാമലക്ഷ്മണന്മാരുടെ കുതിരക്കുളമ്പുകൾ ഞങ്ങളുടെ അനുചരന്മാർ ഞങ്ങൾക്കു കാണിച്ചുതരികയുണ്ടായി. രാമലക്ഷ്മണന്മാർ ഈ വഴിക്ക് കൈലാസയാത്ര ചെയ്തിരുന്നതിൻെറ സ്മാരകമാണത്രെ അശ്വഖുരങ്ങളുടെ ഈ ചിഹ്നങ്ങൾ. പണ്ടുകാലത്തിൽ പല രാജർഷികളും, ബ്രഹ്മർഷികളും പ്രകൃതമാർഗ്ഗത്തിൽകൂടെ കൈലാസത്തിലേക്കു യാത്രചെയ്തിരുന്നുവെന്നുള്ളതിന്നു

പലെ ഐതിഹ്യങ്ങളും പുരാണങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ട്. മുന്നോട്ടു മുന്നോട്ടു ചെല്ലുന്തോറും അവിടെ അന്തംകാണാത്ത വിസ്തീർണ്ണമായ രമ്യമൈതാനങ്ങളിൽ കൂട്ടംകൂട്ടമായി സ്വഛന്ദമായി വിഹരിക്കുന്ന വന്യാശ്വങ്ങളുടെ ദർശനം അത്യന്തവിചിത്രമായിരുന്നു. "ശങ്കു" എന്ന് അവിടങ്ങളിൽ വിളക്കപ്പെടുന്ന സുന്ദരശരീരത്തോടുകൂടിയ ഒരുതരം വ്യാഘ്രം, ഈ കാട്ടുകുതിരകളേയും മാനുകളേയും വേട്ടയാടുന്ന വിസ്മയനീയമായ കാഴ്ചയും ഒരു ദിവസം വൈകുന്നേരം ഞങ്ങളുടെ വിശ്രമസ്ഥാനത്തിന്നരികെ തന്നെ ഞങ്ങൾ കാണുകയുമുണ്ടായി. ആഹാരനിദ്രാദികളായ വ്യാപാരങ്ങളും, രാഗദ്വേഷഭയാദിവൃത്തികളും, സർവ്വപ്രാണിസഹജമായി ഹിമത്തിലും, ജലത്തിലും, സ്ഥലത്തിലും, സ്വർഗ്ഗലോകത്തും, ബ്രഹ്മലോകത്തും സർവ്വത്ര സർവ്വദാ നടന്നുകൊണ്ടിരിക്കുന്നു. ഉപരിലോകത്തിലുള്ളവർക്കും, ഉപരിപദത്തെ പ്രാപിച്ചവർക്കും ഇവയൊന്നുമുണ്ടാകയില്ലെന്ന ശങ്കിക്കേണ്ടതില്ല. "പശ്വാദിഭിശ്ചാവിശേഷാൽ" എന്ന ഭാഷ്യകാരൻ സൂത്രീകരിച്ചിരിക്കുന്നു. ദേഹാദ്ധ്യാസമുള്ളതുവരെ അജ്ഞാനി, ജ്ഞാനി, എന്നുള്ള ഭേദമെന്നിയെ മനുഷ്യരും, ദേവന്മാരും ദേവദേവന്മാരുമെല്ലാം ഈ വിഷയത്തിൽ പശുനിർവ്വിശേഷന്മാർതന്നെ! അഹോ! ഒരിക്കലും ഒന്നുകൊണ്ടും ത്രുടിതമാകാത്ത ഈശ്വരന്റെ ജഗൽസംഘടനക്രമം അത്യന്തവിസ്മാപകമെന്നേ പറയേണ്ടതുള്ളു.

ഇങ്ങനെ പരമാത്മമഹിമയെ അനുസ്മരിപ്പിക്കുന്ന പലെ വിചിത്രദർശനങ്ങളെ ചെയ്തുകൊണ്ട് നിർജ്ജനമായി, വിശാലമായ പലെ മൈതാനങ്ങളേയും അതിക്രമിച്ചു, ഘട്ടത്തിൽനിന്ന് നാലാം ദിവസം അതായത് ജൂലായി മുപ്പതാം തീയതി ഞങ്ങൾ സുപ്രസിദ്ധമായ ഥോലിംഗമഠത്തിൽ എത്തിച്ചേർന്നു. ബദരീവനത്തിൽനിന്ന് സുമാറു് എഴുപത്തിയഞ്ചു്, എൺപതു നാഴികമാത്രം ദൂരമുള്ള ഥോലിംഗമഠത്തിൽ എത്തിച്ചേരുവാൻ മാർഗ്ഗകാഠിന്യംകൊണ്ടും തന്നിമിത്തമായ അതിമന്ദഗതികൊണ്ടും ഇങ്ങനെ ഞങ്ങൾക്ക് പതിമൂന്നുദിവസം വേണ്ടിവന്നു. മഠത്തോടുതൊട്ടു മുൻഭാഗത്തിൽ ഞങ്ങൾ വസതി ഉറപ്പിച്ചു. മഠത്തിലെ ലാമമാരുടെ സഹവാസത്തോടുകൂടി ഞങ്ങൾ നാലുദിവസം അവിടെ ആനന്ദപൂർവ്വം താമസിച്ചു വിശ്രമിച്ചു. മഠത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന പലേ ദേവമൂർത്തികളേയും പ്രതിദിനം അവിടെ ദർശനം ചെയ്തുകൊണ്ടിരുന്നു. മുഖ്യമായി ബുദ്ധഭഗവാന്റെ മൂർത്തിയും അതിന്നു ചുറ്റുഭാഗവും പ്രചണ്ഡരൂപിണിയായ കാളി തുടങ്ങിയ പലെ ഹൈന്ദവദേവതകളും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. സൂക്ഷ്മനിരീക്ഷണത്തിൽ ലോകത്തിൽ പൂർവ്വാപരമായി ഉണ്ടായിട്ടുള്ള സർവ്വമതങ്ങളും പരസ്പരസംബദ്ധമായി കാണാം. ഹിന്ദുദേവതകളിൽ പലരും ബൌദ്ധധർമ്മത്തിലും ബൌദ്ധാചാരങ്ങളിൽ പലതും ഹിന്ദുധർമ്മത്തിലും പ്രവേശിച്ചിട്ടുള്ളതായി പലേടത്തും കാണുന്നുണ്ട്. പൃഥുലാകാരമായ ബുദ്ധമൂർത്തിയെ ചൂണ്ടിക്കാണിച്ച്

അതു് ബദരീനാരായണനാണെന്നു ഞങ്ങളെ ദർശനംചെയ്യിച്ച ലാമ പറകയുണ്ടായി. ഥോലിംഗമഠമാണു് ആദികാലത്തിലെ ബദരിയെന്നും, അവിടം ഭാരതവാസികൾക്കു് അത്യന്തം ദുഷ്പ്രാപമായതുകൊണ്ടു് താഴെ ബദരീനാഥമെന്ന ധാമം പിന്നീടു് നിർമ്മിക്കപ്പെട്ടതാണെന്നും മററും അവിടത്തെ ലാമമാരും, അതുപോലെ താഴെ ഹിമാലയത്തിലെ പലെ ഹിന്ദുക്കളും വിശ്വസിച്ചുവരുന്നുവെങ്കിലും, അതു് ശരിയാണെന്നു തോന്നുന്നില്ല. എന്തുകൊണ്ടു ശരിയല്ലെന്നു്, അതിന്നുള്ള ന്യായങ്ങളെ ഇവിടെ ഉപന്യസിക്കുവാൻ വിസ്താരഭയവും, ഫല്ഗുഫലവും നിമിത്തം തൽക്കാലം ഒരുങ്ങുന്നില്ലതാനും.

അവിടത്തെ ഒരുതരം മൃത്തികാമയങ്ങളായ പർവ്വതങ്ങളുടെ കന്ദരങ്ങളിലും താഴെ മൺകുടിലുകളിലും നിവസിക്കുന്ന ഭീമാകൃതികളായ ജനങ്ങൾ പ്രതിദിനം വലിയ കുതുകത്തോടെ ഞങ്ങളുടെ അരികെ വന്നു ചുററുമിരുന്നു് ഞങ്ങളെ ദർശിച്ചിരുന്നു. മഠത്തിലെ അധിപനായ വലിയ ലാമ ഉഷ്ണകാലത്തിൽ അവിടംവിട്ടു "ഗർത്തോക്കു്" എന്ന പ്രസിദ്ധസ്ഥാനത്തിന്നരികെ നിവസിച്ചുവന്നിരുന്നതുകൊണ്ടു് അദ്ദേഹത്തെ കാണുവാൻ ഞങ്ങൾക്കു ഭാഗ്യമുണ്ടായില്ല. രാഷ്ട്രീയകാര്യങ്ങളിലും അദ്ദേഹത്തിന്നു പലേ വലിയ അധികാരങ്ങളുമുണ്ടത്രെ. എങ്കിലും അവയെല്ലാം അദ്ദേഹത്തിൻെറ കാര്യകർത്താവായ വേറൊരു ലാമയാൽ നിർവ്വഹിക്കപ്പെട്ടുവരുന്നു. സർവ്വകാര്യാദ്ധ്യക്ഷനായ അദ്ദേഹത്തെ ഞങ്ങൾ മഠത്തിൽ പലപ്രാവശ്യം കാണുകയുണ്ടായി. വലിയ ലാമ സർവ്വദാ ഭജനപരനും, ഭജനരസികനുമാണത്രെ, തപോരസികന്മാരായ തിബത്തിലെ ലാമമാർ ഇന്നത്തെ ഹൈന്ദവസാധുക്കളെപ്പോലെ വേഗത്തിൽ കൃതകൃത്യരാകുന്നില്ല. അവർ യാവജ്ജീവം അത്യന്തനിയതമായ ഭജനകർമ്മത്തിൽ നിഷ്ഠിതന്മാരാകുന്നു. തങ്ങൾ മുക്തന്മാരായി എന്നൊ, അകൃത്യശേഷന്മാരായിയെന്നൊ അവർ ഒരിക്കിലും അഭിമാനിക്കുന്നില്ല. ഹൈന്ദവസാധുക്കളാകട്ടെ, ഹന്ത! ഹന്ത! അഭിനിവിഷ്ടചിത്തതയോടെ യാതൊരു ഭജനവും സാധനവും കൂടാതെ ഒരുതരം അലസജീവിതമാകുന്നു ഇന്നു് അധികവും നയിച്ചുകാണുന്നതു്. നമ്മുടെ സാധുക്കളെ ഒന്നുമറിയാത്ത അശിക്ഷിതന്മാർ, കുറെ പഠിച്ചറിവുള്ളവർ എന്നിങ്ങനെ രണ്ടു തരത്തിൽ വിഭാഗിക്കാം. പരമേശ്വരനിൽ ശ്രദ്ധയും ഭക്തിയും ഭജനവും സദാചാരവുമുള്ള ചില നല്ല വ്യക്തികളെ അശിക്ഷിതവർഗ്ഗത്തിൽ കാണാമെങ്കിലും, അവരിൽ അധികംപേരുടേയും കഥ ശോചനീയവും ദയനീയവുമാകുന്നു. നിരാലംബമായ ഒരു ജീവിതമാകുന്നു അവർ അതിവാഹനംചെയ്തുവരുന്നതു്. ശിക്ഷിതവർഗ്ഗത്തിലാകട്ടെ, ചില അനുഗൃഹീതപാത്രങ്ങളെ ഒഴിച്ചാൽ മററുള്ള അധികം വ്യക്തികളും ചില പുസ്തകങ്ങൾ വായിച്ചു ശാസ്ത്രവിഷയത്തിൽ അതും ഇതും ചിലതു പറയുവാനൊ, എഴുതുവാനൊ അറിഞ്ഞാൽ അതുകൊണ്ടു് അവരുടെ കൃത്യം മുഴുവനും അവസാനിച്ചതായി അഭിമാനിക്കുന്നു. അതുനിമിത്തം തീവ്രമായ

സാധനകളിൽ അവർക്ക് അഭിരുചിയൊ, പ്രവൃത്തിയൊ ഉണ്ടായി കാണുന്നില്ല. അവർ അതിവേഗത്തിൽ ജീവന്മുക്തരും കൃതകൃത്യരുമായിത്തീരുന്നു. തത്ത്വവിഷയകമായി എന്തുതന്നെ സംശയങ്ങളും വിപര്യയഭാവനകളും അവരുടെ ഉള്ളിൽ കിടന്നുമറിഞ്ഞാലും, അവയെയെല്ലാം ഗുപ്തമാക്കിവെച്ച്, പുറത്തേക്ക തങ്ങൾ സത്യവസ്തുവെ നിസ്സംശയം കണ്ടറിഞ്ഞ സിദ്ധന്മാരെന്നഭിമാനിക്കുന്നു. ഈദൃശമായ മിത്ഥ്യാഭിനയം നിമിത്തം, അതായത് വേഗത്തിൽ സിദ്ധനായിത്തീരുന്നതുകൊണ്ട് അവരുടെ ശ്രേയോമാർഗ്ഗം തീരെ നിരോധിക്കപ്പെടുന്നു. പുരാണപ്രസിദ്ധനായ ശുകബ്രഹ്മമഹർഷിയുടെ നിർദംഭമായ മനോഭാവം നോക്കുക! വേദവ്യാസന്റെ പുത്രൻ! ജനിച്ചമാത്രത്തിൽ ആകാശത്തിൽനിന്നു വീണുകിട്ടിയ കമണ്ഡലുവും മാൻതോലും ധരിച്ചിരിക്കുന്ന നൈഷ്ഠിക ബ്രഹ്മചാരി! സ്വയമേവ വിളങ്ങിക്കൊണ്ടിരിക്കുന്ന വേദവേദാംഗങ്ങളോടുകൂടിയ ജ്ഞാനനിധി! സർവ്വസിദ്ധികളും സ്വാധീനമുള്ള മഹായോഗി! ഇത്രയും വിശിഷ്ടനെങ്കിലും തത്ത്വവിഷയത്തിൽ താനിപ്പോഴും സന്ദിഗ്ദ്ധചിത്തനെന്നുള്ള തന്റെ അനുഭവത്തെ മറച്ചുവെക്കാതെ സമുദ്ഘാടനം ചെയ്തതായ അദ്ദേഹത്തിന്റെ ഭാവശുദ്ധി അഹോ! എത്ര മഹനീയമായിരിക്കുന്നു! പിന്നീട് പിതാവിന്റെ നിദേശപ്രകാരം ക്ഷത്രിയനും ഗൃഹസ്ഥധർമ്മിയുമായ ജനകന്റെ സമീപത്തിൽചെന്ന് അദ്ദേഹത്തിന്റെ മുമ്പിൽ തന്റെ സന്ദേഹങ്ങളെ മുക്തകണ്ഠം അറിയിക്കയും, അദ്ദേഹത്തിന്റെ ഉപദേശത്തെ ശിരസാ വഹിച്ചു സംശയനിവൃത്തി വരുത്തി കൃതാർത്ഥനാകയും ചെയ്തു. സന്ദിഗ്ദ്ധചിത്തനായ അദ്ദേഹം ഒരിക്കലും താൻ പ്രബുദ്ധനാണെന്ന് അഭിമാനിക്കയുണ്ടായില്ല. ശിഖിദ്ധ്വജന്റെ കഥ നോക്കുക! പതിനെട്ടുകൊല്ലം ഗാഢതപസ്സിൽ നിമഗ്നനായിരുന്ന അദ്ദേഹം "കുംഭ" ബാലകന്റെ മുമ്പിൽ താൻ ഇപ്പോഴും തത്ത്വാനുഭവം ലഭിക്കാത്ത അജ്ഞാനിയും ദുഃഖിയുമാണെന്നു നിസ്സംകോചമുദ്ഘാടനം ചെയ്യുന്നതിൽ ലേശവും മടിക്കയുണ്ടായില്ല താൻ ആത്മസിദ്ധിയടഞ്ഞ കൃതകൃത്യനാണെന്ന് അദ്ദേഹം മിത്ഥ്യാഭിനയം ചെയ്കയുണ്ടായില്ല. അതുനിമിത്തം അദ്ദേഹത്തിന്നു പിന്നേയും മേലോട്ടു സാധനചെയ്യുവാനും സത്യവസ്തുവെ ആസ്വദിക്കുവാനും സാധിച്ചു. ഇങ്ങനെ പല മഹാത്മാക്കളുടേയും ചരിത്രത്തെ പരീക്ഷണം ചെയ്കയാണെങ്കിൽ മനസ്സിനെ മറച്ചുവെച്ചു മിത്ഥ്യാഭിനയം ചെയ്യുന്നതു് സൽപുരുഷന്മാർക്ക് യോജിച്ചതല്ലെന്നു മാത്രമല്ല, അതു് ശ്രേയോമാർഗ്ഗത്തിന്റെ പ്രതിരോധകംകൂടിയാണെന്നു സുസ്പഷ്ടം ഗ്രഹിക്കവാൻ സാധിക്കുന്നതാണു്. പ്രാസംഗികമായി ഇതിനെപ്പററി ഇവിടെ ഇത്രയും വിവരിച്ചതു് നമ്മുടെ സാധുസഹോദരന്മാർ ലേശവും അലസജീവിതത്തിലും മിത്ഥ്യാഭിനയത്തിലും ചരിതാർത്ഥരാകാതെ ശുദ്ധവും തീവ്രവുമായ ഭജനസാധനകളിൽ എപ്പോഴും നിഷ്ഠിതന്മാരായി വർത്തിക്കുവാനുള്ള ഏകോദ്ദേശത്തിൽ മാത്രമാകുന്നു.

# കൈലാസശൈലം

"നഹി പശ്യാമി ജീവന്തം ലോകേ കഞ്ചിദഹിംസയാ
സത്വൈഃ സത്വാനി ജീവന്തി ദുർബ്ബലൈർബ്ബലവത്തരാഃ"
(ശാന്തിപർവ്വം)

ഇതു് ഒരു പ്രസംഗത്തിൽ അർജ്ജുനൻ പറഞ്ഞതാകുന്നു. ലോകത്തിൽ ഹിംസകൂടാതെ ഒരു പ്രാണിയും പ്രാണസന്ധാരണം ചെയ്യുന്നില്ലെന്നും, പ്രാണികളെ ഹിംസിച്ചുകൊണ്ടുതന്നെ പ്രാണികൾ ജീവിക്കുന്നുവെന്നും, ദുർബ്ബലന്മാർ ബലവാന്മാരുടെ ഇരയാണെന്നുമുള്ള അദ്ദേഹത്തിന്റെ ഈ അഭിപ്രായം സത്യാൽസത്യതരമാകുന്നു. അതിപുരാതനകാലം മുതല്ക്കുതന്നെ ആചാര്യന്മാർ അഹിംസയിൽ വലിയ നിഷ്കർഷം ചെയ്തുകാണുന്നുവെങ്കിലും, ശാരീരികമായും, വാചികമായും, മാനസികമായുമുള്ള പ്രാണിഹിംസ ലോകത്തിൽ അറിഞ്ഞുമറിയാതേയും അനവരതം നടന്നുകൊണ്ടേയിരിക്കുന്നു. പരഹിംസനം പ്രാണികളുടെ സഹജസ്വഭാവമാണു്. ഒന്നിന്റെ കരൾ കടിച്ചു ചോരകുടിച്ചല്ലാതെ, മറ്റൊന്നു തടിച്ചുവീർക്കുന്നില്ല ഒന്നു ചത്തല്ലാതെ വേറൊന്നു ജീവിക്കുന്നില്ല. ഒന്നു ചീഞ്ഞല്ലാതെ വേറൊന്നിന്നു വളമാകുന്നില്ല. ഒന്നു ദുഃഖിച്ചല്ലാതെ വേറൊന്നു സുഖിക്കുന്നില്ല. ഇതു് പ്രകൃതിനിയമമായി കല്പിച്ചിരിക്കുന്നു. വലിയ മത്സ്യങ്ങൾക്കുവേണ്ടി ചെറിയ മത്സ്യങ്ങളെ സൃഷ്ടിച്ചിരിക്കുന്ന ഈശ്വരന്റെ "ജീവോ ജീവസ്യ ജീവനം" എന്നുള്ള അനതിലംഘനീയമായ വിധാനം ഹാ! വിചാരിക്കുന്തോറും എത്രയോ വിസ്മയാവഹമായിരിക്കുന്നു! പ്രേമനിധികളായ മതപ്രവർത്തകന്മാർ ലോകത്തിൽ അഹിംസാവിഷയകമായി എത്രതന്നെ ഉപദേശങ്ങൾ ചെയ്താലും, ദൃഢബദ്ധമായ ഈ ഈശ്വരനിയമം അന്യഥാഭവിക്കുന്നതെങ്ങനെ? ലോകാരംഭംമുതൽ പ്രവൃത്തമായ ഈ നിയമം ആചാര്യന്മാരുടെ ആദേശത്തെ അവഹേളനംചെയ്തുകൊണ്ടു് ഇന്നും അതേ രൂപത്തിൽതന്നെ പ്രചരിച്ചുകൊണ്ടിരിക്കുന്നു.

ലോകത്തിലുള്ള സർവ്വപ്രാണികളേയും മനുഷ്യരുടെ പ്രയോജനത്തിന്നുവേണ്ടിയാണു് ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതെന്നു് ചില നവീനമതങ്ങൾ വിശ്വസിക്കുന്നുവെങ്കിലും, ബൗദ്ധധർമ്മം അങ്ങനെ വിശ്വസിക്കുന്നില്ല. യാതൊരു പ്രാണിക്കും യാതൊരു പ്രകാരത്തിലുള്ള ഹിംസയുംകൂടാതെ അത്യന്തശുദ്ധമായ ഒരു ജീവിതമാകുന്നു ബുദ്ധധർമ്മം തൽപരതയോടെ ഉപദേശിക്കുന്നതു്. എങ്കിലും ബുദ്ധഭഗവാന്റെ താദൃശമായ ശുദ്ധധർമ്മം ഇന്നു് എവിടേയും പ്രചരിച്ചുകാണുന്നില്ല. വിശേഷിച്ചു് തിബത്തിലെ ബുദ്ധധർമ്മം താന്ത്രികധർമ്മത്തോടുള്ള അത്യധികമായ സമ്മേളനംനിമിത്തം അത്യന്തദൂഷിതമായ നിലയിലാണു് ഇന്നു സ്ഥിതിചെയ്യുന്നതു്. തിബത്തിലെ ഇന്നത്തെ ധമ്മം "ലാമധമ്മം"

എന്ന് പ്രസിദ്ധമായ ബൌദ്ധതാന്ത്രികധർമ്മങ്ങളുടെ സങ്കരാത്മകമായ ഒരു വിലക്ഷണധർമ്മമാകുന്നു. അതുകൊണ്ട് പ്രാണിഹിംസ ചെയ്യുന്നതിൽ തിബത്തുദേശത്തിൽ ധാർമ്മികമായി യാതൊരു സങ്കോചവും ഇല്ലതന്നെ. പിന്നെ ദേശപ്രകൃതിയും അവിടെ ഹിംസയെ സഹായിച്ചു വർദ്ധിപ്പിക്കുന്നു. ആടുകളും ചമരഗോക്കളും അവിടെ അത്യന്തം സുലഭമാകുന്നു. ധാന്യങ്ങളും സസ്യങ്ങളുമാകട്ടെ അത്യന്തദുർല്ലഭവും. ജലശൂന്യമായി, വരണ്ട്, വീര്യമില്ലാതെ കിടക്കുന്ന അവിടത്തെ വിശാലമൈതാനങ്ങൾ കൃഷിക്കുതീരെ യോജിച്ചതല്ല. അതുനിമിത്തം തദ്ദേശീയർ അധികവും ആമിഷംകൊണ്ട് ശരീരനിർവ്വാഹം ചെയ്യുവാൻ നിർബ്ബന്ധിതരാകുന്നു. ഇങ്ങനെ ധാർമ്മികമായും ദൈശികമായുമുള്ള വൈലക്ഷണ്യം നിമിത്തം, അവിടെ നിർന്നിരോധമായി, നിസ്സങ്കോചമായി നടന്നുവരുന്ന അജമേഷാദിനിഗ്രഹത്താൽതന്നെയായിരിക്കാം അവയുടെ എല്ലുകളെക്കൊണ്ടും, കുളമ്പുകളെക്കൊണ്ടും ഗ്രാമങ്ങൾ സർവ്വത്ര സംകീർണ്ണമായി കാണപ്പെടുന്നതു്. ഥോലിംഗമഠത്തിൽനിന്നു പുറപ്പെട്ട് അവിടവിടെ ചില ഗ്രാമങ്ങളിൽ ഞങ്ങൾ നിവസിക്കുകയുണ്ടായി. ഗ്രാമപരിസരങ്ങളെല്ലാം അവിടത്തെ രാക്ഷസീയമായ ഹിംസാബാഹുല്യത്തിന്റെ സ്പഷ്ടപ്രദർശകങ്ങളായി വർത്തിച്ചിരുന്നു. പച്ചമാംസത്തെ തിന്നുന്ന രാക്ഷസപ്രകൃതികളാണ് അവിടത്തെ ഗ്രാമീണരെങ്കിലും, സാധാരണന്മാരിൽ അവർ നിർദ്ദയരെങ്കിലും, കാഷായവസ്ത്രധാരികളായ സാധുക്കളിൽ അവർ വലിയ പ്രേമമുള്ളവരാകുന്നു. ഹൈന്ദവസാധുക്കളേയും അവർ ലാമമാരെന്നറിയുന്നതുകൊണ്ട്, ലാമമാരെപ്പോലെതന്നെ സാധുക്കളേയും അവർ ബഹുമാനിക്കുന്നു. മാർഗ്ഗത്തിൽ അതാതു ഗ്രാമങ്ങളിലെ ഗ്രാമീണന്മാർ സാധുക്കളായ ഞങ്ങൾക്ക് പലേ പരിചരണങ്ങളും ചെയ്തിരുന്നു.

ഥോലിംഗമഠത്തിൽനിന്നു മാർഗ്ഗം നേരെ കിഴക്കോട്ടുചെല്ലുന്നു ഹിമാലയത്തിന്റെ ഉച്ചതമമായ ഹിമശിഖരപംക്തിയുടെ തൊട്ടു വടക്കുഭാഗത്തുള്ള മൈതാനത്തിൽക്കൂടിയാണ് മാർഗ്ഗം മേലോട്ടുചെല്ലുന്നതു്. ധവളധവളമായി സ്വകീയകിരണങ്ങളെ നാലുപാടും പ്രസരിപ്പിക്കുന്ന ഹിമകൂടങ്ങളുടെ ദർശനം അത്യന്തമാഹ്ളാദകമായിരുന്നു. മൈതാനമാർഗ്ഗം നടക്കുന്നതിൽ സരളമായിരുന്നുവെങ്കിലും, അവിടത്തെ അതിപ്രചണ്ഡമായ വായുപ്രഹാരവും, പാലമില്ലാത്ത നദികളും വലിയ ക്ലേശത്തെ ഉൽപാദനം ചെയ്തിരുന്നു. തീവ്രവേഗത്തിൽ പ്രവഹിക്കുന്ന ഗിരിനദികളെ അരയ്ക്കുവെള്ളത്തിൽ ഇടക്കിടെ ഇറങ്ങിക്കടക്കുക എന്നതു് അത്യന്തമായാസജനകവും ആപൽകരവുമായിരുന്നു. ഥോലിംഗമഠത്തിൽനിന്ന് സുമാറ് മുപ്പതുനാഴിക ദൂരത്തിൽ "ദാപ്പാ" എന്ന ഗ്രാമം സ്ഥിതിചെയ്യുന്നു. പർവ്വതകന്ദരങ്ങളിൽ വർത്തിക്കുന്ന ഈ ഗ്രാമത്തിൽ അധികം ലാമമാർ നിവസിക്കുന്ന ഒരു നല്ല ആശ്രമവും ബുദ്ധമന്ദിരവും വിജയിക്കുന്നു. ദാപ്പയ്ക്കരികെ ബ്രിട്ടീഷുദേശത്തിലെ വ്യാപാരികൾ തിബത്തുകാരുമായി വ്യാപാരം ചെയ്യുന്ന "നേബ്രൂ" എന്ന

പേരായ ഒരു വ്യാപാരസ്ഥാനവും സ്ഥിതിചെയ്യുന്ന ഇവിടെ എല്ലാസാമാനങ്ങളു മുപലഭിക്കുന്നു. ദാപ്പയിൽനിന്ന് സുമാറ് അമ്പതു്, അമ്പത്തഞ്ചുനാഴിക കിഴക്കതെക്കായ, "ഗ്യാനിമാമണ്ഡി" എന്ന പ്രസിദ്ധമായ വ്യാപാരകേന്ദ്രം വൎത്തിക്കുന്നു. ഇവിടെ അൽമോറയ്ക്കു മുകളിലുള്ള "ജൊഹാർ" എന്നപേരായ പൎവ്വതദേശത്തിലെ ധനികന്മാരായ പല വ്യാപാരികളും വന്നു പാളയമടിച്ചു നിവസിച്ച് ദൂരദേശങ്ങളുമായി വ്യാപാരംചെയ്യുന്നു. പ്രതിവൎഷം ജൂലായിമാസം തുടങ്ങി, മൂന്നു, നാലു മാസം ഇവിടെ കനത്ത വ്യാപാരം നടക്കുന്നു. പശ്ചിമതിബത്തിലുള്ള വ്യാപാരസ്ഥാനങ്ങളിൽ ഇതു മുഖ്യമായി ഗണിക്കപ്പെട്ടുവരുന്നു. ദാപ്പയ്ക്കും ഗ്യാനിമാമണ്ഡിക്കും മദ്ധ്യത്തിൽ പിടിച്ചുപറിക്കാരിൽനിന്നുള്ള ഭയംനിമിത്തം ഞങ്ങൾക്കു രണ്ടുദിവസം അതിയായ വിക്ഷേപം സഹിക്കേണ്ടിവന്നിരുന്നു. ഒരു ദിവസം വൈകുന്നേരം ഒററകാരനായ ഒരു ചോരപ്രമാണി ഞങ്ങളുടെ വസതിക്കരികെ വരികയുണ്ടായി. ശസ്ത്രധാരിയായി, ഭയാനകരൂപിയായി, കള്ളലക്ഷണം പൂൎണ്ണമായി തിളങ്ങുന്ന അവൻ കുതിരപ്പുറത്തുനിന്നിറങ്ങി ഞങ്ങളുടെ ഓരോരോ കൂടാരങ്ങളിലും വന്ന് ഉള്ളിൽവെച്ചിരിക്കുന്ന സാമാനങ്ങളേയും മററും ചോരദൃഷ്ടിയോടെ നോക്കിത്തുടങ്ങി. ഞങ്ങളുടെ സംഘത്തിലുൾപ്പെട്ടതും, കോട്ടും ബൂട്ടും ധരിച്ചു പരിഷ്കൃതവേഷക്കാരനുമായ ഒരു സാധുവിൻെറ കുറെ വമ്പിച്ച കൂടാരത്തെനോക്കി അതിലാണ് അവൻ മുമ്പിൽ പ്രവേശിച്ചതു്. ഗൃഹസ്ഥനോ ലാമയൊ ആരാണ് അദ്ദേഹമെന്നും, കയ്യിൽ പണമെത്രയുണ്ടെന്നും, ശസ്ത്രങ്ങൾ എത്രയുണ്ടെന്നും മററും പലപ്രശ്നങ്ങളും അവൻ അദ്ദേഹത്തോടു ചെയ്കയുണ്ടായി. ഈ പ്രശ്നങ്ങളെല്ലാം കേട്ടതോടുകൂടി, ഭീരുപ്രകൃതിയായ അദ്ദേഹം ഭയവിഹ്വലനായി, ഇതികൎത്തവ്യതാമൂഢനായിത്തീൎന്നു. പിന്നീട് അവൻ ഈ സാധു താമസിച്ചിരുന്ന വസ്ത്രഗൃഹത്തിൽ വന്നു. ഞാനും എൻെറ ഒരുമിച്ചുള്ള മററു രണ്ടു സാധുക്കളും സാധാരണമായ കാഷായവസ്ത്രം ധരിച്ചു യാതൊരാഡംബരവുമില്ലാത്ത വേഷത്തിൽ ഞങ്ങളുടെ ആസനത്തിൽ ഇരുന്നിരുന്നു. അവൻ ഞങ്ങളുടെ അരികെ വന്നിരുന്ന് എന്നെനോക്കി നമ്രഭാവത്തെ പ്രദൎശിപ്പിക്കയുണ്ടായി. "നിങ്ങൾ ലാമമാർതന്നെ! മററുള്ളവരൊന്നും ലാമമാരല്ല. ഗൃഹസ്ഥന്മാരാകുന്നു" എന്നാണ് അവൻ ഞങ്ങളോടാദ്യമായി പറഞ്ഞതു്. ഞാൻ ഉടനെ അവനോട് ഇങ്ങനെ ഉത്തരം പറഞ്ഞു. "ഞങ്ങളെല്ലാവരും ലാമമാരാകുന്നു. ഭിക്ഷാവൃത്തിയിലാകുന്നു ഞങ്ങൾ ഉപജീവിക്കുന്നതു്. ഞങ്ങളുടെ വശം അധികം പണമോ സാധനങ്ങളോ ഇല്ല. പണമെത്രയുണ്ടെന്നും മററും ആ കൂടാരത്തിൽചെന്നു ചോദ്യം ചെയ്തതിൻെറ അൎത്ഥമെന്താണ്?"

കള്ളൻ—കൈലാസത്തിലേക്കുള്ള മാൎഗ്ഗത്തിൽ ഇക്കൊല്ലം നാനൂറിൽ അധികം ചോരന്മാർ സഞ്ചരിക്കുന്നുണ്ട്. പണവും സാമാനങ്ങളും കൊണ്ടു നിങ്ങൾക്കു ആവഴിക്കു പോകുവാൻ സാധിക്കുന്നതല്ല. അതുകൊണ്ടാണ് നിങ്ങളുടെവശം പണമെത്രയുണ്ടെന്നു ഞാൻ ചോദിക്കുന്നതു്.

ഞാൻ—ഞങ്ങളുടെവശം പണമുണ്ടെങ്കിലും ഇല്ലെങ്കിലും, ചോരന്മാർ ഞങ്ങളെ യാതൊന്നും ചെയ്യുന്നതല്ല. ഞങ്ങൾ ലാമമാരാകുന്നു. ലാമമാരെ ചോരന്മാർ ഉപദ്രവിക്കുന്നതല്ല.

"നിങ്ങൾ ലാമമാർതന്നെ. മററുള്ളവരൊന്നും ലാമമാരല്ല." എന്നു പിന്നേയും പറഞ്ഞുകൊണ്ട് അവൻ അവിടെനിന്ന് എഴുനീററു പോയി, അടുത്തുള്ള നിർഝരത്തിന്നരികെ ചെന്ന് അടുപ്പുകൂട്ടി ചായയുണ്ടാക്കുവാൻ തുടങ്ങി. ഞങ്ങളുടെ കൂടെയുള്ള ബലവാനായ ഒരു സാധു അവനെ ഭയപ്പെടുത്തുവാൻവേണ്ടി അദ്ദേഹത്തിന്റെ വശം സൂക്ഷിച്ചിരുന്ന ഒരു തോക്കെടുത്ത് ആകാശത്തെ ലക്ഷ്യീകരിച്ചുകൊണ്ട് അതിനെ പ്രയോഗിച്ചു. ഏതായാലും സൂര്യൻ അസ്തമിച്ചതോടുകൂടി സാധുക്കളെല്ലാം ചോരഭയം നിമിത്തം വല്ലാതെ പരിഭ്രാന്തചിത്തരായിത്തീർന്നു. വേർതിരിഞ്ഞുപോയ ചിലരെ കഴിച്ചു പിന്നേയും പതിനഞ്ചുപേരോളമുള്ള സാധുസംഘത്തിൽ ധൈര്യശാലികൾ നന്നെ ചുരുക്കമായിരുന്നു. ഞാനാകട്ടെ അവന്റെ ചിത്തചേഷ്ടിതത്തെ അറിവാൻവേണ്ടി, അവന്റെ അരികെ ചെന്നിരുന്ന് അവനുമായി കുറെനേരം സംഭാഷണംചെയ്തു. അവൻ എന്നോട് വലിയ ആദരഭാവത്തിൽ വാർത്താലാപംചെയ്കയും, "ലാമാജീ! ഇതിനെ ഭക്ഷിക്കുക!" എന്നു പറഞ്ഞുകൊണ്ട് "ച്ചൂട" എന്നു വ്യപദേശിക്കപ്പെടുന്ന ചെറുനെല്ലിക്കയുടെ ആകൃതിയിൽ തയിരുണക്കിയതു് എന്റെ മുമ്പിൽവെച്ച് എന്നെ സൽകരിക്കയും ചെയ്തു. തദനന്തരം ഞാനെന്റെ ആസനത്തിൽതന്നെ വീണ്ടും ചെന്നുപവിഷ്ടനായി. രാത്രിയായതോടുകൂടി എന്റെ അരികെ ഇരിക്കുന്ന സാധുക്കളോട് ഞാനിങ്ങനെ ഉപദേശിച്ചു. "ഇവൻ ഇവിടെനിന്ന് എഴുനീററുപോകുന്നപക്ഷം, ചോരസംഘം രാത്രി ഇവിടെ വരുമെന്നുള്ളതിൽ സംശയമില്ല. സംഘം എവിടെയെങ്കിലും അടുത്തൊരു ദിക്കിൽ നിവസിക്കുന്നുണ്ടായിരിക്കാം. അഥവാ ലാമമാരാണെന്നുള്ള ഭക്തികൊണ്ടോ, അധികം പേരുണ്ടെന്നുള്ള ഭയംകൊണ്ടോ, ഇവൻ ഇവിടെനിന്നു സ്വസംഘക്കാരെ വിളിക്കുവാൻ പോകുന്നില്ലെങ്കിൽ, രാത്രി ഇവിടെ ചോരന്മാർ വരുന്നതുമല്ല. അതുകൊണ്ട് ഇവൻ കുതിരപ്പുറത്തുകയറി രാത്രി എവിടെക്കെങ്കിലും പോകുന്നുണ്ടോ എന്നു സൂക്ഷിച്ചുനോക്കുക! പിന്നെ കള്ളന്മാർ രാത്രി വരുന്നപക്ഷം, വെടിവെച്ചും വാൾകൊണ്ടു വെട്ടിയും എല്ലാവരേയും കൊല്ലുകയാണ് അവരുടെ ആദ്യത്തെ കർമ്മമുണ്ടാകുക, നല്ല ലാമമാരെന്നു അവക്ക് തോന്നുന്നവരെ ഒഴിവാക്കുകയും പതിവുണ്ട്. ഏതായാലും ചോരസംഘത്തെ ദൂരത്തുനിന്നു കാണുന്നപക്ഷം, സാമാനങ്ങളും മററും ഇവിടെ സന്ത്യജിച്ച് ആത്മരക്ഷക്കായി, സ്ഥലംമാറി ദൂരെ എവിടെയെങ്കിലും ചെന്നിരിക്കുന്നതു് നല്ലതാണ്".

സാധുക്കളെല്ലാം ചിത്തവിക്ഷേപം നിമിത്തം ആ രാത്രി ശിവരാത്രിയായിത്തന്നെ കഴിച്ചുകൂട്ടി. ചോരന്റെ ചേഷ്ടകളെ അവർ സൂക്ഷ്മമായി നിരീക്ഷണം

ചെയ്തുകൊണ്ടിരുന്നു. കൈലാസപതിയുടെ കൃപയാൽ എന്തു കാരണവശാലോ, അവൻ രാത്രി അവിടംവിട്ടു പോകയുണ്ടായില്ല. രാത്രി തസ്കരന്മാരുടെ ആക്രമണവുമുണ്ടായില്ല. അവൻ പുലർകാലെ അഞ്ചുമണിക്ക് കുതിരപ്പുറത്തു കയറി അവിടംവിട്ടു പോയി. ഞങ്ങളും ഉടനെ ത്വരിതഗതിയിൽ മുന്നോട്ടു യാത്രതുടന്നു. ചമരിഗോക്കളിൽ യാത്രാസാമാനങ്ങളെ നയിക്കുന്ന തദ്ദേശീയനായ ഞങ്ങളുടെ കമ്മചാരി യാത്രതുടർന്ന് കുറെ ദൂരംചെന്നപ്പോൾ, "ലാമാജീ! ഇന്നു പകൽ ചോരന്മാർ വരുമെന്നു ഇന്നലത്തെ ആ ചോരൻ പറകയുണ്ടായി" എന്നിങ്ങനെ ഞങ്ങളെ അറിയിച്ചു. സാധുക്കൾ അതുകേട്ടു പിന്നെയും വിക്ഷിപ്തചിത്തന്മാരായി, ദസ്യുക്കളുടെ സമാഗമത്തെ അങ്ങുമിങ്ങും നോക്കിക്കൊണ്ടുതന്നെ വഴിനടന്നു. ജനങ്ങളുടേയൊ ഗ്രാമങ്ങളുടേയൊ നാമംപോലുമില്ലാത്ത അവിടത്തെ ഏകാന്തതരമായ മൈതാനങ്ങളിൽ ദിനവും രാത്രിപോലെ ഭയാനകം തന്നെയെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

എന്റെ പ്രഥമയാത്രയിൽ, വിശേഷിച്ചു സാമാനങ്ങൾ യാതൊന്നുമില്ലാതേയും, എവിടെയെങ്കിലും തുറന്ന മൈതാനങ്ങളിൽ രാത്രി നിവസിച്ചുകൊണ്ടും, അകിഞ്ചനനായ ഒരു സാധുവിന്റെ നിലയിൽ അനാഡംബരമായി പ്രയാണം ചെയ്തിരുന്ന എനിക്കു കള്ളന്മാരിൽനിന്നും മററുമുള്ള ഈദൃശമായ മഹാവിക്ഷേപം ലേശവും സഹിക്കേണ്ടിവന്നിരുന്നില്ല. എന്നാൽ പ്രകൃതമായ ദ്വിതീയയാത്രയിലാകട്ടെ, സാധുക്കളുടെ എണ്ണം കുറെ അധികമായിപ്പോയതുകൊണ്ടും, അവരുടെ സാമാനങ്ങളും ആഡംബരങ്ങളും കള്ളന്മാരുടെ ദൃഷ്ടിയെ ആകർഷിക്കത്തക്കവിധം അത്രയും ബഹുലമായതുകൊണ്ടും, മാർഗ്ഗത്തിൽ നാനാപ്രകാരമായ വിക്ഷേപങ്ങൾ എനിക്കു ക്ഷമയോടെ സഹിക്കേണ്ടിവന്നിരുന്നു. ഏകാകിയായി അപരിഗ്രഹനായ നിലയിലുള്ള സ്വാതന്ത്ര്യത്തേയും ആനന്ദത്തെയും, അതുപോലെ മണ്ഡലീയുക്തനായി, സപരിഗ്രഹനായ നിലയിലുള്ള പാരതന്ത്ര്യത്തേയും ദുഃഖത്തേയും, ഈ രണ്ടു യാത്രകളിൽനിന്ന് എനിക്കു നല്ലപോലെ വേർതിരിച്ചറിവാൻ സാധിച്ചിരുന്നു. കൈലാസം മുതലായ കഠിനപ്രദേശങ്ങളിൽ അകിഞ്ചനനായി, തിതിക്ഷുവായ ഒരു സാധുവിന്റെ നിലയിൽ സഞ്ചരിച്ചിരിക്കുന്നതാണ് സർവ്വോത്തമമെന്നു നിസ്സംശയം പറയാം. ആദ്യയാത്രയിൽ കള്ളന്മാരെ വഴിയിൽ കണ്ടുമുട്ടിയിരുന്ന അവസരങ്ങളിൽ, അവർ സക്തുമാവ് മുതലായ ഭക്ഷ്യപദാർത്ഥങ്ങളെ തന്നും മററും എന്നെ പരിചരിച്ചിരുന്നു. പരിഗ്രഹം ആപാതദൃഷ്ടിയിൽ സുഖഹേതുവെന്നു തെററിദ്ധരിക്കപ്പെടുന്നുണ്ടെങ്കിലും, വിചാരദൃഷ്ടിയിൽ അതു ദുഃഖഹേതുതന്നെ.

ഏതായാലും സ്തേനന്മാരുടെ ആക്രമണഭയത്താൽ അശാന്തമാനസരായ സാധുക്കൾ അന്നു ഭക്ഷണം പാകംചെയ്തു കഴിക്കുവാൻപോലും ഉത്സുകരാകാതെ, പകൽ മുഴുവനും ശീഘ്രമായി വഴി നടന്നുകൊണ്ടിരുന്നു. സമയം നാലു മണി

കഴിഞ്ഞിരിക്കുന്നു. അതാ ഒരു നാഴികയോളം ദൂരത്തായി, ഒരു നദിയുടെ തീരത്തിൽ മാർഗ്ഗത്തിന്നരികെ മൂന്നു, നാല് വെളുത്ത ചെറുതരം കൂടാരങ്ങൾ കാണപ്പെടുന്നു! സാധുക്കളുടെ ഉള്ളിൽ "ചോരൻ! ചോരൻ!" എന്നുള്ള ഭാവന അത്യന്തം ദൃഢമായിരുന്നതുകൊണ്ട്, ആ വസനഗൃഹങ്ങളെ കണ്ട ഉടനെ "അതാ കള്ളന്മാർനിവസിക്കുന്ന സ്ഥാനമാകുന്നു അത്" എന്നു പറഞ്ഞുകൊണ്ട് അതിഭീതന്മാരായി മുന്നോട്ടു ചെല്ലുവാൻ ധൈര്യമില്ലാതെ എല്ലാവരും അവിടത്തന്നെ നില്പായി. തദ്ദേശവാസിയായ ഞങ്ങളുടെ അനുചരനോടു ചോദിച്ചതിൽ "അവിടെ ആരാണ് താമസിക്കുന്നതെന്നു നിശ്ചയിപ്പാൻ തരമില്ല" എന്നാണ് ഉത്തരം ലഭിച്ചത്. "ഞാൻ അവിടെ ചെന്നുനോക്കാം. നിങ്ങളെല്ലാവരും ഇവിടെത്തന്നെ നിന്നുകൊള്ളുക! എന്നെ കള്ളന്മാർ യാതൊന്നും ചെയ്യുകയില്ലെന്നു എനിക്ക് നല്ല വിശ്വാസമുണ്ട്" എന്നു പറഞ്ഞുകൊണ്ട് ഞാൻ മുന്നോട്ട് തമ്പടിച്ചു കാണുന്ന സ്ഥലത്തേക്കു നടന്നു. വേറൊരു സാധുവും എന്നോടൊരുമിച്ച് മുന്നോട്ടു വന്നു. കാണുന്നതെല്ലാം ഈശ്വരസ്വരൂപംതന്നെ. ഈ നിശ്ചയം നിമിത്തം സർവ്വത്തേയും പ്രേമരസംകൊണ്ട് ആസേചനംചെയ്യുന്ന ഒരു ഹൃദയത്തിൽ ഭയാദിമലിനവികാരങ്ങൾക്ക് ഒരു സ്ഥാനം ലഭിക്കുന്നതല്ല. എന്നാൽ താദൃശമായ പ്രേമരസത്തിന്റെ പ്രവാഹം ഒരു ഹൃദയത്തിൽ എത്രത്തോളം ന്യൂനീഭവിക്കുന്നുവോ, അത്രത്തോളം മലിനവികാരങ്ങൾ അതിൽ കുടികൊള്ളുന്നതുമാണ്. ഞാൻ ബാലന്മാരെപ്പോലെ, സാഹ്ലാദം ചിന്താലേശമെന്നിയെ കൂടാരങ്ങൾക്കു നേരെ ചെന്നു. കൂടാരങ്ങൾക്ക് സമീപം ചമരിമൃഗങ്ങളും കുതിരകളും മേഞ്ഞുകൊണ്ടിരുന്നു. ചില ജനങ്ങൾ പുറത്തു മൈതാനത്തിൽ വട്ടത്തിലിരുന്നു സല്ലപിക്കയും ചെയ്യുന്നു. ഞാൻ കൂടാരത്തിന്നടുത്തെത്തിയതോടുകൂടി അവിടെ ഇരുന്നിരുന്നവരിൽ ഒരു ദേഹം തൽക്ഷണം എഴുനീറ്റ് എന്റെ നേർക്ക് ഓടിവരികയും, പ്രണാമപൂർവ്വം എന്നെ ആശ്ലേഷം ചെയ്കയും ചെയ്തു. എന്നെ കണ്ടതായ ആനന്ദംകൊണ്ട്, ആ ദേഹം ഉച്ചത്തിൽ ചിരിച്ചുതുടങ്ങി. എനിക്കെത്രയോ പരിചിതനും, ഹൃഷീകേശവാസ്തവ്യനുമായ ഒരു മഹാത്മാവ് ഗംഗോത്രീ പ്രാന്തത്തിൽ നിവസിക്കുന്ന ചില വ്യാപാരികളുമായി കൈലാസദർശനം കഴിഞ്ഞു മടങ്ങിവരികയാണ്. അവരുടെ വസതികളാണ് അവിടെ കാണപ്പെട്ടത്. ഞാനവിടെ ചെന്നിരുന്നതോടുകൂടി ആവേദനം കൂടാതെതന്നെ പിന്നിൽ നില്ക്കുന്ന സാധുക്കളെല്ലാം ഉടനെ നിർഭയം മുന്നോട്ടു വന്നുചേർന്നു. ശിവശിവ! മിത്രങ്ങളെ ശത്രുക്കളായി കല്പിച്ച് സാധുക്കളെല്ലാം അത്യന്തം ഭയചകിതന്മാരായിത്തീർന്നു! സ്വകീയകല്പനയല്ലാതെ ഈശ്വരസൃഷ്ടമായ ഒരു വസ്തു യാതൊരാൾക്കും സുഖത്തിന്നോ ദുഃഖത്തിന്നോ ഹേതുവാകുന്നില്ല. ജീവസൃഷ്ടമായ ജഗത്തല്ലാതെ, ഈശ്വരസൃഷ്ടമായ ജഗത്ത് സുഖദുഃഖങ്ങൾക്ക് പ്രയോജനമാകുന്നില്ലെന്നുള്ളതു ശാസ്ത്രപ്രസിദ്ധമാണ്. ഈശ്വരസൃഷ്ടമായ

സ്ത്രീശരീരം സ്വതവേ ആർക്കുംതന്നെ സുഖത്തേയോ ദുഃഖത്തേയോ പ്രദാനം ചെയ്യുന്നില്ല. ഒരുവൻ ആ ശരീരത്തിൽ പത്നീത്വബുദ്ധിയെ, അതായത് ഭോഗ്യത്വബുദ്ധിയെ ചെയ്യുമ്പോൾ അത് അവന്നു സുഖഹേതുവായിത്തീരുന്നു. മറ്റൊരു വ്യക്തി അതിൽ സപത്നീത്വകല്പനയെ ചെയ്ത് അതിൽനിന്നു ദുഃഖമനുഭവിക്കുന്നു. ഇങ്ങനെ ജീവസൃഷ്ടമായ കല്പനാഭേദംനിമിത്തം ഒരേ വസ്തുതന്നെ ചിലർക്ക് സുഖത്തിന്നും, മററു ചിലർക്ക് ദുഃഖത്തിന്നും കാരണമാകുന്നുവെന്നല്ലാതെ, ഈശ്വരരചിതമായ ജഗത്ത് സ്വതവേ ആരേയും സുഖിപ്പിക്കുകയോ ദുഃഖിപ്പിക്കുകയോ ചെയ്യുന്നില്ല. അഹോ വിചിത്രം! അത്യന്തസുഹൃത്തുക്കളായ ജനങ്ങളിൽ സാധുക്കൾ ചോരത്വകല്പനം ചെയ്തു, കുറേ നേരത്തേക്കു അരുന്തുദമായ വലിയ വ്യഥയനുഭവിച്ചു.

അന്നുരാത്രി അവിടെ എല്ലാവരും നിശ്ചിന്തമായി ആനന്ദത്തോടെ നിദ്ര ചെയ്ത് പിറേറന്ന് അവിടെനിന്നും പ്രയാണം തുടർന്നു. അവിടെ കണ്ടെത്തിയതായ മഹാത്മാവ് ഞങ്ങളുടെ അപ്രതീക്ഷിത ദർശനത്തിൽ അത്യന്തഹൃഷ്ടനായി, ഞങ്ങളുടെ സംഘത്തെ പരിത്യജിക്കുവാനിഷ്ടപ്പെടാതെ എന്നോടൊരുമിച്ചു പിന്നേയും കൈലാസദർശനത്തിന്നായി പുറപ്പെട്ടു അവിടേനിന്ന് പലേ വിശാലമൈതാനങ്ങളേയും വിസ്തൃതനദികളേയുമതിക്രമിച്ച് രണ്ടുമൂന്നു ദിവസം കൊണ്ട് ഞങ്ങളെല്ലാവരും നിർവ്വിഘ്നം ഗ്യാനിമയിൽ ചെന്നെത്തി. ഹിമപർവ്വതങ്ങളുടെ താഴ്വരയിൽ അതിശീതളമായ കാററടിച്ചുകൊണ്ടിരിക്കുന്ന വിശാലമൈതാനത്തിൽ മുന്നൂറു, നാന്നൂറു വസ്ത്രമണ്ഡപങ്ങളുള്ള ഈ ചാതുർമ്മാസ്യനഗരത്തിൽ ദേശീയനഗരങ്ങളിലെന്നപോലെ, ജനങ്ങൾ തിങ്ങിനിവസിക്കയും, നിരന്തരമായ ജോലിയിൽ നിരതന്മാരായിരിക്കയും ചെയ്യുന്നു. അവിടെ ദുർല്ലഭമായ അന്നം, വസ്ത്രം, മുതലായ ചില സാധനങ്ങളെ കൊടുത്ത് പകരം തദ്ദേശീയരിൽനിന്ന് അവിടെ സുലഭമായ ആട്ടിൻരോമം തുടങ്ങിയ ചില പദാർത്ഥങ്ങളെ വാങ്ങുകയാണ് അവിടത്തെ മുഖ്യമായ വ്യാപാരം. ഹിന്ദുസ്ഥാനി മുതലായ ഭാഷകൾ നല്ലപോലെ അറിയുന്നവരും, ബ്രിട്ടീഷുദേശത്തിലെ പ്രജകളും, സാധുഭക്തന്മാരുമായ പലേ നല്ല വ്യാപാരികളും ഇവിടെ നിവസിക്കുന്നതുകൊണ്ട് ഞങ്ങൾ വളരെ സൌകര്യത്തിൽ നിർഭയരായി, ഒന്നുരണ്ടു ദിവസം അവിടെ താമസിച്ചു വിശ്രമിക്കുകയുണ്ടായി. അധികസാധുക്കളുടെ സംഘം പലതുകൊണ്ടും വിക്ഷേപഹേതുവായി തോന്നിയതിനാലും, ചിങ്ങമാസമാരംഭിച്ചുപോയതിനാൽ വേഗത്തിൽ യാത്ര നിർവ്വഹിക്കേണ്ടിയിരുന്നതിനാലും, മൂന്നുനാലു സാധുക്കൾ മാത്രമുള്ള ഒരു സംഘവുമായി ഞാൻ അവിടെനിന്ന് മുന്നോട്ടു ഗമനം തുടർന്നു. ഗ്യാനിമയിൽനിന്നു ശ്രീകൈലാസം സുമാർ നാല്പതുനാഴികയോളം വടക്കുകിഴക്കായി സ്ഥിതിചെയ്യുന്നു. ഗ്യാനിമയിൽനിന്ന് മേലോട്ടുള്ള മാർഗ്ഗം പിടിച്ചുപറിക്കാരുടെ മുഖ്യസങ്കേതമെന്നിരിക്കിലും, ഞങ്ങൾ ചില വ്യാപാരികളുടെകൂടെ യാത്ര

ചെയ്തിരുന്നതുകൊണ്ട്, തൽസംബന്ധമായ വിശേഷവിക്ഷേപമൊന്നും വേണ്ടി വന്നിരുന്നില്ല. മൂന്നാംദിവസം രാവിലെ ഏഴുമണിക്ക് ഞങ്ങൾ കൈലാസത്തിന്റെ താഴ്വരയിലുള്ള "ദർച്ചൻ" എന്ന ദിക്കിൽ സാനന്ദം ചെന്നെത്തി. ഒരുദിവസത്തെ വഴി മേലോട്ടു ചെന്നതോടുകൂടിത്തന്നെ ശ്രീരജതശൈലത്തിന്റെ ശുഭദർശനം ഞങ്ങൾക്ക് സിദ്ധിച്ചുതുടങ്ങിയിരുന്നു. ഥോലിംഗമഠമാർഗ്ഗമായി കൈലാസത്തിലേക്ക് ചെല്ലുന്നവർക്ക് ആദ്യമായി കൈലാസം ദൃശ്യമാകുന്നു. അൽമോറാ മാർഗ്ഗമായി യാത്രചെയ്യുന്നവർക്കാകട്ടെ ആദ്യമായി മാനസസരസ്സ് ദൃഷ്ടിഗോചരമാകുന്നു. പുരാണപ്രസിദ്ധനായ ഭസ്മാസുരന്റെ നിഗ്രഹസ്ഥാനമെന്നു വിശ്വസിക്കപ്പെട്ടുവരുന്ന "തീർത്ഥാപുരി" എന്നൊരു തീർത്ഥസ്ഥാനവും ഗ്യാനിമയിൽനിന്ന് സുമാറ് ഇരുപത്തിഏഴ് നാഴിക വടക്കായി വർത്തിക്കുന്നുണ്ട്. എന്നാൽ അവിടേക്കു യാത്രചെയ്യുവാൻ ഞങ്ങൾ ഉത്സാഹിച്ചില്ല.

നമ്മുടെ ഭാരതവർഷത്തിൽ ഹരിദ്വാരം, പ്രയാഗം തുടങ്ങിയ തീർത്ഥസ്ഥാനങ്ങളിൽ കുംഭമേളനം കൊണ്ടാടുന്നതുപോലെ, കൈലാസത്തിലും പന്ത്രണ്ട് കൊല്ലത്തിലൊരിക്കൽ ഒരുതരം മേളനോത്സവം നടന്നുവരുന്നു. ഞങ്ങൾ പോയിരുന്ന കൊല്ലം മേളനസംവത്സരമായിരുന്നു. മേളനോത്സവത്തെപ്പറ്റിയുള്ള വിവരണം ബദരീനാഥത്തിൽനിന്നുതന്നെ ഞങ്ങൾ അറിഞ്ഞിരുന്നു. ഉത്സവത്തിൽ പങ്കുകൊള്ളുവാനുള്ള ആഗ്രഹം അക്കൊല്ലംതന്നെ കൈലാസത്തിലേക്കു പ്രസ്ഥാനം ചെയ്യുന്നതിൽ പ്രധാന പ്രേരകവുമായിരുന്നു. ഉത്സവം നിമിത്തം വിശേഷിച്ച് കൈലാസസാനുവിൽ തിബത്തുകാരായ പല ലാമമാരുടേയും ഗൃഹസ്ഥന്മാരുടേയും വസ്ത്രഗൃഹങ്ങൾ അവിടവിടെ കാണപ്പെട്ടിരുന്നു. ലാസ്സയിൽനിന്നു തിബത്തിലെ രാജാവായ ദളായിലാമയുടെ മന്ത്രിയും പ്രകൃതമഹോത്സവം പ്രമാണിച്ചു ഇവിടെ വന്നു കൈലാസപർവ്വതത്തിൽ അധികദിവസം തമ്പടിച്ചു താമസിച്ചിരുന്നുവത്രെ. ലാസ്സ, മങ്കോളിയ തുടങ്ങിയ അതി വിപ്രകൃഷ്ടദേശങ്ങളിൽനിന്നു വിശിഷ്ടന്മാരായ പല ലാമമാരും മേളനംനിമിത്തം അക്കൊല്ലം കൈലാസത്തിലേക്ക് എഴുന്നെള്ളിയിരുന്നു. എന്നാൽ മേളനം പ്രത്യേകമായ ചില ദിനങ്ങളിൽ നടക്കുക എന്നുള്ള നിയമമൊന്നും അവിടെ ഇല്ലാത്തതുകൊണ്ട്, യാത്രികന്മാർ അപ്പപ്പോൾ വരികയും, ദർശനപരിക്രമങ്ങൾചെയ്തു രണ്ടു മൂന്നു ദിവസം മാത്രം താമസിച്ചു മടങ്ങിപ്പോകുകയും ചെയ്തിരുന്നു. അതുകാരണം വലിയ ജനബാഹുല്യമൊന്നും അവിടെ കാണപ്പെട്ടില്ല. എങ്കിലും ആദ്യയാത്രയിൽ കൈലാസത്തിന്നു താഴെയുള്ള മൈതാനദേശങ്ങൾ നിർജ്ജനമായി, ശുദ്ധമേ ശൂന്യമായി, കണ്ടിരുന്ന ആ സ്ഥിതിയിലല്ല, ദ്വിതീയ യാത്രയിൽ കാണപ്പെട്ടതു്. തദ്ദേശീയർ കുറെ അധികം അവിടവിടെ കൂടാരങ്ങളിൽ നിവസിച്ചുകൊണ്ടിരുന്നു.

സമുദ്രനിരപ്പിൽനിന്നു ഇരുപത്തിമൂവ്വായിരം അടി ഉയരത്തിൽ ഇരുപത്തിയെട്ടു, മുപ്പതു, നാഴിക ചുററളവുള്ള ഗോപുരാകൃതിയായി, ഹിമാച്ഛന്നമായി,

ധവളധവളമായി, അത്യന്തമാവർജ്ജകമായ ഒരു പർവ്വതശിഖരമാണ് കൈലാസമെന്നും, സാക്ഷാൽ മഹാദേവന്റെ സ്ഥാനമെന്നും രജതഗിരിയെന്നും മററും പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു്, ഇതേ ശിഖരംതന്നെയെന്നും, മററുമുള്ള കൈലാസമാഹാത്മ്യത്തേയും, പിന്നെ അതിന്റെ ലോകോത്തരവും ദിവ്യദിവ്യവുമായ സൌന്ദര്യവിശേഷത്തേയും പററി പ്രഥമയാത്രാചരിത്രത്തിൽ വേണ്ടും വിധം വിവരിച്ചിട്ടുള്ളതുകൊണ്ടു്, ഇവിടെ അവയെ സംബന്ധിച്ചുള്ള യാതൊരു വർണ്ണനകൾക്കും ഒരുങ്ങുന്നില്ല. ദർച്ചനിൽ തദ്ദേശീയരായ പലേ യാത്രികന്മാരുടെ സമീപത്തിൽ ഞങ്ങളും തമ്പടിച്ചു താമസം തുടങ്ങി. ദർച്ചനിൽ നിന്നുള്ള കൈലാസപരിസരങ്ങളുടെ കാഴ്ച അതായതു വടക്കു ധവളധവളമായ കൈലാസക്രൂടത്തിന്റേയും, തെക്കു വിശാലമായി, വക്രാകൃതിയായി, നീലനീലമായിക്കിടക്കുന്ന രാക്ഷസത്താൽ തടാകത്തിന്റേയും ദർശനം അത്യന്തരമ്യമായിരുന്നു. രാക്ഷസത്താലിന്റെ കിഴക്കുകിടക്കുന്ന മാനസസരസ്സ് അവിടെനിന്നു കാണപ്പെട്ടിരുന്നില്ല. ഒരു ദിവസം ദർച്ചനിൽ വിശ്രമിച്ചു പിറേറന്നു് ആഹാരം കഴിച്ചു ഞങ്ങൾ കൈലാസപരിക്രമത്തിന്നായി പുറപ്പെട്ടു. ആദ്യത്തെയാത്രയിൽ ശരീരാസ്വാസ്ഥ്യം നിമിത്തം കൈലാസത്തെ പ്രദക്ഷിണം ചെയ്യുവാൻ എനിക്കു സാധിച്ചിരുന്നില്ല. കൈലാസയാത്രയിൽ അതിന്റെ പരിക്രമം മുഖ്യമായ ഒരംഗമായിട്ടാണ് അവിടത്തുകാർ ഗണിച്ചുവരുന്നതു്. കൈലാസത്തിൽചെന്നു് ആ പുണ്യശിഖരത്തെ ഒരു പ്രാവശ്യമെങ്കിലും പ്രദക്ഷിണം ചെയ്യുന്നവന്റെ ജന്മം ചരിതാർത്ഥമായിത്തീരുന്നുവെന്നു് അവിടത്തെലാമമാർ ദൃഢമായി വിശ്വസിക്കുന്നു.

കൈലാസത്തിന്റെ നാലു ദിശകളിൽ നാലു ഗുമ്മകൾ, അതായതു ലാമമാരുടെ നാലാശ്രമങ്ങൾ, സ്ഥിതിചെയ്യുന്നു. അവയിൽ പന്ത്രണ്ടുമാസവും ലാമമാർ തപോവൃത്തിയിൽ നിവസിച്ചുവരികയും ചെയ്യുന്നു. ഞങ്ങൾ പത്തുമണിക്കു് പരിക്രമം ആരംഭിച്ചു. പലേ ലാമമാരും ലാമിനിമാരും പ്രദക്ഷിണം ചെയ്യുന്നുണ്ടായിരുന്നു. അവരിൽ ചിലർ, അധികവും ലാമിനിമാർ നമസ്കാരപ്രദക്ഷിണം ചെയ്യുക എന്നുള്ള ഘോരതപസ്യയിൽ ഏർപ്പെട്ടിരുന്നു. നിലത്തിൽ വീണു് ദണ്ഡനമസ്കാരം ചെയ്ക, പിന്നെ അവിടെനിന്നെഴുനീററു് ആ നമസ്കാരസ്ഥലത്തിന്നു് മുമ്പിലായി പിന്നേയും ദണ്ഡപ്രണാമം ചെയ്ക; പിന്നേയും എഴുനീററു് മുന്നിലായി വീണ്ടും“ ദണ്ഡനമനം ചെയ്ക, ഇങ്ങനെ നിരന്തരമായ ദണ്ഡപ്രണാമം ചെയ്തുകൊണ്ടു്, അവർ ഗിരിപ്രദക്ഷിണം ചെയ്യുന്നതായ മഹാതപസ്യയെനോക്കി എന്റെ മനസ്സ് ചകിതമായിത്തീർന്നു. പതിനാറായിരം അടിമുതൽ പത്തൊൻപതിനായിരം അടിവരെ ഉയരമുള്ള അതിശീതളമായ കൈലാസ പാർശ്വങ്ങളിൽ കല്ലിലും മണ്ണിലും, ജലത്തിലും ഹിമത്തിലും, ഇങ്ങനെ പ്രണമിച്ചുകൊണ്ടു് പ്രദക്ഷിണംചെയ്യുക എന്നതു് സാധാരണന്മാർക്കു് തീരെ സാദ്ധ്യമല്ല. അതിന്നു പുറമെ “മാമേപേമേഹൂം” “മാമേപേമേഹൂം” എന്നിങ്ങനെ ഒരു

digitized by www.sreyas.in

നിമിഷമെങ്കിലും വിരാമമെന്നിയെ, അതിശീഘ്രമായി മന്ത്രോച്ചാരണവും ചെയ്തുകൊണ്ടിരിക്കുന്നു. തിബത്തിലെ ലാമമാരും ഗൃഹസ്ഥന്മാരുമൊക്കെ ഏതുസമയത്തും അവരുടെ ഇഷ്ടമന്ത്രത്തിന്റെ ജപരൂപമായ മഹായജ്ഞത്തിൽ സശ്രദ്ധം പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതായി കാണാം. പിന്നെ ഈ മന്ത്രമെഴുതി നിറച്ചിട്ടുള്ള ഒരു നാഴിയുടെ ആകാരത്തിൽ ധാതുനിൎമ്മിതമായ ഒരു യന്ത്രവിശേഷത്തെ എപ്പോഴും കയ്യിൽപിടിച്ച് ചുററിത്തിരിച്ചുകൊണ്ടിരിക്കുക എന്നതും അവരുടെ ഒഴിച്ചുകൂടാത്ത ഭജനകൎമ്മമാകുന്നു. വഴിക്കരികെയുള്ള കല്ലുകളിലും ആശ്രമത്തിന്റെ ചുമരുകളിലുമൊക്കെ ഈ മന്ത്രം സ്ഥൂലാക്ഷരത്തിൽ എഴുതുന്നതും അവിടെ സൎവ്വത്ര സാധാരണമാകുന്നു. പിന്നെ ഇങ്ങനെ പ്രണതിപരിക്രമം ചെയ്യുന്ന അവർ യദൃച്ഛാലാഭംകൊണ്ടു മാത്രമാണ് ആഹാരകാൎയ്യം നിൎവ്വഹിക്കുന്നത്. പരിക്രമം ചെയ്യുന്ന വല്ല യാത്രക്കാരും കുറെ സക്തുമാവോ മററൊ കൊടുക്കുന്നതിനെ ആഹരിച്ചു തൃപ്തിപ്പെടുകയല്ലാതെ, അവർ യാതൊരാഹാരസാധനവും തങ്ങളുടെവശം സംഗ്രഹിച്ചിട്ടുള്ളതായി കാണപ്പെട്ടിരുന്നില്ല. അഹോ! ശ്രദ്ധയുടെ മാഹാത്മ്യത്തിന്ന് ഒരു അന്തവുമില്ല. അതിശൈത്യം നിമിത്തവും, ദേശകൎക്കശതനിമിത്തവും, കാൽകൊണ്ട് നടന്നു പ്രദക്ഷിണം ചെയ്യുവാൻപോലും നമുക്ക് ദുസ്സാദ്ധ്യമായി തോന്നുന്ന ആ സ്ഥലത്തിൽ, അവരുടെ ഈദൃശമായ പ്രണതിപ്രദക്ഷിണംകണ്ട് എന്റെ മനസ്സ് അതിയായ വിസ്മയത്തെ പ്രാപിക്കയും, ഞാൻ ആ വ്യക്തികളെ പ്രണമിക്കയും ചെയ്തു.

ദർച്ചനിൽനിന്ന് ആറേഴുനാഴിക ദൂരമുള്ള ആദ്യത്തെ ആശ്രമത്തിൽ, അതായത് പശ്ചിമദിശയിലുള്ള "ചുക്കു" എന്നു പേരായ ആശ്രമത്തിൽ, ഞങ്ങൾ മന്ദമന്ദം ചെന്നെത്തി. ബുദ്ധമൂൎത്തിയേയും മററും ഭക്തിപൂൎവ്വം ദർശനം ചെയ്തു, അവിടെ ലാമമാരോടൊന്നിച്ചിരുന്നുകൊണ്ട് രണ്ടു, മൂന്നു മണിക്കൂർനേരം വിശ്രമിക്കുകയുണ്ടായി. ഞങ്ങളിൽ ഭക്തിയുള്ള, ദർച്ചനിലെ രാജാവെന്ന് അവിടുത്തുകാർ വ്യപദേശിക്കുന്ന ഒരു പ്രഭുവും കുടുംബസമേതം ഞങ്ങളോടൊന്നിച്ച് പരിക്രമത്തിന്നു പുറപ്പെട്ടിരുന്നതുകൊണ്ട് ഞങ്ങൾക്ക് മാൎഗ്ഗത്തിൽ വലിയ സൌകൎയ്യവും, അവിടവിടെ ലാമമാരുടെ ആശ്രമങ്ങളിൽ വിശേഷിച്ച് ആദരവും ലഭിച്ചിരുന്നു. തദനന്തരം അവിടെനിന്ന് പുറപ്പെട്ട് അഞ്ചുനാഴികയോളം ദൂരമുള്ള ഉത്തരദിക്‌സ്ഥമായ "ഡിറഫുക്" എന്ന രണ്ടാമത്തെ ആശ്രമത്തിൽ ഞങ്ങൾ വൈകുന്നേരം ചെന്നെത്തി. അവിടേയും ബുദ്ധഭഗവാന്റേയും മററും ദർശനാദികൾ നിൎവ്വഹിച്ച് രാത്രി അവിടെ കഴിച്ചുകൂട്ടി. രാത്രി അതിഗംഭീരമായ വൃഷ്ടിയും ഹിമപാതവുമുണ്ടായി. അവിടെവെച്ച് കൈലാസശിഖരത്തിന്റെ അതിസന്നികൃഷ്ടവും നിരാവരണവുമായ സംപൂർണ്ണദർശനം സംപ്രാപ്തമാകുന്നു. ഈ സ്ഥാനത്തിൽനിന്നെന്നപോലെ മററു യാതൊരു ദിക്കിൽനിന്നും കൈലാസത്തിന്റെ ശുദ്ധദർശനം സിദ്ധിക്കുന്നതല്ല. ഞങ്ങൾ വൈകുന്നേരവും രാവിലേയും കൈലാ

സശിഖരത്തെ പൂർണ്ണമായി ദർശനംചെയ്തു്, അതിയായ ആനന്ദത്തേയും കൃതാർത്ഥതയേയും പ്രാപിച്ചു. പിറേറന്നു് രാവിലെ അവിടെനിന്നും പുറപ്പെട്ടു. അവിടെനിന്നു് വലിയ കയററമാണു്. കയററത്തിൽ ഹിമരാശി ധാരാളമായി കാണപ്പെട്ടു. ആ കയററത്തിൻെറ പത്തൊമ്പതിനായിരം അടി ഉയരമുള്ള ഉച്ചസീമ "ഡോൽമാപാസ്സ്" എന്ന നാമത്തിൽ വ്യപദേശിക്കപ്പെടുന്നു. അത്യുന്നതമായ ഈ ഘട്ടത്തിൽ "ഗൌരീകുണ്ഡം" എന്ന പ്രസിദ്ധമായ രമ്യസരോവരം വിജയിക്കുന്നു. സാക്ഷാൽ ശ്രീഗൌരിയുടെ ജലക്രീഡാസ്ഥാനമാണത്രെ അതു്. ഹിമരാശിയെ വളരെ പ്രയാസപ്പെട്ടു അതിക്രമിച്ചു് സ്വർഗ്ഗീയമായ ആ സരസ്സിൻെറ തടത്തിൽ അതിൻെറ സുഷമാപൂരത്തിൽ രമിച്ചുകൊണ്ടു് ഞാൻ കുറേനേരം ഇരുന്നുപോയി. അവിടവിടെ വെളുവെളുത്ത വലിയവലിയ ഹിമഖണ്ഡങ്ങളാൽ പൂരിതമായിരുന്നു സരസ്സു്. സരസ്സിൻെറ മീതെ കണ്ണാടിച്ചില്ലുപോലെ രണ്ടു, മൂന്നു അംഗുലം ഘനത്തിൽ ജലം ഉറച്ചു ഹിമമായിരിക്കുന്നതിനെ വടികൊണ്ടു് കുത്തിപ്പൊട്ടിച്ചു്, അങ്ങോട്ടുമിങ്ങോട്ടും നീക്കിയതിൻെറ ശേഷമാണു് അതിൽ യാത്രക്കാർ സ്നാനം, ആചമനം മുതലായതു ചെയ്യുന്നതു്. രണ്ടാമത്തെ ആശ്രമത്തിൽനിന്നു് പത്തു, പന്ത്രണ്ടു നാഴിക ദൂരത്തിൽ പൂർവ്വദിശയിൽ സ്ഥിതിചെയ്യുന്ന "ശ്രുന്തുൽഫൂക്" എന്ന പേരുള്ള മൂന്നാമത്തെ ഗുഹയിലും ബുദ്ധഭഗവാൻെറ പൂജാദികൾ വളരെ കേമമായി നടത്തിവരുന്നുണ്ടു്. മാർഗ്ഗകാഠിന്യംകൊണ്ടും, അന്നു വിശേഷിച്ചു് ആഹാരമൊന്നും കഴിക്കുവാൻ സാധിക്കാതിരുന്നതുകൊണ്ടും, അത്യന്തം ക്ഷീണിച്ചിരുന്ന ഞങ്ങൾ ലാമമാരിൽനിന്നു് ചായ വാങ്ങിക്കഴിച്ചു കുറെനേരം അവിടെ ഇരുന്നു വിശ്രമിക്കയും, വൈകുന്നേരത്തോടുകൂടി അവിടെനിന്നു് നാലു നാഴികമാത്രം ദൂരമുള്ള ദർച്ചനിൽ മന്ദമന്ദം ചെന്നുചേരുകയും ചെയ്തു. വമ്പിച്ച ദിവ്യജലധാരകളുടെ തീരത്തിൽ കൂടെ, അത്യുന്നതങ്ങളായ ഹിമപർവ്വതങ്ങളുടെ ഷിദ്രങ്ങളിൽകൂടെ, സാക്ഷാൽ ഗൌരീശങ്കരന്മാരുടേയും ഋഷീശ്വരന്മാരുടേയും വിഹാരസ്ഥാനവും, പ്രകൃതിസുഷമയുടെ നിരതിശയസീമയുമായ ശ്രീകൈലാസശൈലത്തെ പരിക്രമം ചെയ്യുക എന്നുള്ള പുണ്യതമമായ ആ തപസ്യയുടെ മാഹാത്മ്യത്തെ എത്രതന്നെ പുസ്തകങ്ങളെക്കൊണ്ടു് വർണ്ണിക്കുന്നപക്ഷവും, അതു് അധികമായിത്തീരുന്നതല്ലെന്നു് പ്രത്യേകിച്ചു പറയേണ്ടതുണ്ടു്.

ചിങ്ങമാസത്തിലെ കൃഷ്ണാഷ്ടമി ദിവസമായിരുന്നു ഞങ്ങൾ കൈലാസപരിക്രമത്തെ സംപൂർണ്ണമാക്കിയതെന്നുള്ളതു് വിശേഷിച്ചു പ്രസ്താവിക്കത്തക്കതാണു്. ഭാരതഭൂമിയിൽനിന്നു് മററു മാർഗ്ഗങ്ങളിൽക്കൂടെ ഇവിടേക്കു് യാത്രചെയ്തിരുന്ന സാധുക്കൾ മിഥുനം, കർക്കിടകം ഈ മാസങ്ങളിൽതന്നെ ദർശനം കഴിച്ചു മടങ്ങിപ്പോയിരുന്നതുകൊണ്ടും, ഞങ്ങൾ ഹിന്ദുക്കളായ ആരെയും തന്നെ അവിടെ കണ്ടിരുന്നില്ല. ബദരീനാഥമാർഗ്ഗം ഹിമാധിക്യം നിമിത്തം കർക്കിടകമാസത്തിൽ മാത്രം തുറന്നിരുന്നതുകൊണ്ടു് ഞങ്ങളുടെ യാത്രക്കു് അധികം കാലതാമസം

നേരിട്ടിരുന്നു. മററു ചില മാർഗ്ഗങ്ങളെ അപേക്ഷിച്ച് ബദരീമാർഗ്ഗം ഹിമാധിക്യത്താൽ കുറെ അധികം കഠിനവും ദുർഗ്ഗമവുമാണെന്നു മാത്രമല്ല, ദീർഘതരവുമാകുന്നു. നേപാളമാർഗ്ഗം മുതലായ മററു മാർഗ്ഗങ്ങളും ദീർഘതരങ്ങളെങ്കിലും, ഹിമം നിമിത്തമുള്ള വിഷമത ആ മാർഗ്ഗങ്ങളിൽ ഇല്ലതന്നെ. ഹൃഷീകേശത്തിൽനിന്ന് ബദരീനാഥത്തിലേക്ക് ഒരുനൂററിയെഴുപതുനാഴിക ദൂരമുള്ളതിനു പുറമെ, അവിടെ നിന്ന് കൈലാസത്തിൽ എത്തിച്ചേരുവാൻ മുൻവിവരിച്ച നാഴികത്തോതുപ്രകാരം സുമാറ് ഇരുനൂററിയഞ്ചുനാഴിക ദൂരംകൂടി മഹാവികടമായ പന്ഥാവിൽക്കൂടെ സഞ്ചരിക്കേണ്ടതുണ്ട്. ഹിന്തുസാധുക്കളുടെ സമാഗമം ഞങ്ങൾക്ക് അവിടെ അലഭ്യമായിരുന്നുവെങ്കിലും, ബൌദ്ധസാധുക്കളുടെ സമാഗമസുഖം അതീവ സുലഭമായിരുന്നു. ഞങ്ങൾ പിന്നെയും രണ്ടു ദിവസംകൂടി അവിടെ കൈലാസസാനുവിൽ നിവസിക്കുകയുണ്ടായി.

ദർച്ചനിൽനിന്ന് ഒന്നര നാഴികയിലധികം മേലോട്ടു കയറിച്ചെന്നാൽ, അവിടെ നാലാമത്തെ ആശ്രമം അതായത് "ഗെണ്ടാ" എന്ന പേരായ ദക്ഷിണഭാഗത്തിലെ ആശ്രമം സ്ഥിതിചെയ്യുന്നു. ഞാൻ വേറൊരു സാധുവിനേയുംകൂട്ടി അവിടേക്കു കയറിച്ചെല്ലുകയുണ്ടായി. അതിനു സമീപം "ശിലങ്" എന്നു പേരുള്ള വേറെയും ഒരാശ്രമമുണ്ടത്രേ. അവിടെ മേലോട്ട് ചെല്ലുന്തോറും കൈലാസത്തിൻെറ ദിവ്യമഹിമയെപ്പററിയുള്ള പലേ ഉൽകൃഷ്ടഭാവനകളും പുംഖാനുപുംഖമായി എൻെറ മനസ്സിൽ ഉദിച്ചുകൊണ്ടിരുന്നു. ആശ്രമത്തിൽ കയറി അവിടെ നിന്നു ദക്ഷിണദിശിയിലേക്ക് നോക്കുമ്പോൾ ഉപലബ്ധമാകുന്ന രാക്ഷസത്താൽ സരസ്സിൻേറയും മററും ദർശനം അത്യന്തം അപൂർവ്വവും അലൌകികവുമെന്നേ പറയേണ്ടതുള്ളു. പാഠം ചെയ്തുകൊണ്ടിരുന്ന ആശ്രമത്തിലെ ലാമമാർ ഞങ്ങളെ കണ്ടു ഉടനെ ചിരിച്ചുകൊണ്ട്, പ്രേമപൂർവ്വം ഞങ്ങളെ സ്വാഗതംചെയ്ത് അവർ ഇരിക്കുന്ന ഉച്ചാസനത്തിൽ ഇരുത്തി. ലാമമാർ ഇരുന്നു ഭജനംചെയ്യുന്ന ഉച്ചാസനത്തിൽ എത്ര വലിയ ഗൃഹസ്ഥന്മാരും ഇരിക്കുക പതിവില്ല. ഭാരതദേശത്തിലെ സന്ന്യാസികളെന്നപോലെ തിബത്തിലെ ലാമമാർ ഇതരാശ്രമികൾക്ക് ഗുരുഭൂതന്മാരും പൂജ്യന്മാരുമാകുന്നു. എന്നാൽ ഇന്ത്യയിൽനിന്നു പോകുന്ന കാഷായാംബരധാരികളായ സാധുക്കളെ അവരും ലാമമാരെന്ന് തങ്ങൾക്കു നിശ്ചയമുള്ളതുകൊണ്ട്, അവിടത്തെ ലാമമാർ തങ്ങൾക്കു സമമായി ഉച്ചാസനത്തിൽ ഇരുത്തി ബഹുമാനിക്കുന്നു. ബുദ്ധമൂർത്തിയേയും മററും ദർശനംചെയ്ത് അവിടത്തെ വലിയ ലാമയുമായി അധികനേരം ഞാൻ ധാർമ്മികമായി പലേ സംഭാഷണങ്ങളും ചെയ്തുകൊണ്ടിരുന്നു. എൻെറ ഇച്ഛയറിഞ്ഞ്, അവിടെ സൂക്ഷിച്ചിട്ടുള്ള അവരുടെ വിശേഷപ്പെട്ട പലേ ഗ്രന്ഥങ്ങളും അവർ എടുത്തു കാണിച്ചുതരികയുണ്ടായി. വലിയ ലാമ ചെറുപ്പക്കാരനും സുഭഗശരീരനും വലിയ തേജസ്വിയുമായിരുന്നു. അദ്ദേഹത്തിൻെറ വർണ്ണകാന്തിയും മനോഹരമായിരുന്നു.

"ബ്രാഹ്മണാനാം സിതോ വർണ്ണഃ ക്ഷത്രിയാണാന്തു ലോഹിതഃ
വൈശ്യാനാം പീതകോ വർണ്ണഃ ശൂദ്രാണാമസിതസ്തഥാ"

എന്നുള്ള മഹാഭാരതത്തിലെ സുപ്രസിദ്ധമായ പദ്യത്തെ പ്രമാണീകരിക്കുന്നപക്ഷം, മഞ്ഞവർണ്ണത്തിൻെറ കലർപ്പുണ്ടെങ്കിലും, ഗൌരവർണ്ണം പ്രധാനമായ അദ്ദേഹത്തെ ബ്രാഹ്മണകോടിയിൽ ഉൾപ്പെടുത്തുന്നതിൽ വിരോധമില്ല. പിന്നെ അദ്ദേഹം അത്യന്തസാത്വികപ്രകൃതിയായും കാണപ്പെട്ടു. വേറെയും ചിലർ അദ്ദേഹത്തിൻെറ ശുദ്ധപ്രകൃതിയേയും ഭജനനിഷ്ഠയേയുംപററി പ്രശംസിച്ചു പറകയുണ്ടായി. അങ്ങനെ സാത്വികഗുണങ്ങളുടെ സമ്പത്തിനിമിത്തവും, അദ്ദേഹത്തെ ഉത്തമബ്രാഹ്മണനായി ഗണിക്കാമായിരുന്നു. ബ്രാഹ്മണൎക്കു മാത്രമാണു് സന്ന്യാസാധികാരമെന്നു് നമ്മുടെ പൂർവ്വാചാര്യന്മാരിൽ പലരും സിദ്ധാന്തിച്ചിട്ടുള്ളതു സത്യംതന്നെ. എല്ലാവർക്കും അംഗീകാര്യംതന്നെ. എന്നാൽ ബ്രാഹ്മണന്മാരാകുന്നു എന്നുള്ള വിഷയമാണു് വലിയ വിവാദവിഷയമായിരിക്കുന്നതു്. സാത്വികപ്രകൃതി സംപൂർണ്ണമായുള്ളവനാകുന്നു ബ്രാഹ്മണൻ എന്നുള്ള പക്ഷത്തെ അവലംബിച്ചു വിചാരം ചെയ്യുന്നപക്ഷം, സന്ന്യാസേച്ഛയും സന്ന്യാസകർമ്മവും, ഈശ്വരപരമായ ജീവിതവും ഒരു ബ്രാഹ്മണന്നല്ലാതെ മററാൎക്കും വിഹിതമാകുവാൻ പാടുള്ളതല്ലെന്നു കാണാം. സാത്വികഗുണങ്ങളോടും, അദ്ധ്യാത്മസംസ്കാരത്തോടും കൂടാത്ത ഒരുവൻ വല്ല സ്വാൎത്ഥചിന്തയാലും ചെയ്യുന്ന സന്ന്യാസം സന്ന്യാസമാകുന്നതല്ല. അങ്ങനെയാണെങ്കിൽ ഉത്തമസന്ന്യാസികളെല്ലാം സത്വപ്രധാനന്മാരായിരിക്കേണ്ടതുകൊണ്ടു്, ബ്രാഹ്മണ്യവും അവർക്കു് അവിതൎക്കിതമായി സിദ്ധമാകുന്നു. അതുകൊണ്ടു് ബൌദ്ധമതത്തിലാകട്ടെ, ഇസ്ലാംമതത്തിലാകട്ടെ, ക്രിസ്തുമതത്തിലാകട്ടെ, അഥവാ മറേറതൊരു മതത്തിലാകട്ടെ, യോഗ്യന്മാരായ മഹാത്മാക്കളെ ഉപലഭിക്കുന്നപക്ഷം, അവരെല്ലാം പ്രകൃതപക്ഷത്തിൽ ഉത്തമബ്രാഹ്മണർതന്നെ. എന്നാൽ ഗുണപ്രധാനമായി വർണ്ണവിഭാഗം ചെയ്യുന്ന ഈ പക്ഷം പണ്ടത്തെപ്പോലെ ഇന്നും ലോകത്തിൽ സൎവ്വസമ്മതമായിത്തീർന്നു കഴിഞ്ഞിട്ടില്ലെന്നിരിക്കിലും അതു് ന്യായോപബൃംഹിതവും, അതുനിമിത്തം സനാതനവുമായി വിജയിച്ചുകൊണ്ടിരിക്കുന്നുവെന്നുള്ളതിൽ സംശയമില്ല.

കൈലാസഗിരിയുടെ മദ്ധ്യത്തിൽ, ഉയൎന്ന വിശാലമായ മൈതാനത്തിൽ, വ്യവഹാരവിദൂരമായ നിഗൂഢദേശത്തിൽ വിരാജിക്കുന്ന ആ ആശ്രമത്തിന്റെ പ്രശാന്തഗംഭീരമായ അവസ്ഥാനവിശേഷം എൻെറ മനസ്സിൽ അതിയായ വൈചിത്ര്യത്തെയും ശാന്തിയേയും ഉൽപാദനം ചെയ്തു. ലാമമാർ ജ്ഞാനചർച്ചയിലോ, ധ്യാനസമാധികളിലോ നിരതന്മാരായി കാണപ്പെടുന്നില്ലെങ്കിലും, പാഠജപാദികളാണു് അവരുടെ മുഖ്യമായ ഭജനകർമ്മമെന്നിരിക്കിലും, അവരുടെ ആശ്രമങ്ങൾ അത്യന്തവിജനമായ ഉപശാന്തസ്ഥാനങ്ങളിലാകുന്നു അവർ നിർമ്മാണം ചെയ്തിരിക്കുന്നതു്. വിഷയവിദൂരമായ വിവിക്തജീവിതം ലാമമാരുടെ മുഖ്യ

ധർമ്മമാകുന്നു. സന്ന്യാസകർമ്മം ഒരുകാലത്ത് തിബത്തുദേശത്തിൽ അതിന്റെ സർവ്വമായ കർക്കശനിയമങ്ങളോടുകൂടി പ്രചരിച്ചിരുന്നുവെന്നുള്ളതിന്റെ ഗമകങ്ങളാണ് ഇന്നും അവിടെ അവയുടെ അവശേഷരൂപത്തിൽ കാണുന്ന ഏകാന്തജീവിതം തുടങ്ങിയുള്ള പലേ ആചാരമര്യാദകളും. ഓരോരോ കാലത്ത് ഓരോരോ ദേശത്തിൽ ഓരോരോ ധർമ്മം പ്രധാനമായി പ്രബലമായി പ്രചരിച്ചുവന്നിരുന്നതായി, ചരിത്രപരീക്ഷണത്തിൽ കാണാവുന്നതാണ്. ബുദ്ധമതത്തിലും ഹിന്ദുമതത്തിലും ഒരുകാലത്ത് സന്ന്യാസധർമ്മവും വിവിക്തജീവിതവും പ്രധാനമായി പൂജ്യമായി ഗണിക്കപ്പെട്ടു വന്നിരുന്നു. വൈദികന്മാരും, കർമ്മനിഷ്ഠന്മാരും, യജനശീലന്മാരുമായ ഹിന്ദുക്കളുടെ ധർമ്മത്തിൽ, കർമ്മത്യാഗരൂപമായ സന്ന്യാസത്തിന്ന് ഇത്രയും പ്രാധാന്യവും പ്രചാരവും സിദ്ധിച്ചത് ബൌദ്ധധർമ്മത്തിന്റെ ഛായാനുകരണം നിമിത്തമാണെന്നു ചില ചരിത്രകാരന്മാർ ഉപപത്തിപൂർവ്വം സമർത്ഥനം ചെയ്യുന്നുണ്ട്, കർമ്മത്യാഗം ശ്രേയസ്കരമല്ലെന്ന് ഇന്നത്തെ നവീന ശിക്ഷിതന്മാർ ആക്ഷേപിക്കുന്നതുപോലെ തന്നെ, പണ്ടുകാലത്തും സന്ന്യാസമാർഗ്ഗത്തെ അശാസ്ത്രീയമെന്നും അവിഹിതമെന്നും വാദിച്ചിരുന്ന പലേ സമ്പ്രദായക്കാരും ജീവിച്ചിരുന്നു. ബ്രഹ്മജ്ഞാനമാണ് മോക്ഷസാധനമെന്നംഗീകരിക്കുന്നപക്ഷവും അതു കർമ്മസഹകൃതമായി മോക്ഷത്തെ പ്രദാനം ചെയ്യുന്നുവെന്നും കർമ്മത്തിന്നും ജ്ഞാനത്തിന്നും തമ്മിൽ യാതൊരു വിരോധവുമില്ലെന്നും, പണ്ട് പ്രബലമായി വാദിച്ചിരുന്ന ഒരു സംഘക്കാരെ ശാസ്ത്രങ്ങളിൽ "സമുച്ചയവാദികൾ" എന്നു നിർദ്ദേശിച്ചുകാണാവുന്നതാണ്. സമുച്ചയവാദികൾ കർമ്മത്യാഗത്തിന്ന് പരമവിരോധികളായിരുന്നു. എന്നാൽ സന്ന്യാസപക്ഷക്കാർ അവരുടെ വാദത്തെ ശതശഃ ഖണ്ഡനം ചെയ്തിരുന്നു. "ഞാൻ ബ്രഹ്മമാകുന്നു" എന്നുള്ള കേവലകഥനം ബ്രഹ്മജ്ഞാനമല്ലെന്നും ശമദമതിതിക്ഷാദി സാധനങ്ങളോടുകൂടി അധികകാലം ഏകാന്തദേശത്തിൽ സ്ഥിതിചെയ്തു ബ്രഹ്മാഭ്യാസം ചെയ്യല്ലാതെ ബ്രഹ്മനിശ്ചയം സാദ്ധ്യമല്ലെന്നും "ഞാൻ ദേഹ" മെന്നുള്ള വിപര്യയജ്ഞാനം, രാപ്പകൽ ദേഹാഭിമാനത്തോടുകൂടി നാനാവിധമായ കർമ്മങ്ങളിൽ നിമജ്ജനംചെയ്ത്, എപ്പോഴെങ്കിലുമൊരിക്കൽ, "ഞാൻ ബ്രഹ്മമാകുന്നു" എന്നു പറയുന്നതുകൊണ്ടുമാത്രം അത്ര ലഘുവായി നശിക്കുന്നതല്ലെന്നും, അതുകൊണ്ടു സാധകന്മാർക്ക് കർമ്മത്യാഗരൂപമായി, നിർവ്വിക്ഷേപമായ സന്ന്യാസാശ്രമം അത്യന്തമപേക്ഷിതമാണെന്നും, അവരുടെ സിദ്ധാന്തമാകുന്നു. പിന്നെ സിദ്ധന്മാരായ പ്രബുദ്ധന്മാർക്കാകട്ടെ സന്ന്യാസം സ്വതഃസിദ്ധമാകുന്നു. ബ്രഹ്മനിഷ്ഠയിൽ രമിക്കുന്നവർ സന്ന്യാസികളായികഴിഞ്ഞിരിക്കുന്നു. ബ്രഹ്മനിഷ്ഠയെന്നതു ബ്രഹ്മാകാരമായ മനോവൃത്തിയുടെ പ്രവാഹമാകുന്നു. ആത്മാകാരമായ വൃത്തിപ്രവാഹത്തെ, അതായത്, സഹജസമാധിയെ ചെയ്തുകൊണ്ടിരിക്കുന്ന ഒരു മനസ്സിൽ ദേഹാദികളായ അനാത്മപദാർത്ഥങ്ങളെ സംബന്ധിച്ചുള്ള അഭി

മാനം ഉദിക്കുന്നതെങ്ങിനെ? ഏകകാലത്തിൽ ആത്മാഭിമാനവും അനാത്മാഭിമാനവും ഇങ്ങനെ രണ്ടു വൃത്തികൾ സംഭവിക്കുവാൻ പാടുള്ളതല്ല. ദേഹാദികളിൽ ദൃഢമായ അഭിമാനം കൂടാതെ തൽപ്രയുക്തമായ വ്യവഹാരം സംഭവിക്കുന്നതെങ്ങനെ? അങ്ങനെ ജ്ഞാനനിഷ്ഠയിൽ ആരൂഢരായ സിദ്ധന്മാരെ വ്യവഹാരത്തിന്റെ ഗന്ധംപോലും സമീപിക്കാത്തതുകൊണ്ടു്, അവൎക്ക് സന്ന്യാസം സ്വയമേവ സംപ്രാപ്തമാകുന്നു. ഇങ്ങനെ സാധകദശയിൽ കർമ്മത്യാഗരൂപമായ സന്ന്യാസം അവശ്യകർത്തവ്യമെന്നും, സിദ്ധദശയിലാകട്ടെ അതു് ആൎത്ഥികമായി സ്വതഃപ്രാപ്തമെന്നും, അതുകൊണ്ടു് കർമ്മവും ജ്ഞാനവും ഏകാധികരണത്തിൽ സ്ഥിതിചെയ്യുന്നതല്ലെന്നും, ജനകവിദുരാദികളുടെ കർമ്മം കേവലം കർമ്മാഭാസമായിരുന്നുവെന്നും, ഭോഗപരന്മാരായ വിഷയികൾ മാത്രമാണ് ചിരപ്രവൃത്തമായ സന്ന്യാസമൎയ്യാദയെ പ്രതിഷേധിക്കുന്നതെന്നും, സന്ന്യാസപക്ഷക്കാർ ബലമായി സിദ്ധാന്തിക്കുന്നു. ബൌദ്ധധർമ്മത്തിലും സൎവ്വദാ വിഷയാഭിമുഖമായി ചലിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയമനസ്സുകളെ നിരോധിച്ചു് പാരലൌകികമായ അനുഷ്ഠാനങ്ങളെ നിൎവ്വിക്ഷേപമായി നിർവ്വൎത്തിക്കുവാൻ യതിത്വവും, വിവിക്തദേശസേവിത്വവും ഒഴിച്ചുകൂടാത്തതാണെന്നു സിദ്ധാന്തിക്കുന്നുണ്ടെന്നും, ആ സിദ്ധാന്തത്തിന്റെ ഫലമാണ് തിബത്തു മുതലായ ബൌദ്ധദേശങ്ങളിൽ സന്ന്യാസപദ്ധതി പ്രചുരപ്രചാരമായി കാണപ്പെടുന്നതെന്നും പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഗൃഹസ്ഥജീവിതം വഞ്ചനാത്മകവും പാപബഹുലവുമാണെന്നു ബൌദ്ധധർമ്മവും ബാഢശ്വസിക്കുന്നു.

മായി വിശ്വസിക്കുന്നു.

എന്നാൽ ഇങ്ങനെ വ്യവഹാരത്തേയും ലോകത്തേയും സന്ത്യജിച്ചു് വിവിക്തദേശസേവികളായി, ഭജനസമാധികളിൽ നിമഗ്നരാകുന്ന യതികളെക്കൊണ്ടു്, കർമ്മജടിലമായി, കർമ്മത്തിൽ അധിഷ്ഠിതമായി, കർമ്മത്താൽ ചലിച്ചുകൊണ്ടിരിക്കുന്ന ഈ ലോകത്തിന്നു് എന്തൊരുപയോഗമാണ് ഉള്ളതെന്നു പണ്ടും ഇപ്പോഴും കർമ്മനിരതന്മാരായ ചിലർ ചോദിക്കാറുണ്ടു്. നൈഷ്കർമ്മ്യവാദികൾക്കു് ഈ പ്രശ്നത്തിന്നുള്ള ഉത്തരം വളരെ ലഘുവാണു്. അവരുടെ നിഷ്കമ്പമായ നൈഷ്കർമ്മ്യസ്ഥിതിതന്നെ ലോകത്തിന്നു വലിയ ഉപകാരമാകുന്നു. അവരുടെ നിർവ്വികല്പമായ സമാധിഭാവംതന്നെ ലോകത്തിൽ വലിയ വലിയ പണ്ഡിതന്മാർ ചെയ്യുന്ന അനേകമനേകമാവർജ്ജകമായ വ്യാഖ്യാനങ്ങളെക്കാളും, അവരെഴുതുന്ന അനേകമനേകം പ്രൌഢതരമായ പുസ്തകങ്ങളേക്കാളും പ്രഭാവശാലിയായി ലോകഹൃദയത്തെ സ്പർശിക്കുകയും, തദ്വാരാ ലോകത്തെ ഉന്നയിക്കയും ചെയ്യുന്നു. അവരുടെ നിസ്സങ്കല്പമായ നൈഷ്കർമ്മ്യഭാവംതന്നെ ലോകത്തിൽ അതിദ്രുതമായി, അതിതീവ്രമായി നടന്നുകൊണ്ടിരിക്കുന്ന കർമ്മകലാപങ്ങളെക്കാളും ലോകത്തിന്നുപകാരത്തേയും നന്മയേയും, പ്രോത്സാഹത്തേയും പ്രദാനം ചെയ്യുന്നുവെന്നു മാത്രമല്ല, സമുദ്രംപോലെ, അപാരമായ ചമൂനികരത്തെക്കാളും അതു് ശക്തിശാലിയുമാകുന്നു.

# മാനസസരസ്സ്

## I

"ദൃഷ്ട്വാനുയാന്തമൃഷിമാത്മജമപ്യനഗ്നം
ദേവ്യോ ഹ്രിയാ പരിദധുർന്ന സുതസ്യ ചിത്രം
തദ്വീക്ഷ്യ പൃച്ഛതി മുനൌ ജഗദുസ്തവാസ്തി
സ്ത്രീപുംഭിദാ നതു സുതസ്യ വിവിക്തദൃഷ്ടേഃ"

ഇതു്, ശ്രീമത്ഭാഗവതത്തിലെ പ്രസന്നവും പ്രൌഢവും പ്രസിദ്ധവുമായ ഒരു ശ്ലോകമാണു്. അപ്സരഃസ്ത്രീകൾ മാനസസരസ്സിൽ നഗ്നകളായി സ്നാനംചെയ്തിരുന്നുവത്രേ. ആ സന്ദർഭത്തിൽ ശുകൻ മുന്നിലും വ്യാസൻ പിന്നിലുമായി മാനസതടത്തിൽക്കൂടെ മേലോട്ടു് ഗമിക്കുവാനിടവന്നു. മുന്നിൽ പോകുന്ന ശുകൻ നഗ്നനെങ്കിലും ചിത്രസദൃശനായ അദ്ദേഹത്തെ കണ്ടതിൽ ദേവികൾ ലജ്ജിതകളായില്ല! എന്നാൽ ശുകനെ അനുഗമിച്ചിരുന്ന വ്യാസൻ അനഗ്നനെങ്കിലും, അദ്ദേഹത്തെ കണ്ടതിൽ സ്ത്രീകൾ ലജ്ജിതകളായി ഝടിതി വസ്ത്രധാരണം ചെയ്തു. അതുകണ്ടു് വിസ്മയിച്ച വ്യാസമുനി, അതിന്നുള്ള കാരണമെന്തെന്നു ചോദിച്ചതിൽ "അങ്ങയുടെ മനസ്സിൽ ഇപ്പോഴും സ്ത്രീപുരുഷഭേദമുണ്ടു്. ബ്രഹ്മമാത്രദൃഷ്ടിയായ അങ്ങയുടെ പുത്രന്നാകട്ടെ, ആ ഭേദപ്രതീതി ലേശവുമില്ല." എന്നിങ്ങനെ ആ ദേവവനിതകൾ അദ്ദേഹത്തോടുത്തരം പറഞ്ഞു. ഇങ്ങനെ മാനസസരസ്സിൽ സ്നാനം ചെയ്തിരുന്നതായി വർണ്ണിക്കപ്പെട്ടു കാണുന്ന വിവേകവതികളായ അപ്സരസ്സുകൾ ഈ പ്രദേശത്തിലെ സ്ത്രീകൾ തന്നെയായിരിക്കുമോ? അപ്സരോവൃത്തികളായ സ്ത്രീകൾ മുൻകാലങ്ങളിൽ ഇവിടെ അധികമായിരുന്നുവെന്നു് അറിയപ്പെടുന്നുണ്ടു്. ധർമ്മാധർമ്മചിന്തകൂടാതെ മാംസമദ്യമൈഥുനാദികളിൽ അമിതമായി രമിച്ചാനന്ദിക്കുക എന്നുള്ള ഭോഗപ്രധാനമായ ജീവിതത്തിന്നുള്ള പ്രാധാന്യം ഇപ്പോഴും ഇവിടെ സാധാരണന്മാരുടെ ഇടയിൽ വിരളമല്ല പിന്നെ യക്ഷകിന്നരാപ്സരോഗന്ധർവ്വാദികളായ ദേവവർഗ്ഗങ്ങളാൽ അധ്യുഷിതമാണു് കൈലാസത്തിലെ കന്ദരങ്ങളും പരിസരഭൂമികളുമെന്നു് വേറെയും ചില പുരാണ ഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചു കാണുന്നുണ്ടു്. ആകൃതിയിലും പ്രകൃതിയിലും വ്യവഹാരത്തിലും ഭാരതവാസികളായ നമ്മോടു് യാതൊരു സാമ്യവുമില്ലാത്തവരും, നമ്മെപ്പോലെ പാപഭീരുക്കളോ ദുഃഖികളോ അല്ലാത്തവരും, ഭോഗവിലാസത്തിൽ രമിച്ചു കാലം കഴിക്കുന്നവരുമായ തിബത്തുനിവാസികളെ മനുഷ്യവർഗ്ഗത്തിൽനിന്നു പൃഥക്കായി ദേവയോനികളായി പൌരാണികന്മാർ നിർദ്ദേശിച്ചിട്ടുള്ളതിൽ യാതൊരനുപപത്തിയുമില്ല. ഭാരതവർഷത്തിന്നു വടക്കുള്ള കിംപുരുഷാദിവർഷങ്ങളിൽ വർണ്ണാശ്രമാദിമര്യാദകളോ കർമ്മാധികാരമോ ധർമ്മാധർമ്മചിന്തയോ ഇല്ലെന്നുള്ളതു് സർവ്വപുരാണങ്ങളിലും പ്രസിദ്ധമാണു്. ഇപ്പോൾ തിബത്തിൽ

പരലോകചിന്തയും ധർമ്മചിന്തയും പ്രചരിച്ചു കാണുന്നുണ്ടെങ്കിൽ, അതു് ബുദ്ധധർമ്മത്തിന്റെ വ്യാപ്തിഫലമായിരിക്കാമെന്നനുമാനിക്കുന്നതിൽ അബദ്ധമില്ല.

ഇങ്ങനെ അമാനുഷമാനുഷരായ ത്രിവിഷ്ടപവാസികൾ, അതായതു് പൌരാണികദൃഷ്ടിയിൽ അമാനുഷരും, ആധുനികദൃഷ്ടിയിൽ മാനുഷരുമായ തിബത്തുദേശക്കാർ, സ്ത്രീകളും പുരുഷന്മാരും, ഇക്കൊല്ലം കൈലാസത്തിൻെറ താഴ്വരയിലും മാനസതടത്തിലും മേളനോത്സവം പ്രമാണിച്ചു കുറെ അധികമായി കാണപ്പെട്ടിരുന്നു. കൈലാസപരിക്രമത്തിൽ രണ്ടാമത്തെ ഗുമ്മയിൽ ഒരു രാത്രി നിവസിച്ചിരുന്നപ്പോൾ, ബുദ്ധമൂർത്തിയെ പ്രതിഷ്ഠിച്ചിരിക്കുന്ന രമ്യവും അത്യന്തശാന്തവുമായ കന്ദരത്തിൽ മൂർത്തിയുടെ മുമ്പിൽ, അവിടത്തെ പൂജകനായ ലാമയോടൊന്നിച്ചു് രാത്രി പന്ത്രണ്ടുമണിവരെ ഞാൻ വിചിന്തനപരനായി അവസ്ഥാനം ചെയ്തിരുന്നു. അനേകം സ്ത്രീപുരുഷന്മാർ പലേ ഉപഹാരങ്ങളോടുകൂടി ബുദ്ധഭഗവാൻെറ ദർശനത്തിന്നായി രാത്രി പത്തുമണിവരെ അവിടെ വന്നുകൊണ്ടിരുന്നതായി കാണപ്പെട്ടു. സരോവരത്തിൻെറ പരിക്രമത്തിലും അക്കൊല്ലം കുറെ അധികം ജനങ്ങൾ പ്രവർത്തിക്കുന്നതായി കാണപ്പെട്ടു. ലാസ്സയിൽനിന്നു വന്നിരുന്ന അതിതേജസ്വിയായ ഒരു ലാമയും അദ്ദേഹത്തിൻെറ ശിഷ്യാദിപരിവാരങ്ങളും കൂടിയ ഒരു സംഘത്തെ ഞങ്ങൾ സരസ്തടത്തിൽവെച്ചു കാണുകയുണ്ടായി. അദ്ദേഹം ഞങ്ങളെ കണ്ട ഉടനെ കൈകൂപ്പി പ്രണമിച്ചു. ഞങ്ങളും പ്രഭാവശാലിയായ അദ്ദേഹത്തെ പ്രണമിച്ചു. എല്ലാവരും മൈതാനത്തിലിരുന്നു് അധികനേരം ധാർമ്മികമായ സംഭാഷണം ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ ഞങ്ങളുടെ വശമുണ്ടായിരുന്ന ചില മധുരപലഹാരങ്ങൾ അദ്ദേഹത്തിന്നു കൊടുത്തു് സൽക്കരിക്കയും, തദ്വാരാ അദ്ദേഹത്തിൻെറ ദർശനത്തിൽ ഞങ്ങൾക്കുണ്ടായ അമിതമായ ആനന്ദത്തേയും ബഹുമാനത്തേയും ഞങ്ങൾ പ്രദർശിപ്പിക്കയും ചെയ്തു.

പരിക്രമത്തിനും മററുമായി ഞങ്ങൾ കൈലാസപാർശ്വത്തിൽ അഞ്ചുദിവസം അതിവാഹനംചെയ്തു. അനന്തരം അവിടെനിന്നു് മാനസസരസ്സിലേക്കു് പുറപ്പെട്ടു. കൈലാസതടത്തിൽ നിവസിച്ചുകൊണ്ടിരുന്ന ദിവസങ്ങളിൽ തദ്ദേശീയരായ പലരും, സുലക്ഷണരും കുലക്ഷണരും, ഞങ്ങളുടെ കൂടാരങ്ങളുടെ അരികെവന്നു് സൂക്ഷ്മദൃഷ്ടിയോടെ ഞങ്ങളെ നിരീക്ഷണംചെയ്യുക പതിവായിരുന്നു. കൈലാസത്തിൻേറയും മാനസസരസ്സിൻേറയും നികടദേശങ്ങൾ കവർച്ചക്കാർക്കു് കേൾവിപ്പെട്ടിരുന്നതുകൊണ്ടു്, അങ്ങനെ ഉററുനോക്കുന്നവരിൽ കള്ളന്മാരുമുൾപ്പെടാനിടയുണ്ടെന്നു് ഞങ്ങൾ ശങ്കിച്ചു. ഈശ്വരസൃഷ്ടികളിൽ മനുഷ്യവർഗ്ഗം വളരെ വിലക്ഷണമായ ഒരു സൃഷ്ടിവിശേഷമാണു്. മററുള്ള എല്ലാ പ്രാണികളിലും ഉള്ളും പുറവും ഏകരൂപമാകുന്നു; അതായതു് ഉള്ളിൽ ഏതൊരു ഭാവമാണോ, അതേഭാവം മുഖാദികളിൽ സ്പഷ്ടമായി പ്രകാശിച്ചുകാണാം. ഉള്ളിൽ അനുരാഗമാണെങ്കിൽ, അതേ അനുരാഗഭാവം മുഖാദിബാഹ്യാംഗങ്ങളിലും പ്രകടി

ഭവിച്ചു കാണാം. അതുപോലെ ദ്വേഷമാണെങ്കിൽ ദ്വേഷവും, ദുഃഖമാണെങ്കിൽ ദുഃഖവും, സുഖമാണെങ്കിൽ സുഖവും, അതേരൂപത്തിൽ പുറത്തും ആവിർഭവിക്കുന്നു. തങ്ങളുടെ ഉള്ളിലുള്ള ഭാവത്തെ മറയ്ക്കുവാൻ അവ ആഗ്രഹിക്കുകയോ പരിശ്രമിക്കുകയോ ചെയ്യുന്നില്ല. എന്നാൽ മനുഷ്യനെമാത്രം ഈശ്വരൻ അങ്ങനെയല്ല സൃഷ്ടിച്ചിരിക്കുന്നതു്. മനുഷ്യൻ തന്റെ യഥാൎത്ഥഭാവത്തെ മറച്ചുവെക്കുന്നു. ഉള്ളിലുള്ള ഭാവത്തെ പുറത്തു പ്രകടീകരിക്കുന്നില്ലെന്നു മാത്രമല്ല, അതിന്നു തീരെ വിപരീതമായ ഭാവത്തെ അഭിനയിക്കയും ചെയ്യുന്നു. ഉള്ളിൽ അനുരക്തനെങ്കിലും, പുറത്തു മുഖഭാവാദികളെക്കൊണ്ടും, വേഷഭാഷാദികളെക്കൊണ്ടും, ആചരണങ്ങളെക്കൊണ്ടും വിരക്തഭാവത്തെ അഭിനയിക്കുന്നു. ഉള്ളിൽ വൈരിയെങ്കിലും, പുറത്തു് സുഹൃട്ഭാവത്തെ പ്രകാശിപ്പിക്കുന്നു. ഉള്ളിൽ ക്രുദ്ധനെങ്കിലും പുറത്തു് ശാന്തഭാവത്തേയും, ഉള്ളിൽ ദുഃഖിയെങ്കിലും പുറത്തു് സുഖിഭാവത്തേയും പ്രകടീകരിക്കുന്നു. അഹോ! മനുഷ്യസൃഷ്ടി വളരെ വിചിത്രമെന്നേ പറയേണ്ടതുള്ളു മനുഷ്യജന്മം പശുപക്ഷ്യാദി സൎവ്വജന്മങ്ങളിൽ വെച്ചും ശ്രേഷ്ഠതരമെന്നു വിദ്വാന്മാർ അതിനെ അത്യധികം പ്രശംസിക്കാറുണ്ടെങ്കിലും, കുടിലവും അശുദ്ധവുമായ മിത്ഥ്യാചരണങ്ങളുടെ വിളനിലമാണു് മനുഷ്യശരീരമെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. പ്രാസംഗികത്തെ വിട്ടു പ്രകൃതത്തെതന്നെ അനുസരിക്കാം. അങ്ങനെ ഞങ്ങളെ വന്നു മിത്രഭാവത്തിലും ഉദാസീനഭാവത്തിലും പരീക്ഷണംചെയ്യുന്നവരിൽ ഒററുകാരായ കള്ളന്മാരും ഉണ്ടാകാമെന്നു ഞങ്ങൾ സന്ദേഹിക്കയും തന്നിമിത്തം മുന്നോട്ടുള്ള യാത്രയെപ്പററി ദീർഘചിന്തയിൽ നിമഗ്നരാകയും ചെയ്തുവെങ്കിലും, ഈശ്വരകൃപയാൽ താഴോട്ടു ചെല്ലുന്ന ചില വ്യാപാരികളെ കൂട്ടിനു കിട്ടിയതുകൊണ്ടു് അവരോടൊന്നിച്ചു നിശ്ചിന്തരായി, നിരായാസചിത്തരായിത്തന്നെയാണു് ഞങ്ങൾ കൈലാസത്തിൽ നിന്നുത്ഥാനം ചെയ്തു മാനസസരസ്സുവഴിക്കു താഴോട്ടുള്ള യാത്ര ആരംഭിച്ചതു്.

കൈലാസത്തിൽനിന്നു തെക്കുകിഴക്കായി സ്ഥിതിചെയ്യുന്ന മാനസത്തിന്റെ തടത്തിലേക്കു സുമാറു് പതിനഞ്ചു നാഴികയോളം ദൂരമുണ്ടു്. ആദ്യത്തെ ദിനം രജതഗിരിയുടെ താഴത്തുള്ള വിശാലമായ മൈതാനത്തിൽക്കൂടെ, രാക്ഷസത്താലിൽ ചെന്നുവീഴുന്ന പല ജലധാരകളേയുമതിക്രമിച്ചു്, “വക്ക്” എന്നുള്ള ചെറുഗ്രാമത്തിന്നു സമീപം വൈകുന്നേരം ചെന്നെത്തി. പിറേറന്നു രാവിലെ രാക്ഷസത്താലിന്റെ തീരത്തിൽക്കൂടെ കിഴക്കോട്ടു യാത്രചെയ്തു, മൂന്നു, നാലു മണിക്കൂറുകൊണ്ടു് സരോവരത്തിന്റെ പശ്ചിമോത്തരകോണിലുള്ള “ചിയ്യു” ഗുമ്മയിൽ ചെന്നുചേൎന്നു. സരോവരത്തിന്റെ എട്ടു ദിശകളിൽ എട്ടു ആശ്രമങ്ങളുള്ളതിൽ ഒന്നാണു് പ്രസ്തുത ഗുമ്മ. രാക്ഷസത്താലിന്റേയും മാനസസരസ്സിന്റേയും മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന മനോഹരമായ ആ ഗുമ്മയിൽ അവിടത്തെ ലാമയുടെ അരികെ ഇരുന്നുകൊണ്ടു് ഞങ്ങൾ കുറേനേരം വിശ്രമിക്കയുണ്ടായി. കുറെ

ഉയൎന്ന സ്ഥാനത്തിൽ വൎത്തിക്കുന്ന ആ ഗുഹയിൽനിന്നു മാനസസരസ്സിന്റെ ദിവ്യദൎശനം സംപൂൎണ്ണമായി ലഭിച്ചിരുന്നു. ഹാ! ഏതൊന്നിന്റെ മഹിമയും സൌന്ദൎയ്യവും പൌരാണികമായ ബൌദ്ധഗ്രന്ഥങ്ങളിലും ഹൈന്ദവഗ്രന്ഥങ്ങളിലും ബഹുവിധമായി വൎണ്ണിക്കപ്പെട്ടിരിക്കുന്നുവോ, ആധുനികന്മാരായ വിദേശപണ്ഡിതന്മാർപോലും ഏതൊന്നിന്റെ സൌന്ദൎയ്യത്തെ കേട്ടു മോഹിച്ച് അതിനെ ഒന്നു കണ്ണുകൊണ്ടു കണ്ടു കൃതാൎത്ഥരാകുവാനിച്ഛിക്കുന്നുവോ, ദിവ്യദിവ്യമായ ആ മാനസസരസ്സിനെ ക്ഷുദ്രവാക്കായ ഈ ഞാൻ വായനക്കാരുടെ ബുദ്ധിയിൽ സമഗ്രമായി പ്രതിബിംബിപ്പിക്കുന്നതെങ്ങനേ? മാനസസരസ്സ് ഹഠാൽഹൃദയാകൎഷകമായി ലോകത്തിലുള്ള അതിശോഭനപദാൎത്ഥങ്ങളിൽവെച്ച് അതിശോഭനമാണെന്നു മാത്രം സൂത്രരൂപത്തിൽ പറയാം. സമുദ്രനിരപ്പിൽനിന്നു പതിനാറായിരത്തോളം അടി ഉയരത്തിൽ ഹിമാച്ഛന്നമായ ശിഖരപ്രദേശങ്ങളോടുകൂടി കൃഷ്ണശിലാമയമായ നഗപൎവ്വതങ്ങളാൽ പരിവൃതവും, സമുദ്രത്തിലെന്നപോലെ ഉച്ചവീചികൾ അടിച്ചുകൊണ്ടു ശബ്ദായമാനവും, എന്നാൽ നിൎവ്വാതകാലത്തിൽ അത്യന്തശാന്തവും നീലനിൎമ്മല ജലത്തോടുകൂടിയതും പുരാണപ്രസിദ്ധവുമായ മാനസസരസ്സിന്റെ രാമണീയകവിശേഷത്തോടെതിരിടുവാൻ അതു മാത്രമല്ലാതെ ലോകത്തിൽ വേറൊരു രാമണീയകവിശേഷമുണ്ടെന്ന് എനിക്ക് തോന്നുന്നില്ല. നമ്മുടെ താറാവുകളെപ്പോലെ അനേകമനേകം ഒരുതരം ചെറു ഹംസങ്ങൾ ഇത്തവണയും അവിടെ അങ്ങുമിങ്ങുംവിഹരിച്ചു വിനോദിക്കുന്നതായി കാണപ്പെട്ടു.

ഗുഹയിൽ സ്വല്പമായ വിശ്രമത്തിനുശേഷം ഞങ്ങൾ സ്നാനത്തിന്നായി മുകളിൽനിന്നു താഴോട്ടിറങ്ങി. "ഗംഗാച്ചൂ" എന്നു പേരായ സററ്ലജിന്റെ മൂലധാരക്കരികെ അത്യന്തനിൎമ്മലവും മനോഹരവുമായ സരോജലത്തിലിറങ്ങി ഞങ്ങൾ ആനന്ദപൂൎവ്വം സാവധാനമായി സ്നാനംചെയ്തു. ഗംഗോത്രിയിലെ ഗംഗാജലത്തെയും, കേദാരത്തിലെ മന്ദാകിനീ ജലത്തെയും, ബദരിയിലെ അളകനന്ദാജലത്തെയുമപേക്ഷിച്ചു മാനസത്തിലെ ജലം ഉഷ്ണതരമാകുന്നു. മാനസജലം ഒഴുകാതെ സ്ഥിരമായി നിന്ന്, സൂൎയ്യകിരണങ്ങളേല്ക്കുന്നതുകൊണ്ട് അത്ര അധികം തണുപ്പുള്ളതല്ല. അതുനിമിത്തം രണ്ടു മൂന്നു മിനുട്ടുനേരം അതിൽ ഇറങ്ങിനിന്ന് സാവകാശമായി ശരീരത്തെ ക്ഷാളനംചെയ്ത് അവഗാഹനംചെയ്യുന്നതിൽ യാതൊരു വിരോധവുമില്ല ഗംഗോത്രിയിലും മററുമുള്ള ഗംഗാദിജലങ്ങളിൽ പത്തു്, പതിനഞ്ചു സെക്കണ്ടുനേരംപോലും ഇറങ്ങിനില്ക്കുക എന്നതു് ഒരു ഘോരതപസ്യയാകുന്നു, സ്നാനാനന്തരം ജലനികടത്തിൽതന്നെ ഇരുന്നുകൊണ്ട് അധികനേരം ഞങ്ങൾ ജപാദിഭജനങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരുന്നു. രണ്ടു മണിക്കുശേഷം ഞങ്ങൾ അവിടെനിന്നു വ്യാപാരികൾ ഭക്ഷണം പാകംചെയ്യുന്ന മുകൾഭാഗത്തിലേക്ക് കയറിച്ചെല്ലുകയും, കുറെ ആഹാരം കഴിച്ചു വിശ്രമിച്ചുകൊണ്ടിരിക്കയും ചെയ്തു. അവിടെ കവൎച്ചക്കാരുടെ ഭയമധികമുള്ളതുകൊണ്ട് കുറെ ദൂരംകൂടി

മുന്നോട്ടുചെന്നാൽ മേഷപാലന്മാരുടെ കൂടാരങ്ങൾ കാണാമെന്നും, അവരുടെ സമീപം രാത്രി വിശ്രമിക്കുന്നതാണ് നല്ലതെന്നുമുള്ള വ്യാപാരികളുടെ അഭിപ്രായത്തെ അനുസരിച്ച്, മൂന്നു മണിക്കുശേഷം ഞങ്ങൾ സരസ്സിൻെറ പശ്ചിമതീരത്തിൽക്കൂടെ സരസ്സിൻെറ സുഷമാവിലാസത്തെ നോക്കിനോക്കിക്കൊണ്ടുതന്നെ മുന്നോട്ട് മൂന്നു, നാലു നാഴികദൂരം മെല്ലെമെല്ലെ നടന്നുചെല്ലുകയും, സരോജലത്തിൻെറ അത്യന്തസമീപത്തിൽത്തന്നെ വിശാലമായ ഒരു സ്ഥാനത്തിൽ വൈകുന്നേരം കൂടാരമുറപ്പിക്കയും ചെയ്തു.

സന്ധ്യാകാലത്തുള്ള സരോദേവിയുടെ ശാന്തിസന്താനപ്രസാരകമായ കാന്തിവിശേഷം ബ്രഹ്മജ്ഞന്മാരുടെ ചിത്തത്തെ ബ്രഹ്മസമാധിയിലേക്ക് ഉയർത്തത്തക്കതായിരുന്നു. ശൈത്യം കലശലായിരുന്നുവെങ്കിലും, ഞാൻ രാത്രിയാകുന്നതുവരെ ഏകാകിയായി ജലത്തിന്നരികെ വിചാരമഗ്നനായി അഥവാ സമാധിമഗ്നനായി സ്ഥിതിചെയ്തു. തദനന്തരം ആഹരണത്തിന്നായി സംഘത്തിൽ ചെന്നുചേർന്നു. ഹംസങ്ങൾ കൂട്ടംകൂട്ടമായി ജലത്തിൽ വിഹരിച്ചുകൊണ്ട് അവയുടെ വിലക്ഷണമായ ഒരു തരം ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. രാത്രിയെ അതിവാഹനംചെയ്ത് പ്രഭാതത്തിൽ ഞങ്ങളെല്ലാവരും വമ്പിച്ച ശ്രദ്ധയാൽ തണുപ്പിനെ ഗണ്യമാക്കാതെ പവിത്രമായ സരോജലത്തിൽ നിമജ്ജനംചെയ്തു. ഞങ്ങളുടെ കൂടെയുള്ള വ്യാപാരികളാവട്ടെ, തലേദിവസം സരോജലത്തെ ശരീരത്തിൽ പ്രോക്ഷിച്ചതല്ലാതെ സ്നാനാദികൾ ചെയ്കയുണ്ടായില്ല. തിബത്തുദേശക്കാർ സരസ്സിൻെറ മാഹാത്മ്യത്തിൽ അത്യന്തം ശ്രദ്ധയുള്ളവരെങ്കിലും, ജലത്തിൽ ഇറങ്ങി സ്നാനംചെയ്യുക പതിവില്ല. സരോജലത്തിലെന്നല്ല ഏതൊരു ജലത്തിലും കുളി അവർക്കിഷ്ടമല്ല. എങ്കിലും സരോജലത്തെ അവർ ശ്രദ്ധയോടെ പാനം ചെയ്യുന്നു. പച്ചവെള്ളം അവർ അധികമായി കുടിക്കുക പതിവില്ല. ചായ കാച്ചി കുടിക്കുകയാണ് പതിവ്. സരോജലം കുടിച്ചാൽ വ്യാഘ്രാദികളുടേയും ഭൂതപ്രേതപിശാചാദികളുടേയും ഭയം പിന്നെ അവന്നുണ്ടാകുന്നതല്ലെന്ന് അവർ പൂർണ്ണമായി വിശ്വസിക്കുന്നു. സരസ്തടത്തിൽ ഹംസങ്ങളുടെ ഭുക്തശേഷമായികിടക്കുന്ന മത്സ്യശകലങ്ങളെ അവർ പ്രസാദമായി ഗ്രഹിച്ചു സ്വഗൃഹങ്ങളിലേക്ക് കൊണ്ടുപോകുന്നു. അതിനെ ഗൃഹത്തിൽ സൂക്ഷിക്കുന്നതുതന്നെ വ്യാഘ്രഭൂതപ്രേതാദികളിൽ നിന്നും, നാനാവിധമായ രോഗാദ്യനർത്ഥങ്ങളിൽനിന്നുമുള്ള ഭയനിവാരകമാണെന്നു വിശ്വസിക്കപ്പെടുന്നു. രാവിലെ ചായയുണ്ടാക്കി സക്തുമാവോടുകൂടി ആഹരിച്ചതിൻെറ ശേഷം, സരസ്തടത്തിൽക്കൂടെ അവിടെനിന്നും മുന്നോട്ട് യാത്രതുടർന്നു. മാനസസരസ്സിൻെറ തടത്തിൽ ഏതെങ്കിലുമൊരു ഗുഹയിൽ കുറെ ദിവസം നിവസിക്കേണമെന്നുണ്ടായിരുന്ന എൻെറ ഇച്ഛയെ മററു സാധുക്കളുടെ സംബന്ധം നിമിത്തം പൂരണം ചെയ്യുവാൻ സാധിച്ചില്ല. സംഘാംഗങ്ങളിൽ ചിലക്ക് ശരീരാസ്വാസ്ഥ്യംകൊണ്ടും മററുമുണ്ടായ അസൌകര്യം നിമിത്തം

എനിക്കും അവരോടൊന്നിച്ചു പെട്ടെന്നു് താഴോട്ടിറങ്ങേണ്ടിവന്നു. കുറേദൂരം ചെന്നതിൽ മാനസസരസ്സിന്റെ തടത്തെവിട്ടു് ക്രമേണ പശ്ചിമഭാഗത്തിൽ സ്ഥിതിചെയ്യുന്ന രാക്ഷസത്താലിന്റെ തടത്തിൽക്കൂടെ മാൎഗ്ഗമാരംഭിച്ചു. പതിനൊന്നുമണിവരെ രാക്ഷസത്താലിന്റെ സമീപത്തിൽക്കൂടെ, അതിന്റെ മനോഹരമായ ദർശനസുഖത്തെ അനുഭവിച്ചുകൊണ്ടു യാത്രചെയ്തു് അതിന്റെ തീരത്തിൽത്തന്നെ വിശ്രമാൎത്ഥം വസതിയുറപ്പിച്ചു. രാക്ഷസത്താലും വക്രാകൃതിയെങ്കിലും, മാനസസരസ്സുപോലെതന്നെ വലിപ്പമുള്ളതും, അതിയായ ആഹ്ലാദത്തെ ഉൽപാദനം ചെയ്യത്തക്ക വിചിത്രമായ സുഷമാവിലാസത്തോടുകൂടിയതുമായ ഒരു ദിവ്യസരസ്സാകുന്നു. എന്നാൽ മാനസസരസ്സെന്നപോലെ ഈ സരസ്സ് അത്രയും പവിത്രയും ശ്രദ്ധേയവുമായ ഒരു മഹാതീൎത്ഥമായി പൂജിക്കപ്പെടുകയോ, സേവിക്കപ്പെടുകയോ ചെയ്യുന്നില്ല. മൂന്നുമണിക്കു് വിശാലമായ മൈതാനങ്ങളിൽക്കൂടെ യാത്രതുടൎന്നു്, ക്രമേണ രാക്ഷസത്താലിനേയുമതിക്രമിച്ചു് മുന്നോട്ടുചെന്നു്, ഹിമപൎവ്വതങ്ങളുടെ താഴ്വരയിലുള്ള ഒരു ചെറുസരിത്തിന്റെ സമീപം രാത്രി നിവാസത്തിന്നുറച്ചു. അതിപ്രചണ്ഡമായി അടിച്ചുകൊണ്ടിരുന്ന കാററു്, അത്യന്തം ദുസ്സഹമായിരുന്നു. ആ പ്രദേശം കവർച്ചക്കാരുടെ സങ്കേതസ്ഥാനമായിരുന്നുവെങ്കിലും. അധികം യാത്രക്കാരുണ്ടായിരുന്നതുകൊണ്ടു്, അവരിൽനിന്നു് യാതൊരുപദ്രവവും ഉണ്ടായില്ല. എന്റെ പ്രഥമയാത്രയിൽ ഇതേ മൈതാനത്തിൽവെച്ചു്, സന്ധ്യാസമയം കള്ളന്മാർ എന്റെ സമീപത്തു വരികയും, നിരാലംബനും, നിഷ്പരിഗ്രഹനുമായ എന്നെ നോക്കി സക്തുമാവുതന്നു് ഇങ്ങോട്ടു സൽക്കരിക്കയും ചെയ്കയുണ്ടായിട്ടുണ്ടു്. നിർഭയവും നിശ്ചിന്തവുമായ ഒരു ശുദ്ധജീവിതത്തിന്നുവേണ്ടിയാണു് ശാസ്ത്രം സന്യാസികളോടു് അപരിഗ്രഹത്തെ ഉപദേശിക്കുന്നതു്. അപരിഗ്രഹം, അസംഗഭാവം, ഈ രണ്ടു സാധനങ്ങൾ ഉള്ളവന്നു്, എവിടേയും എപ്പോഴും യാതൊരു ഭയത്തിന്നും അവകാശമില്ല. നേരെമറിച്ചു്, പദാർത്ഥപരിഗ്രഹമോ, പരിഗ്രഹികളോടുള്ള സംഗമോ ഉള്ളവന്നു് ഭയവും സൎവ്വദാ സൎവ്വത്ര സംപ്രസക്തമായിരിക്കുന്നതാണു്.

ആ മൈതാനത്തിൽ അവിടവിടെ താമസിച്ചിരുന്ന യാത്രക്കാരിൽ സ്ത്രീസഹിതരായ ചില ലാമമാരും കാണപ്പെട്ടിരുന്നു. സാക്ഷാൽ ഈശ്വരമൂൎത്തികളായ ബ്രഹ്മാവിനേയും വിഷ്ണുവിനേയും മഹേശ്വരനേയും വാമാക്ഷിമാർ വശീകരിച്ചിരിക്കുന്നുവെങ്കിൽ, ക്ഷുദ്രജീവന്മാരായ ലാമമാരും സന്യാസിമാരും അവൎക്കെത്ര നിസ്സാരം! കാമിനീകാഞ്ചനങ്ങൾക്കുള്ള മോഹനസാമൎത്ഥ്യം സൎവ്വദേശങ്ങളിലും സർവ്വകാലങ്ങളിലും സുപ്രസിദ്ധമാണു്. കൈലാസഭൂമിയിലും സ്വൎഗ്ഗലോകത്തും മനുഷ്യലോകത്തുമൊക്കെ കാമിനി കാമിനിതന്നെ, കനകം കനകംതന്നെ. കനककാമിനികളിൽ മനസ്സുചെലുത്താതെ സ്വധൎമ്മനിഷ്ഠന്മാരായ യതികൾ, ബൌദ്ധലാമമാരിലാകട്ടെ ഹൈന്ദവസാധുക്കളിലാകട്ടെ, ഇക്കാലത്തു് വളരെ ദുർല്ലഭ

മാണ്. അതുകൊണ്ടുതന്നെയാണ് പണ്ഡിതധുരന്ധരനായ മണ്ഡനമിശ്രൻ "ക്വ സന്ന്യാസഃ ക്വ വാ കലിഃ?" എന്നിങ്ങനെ സന്ന്യാസത്തെ ആക്ഷേപിച്ചു പറഞ്ഞിരിക്കുന്നത്. സന്ന്യാസമെവിടെ? കലിപ്രഭാവമെവിടെ? ചില ധർമ്മശാസ്ത്രകാരന്മാരും കലികാലത്തിൽ സന്ന്യാസത്തെ നിഷേധിച്ചിരിക്കുന്നു. വമ്പിച്ച ശ്രദ്ധയും ശുദ്ധമായ സംസ്കാരസമ്പത്തിയും കൂടാതെ സ്വധർമ്മത്തിൽ അചഞ്ചലമായ നിഷ്ഠ സംഭവിക്കുന്നതല്ല. ശ്രദ്ധാലുക്കൾ ഒരിക്കലും അധഃപതിക്കുന്നതല്ല. അശ്രദ്ധാലുക്കൾ, അവർ എത്രതന്നെ ബുദ്ധിമാന്മാരും പണ്ഡിതന്മാരുമായിരുന്നുകൊള്ളട്ടെ, അവശ്യം ഭ്രംശിച്ചുപോകുന്നു. ബുദ്ധിശക്തിക്കും പാണ്ഡിത്യമഹിമക്കും വലിയ വിലയൊന്നും അദ്ധ്യാത്മസാമ്രാജ്യത്തിൽ കല്പിക്കുവാൻ തരമില്ല. ശ്രദ്ധ—എന്നെന്നേക്കുമിളക്കമില്ലാത്ത ദൃഢബദ്ധമായ ശുദ്ധശ്രദ്ധ—ഒന്നുമാത്രമാണ് അദ്ധ്യാത്മരാജ്യത്തിൽ സർവ്വാധികമായി വിലപിടിച്ച ഒരേ ഒരു സാധനരത്നം. അതിരിക്കട്ടെ; രാത്രി അവിടെ സാനന്ദം വിശ്രമിച്ച്, പുലർകാലത്തിൽ സ്ത്രീകളും കുട്ടികളും പുരുഷന്മാരുമടങ്ങിയ ഒരു വലിയ പഥികസംഘത്തോടുകൂടി ഞങ്ങൾ പിന്നെയും മുന്നോട്ടു ഗതിതുടർന്നു. ചെറുപൈതങ്ങളെ വസ്ത്രങ്ങളിലാക്കി പൃഷ്ഠദേശത്തിൽ കെട്ടിത്തൂക്കി, സ്ത്രീകൾ കുതിരകളുടേയും കഴുതകളുടേയും പിന്നാലെ ഓടി അവയെ നയിക്കുക മുതലായ എല്ലാ കർമ്മങ്ങളും ജാഗ്രതയോടുകൂടി ചെയ്തുകൊണ്ടു ഇരിക്കുന്നു. പുറത്തുകിടക്കുന്ന ശിശുക്കൾനിമിത്തം അവർ യാതൊരു കർമ്മത്തിൽനിന്നും പിൻമാറുന്നതായി കാണുന്നില്ല. ഇങ്ങനെ തിബത്തുഭൂമിയിൽ ചർമ്മത്തെ വററിച്ചു ശുഷ്കീകരിക്കുന്ന പ്രചണ്ഡമായ കാററും തണുപ്പുമേററു പന്ത്രണ്ടുമാസവും തുറന്ന മൈതാനങ്ങളിലും, അമ്മയുടെ തോളിലും കിടന്നു വളരുവാനായി ഈശ്വരൻ ചില ശിശുക്കളെ സൃഷ്ടിക്കുന്നു. മററു ചില ശിശുക്കളെ രാജമാളികയിൽ രജതപര്യങ്കത്തിൽ മൃദുലമായ പട്ടുമെത്തയിൽ തണുപ്പെന്തെന്നോ, ഉഷ്ണമെന്തെന്നോ അറിയാതെ പാലും മററു പോഷകദ്രവ്യങ്ങളും യഥേഷ്ടംകുടിച്ചു വീർത്തു മുല്ലപ്പൂപോലെ മന്ദഹാസം പൊഴിച്ചുകൊണ്ട്, ബാലചന്ദ്രനെപ്പോലെ കിടന്ന് വളരുവാനായി ഈശ്വരൻ രചിക്കുന്നു. പറച്ചേരിയിൽ പറയന്റെ കുടിലിൽ ചളിയിലും മലമൂത്രങ്ങളിലും കിടന്നുരുണ്ടും, വിശപ്പുകൊണ്ടു നിലത്തു കൈകാൽ അടിച്ചു കരഞ്ഞും, മഹാദുഃഖിതമായി, മഹാജുഗുപ്സിതമായ നിലയിൽ വളരുവാനായി കരുണാനിധിയായ ഈശ്വരൻ വേറെ ചില ശിശുക്കളെ സർജ്ജനംചെയ്യുന്നു. പൂർവ്വജന്മപുനർജ്ജന്മങ്ങളെ നിഷേധിച്ച്, ഈ ശരീരത്തിൽ ചെയ്യുന്ന ശുഭാശുഭകർമ്മങ്ങളുടെ ഫലംതന്നെയാണ് ഇവിടെ മനുഷ്യർ അനുഭവിക്കുന്ന സുഖദുഃഖങ്ങളെന്നു വാദിക്കുന്ന ചില മതക്കാർ, ഈ ജന്മത്തിൽ യാതൊരു ശുഭാശുഭകർമ്മങ്ങളും ചെയ്തുതുടങ്ങാത്ത പ്രകൃത ശിശുക്കളിൽ കാണുന്ന ഉൽകൃഷ്ടനികൃഷ്ടങ്ങളായ ഈ അവസ്ഥാഭേദങ്ങളും സുഖദുഃഖങ്ങളുടെ തരതമഭാവവും, എങ്ങിനെ സമ്പന്നമായി എന്നുള്ള പ്രശ്നത്തിന് എന്തൊരുത്തരമാണ് ഉപന്യ

സിക്കുക എന്നറിയുന്നില്ല. വല്ല ഉത്തരവും പറഞ്ഞു സമാധാനിക്കുവാൻ പരിശ്രമിക്കാമെങ്കിലും, പൂർവ്വജന്മത്തെ മുക്തകണ്ഠം അംഗീകരിക്കുന്നതുവരെ അവരുടെ ആ ഉത്തരം ബുദ്ധിമാന്മാരുടെ ബുദ്ധിസന്തർപ്പകമായി ഭവിക്കുന്നതല്ല. പൂർവ്വകൃതമായ കർമ്മങ്ങളെ അപേക്ഷിച്ച് ഉച്ചനീചമായി ബഹുവിധമായ അവസ്ഥാഭേദങ്ങളിൽ ഈശ്വരൻ പ്രാണികളെ സൃഷ്ടിക്കുന്നുവെന്നുള്ളത് അപക്ഷപാതികളായ സർവ്വവാദികൾക്കും സമ്മതിക്കാവുന്നവിധം അത്രയും ന്യായോപബൃംഹിതമാകുന്നു.

അന്നുതന്നെ വൈകുന്നേരം ഞങ്ങളെല്ലാവരും "തക്ലാക്കോട്ടുമണ്ടി" എന്നു പ്രസിദ്ധമായ വ്യാപാരസ്ഥാനത്തിൽ ചെന്നെത്തി. തക്ലാക്കോട്ട് മാനസതടത്തിൽനിന്നു തെക്കായി സുമാറ് ഇരുപത്തിയഞ്ചുനാഴിക ദൂരത്തിൽ വർത്തിക്കുന്നു. തക്ലാക്കോട്ട് ഗ്രാമിമയിൽനിന്നു കുറെ താണതെങ്കിലും, തിബത്തുമായി അനേകം വ്യാപാരികൾ വ്യാപാരം ചെയ്യുന്ന ഒരു മുഖ്യ കേന്ദ്രമാകുന്നു. ഇവിടെയും അധികം ലാമമാർ നിവസിച്ചുവരുന്നു. ഒരു പർവ്വതത്തിൻെറ മുകളിൽ കുറെ ഉയരത്തിൽ സ്ഥിതിചെയ്യുന്ന "ശിമിലിംങ്" എന്ന നാമത്തിൽ വിഖ്യാതമായ അവരുടെ ആശ്രമത്തിൽചെന്ന് ഞാൻ പല ലാമമാരേയും കാണുകയുണ്ടായി. അവിടത്തുകാർ "രാജാവ്" എന്നു വിളിച്ചുവരുന്ന ദോഹവും, "ജങ്ങ്ഭങ്ങ്" എന്ന പട്ടപ്പേരോടും വലിയ നിഗ്രഹാനുഗ്രഹശക്തികളോടും കൂടിയ പ്രഭാവശാലിയുമായ അവിടത്തെ ഏററവുംവമ്പിച്ച ഒരധികൃതനേയും, പർവ്വതോപരി അദ്ദേഹത്തിൻെറ രാജഭവനത്തിൽവെച്ചു ഞാൻ കണ്ടു് സംഭാഷണം ചെയ്കയുണ്ടായി. വ്യാപാരികളുടെ സൽക്കാരത്തിൽ അവിടെ രണ്ടു ദിവസം വിശ്രമിക്കുകയുണ്ടായി. അവിടെനിന്നു ലിപ്പുപാസ്സിനെ അതിക്രമിച്ച് അൽമോറാമാർഗ്ഗമായി താഴോട്ടിറങ്ങുവാനായിരുന്നു ഞങ്ങളുടെ ഉദ്ദേശം. ലിപ്പുഘട്ടത്തിൻെറ പതിനേഴായിരത്തോളം അടി ഉയൎന്ന ഉച്ചസീമ ഇവിടെനിന്ന് ഏഴു നാഴികമാത്രം ദൂരത്തിൽ വർത്തിക്കുന്നു. അതിനെ അതിക്രമിച്ചാൽ പിന്നെ ബ്രിട്ടീഷുദേശവും മാർഗ്ഗത്തിൽ അവിടവിടെ പലേ ഗ്രാമങ്ങളും കാണാം. ആഗസ്റ്റ് 24-ാംനു- പ്രാതഃകാലത്തിൽതന്നെ ഞങ്ങൾ ഭക്ഷണം കഴിച്ചു തക്ലോക്കോട്ടിൽനിന്നു ഞങ്ങളുടെ മാതൃഭൂമിയായ ഭാരതവർഷത്തെ ലക്ഷീകരിച്ചുകൊണ്ടു് താഴോട്ടു പ്രയാണം തുടൎന്നു. ബദരീനാഥത്തിൽനിന്നു ഞങ്ങൾ മേല്പോട്ടു പ്രസ്ഥാനംചെയ്തതു ജൂലായി 18-ാംനു-യായിരുന്നു. ആറേഴുദിവസം ബ്രിട്ടീഷുദേശത്തിൽതന്നെ സഞ്ചരിച്ചു 25-ാംനു- മുതൽക്കായിരുന്നു ഞങ്ങൾ തിബത്തു ഭൂമിയിൽ സഞ്ചരിക്കുവാൻ ആരംഭിച്ചതു്. അങ്ങനെ ജൂലായി 25-ാംനു- മുതൽ ആഗസ്റ്റ് 24-ാംനു-വരെ സംപൂൎണ്ണമായി ഒരു മാസക്കാലം വിചിത്രതരമായ ത്രിവിഷ്ടപഭൂമിയിൽ അവിടവിടെ നിവസിച്ചും സഞ്ചരിച്ചും സാനന്ദമതിവാഹനം ചെയ്തതിൻെറശേഷം, ത്രിവിഷ്ടപഭൂമാതാവിൻെറ ചരണാരവിന്ദങ്ങളിൽ ഭക്തിപൂർവ്വം പ്രണിപതിച്ചു ഞങ്ങൾ താഴോട്ടു പ്രതിപ്രസ്ഥാനം

ചെയ്തുവെങ്കിലും, അതൃപ്തമായ എന്റെ മനസ്സ് മുന്നോട്ടു പോകാതെ പിന്നോട്ടു തന്നെ ഗമിച്ചുകൊണ്ടിരുന്നു. ശരീരം തിബത്തുഭൂമിയെ ക്രമേണ സന്ത്യജിച്ച് മുന്നോട്ടു പോയിരുന്നുവെങ്കിലും, മനസ്സ് അതിനെ സന്ത്യജിക്കുവാനിഷ്ടപ്പെട്ടിരുന്നില്ല. പ്രശാന്തതയുടേയും ഗംഭീരതയുടേയും പവിത്രതയുടേയും നിരതിശയപദത്തെ പ്രാപിച്ചു്, സൌന്ദര്യശേവധിയായി വിജയിക്കുന്ന തിബത്തുഭൂമിയിൽ, എന്റെ മനസ്സ് അത്യന്തം സംലഗ്നമായിരുന്നതുകൊണ്ടു്, അതിന്റെ വിയോഗത്തിൽ, ഇഷ്ടജനനിയുടെ വിയോഗത്തിൽ ഒരു ബാലകന്റേയും ഇഷ്ടകാമിനിയുടെ വിയോഗത്തിൽ ഒരു കാമുകന്റേയും അന്തഃകരണമെന്നപോലെ, എന്റെ അന്തഃകരണം അതിയായി ദുഃഖിച്ചിരുന്നു. എന്തു ചെയ്യാം? ഈശ്വരാജ്ഞയെ അനുസരിക്കയല്ലാതെ ക്ഷുദ്രജീവികളായ അസ്മാദൃശന്മാർക്കു് എന്തു സ്വാതന്ത്ര്യമുണ്ടു്?

ചിങ്ങമാസക്കാലമായതുകൊണ്ടും, അക്കൊല്ലം ശീതകാലത്തിൽ അധികം മഴയില്ലാതിരുന്നതുകൊണ്ടും, ലിപ്പുഘട്ടത്തിൽ ഹിമം അധികമുണ്ടായിരുന്നില്ല. തന്നിമിത്തം തജ്ജന്യമായ ക്ലേശമൊന്നും ഘട്ടാതിക്രമണത്തിൽ വേണ്ടിവന്നില്ല. ഒന്നാംയാത്രയിൽ പ്രാരബ്ധവശാൽ ശരീരാസ്വാസ്ഥ്യം നിമിത്തവും വൃഷ്ടി നിമിത്തവും വലിയ കഷ്ടങ്ങളോടെതിരിട്ടുകൊണ്ടാണു് ഞാൻ ലിപ്പുഘട്ടത്തെ അതിക്രമിച്ചതു്. തക്ലാക്കോട്ടിൽനിന്നു് തൊണ്ണൂറുനാഴിക ദൂരമുള്ള ധാർച്ചുലയിൽ ഞങ്ങൾ പത്താംദിവസം ചെന്നെത്തി അവിടെ രാമകൃഷ്ണമഠത്തിൽ സ്വാമിയാരുടെ പ്രേമപൂർവ്വകമായ ആതിഥ്യത്തിൽ നാലു ദിവസം വിശ്രമിക്കയുണ്ടായി. അവിടെനിന്നു് അൽമോറയ്ക്കു് സുമാർ നൂറുനാഴിക ദൂരമുണ്ടു്. അൽമോറയിൽനിന്നു് കുറെ മുകളിലായി സ്ഥിതിചെയ്യുന്ന "വേണീനാഗ"ത്തിൽ ധാർച്ചുലയിനിന്നു് അഞ്ചാറുദിവസംകൊണ്ടു് ഞങ്ങൾ എത്തിച്ചേർന്നു. പ്രഥമയാത്രയിൽ തക്ലാക്കോട്ടിൽനിന്നു് അൽമോറയിൽ എത്തിച്ചേരുവാൻ ശരീരദൌർബ്ബല്യം നിമിത്തം ഒരു മാസത്തിലധികം സമയം വേണ്ടിവന്നിരുന്നു. വേണീനാഗത്തിൽനിന്നു് എന്റെ കൂട്ടുകാരെയെല്ലാം അൽമോറ വഴിക്കു് താഴെ ഇറങ്ങി തീവണ്ടിമാർഗ്ഗമായി ഹൃഷീകേശത്തിലേക്കു് ചെല്ലുവാനനുവദിച്ചുകൊണ്ടു് ഞാൻ പർവ്വതം വഴിക്കു് കാൽനടയായിത്തന്നെ ഹൃഷീകേശത്തിലേക്കു് വേറെ മാർഗ്ഗത്തിൽക്കൂടെ ഏകാകിയായി യാത്രതുടർന്നു. എന്റെ മനസ്സ് രാജസമായ തീവണ്ടിയാത്രയേക്കാൾ സാത്വികമായ പർവ്വതയാത്രയെ ഇഷ്ടപ്പെട്ടിരുന്നു. വേണീനാഗത്തിൽനിന്നു പുറപ്പെട്ടു് ഞാൻ രണ്ടാംദിവസം "വാഗേശ്വരം" എന്ന പ്രസിദ്ധമായി, സരയൂതടത്തിൽ സ്ഥിതമായ പുണ്യസ്ഥാനത്തിൽ ചെന്നെത്തി. ഏകാന്തസുന്ദരമായ വനാന്തരങ്ങളിൽക്കൂടെ ഞാൻ ഏകാകിയായി ചെയ്തിരുന്ന യാത്ര വളരെ ആഹ്ലാദകാരിയായിരുന്നു യാതൊരു ചിത്തവിക്ഷേപവും കൂടാതെ പരമാനന്ദസാഗരത്തിൽ നീന്തിക്കൊണ്ടുതന്നെ ഞാൻ വനങ്ങളേയും പർവ്വതങ്ങളേയും മന്ദമന്ദം അതിക്രമി

ച്ചുകൊണ്ടിരുന്നു. സരയൂതീൎത്ഥത്തെ ഉപസേവനം ചെയ്തുകൊണ്ട്, വാഗേശ്വര മന്ദിരത്തിൽ ഞാൻ ഒരാഴ്ച നിവസിക്കയുണ്ടായി. രമ്യമായ ആ ധാമത്തിൽ പലേ സാധുക്കളും ആനന്ദപൂൎവ്വം കാലക്ഷേപം ചെയ്യുന്നതായി കാണപ്പെട്ടു. പുണ്യ ചരിതയായ സരയുവിന്റെ ഉൽപത്തിസ്ഥാനമായ "സരയൂമൂലം" എന്നുള്ള തീൎത്ഥസ്ഥാനം ഇവിടെനിന്ന് സുമാറ് മുപ്പതുനാഴിക വടക്കായി സ്ഥിതിചെയ്യുന്നു. വാഗേശ്വരത്തിൽനിന്നു പുറപ്പെട്ട് മനോഹരമായ പലേ മഹീധരങ്ങളേയും കാനനങ്ങളേയും, ഇടയ്ക്കിടെ പലേ ഗ്രാമങ്ങളേയുമതിക്രമിച്ച് ഒമ്പതാംദിവസം ബദരീനാഥമാൎഗ്ഗത്തിൽ അളകനന്ദയുടേയും പിണ്ഡരാനദിയുടേയും സംഗമസ്ഥാനമായ കൎണ്ണപ്രയാഗയിൽ ചെന്നെത്തി. ഹൃഷീകേശം അവിടെനിന്ന് സുമാറ് നൂറുനാഴിക താഴത്തായിട്ടാണ്. ഈ മാൎഗ്ഗം എനിക്ക് പരിചിതമായിരുന്നതിനാൽ, അവിടവിടെ രമ്യസ്ഥാനങ്ങളിൽ അധിക ദിവസം നിവസിച്ചു വിശ്രമിച്ചുകൊണ്ടു, സാവധാനമായി, അതി മന്ദമായി, പുണ്യകാലമായ കാൎത്തികമാസത്തിൽ ഞാൻ ഹൃഷീകേശക്ഷേത്രത്തിൽ ചെന്നെത്തി. ഇങ്ങനെ കൈലാസപതിയുടെ പ്രേരണയാൽ അപ്രതീക്ഷിതമായി ആരംഭിച്ച രണ്ടാമത്തെ കൈലാസയാത്രയും, ആ കൈലാസപതിയുടെ കൃപയാൽത്തന്നെ, പ്രഥമയാത്രയിലെന്നപോലെ വലിയ ശാരീരകക്ലേശങ്ങളൊന്നും കൂടാതെ, സുഗമമായി, സുമംഗലമായിത്തന്നെ നിൎവ്വഹിച്ച് ഞാൻ അത്യന്തം കൃതാൎത്ഥനായി.

## മാനസസരസ്സ്
## II

"മാൻ സരോവർ കോൻ പർശേ
വിനാ ബാദൽ ഹിമ വർശേ"

എന്നിങ്ങനെ ഉത്തരദേശത്തിൽ ചിരന്തനമായ ഒരു ചൊല്ലുണ്ട്. "മാനസസരോവരത്തിൽ ആൎക്ക് പോകുവാൻ സാധിക്കും? മേഘങ്ങളെ കൂടാതെതന്നെ അവിടെ ഹിമം വർഷിച്ചുകൊണ്ടിരിക്കുന്നു." എന്നാണ് അതിന്റെ അക്ഷരാൎത്ഥം. എന്നാൽ മേഘങ്ങളെക്കൂടാതെ ഹിമംപതിക്കുക എന്നത് മാതാവില്ലാതെ പുത്രനുണ്ടാകുന്നതുപോലെ അസാദ്ധ്യമാകുന്നു. അതുകൊണ്ട് ഹിമവൃഷ്ടിയുടെ നൈരന്തൎയ്യം, അതായത് അവിടെ എപ്പോഴും ഹിമവൃഷ്ടിയുണ്ടായിക്കൊണ്ടിരിക്കുന്നുവെന്നു മാത്രമാണ് ഈ ആലങ്കാരികവാക്യത്തിന്റെ ഭാവാൎത്ഥം. അഥവാ വസതിക്കു പുറത്ത് സൂൎയ്യപ്രകാശത്തിൽ ശുദ്ധമായ ആകാശമണ്ഡലത്തെയും നോക്കി ആമോദിച്ചുകൊണ്ടിരിക്കുന്ന ഒരുവൻ അകത്തുചെന്ന് കുറേ നേരം വിശ്രമിക്കുകയോ, ഉറങ്ങുകയോ ചെയ്ത്, പിന്നീട് പുറത്തുവന്നു നോക്കുമ്പോൾ സൎവ്വത്ര ഹിമം പതിച്ചിരിക്കുന്നതായും, ആകാശമാകട്ടെ മഴക്കാറുകൂടാതെ അതേ മാതിരി നിൎമ്മലമായും കാണാവുന്നതുകൊണ്ട്, മഴക്കാറുവന്നു മൂടുകയും, ഹിമം പതിക്കു

കയും, അനന്തരം മഴക്കാറു നീങ്ങുകയും ചെയ്യുന്നതു് അവിടെ ശീഘ്രമായി സംഭവിക്കുന്നുവെന്നാണു് ആ ആഭാണകത്തിന്റെ ആർത്ഥികമായ അർത്ഥമെന്നും മററും ചിലർ വ്യാഖ്യാനിക്കുന്നു. ഹിമവൃഷ്ടിയുടെ നിരന്തരത, അഥവാ ഹിമവൃഷ്ടിയുടെ ക്ഷിപ്രത ഈ രണ്ടു പക്ഷത്തിലും മാനസപ്രാന്തം വലിയ ഹിമരാജ്യമാണെന്നുള്ളതിൽ വാക്യാർത്ഥം പരിസമാപിക്കുന്നു.

ഇങ്ങനെ ഹിമരാഷ്ട്രമായി, ഹിമഗിരിയുടെ അത്യുച്ഛ്രിതമായി ഹിമാച്ഛന്നമായ പർവ്വതനിരയുടെ അപ്പുറത്തുകിടക്കുന്ന മാനസപ്രാന്തം പണ്ടുകാലത്തു് സാധാരണ ജനങ്ങൾക്കു് തീരെ അഗമ്യമായിരുന്നു. അതു കേവലം ദേവസ്ഥാനമായും സിദ്ധസ്ഥാനമായും വർത്തിച്ചിരുന്നു. സംകല്പംകൊണ്ടുകൂടി അന്നത്തെ ജനങ്ങൾ കൈലാസത്തിലേക്കു യാത്രചെയ്യുവാൻ സാഹസപ്പെട്ടിരുന്നില്ല. എന്നാൽ കാലക്രമേണ അതിന്റെ അഗമ്യത അസ്തമിക്കയും, തിതിക്ഷുക്കളും ബലശാലികളുമായ സാധുക്കൾ മഹാസാഹസത്തോടെ അവിടേക്കു് യാത്ര ചെയ്യുവാനാരംഭിക്കയും ചെയ്തു. ഇങ്ങനെ അഗമ്യമെന്നുള്ള ദശവിട്ടു ദുർഗ്ഗമമെന്നുള്ള ദശയിലേക്കു് ആ പ്രദേശമവതരിച്ചതായ ആ കാലഘട്ടത്തിലായിരുന്നു ഞാനാദ്യമായി ആദിതേയന്മാരുടെ ആ സ്ഥാനത്തിലേക്കു് യാത്രചെയ്തതു്. 1925-ലെ ആ യാത്രയിൽ എനിക്കു അനിവാര്യമായ പല കഠിനതകളും ബുദ്ധിമുട്ടുകളും സഹിക്കേണ്ടിവന്നിരുന്നു. മരണഭയംതന്നെ പല അവസരങ്ങളിലും സപച്ഛന്നമായി ആക്രമിച്ചുകൊണ്ടിരുന്നു. എന്നാൽ 1930-ൽ ചെയ്തതായ രണ്ടാമത്തെ യാത്രയിൽ പ്രഥമയാത്രയെ അപേക്ഷിച്ചു മാർഗ്ഗകാഠിന്യം കുറെ കുറഞ്ഞിരുന്നു. അന്നാദികൾ വെറുതെയും വിലക്കും ലഭിക്കാതിരുന്ന സ്ഥലങ്ങളിൽ അതുകൾ ലഭിച്ചിരുന്നു. ജനങ്ങളുടെ ഗതാഗതവും മാർഗ്ഗത്തിൽ കുറെ അധികമായി കാണപ്പെട്ടു. ഇപ്പോഴാകട്ടെ, ഓരോരോ കൊല്ലം ചെല്ലുന്തോറും, സാമാന്യമായി കൈലാസത്തിലേക്കുള്ള എല്ലാമാർഗ്ഗങ്ങളിലും, വിശേഷിച്ചു് അൽമോറാമാർഗ്ഗത്തിലും, സൌകര്യങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കയും, കഠിനത പലതും കുറഞ്ഞുവരികയും ചെയ്യുന്നു. ഇതരമാർഗ്ഗങ്ങളിൽവെച്ചു് അൽമോറാമാർഗ്ഗം പ്രകൃത്യാതന്നെ എളുപ്പമേറിയതും കാഠിന്യം കുറഞ്ഞതുമാകുന്നു. അങ്ങനെ ആഗന്തുകമായും നൈസർഗ്ഗികമായുമുള്ള കാഠിന്യക്കുറവുനിമിത്തം ഇക്കാലത്തു് ആ മാർഗ്ഗത്തിൽകൂടെ അധികം യാത്രക്കാർ പ്രതിവർഷം കൈലാസത്തിലേക്കു യാത്രചെയ്തുവരുന്നു. എങ്കിലുമിപ്പോഴും കൈലാസമാർഗ്ഗം സുഗമദശയിലെത്തിച്ചേരാതെ ദുർഗ്ഗമദശയിൽതന്നെ വർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അവിദൂരമായ ഒരു ഭാവിയിൽ ആ മാർഗ്ഗം സുഗമമായും, ക്രമേണ സുഗമതരമായും തീരുവാനിടയുണ്ടെന്നനുമാനിക്കുന്നതിൽ അബദ്ധമില്ല. ഗവേഷണശീലത്തോടുകൂടിയ ഇന്നത്തെ ചില യാത്രികന്മാർ കൈലാസതാഴ്വരയിലുള്ള അതിവിസ്തീർണ്ണമായ വക്കാ, അഥവാ പക്കാമൈതാനത്തെ വ്യോമയാനങ്ങളുടെ മഞ്ജുളമായ താവളമായി സങ്കല്പിച്ചുകഴിഞ്ഞിരിക്കുന്നു. അതിരിക്കട്ടെ!

പൌരസ്ത്യപാശ്ചാത്യന്മാരായ പലേ സഹൃദയന്മാരാലും പലപ്പോഴും വർണ്ണിതമെങ്കിലും, ഇപ്പോഴും അവർണ്ണിതമായിതന്നെ വൎത്തിക്കുന്ന മാനസസരസ്സിന്റെ അപാരമായ ലാവണ്യരസപൂരത്തെ രണ്ടു യാത്രകളിലും ഉൽകണ്ഠിതചിത്തത്തോടെ ഞാൻ അനവരതം മതിവരാതെ പാനംചെയ്തുകൊണ്ടിരുന്നു. അഹോ! ധന്യംധന്യമെന്നിങ്ങനെ തന്നെത്താൻ ഞാൻ എന്റെ ജീവനത്തെ ധന്യമെന്നു പ്രശംസിച്ചു. രാവിലേയും വൈകുന്നേരവും അരുണഭഗവാന്റെ അരുണകിരണങ്ങൾ നീചനിർമ്മലമായ സരോജലത്തിൽ പ്രതിബിംബിച്ചുകൊണ്ടു വിശാലമായ ആ സരസ്സിനെ ബഹുവർണ്ണവിചിത്രിതമായ ഒരു ദിവ്യസുഷമയിലേക്കു നയിക്കുന്ന ചേതോരഞ്ജകമായ ആ കാഴ്ചയിൽനിന്നു ചേതസ്സിനേയും ചക്ഷുസ്സിനെയും പിൻവലിക്കുകയെന്നതു് എളുപ്പത്തിൽ ആരാലും സാദ്ധ്യമല്ല. രണ്ടു യാത്രകളിലും മാനസതടത്തിൽ മാത്രമല്ല, കൈലാസതടത്തിലും മററു മാർഗ്ഗത്തിൽ കാണപ്പെട്ട സുന്ദരസ്ഥാനങ്ങളിലും എന്റെ മനസ്സ് ആഹ്ളാദാനുഭവത്തിന്റെ പരമസീമയായ ഉച്ചസമാഹിതദശയിൽ പലപ്പോഴും വിശ്രമിച്ചിരുന്നു.

“നിമിഷന്തോറും നവംനവമായ ഉന്മേഷത്തെ തന്നുകൊണ്ടിരിക്കുന്ന സ്വൎഗ്ഗീയമായ ഈ സരോവരത്തിന്റെ അത്യാശ്ചര്യകരമായ കാഴ്ചയെ ഒരിക്കലും മതിവരാതെ കണ്ടുകണ്ടു് ഇവിടെത്തന്നെ ജീവിതം നയിക്കുവാനും, ഇവിടെ തന്നെ മരിക്കുവാനും എനിക്കു സാധിക്കുന്നതാണു്.”

1907 ൽ അവിടേക്കു യാത്രചെയ്തിരുന്ന “സ്വെൻഹെഡിൻ” എന്ന സ്വീഡൻ ദേശത്തിലെ പണ്ഡിതൻ സരോദർശനത്തിലുള്ള തന്റെ മതിവരാത്ത ആനന്ദാനുഭവത്തെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു. എത്രപേർ എങ്ങിനെ എത്രയൊക്കെ പുഷ്ടിതമായി വർണ്ണിച്ചാലും, ആവക വർണ്ണനകളെല്ലാം സൌന്ദര്യപാരാവാരമായ ഈ സരസ്സിന്റെ ചില ബിന്ദുക്കളെയല്ലാതെ, അതിന്റെ സമഗ്രമായ കളേബരത്തെ സ്പർശിക്കുമെന്നാശിക്കുവാനേ അവകാശമില്ല. എന്നാൽ വൃക്ഷങ്ങളേപ്പോലെയോ, ശിശുക്കളെപ്പോലെയോ ഉള്ള ഹൃദയശൂന്യന്മാൎക്കു് ഇതിലും യാതൊരു സൌന്ദര്യവും അനുഭവഗോചരമാകുന്നില്ലെന്നും പ്രത്യേകിച്ചു പറഞ്ഞുകൊള്ളാം. അട്ടകളുടെ നിവാസസ്ഥാനമായ പൊട്ടക്കുളവും, രാജഹംസങ്ങളുടെ നിവാസസ്ഥാനമായ മാനസസരസ്സും അവരുടെ ദൃഷ്ടിയിൽ സമാനം തന്നെ. മാനസസരസ്സിന്റെ സൌന്ദര്യപൂരത്തെയല്ല, അതിൽ കളിയാടുന്ന തടിച്ച മത്സ്യങ്ങളെ പിടിച്ചു പാകം ചെയ്തു ഭക്ഷിക്കുവാനുദ്യമിച്ചതായ ചില സാധുവേഷധാരികളെ പ്രഥമയാത്രയിൽ അവിടെ കണ്ടിരുന്നുവെന്നു ഹൃദയശൂന്യതക്കു് അവരെ ദൃഷ്ടാന്തമായി ഇവിടെ ഉദാഹരിക്കാം. സൌന്ദര്യത്തിന്റേയും ഗൌരവത്തിന്റേയും പാവിത്ര്യത്തിന്റേയും പരമശേവധിയായ മാനസസരോവരമെവിടെ? അവരുടെ അപവിത്രവും അതിനീചവുമായ മനോഭാവമെവിടെ? പുണ്യപൂതമായ ആ ദിവ്യസരസ്സിലുള്ള മീനങ്ങളെ ബൌദ്ധന്മാരും ഹിന്ദുക്കളും

ദേവതകളെപ്പോലെ ആരാധിച്ചു പ്രണമിക്കുന്നുവെങ്കിൽ, ബുഭുക്ഷിതന്മാരായ ചില അസുരപ്രകൃതികൾ അവയെ കേവലം സ്വാദുവായ ഖാദ്യമായി അവലോകനം ചെയ്യുന്നു. ഹാ! ഭാവനാഭേദവും കല്പനാഭേദവും മനുഷ്യരെ പരസ്പരമെത്ര ദൂരെ അകററിനിറുത്തുന്നു!

വേഷത്തെ മാററുവാൻ വേഗത്തിൽ സാധിക്കുന്നതുപോലെ, ഹൃദയത്തെ മാററുവാൻ ആൎക്ക് സാധിക്കും? മാററുവാൻ ശ്രദ്ധയോടെ ആഗ്രഹിക്കുന്നതുതന്നെ ആർ? അഹോ! വേഷംകണ്ടാൽ എത്ര ആവർജ്ജകം? നല്ലവൎണ്ണം, നല്ല ആകാരം, നല്ലവസ്ത്രം! ഭസ്മം, ചന്ദനം, മാല! കേശിതം ജടിതം അഥവാ മുണ്ഡിതം! ഇവയെല്ലാം എത്രകേമം! എത്രശ്രദ്ധാജനകം: എന്നാൽ ഹന്ത! കഷ്ടം! ഹൃദയം കണ്ടാൽ എത്ര ജുഗുപ്സിതം; എത്ര മലിനം! ഹൃദയത്തിൽ നല്ലതെന്നു പറയത്തക്കതായ ഒരു ഭാവമെങ്കിലും കണികാണുവാൻപോലുമില്ല. എല്ലാം ദുഷിച്ചു ഘൃണാജനകമായ ഭാവങ്ങൾ! ആദ്ധ്യാത്മജീവനക്കാരെന്നോ, ധാർമ്മികജീവനക്കാരെന്നോ അഭിമാനിക്കുന്ന പൂജിതവൎഗ്ഗക്കാരുടെ ശ്രേണിയിലും ഇങ്ങനെയുള്ള പലരേയും സുലഭമായി കാണുന്നുവെന്നുള്ളതു് എത്രയോ ലജ്ജാസ്പദമായിരിക്കുന്നു. നേരെമറിച്ചു് ഈദൃശമായ വേഷവിധാനമൊ, ആകാരപ്പകിട്ടോ ഒന്നുംതന്നെ ഇല്ലാതെ ലൌകികജീവനം നയിക്കുന്ന സാധാരണന്മാരിൽ നല്ല ഹൃദയത്തോടു് അതായതു ഭാവനാജനിതമായ ഭവ്യഭാവങ്ങൾ വിളയാടുന്ന വിശാലഹൃദയത്തോടുകൂടിയ പലരേയും നാം ഹർഷത്തോടെ കാണുന്നു. മാനസതടത്തിൽ വഴിയറിയാതെ പരിഭ്രമിക്കുന്ന ഞങ്ങൾ കുറെദൂരത്തിൽ തീപ്പുകക്കരികെ രണ്ടുപേർ ഇരുന്നു ചിലതു പ്രവൎത്തിക്കുന്നതായി അസ്പഷ്ടമെങ്കിലും സന്ദേഹമെന്നിയെ സന്ദർശിച്ചു. പ്രയാസപ്പെട്ടു് അവരുടെ നികടത്തിലെത്തിച്ചേൎന്നതിൽ, അത്യന്തം ഭീഷണവും മലിനവുമായ ആകൃതിയോടും വേഷത്തോടും കൂടിയ ആ സ്ത്രീപുരുഷന്മാർ രാക്ഷസന്മാരോ, രാക്ഷസകല്പന്മാരോ ആയി അവിടെ കാണപ്പെട്ടുവെങ്കിലും സരസ്സിലും, സരസ്സിലെ പക്ഷി, സരസ്സിലെ മത്സ്യം, സരസ്സിലെ കല്ലു്, സരസ്സിലെ പുല്ലു്, സരസ്സിലെ പൂഴി എന്നിങ്ങനെ സരസ്സിനെ സംബന്ധിച്ചു ഓരോ പദാൎത്ഥങ്ങളിലും അവൎക്കുള്ള ശ്രദ്ധയേയും ഭക്തിയേയും, മററു ഞങ്ങളോടുകാണിച്ചു ആർദ്രഭാവം തുടങ്ങിയ ഭദ്രഭാവങ്ങളേയും നോക്കി അവരിൽ എനിക്കു ഭയമല്ല, ഹൃദയത്തിൽ ബഹുമാനം തോന്നിയെന്നുള്ള, അവിടെ മാനസതടത്തിൽതന്നെ സംപന്നവും, പലപ്പോഴും പ്രസംഗങ്ങളിൽ ഞാൻ ഓർമ്മിക്കാറുള്ളതുമായ ആ സംഭവത്തെ സഹൃദയതയുടെ ദൃഷ്ടാന്തമായും ഇവിടെ ഉദാഹരിച്ചുകൊള്ളാം. ഇതൊക്കെകൊണ്ടുമ്പോൾ, "യത്രാകൃതി സ്തത്ര ഗുണാവസന്തി" എന്നും മററും "ആകൃതിക്കൊപ്പം ഗുണ"മെന്നു പറയുന്ന ശാസ്ത്രീയവചനങ്ങളുടെ അൎത്ഥം വളരെ ദുരവഗമമെന്നും തോന്നിപ്പോകാറുണ്ടു.

ധർമ്മവിഷയത്തിൽ പാരമ്പൎയ്യംവഴിക്കൊ, മററൊ അറിഞ്ഞതിനെ സംശയംകൂടാതെ ശ്രദ്ധയോടെ അനുഷ്ഠിക്കുന്നതിൽ, നവീനശിക്ഷയിലും അതുനിമിത്തമുണ്ടാകുന്ന മതഭേദങ്ങളിലും വാദവിവാദങ്ങളിലും പങ്കുകൊള്ളാതെ അന്യന്മാൎക്ക് ദുൎഗ്ഗമമായി; സുഗുപ്തമായ തിബത്തുദേശത്തിലെ ലാമമാരോടും മററു പ്രജകളോടും കിടപിടിക്കുവാൻ ഇപ്പോൾ ഈ ലോകത്തിലെ മററുവല്ല ദേശത്തിലെ ജനങ്ങളുമുണ്ടോ എന്നു സന്ദിഗ്ദ്ധമാണ് "സംശയാത്മാ വിനശ്യതി" എന്നുള്ള ഗീതാവാക്യം ഭാരതവാസികളായ ഇന്നത്തെ ഹിന്ദുക്കളും പ്രതിദിനം പഠിക്കുകയും കേൾക്കുകയും ചെയ്യാറുണ്ടെങ്കിലും ധർമ്മാനുഷ്ഠാനം, ഈശ്വരഭജനം തുടങ്ങിയ പാരലൌകികവിഷയങ്ങളിൽ ഒരു വഴിയും ഉറപ്പിച്ചുപിടിക്കാതെ വമ്പിച്ച സംശയാരണ്യത്തിൽ പരിഭ്രമിച്ചുഴലുകയും ചെയ്യുന്നു. ഇന്നത്തെ അധാർമ്മികമായ ശിക്ഷയുടേയും, അധാർമ്മികന്മാരായി അർത്ഥകാമനിഷ്ഠിതന്മാരായ വിദേശീയരോടുള്ള ഘനിഷ്ഠമായ സംബന്ധത്തിൻെറയും ഫലമാണതെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അശിക്ഷിതന്മാരും പൂൎണ്ണശിക്ഷിതന്മാരും ധർമ്മത്തേയും ഈശ്വരനേയും പററി സംശയിക്കുന്നില്ല. അവർ അവയെ ദൃഢമായി വിശ്വസിക്കയും ഭജിക്കയും ചെയ്യുന്നു. എന്നാൽ മദ്ധ്യത്തിലുള്ള അല്പശിക്ഷിതന്മാർ എന്ന വൎഗ്ഗക്കാരാണ് അധികമായി ഇവയെപ്പററി സംശയിക്കാറുള്ളതു്. അതുകൊണ്ടു സംശയത്തിൻെറ ഫലമായ ഇഹലോകത്തിൻെറയും പരലോകത്തിൻെറയും നാശവും പ്രായേണ ഈ കൂട്ടർതന്നെ അനുഭവിക്കുന്നു. "എന്തുചെയ്തും വിഷയങ്ങളെ സമ്പാദിച്ചു യഥേഷ്ടം ഭോഗം ചെയ്യുക" എന്നുള്ള നാസ്തികപക്ഷത്തിലും അവർ സംശയിക്കുന്നതുകൊണ്ടു് ഐഹികമായ ഭോഗസുഖവും അവൎക്കില്ല. "യമനിയമങ്ങളോടുകൂടെ പരലോകസാധകങ്ങളായ ധർമ്മങ്ങളെ അനുഷ്ഠിക്കുക" എന്നുള്ള ആസ്തികപക്ഷത്തിലും അവൎക്കു നിശ്ചയമില്ലാത്തതുകൊണ്ടു പരലോകസുഖവും അവൎക്കുണ്ടാകുന്നില്ല. ഇങ്ങനെ സംശയാലുക്കളുടെ ഗതി അത്യന്തം ശോചനീയമെന്നു ബുദ്ധിമാന്മാരെന്നഭിമാനിക്കുന്നവരെങ്കിലും അവർ അറിയുന്നില്ല. ആധിഭൌതികശാസ്ത്രത്തിൻെറ വിഷയങ്ങളായ ഭൂതഭൌതികങ്ങൾ ഇന്ദ്രിയങ്ങൾക്ക് ഗോചരമാകുന്നതുപോലെ, ധർമ്മശാസ്ത്രത്തിൻെറയോ, അദ്ധ്യാത്മശാസ്ത്രത്തിൻെറയോ വിഷയങ്ങളായ അദൃഷ്ടം, സ്വൎഗ്ഗം, ആത്മാവ്, അപവൎഗ്ഗം മുതലായ വിഷയങ്ങൾ ആരുടേയും ഇന്ദ്രിയങ്ങൾക്കു ഗോചരമാകുന്നതല്ല. ശുഭാശുഭകർമ്മങ്ങളിൽനിന്നു പുണ്യപാപാത്മകമായ അദൃഷ്ടമുണ്ടാകുന്നുവെന്നും, ദേഹവ്യതിരിക്തമായ ആത്മവസ്തുവിന്റെ സ്വരൂപം ഇന്നതെന്നും മററും കണ്ണിനോ മൂക്കിനോ വിഷയമാക്കികൊടുക്കുക എന്നതു തീരെ അശക്യമാകുന്നു. ധാൎമ്മികവും ആദ്ധ്യാത്മികവുമായ ഉച്ചാനുഭവങ്ങളുള്ള അലൌകികബുദ്ധിസംപന്നന്മാരായ ഋഷീശ്വരന്മാരുടെ ഉപദേശങ്ങളെ കുറെ ശ്രദ്ധിക്കുകയല്ലാതെ ഈദൃശവിഷയങ്ങളുടെ നിർണ്ണയത്തിൽ വേറൊരുപായമില്ല. അതുകൊണ്ടു് അദ്ധ്യാത്മമാൎഗ്ഗത്തിൽ

പ്രവേശവും പുരോഗതിയുമിച്ഛിക്കുന്നവർ തങ്ങളുടെ ബുദ്ധിയെ വ്യാപരിപ്പിച്ചു സത്യക്കായി വിചാരം ചെയ്യുന്നതോടുകൂടി ഋഷിപ്രവരന്മാരുടെ ഈ വിഷയങ്ങളിലുള്ള അനുഭവങ്ങളേയും സംശയിക്കാതെ ശ്രദ്ധിക്കേണ്ടതുണ്ട്. സംശയമെന്നതു് സർവ്വശ്രേയസ്സുകളേയും സമൂലം ധ്വംസനം ചെയ്യുന്ന ഒരു മഹാശത്രുവെന്നറിയേണ്ടതാണ്. അതു ചെയ്താൽ പുണ്യമുണ്ടാകുമോ? ഇതു ചെയ്താൽ പാപമുണ്ടാകുമോ? ദേഹത്തിൽ ആത്മാവ് എന്നൊരു വസ്തുതന്നെ ഉണ്ടോ? ഉണ്ടെങ്കിൽതന്നെ അതിന്റെ ജ്ഞാനംകൊണ്ട് മോക്ഷമെങ്ങനെ ഉണ്ടാകുന്നു? എന്നും മററും കെട്ടുകെട്ടായി സംശയിച്ചുകൊണ്ട് അഹോ! കഷ്ടം! ജീവച്ഛവമായി ജീവിക്കുന്നതിനേക്കാൾ പുണ്യപാപങ്ങളുടേയും ആത്മാനാത്മാക്കളുടേയും ചിന്തയുടെ ഗന്ധം പോലുമില്ലാതെ ശുദ്ധനാസ്തികനായി ജീവിതം നയിക്കുന്നതുതന്നെ ഉത്തമം എന്നു പറയേണ്ടതായിരിക്കുന്നു.

പിന്നെ തിബത്തിലെ ലാമമാർക്കുള്ള മറെറാരു മഹത്തായ ഗുണം, അവർ നിത്യനിരന്തരമായ തപസ്യയുടെ ആചരണത്തിൽ ദൃഢതയോടെ പ്രവർത്തിക്കുന്നതല്ലാതെ, അതിന്റെ പ്രചാരണത്തിന്നായി ബദ്ധപ്പെട്ടു പുറപ്പെടുന്നില്ലെന്നുള്ളതാണ്. നമ്മുടെ ദേശത്തിലും ആചരണത്തിൽതന്നെയായിരുന്നു പണ്ടത്തെ ഋഷിമുനിവര്യന്മാരുടെ അദമ്യമായ ആഗ്രഹം. ആചരണത്തിൽ പരമനിഷ്ഠയെ പ്രാപിച്ചവർ, അവരിൽതന്നെ അധികാരികളായ ചിലർ മാത്രമേ, പണ്ട് പ്രചാരണകാര്യത്തിൽ പ്രവർത്തിച്ചിരുന്നുള്ളു. ജ്ഞാനം, ഭക്തി, നിഷ്കാമകർമ്മം, വൈരാഗ്യം, ത്യാഗം മുതലായവയുടെ പ്രചാരണംതന്നെ ലോകോപകാരത്തെ ലക്ഷീകരിച്ചുകൊണ്ടല്ലാതെ ലേശവും സ്വാർത്ഥലാഭത്തെ ഉദ്ദേശിച്ചുകൊണ്ടായിരുന്നില്ല. ജ്ഞാനം, ഭക്തി, മുതലായവയിൽ നിഷ്ഠിതന്മാർക്ക് എന്തു സ്വാർത്ഥം? ജ്ഞാനത്തിലും വൈരാഗ്യത്തിലും ദൃഢനിഷ്ഠയോടുകൂടിയവർ ജ്ഞാനത്തേയും വൈരാഗ്യത്തേയും മററുള്ളവർക്കുപദേശിച്ചു പ്രചരിപ്പിക്കുന്നുവെങ്കിൽ, അതെത്ര ശോഭനം! എത്ര ഫലപ്രദം! നേരെ മറിച്ച് അജ്ഞാനികൾ ജ്ഞാനത്തേയും, രാഗികൾ വൈരാഗ്യത്തേയും ഉപദേശിക്കുന്നുവെങ്കിൽ, അതെത്ര ഉപഹാസാസ്പദം! എത്ര അനർത്ഥപ്രദം! നമ്മുടെ ദേശത്തിൽ വിദേശശിക്ഷയുടെ സംപർക്കം നിമിത്തമായിരിക്കുമോ എന്തോ, ഇക്കാലത്തിൽ ആചരണത്തിലധികം പ്രചാരണത്തിൽ പ്രയത്നം വർദ്ധിച്ചു കാണപ്പെടുന്നുവെന്നുള്ളതു് വിദ്വാന്മാർക്ക് വിഷാദവിഷയമായിത്തീർന്നിരിക്കുന്നു. അദ്ധ്യാത്മവിഷയത്തിൽ എല്ലാററിനും മുമ്പിലായി തന്നെത്താൻ ഉദ്ധരിക്കുക എന്നാണ് നമ്മുടെ ശ്രുതികളും സ്മൃതികളും ആചാര്യന്മാരുമൊക്കെ നമ്മോടാദ്യമായി ഉപദേശിക്കുന്നതു്. തന്നെത്താൻ ഉദ്ധരിക്കുന്നതിന്നു മുമ്പുതന്നെ, താൻ മററുള്ളവരെ ഉദ്ധരിക്കുവാൻ പോകുന്നതു്, ഒരു കുരുടൻ വേറൊരു കുരുടനെ വഴിനടത്തുവാൻ പോകുന്നതുപോലെ എത്ര വലിയ ആപത്തിജനകം! പ്രചാരപ്രധാനമായ ഇക്കാലത്തു രാജനീതിവിഷയ

ത്തിലും വാണിജ്യവിഷയത്തിലും മററും എപ്രകാരം അമൎയ്യാദമായ മിത്ഥ്യാപ്രചാരം നടക്കുന്നുവോ, അതുപോലെ അദ്ധ്യാത്മവിഷയത്തിലും, തങ്ങളെ വലിയ ജ്ഞാനിയായും ഭക്തനായും യോഗിയായും മിത്ഥ്യാപ്രചാരം ചെയ്തു പരത്തുവാൻ ലജ്ജിക്കാത്ത പ്രവൃത്തിവീരന്മാരും ഇവിടെ ദുൎല്ലഭമല്ല. ലോകകല്യാണത്തിലല്ല, സ്വപ്രതിഷ്ഠയിലുള്ള അത്യുൽകടമായ തൃഷ്ണയാണു് ഇതിന്നുള്ള ഏക ഹേതുവെന്നു് സൂൎയ്യപ്രകാശമെന്നപോലെ സുസ്പഷ്ടമാണു്. ചരക്കിന്റെ മിടുക്കുകൊണ്ടല്ല, ചെട്ടിയുടെ മിടുക്കുകൊണ്ടു് ചരക്കു് മേന്മയെ പ്രാപിക്കുന്നതുപോലെ, അനുഭവത്തിന്റേയും നിഷ്ഠയുടേയും മിടുക്കുകൊണ്ടല്ല മിത്ഥ്യയായ പ്രഖ്യാപനത്തിന്റെ മിടുക്കുകൊണ്ടു് തങ്ങളുടെ തപസ്യയേയും യോഗത്തേയും ജ്ഞാനത്തേയുമൊക്കെ അവർ വലിയ മേന്മയിലും പ്രതിഷ്ഠയിലുമെത്തിക്കുന്നു. വല്ല പുസ്തകങ്ങളും വായിച്ചു് യോഗത്തേയോ ജ്ഞാനത്തേയോ പററി വല്ലതും പ്രവചിക്കുവാനോ; എഴുതുവാനോ കഴിയുമെന്നുവന്നാൽ, പിന്നെ അവയെ അഭ്യസിക്കുവാനോ ആചരിക്കുവാനോ അല്ല, ഝടിതി അവയെ പ്രചരിപ്പിക്കുവാനുള്ള പുറപ്പാടായി. ഇങ്ങനെ ആചരണഹീനമായ പ്രചാരണം വൎദ്ധിക്കുന്നതുകൊണ്ടുതന്നെയാണു് ലോകത്തിൽ പ്രസിദ്ധിയടഞ്ഞവരിൽ ആചരണനിഷ്ഠയോടുകൂടിയ ധന്യാത്മാക്കളുടെ സംഖ്യ ഇക്കാലത്തു വളരെ ന്യൂനമായി കാണപ്പെടുന്നതു്. പ്രചാരത്തേയും പ്രസിദ്ധിയേയും കാംക്ഷിക്കാതെ അജ്ഞാതമായി കാലക്ഷേപം ചെയ്യുന്നവരിലാകട്ടെ നേരെമറിച്ചു് അവിചലിതമായ അനുഷ്ഠാനനിഷ്ഠയുള്ള യഥാൎത്ഥ മഹാന്മാരുടെ സംഖ്യ അധികമായും കാണാവുന്നതാണു്. അഹോ! കഷ്ടം! യഥാൎത്ഥവും പവിത്രവും അനുഭവപ്രധാനവുമായ അദ്ധ്യാത്മജീവിതത്തിൽ നാസ്തികശിക്ഷാദീക്ഷിതമായ ഇന്നത്തെ നമ്മുടെ ദേശം എത്രയോ താഴെ പതിച്ചുപോയിരിക്കുന്നുവെന്നേ ചുരുക്കത്തിൽ പറയേണ്ടതുള്ളു. ബാഹ്യചിന്തയോ, പേരിലും പെരുമയിലും പ്രചാരത്തിലുമുള്ള തൃഷ്ണയോ, തങ്ങളുടെ ധാൎമ്മികസിദ്ധാന്തങ്ങളിൽ ലേശവും മതഭേദമോ സംശയമോ കൂടാതെ, ഭജനാദികൎമ്മങ്ങളിൽ നിത്യനിരന്തരമായി ദൃഢമായി പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഈ ദേശത്തിലെ ലാമമാരെ നോക്കി എന്റെ മനസ്സ് "ധന്യം ധന്യ"മെന്നു് അവരുടെ പവിത്രജീവിതത്തിന്നു് ധന്യവാദം ചെയ്തിരുന്നു. എന്നാൽ "അശിക്ഷിതന്മാർ, അജ്ഞന്മാർ, കൂപമണ്ഡൂകങ്ങൾ," എന്നെല്ലാം പറഞ്ഞു് ഇവരെ നമ്മുടെ ശിക്ഷിതവൎഗ്ഗം ഉപഹസിച്ചു ദൂരെ തള്ളിക്കളയുമായിരിക്കാം. അശിക്ഷയേയും, അജ്ഞാനത്തേയും, വിചാരസംകോചത്തേയും, വല്ല അംശത്തിലും അവക്ക്വയുണ്ടെങ്കിൽതന്നെ, ഇവിടെ ലേശവും മണ്ഡനം ചെയ്യുന്നില്ല. ശ്രദ്ധയേയും ശ്രദ്ധിച്ചതിനെ അനുഷ്ഠിച്ചനുഭവിക്കുന്നതിലുള്ള അഭിനിവേശത്തേയും മാത്രമേ ഇവിടെ മണ്ഡനം ചെയ്യുന്നുള്ളു. ശിക്ഷചെയ്തും വിചാരംചെയ്തും ബുദ്ധിപൂൎവം ശ്രദ്ധിക്കുക! ശ്രദ്ധിച്ചതിനെ സംശയം കൂടാതെ ദൃഢമായഭ്യസിച്ചനുഭവാരൂഢമാക്കുക എന്നു താൽപൎയ്യം.

മാനസപ്രാന്തത്തിലേക്കുള്ള മാൎഗ്ഗദുൎഗ്ഗമത കൊല്ലന്തോറും ക്രമേണ കുറഞ്ഞുവരുന്നതോടുകൂടി ശിക്ഷിതന്മാരും അവേക്ഷണവിചക്ഷണന്മാരുമായ പലരും അവിടേക്കു യാത്രചെയ്‌വാനിടവരികയും, അതുനിമിത്തം ആ പ്രാന്തത്തെ സംബന്ധിച്ചുള്ള വിവരങ്ങൾ അധികമധികമായി കിട്ടിക്കൊണ്ടിരിക്കയും ചെയ്യുന്നു. ശ്രീമാൻ സ്വെൻഹെഡിൻ എഴുതീട്ടുള്ള പുസ്തകത്തിൽനിന്നാണു് നമുക്കാപ്രദേശത്തിന്റെ ഒരു മങ്ങിയ പ്രകാശമെങ്കിലും ലഭിക്കുന്നതു്. എന്നാൽ ഇന്നത്തെ ചില ഗവേഷകന്മാർ അദ്ദേഹം നിൎണ്ണയം ചെയ്തിട്ടുള്ള പലേ വിഷയങ്ങളിലും മതഭേദം പ്രദൎശിപ്പിക്കുന്നതായി കാണപ്പെടുന്നു. അന്യന്മാൎക്കു് സൎവ്വസാധാരണമായി പ്രവേശമില്ലാത്തതും അജ്ഞാതവും അജ്ഞേയവുമായ ആ പ്രദേശത്തിന്റെ ഭൂസ്ഥിതികളിലും മററും ഗവേഷകന്മാരിൽ മതഭേദമുണ്ടാകുന്നതിൽ അത്ഭുതമില്ല. ജനങ്ങൾക്കു് അവിടെ നിഷ്പ്രതിബന്ധമായ സഞ്ചാരസൗകൎയ്യവും, അതുപോലെ സ്വച്ഛന്ദമായ ഗവേഷണാധികാരവും ലഭിക്കുന്നതുവരെ അവിടത്തെ ഭൂസ്ഥിതി (പരിമാണാദി)കളിലും ചരിത്രത്തിലും, മതങ്ങളുടെ ഐക്യരൂപ്യം സംഭവിക്കുന്നതല്ല. അതുകൊണ്ടു യാത്രികന്മാർ ഇതേവരെ അവിടെ ചെയ്തിട്ടുള്ള ഗവേഷണങ്ങൾ ഇനിയും അവിചലിതമായ ഒരു ഫലത്തിലെത്തീട്ടുണ്ടെന്നു പറഞ്ഞുകൂടാ. കൈലാസഗിരിയുടെ ചുററളവു് ശ്രീ സ്വെൻഹെഡിൻ പറഞ്ഞപോലെ ഇരുപത്തിഎട്ടു് നാഴികയല്ല, സുമാറു മുപ്പത്തിരണ്ടു നാഴികയാണെന്നു് ഇന്നത്തെ ചിലകൂട്ടർ അഭിപ്രായപ്പെടുന്നു. കൈലാസത്തിന്റെ ഉച്ചശിഖരത്തിൽ ഇതേവരെ ആരുംതന്നെ കയറിച്ചെന്നതായോ, അവിടെ കയറിച്ചെല്ലുവാൻ തിബത്തുകാരാൽ അനുവദിക്കപ്പെട്ടതായോ അറിയുന്നില്ല. എന്നാൽ സാഹസപ്പെടുന്നപക്ഷം, കൈലാസശിഖരത്തിന്റെ മൂൎദ്ധദേശത്തിൽതന്നെ കയറിച്ചെല്ലുവാൻ സാധിക്കുന്നതാണത്രേ. മാനസസരസ്സിന്റെയും ചുററളവു് നാല്പത്തിഅഞ്ചു നാഴികയല്ല, അൻപത്തിനാലു് നാഴികയോളമുണ്ടെന്നു് അനുമാനം വഴിക്കു് ഇവർ കണക്കാക്കിയിരിക്കുന്നു. സരസ്സിന്റെ കിഴക്കുഭാഗം സുമാറു പതിനാറു നാഴികയും, തെക്കുഭാഗം പത്തു നാഴികയും, പടിഞ്ഞാറുഭാഗം പതിമൂന്നു് നാഴികയും, വടക്കുഭാഗം പതിനഞ്ചു നാഴികയും നീളത്തിൽ കിടക്കുന്നുവെന്നാണു് ഇവർ പറയുന്നതു്. തിബത്തുകാരുടെ പുരാണങ്ങളിലും ഭാഷയിലും കൈലാസഗിരി "കംഗ്‌രിം പോചേ" എന്ന നാമത്തിൽ പ്രസിദ്ധമാകുന്നു. മാനസസരസ്സ് "സോമാവാങ്" എന്ന പേരിലും രാക്ഷസതാൽ "ലംഗക്‌സോ" എന്ന നാമധേയത്തിലും വ്യപദേശിക്കപ്പെടുന്നു. മാനസസരോവരത്തിന്റെ തീരത്തിൽ "ഗ്രസൽ, ചിയു, ചെർകിപ്പ്, ലങ്ബോണാ, പൺറി, സേറാലങ്, യൺഗോ, തുഗ്ഗലോ" എന്നീ പേരുകളിലാണു് എട്ടു് ഗുമ്പകളുള്ളതു്. ആദ്യത്തെ യാത്രയിൽ ഇവയിലെ എട്ടാമത്തെ തുഗ്ഗലോഗുമ്പയിലും, ഒന്നാമത്തെ ഗ്രസൽഗുമ്പയിലും ഞാൻ നിവസിക്കയുണ്ടായി. രണ്ടാമത്തെ യാത്രയിൽ രണ്ടാമത്തെ ചിയുഗുമ്പയെ കുറെ

മണിക്കൂറുനേരം ചെന്നിരുന്നു സന്ദർശിക്കയും ചെയ്തിരുന്നു. രാക്ഷസത്താലിന്റെ പടിഞ്ഞാറെ തീരത്തിൽ "സപ്ഗഗ" എന്നുപേരായ ഒരാശ്രമവും സ്ഥിതിചെയ്യുന്നുണ്ടത്രേ. ഡിസംബർമാസത്തിൽ സരസ്സുകളിൽ രണ്ടടിമുതൽ ആറടിവരെ ജലം ഉറച്ചു കട്ടിയായി ഹിമാകാരമായിത്തീരുന്നു. മേയിമാസത്തിൽ അതുരുകി പിന്നേയും ജലാകാരമായിത്തീരുന്നു. പ്രാകൃതികമായ ചില കാരണങ്ങളാൽ മാനസസരസ്സിലെ ഉറച്ച കട്ടിയായ ഹിമപ്പാറ അവിടവിടെ അതിയായ നിമ്നോന്നതഭാവത്തിൽ വർത്തിക്കുന്നതുകൊണ്ടും, അതിൽ അവിടവിടെ ദീർഘമായ പലേ ഛിദ്രങ്ങളും സംഭവിക്കുന്നതുകൊണ്ടും, സരസ്സിന്റെ നടുവിൽകൂടെ വളരെ പ്രയാസപ്പെട്ടും, സാഹസപ്പെട്ടും സഞ്ചരിക്കേണ്ടതുണ്ട്. എന്നാൽ രാക്ഷസതാലിൽ അങ്ങിനെയുള്ള ഉച്ചനീചഭാവവും, ഛിദ്രങ്ങളും വളരെ കുറയുന്നതുകൊണ്ട്, തണുപ്പുകാലത്തിൽ അതിന്റെ മുകളിൽകൂടെ, ഉറച്ച ഹിമാവരണത്തിൽകൂടെ സ്വച്ഛന്ദമായി, സുഗമമായി സഞ്ചരിക്കുവാൻ സാധിക്കുമെന്നു പറയപ്പെടുന്നു.

ശ്രീകൈലാസത്തിലേക്ക് സുമാറു തിബത്തുരാജധാനിയായ ലാസ്സയിൽനിന്നു എണ്ണൂറു നാഴികയും, കാട്ടുമാണ്ഡുവിൽനിന്ന് അഞ്ഞൂററിഇരുപത്തിഅഞ്ചു നാഴികയും, അൽമോറിയിൽനിന്ന് ഇരുന്നൂററിമുപ്പതുനാഴികയും, ബദരീനാഥത്തിൽനിന്ന് പതിനെട്ടുനാഴിക താഴെയുള്ള ജ്യോതിർമഠത്തിൽനിന്ന് ഇരുന്നൂറു നാഴികയും, ബദരീനാഥത്തിൽനിന്നു ഇരുന്നൂററിനാല്പതു നാഴികയും, ഗംഗോത്തരിയിൽനിന്നു ഇരുന്നൂററിനാല്പത്തിഅഞ്ച് നാഴികയും, സിംലയിൽനിന്നു നാന്നൂററിനാല്പത് നാഴികയും, കശ്മീരത്തിലെ ശ്രീനഗരത്തിൽ നിന്നു അറുനൂറു നാഴികയും ദൂരമുണ്ടെന്ന് ആധുനികന്മാരാൽ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

# ശ്രീഗോമുഖം.

## I

"പൃഷ്ഠവാസോ വിശാലാദ്രേസ്തദ്ദൂർദ്ധ്വം മുനിപുംഗവ!
ദിവ്യാനാം ബഹുപുഷ്പാണാമുദ്യാനം വിദ്ധി നാരദ!
തത്ര ശ്രീഗോമുഖംസ്ഥാനം സാക്ഷാദ്ഗംഗാവതാരഭൂഃ
ഋഷിഭിർബ്ബഹുധാ ഗീതം പുണ്യാൽ പുണ്യതരംഭുവി
ശൈലശൃംഗൈർമഹോച്ഛ്രായൈർവ്വേഷ്ടിതം ഹിമശോഭിതൈഃ
ദ്യുലോകനികടസ്ഥംവൈ ദ്യുലോകിഭിരധിഷ്ഠിതം
തത്ര പ്രാലേയസംഘാത ഭൂഷിതേ ഭുവിഭൂഷണേ
ഗോമുഖേ ഗോമുഖാകാര മഹാതുംഗനഗഹ്വരാൽ
നിർഗച്ഛതി മഹാവേഗാ ഗംഗാ സുരതരംഗിണീ
പാവനീ പാവനാർത്ഥായ പൃഥ്വീലോകനിവാസിനാം"

എന്നിങ്ങനെ ശ്രീഗംഗോത്തരീക്ഷേത്രമാഹാത്മ്യത്തിൽ ഈ സാധുതന്നെ ഗോമുഖസ്ഥാനത്തെ ഒരുവിധം വിവരിച്ചിട്ടുണ്ട്. ഗോമുഖമെന്നതു സുപ്രസിദ്ധമായ ഗംഗോത്തരീധാമത്തിൽനിന്നു പതിനെട്ടു നാഴിക മുകളിലാണെന്നാണു് അവിടത്തെ ചിരന്തനമായ വൃദ്ധോക്തി. എന്നാൽ ഗോമുഖത്തിലേക്കു പത്തുനാഴികയിലധികം ദൂരമില്ലെന്നു് ഇന്നത്തെ സർവ്വേ വിഭാഗക്കാർ നിർണ്ണയിച്ചിരിക്കുന്നു. 1932-ൽ ഗംഗോത്തരിയിൽനിന്നു ഞാനാദ്യമായി ശ്രീഗോമുഖിയിലേക്കു് യാത്രചെയ്തു, തദനന്തരം 1936 മുതൽക്കു് ഓരോരോ കൊല്ലവും മുടക്കമെന്നിയെ അവിടേക്കു് യാത്രചെയ്യുക എന്നതു് എന്റെ ഒരു പവിത്രനിയമമായിതീർന്നു. ശ്രീഗോമുഖിയുടെ അലൌകികമായ ആലോകവിശേഷത്താൽ ആവർജ്ജിതനായ ഞാൻ സ്ത്രീജിതനായ ജാല്മനെന്നപോലെ ആ രമ്യസ്ഥാനത്തിന്റെ സംകല്പത്തെ സന്ത്യജിപ്പാൻ സമർത്ഥനായില്ല. മിഥുനപ്പാതി തുടങ്ങി ചിങ്ങപ്പാതിവരെ അവിടത്തെ വായുമണ്ഡലം ആപേക്ഷികമായി ഉഷ്ണപ്രധാനമായതുകൊണ്ടു് ആ ദിവസങ്ങൾ അവിടെച്ചെന്നു നിവസിപ്പാൻ ഏററവും പററിയ കാലമാകുന്നു. അതുകൊണ്ടു് അക്കാലത്താണു് ഞാൻ പ്രായേണ അവിടേക്കു യാത്ര ചെയ്യാറുള്ളതു്. മാർഗ്ഗകാഠിന്യവും അതുനിമിത്തമുള്ള യാത്രാക്ലേശവും വാക്കിന്നു വിഷയമാക്കുക എന്നതു് അശക്യമാണു്. താഴോട്ടൊഴുകുന്ന ചെറു ഭാഗീരഥിയെ ആശ്രയിച്ചുകൊണ്ടു്, പർവ്വതപാർശ്വങ്ങളിൽക്കൂടെ മെല്ലെമെല്ലെ മേലോട്ടു പദന്യാസം ചെയ്യുകയല്ലാതെ അവിടെ മാർഗ്ഗമെന്നോ, മാർഗ്ഗത്തിൽക്കൂടെ സഞ്ചരിക്കുകയെന്നോ ഒന്നുംതന്നെയില്ലതന്നെ. വർത്തമാനസ്ഥിതി അങ്ങനെയെന്നിരിക്കിലും, അചിരേണ അവിടേക്കു നല്ല മാർഗ്ഗം വെട്ടിത്തുറന്നു് ഉണ്ടാക്കപ്പെട്ടുമെന്നനുമാനിക്കത്തക്ക ചിഹ്നങ്ങൾ ഇപ്പോൾ കാണുന്നുണ്ടു്.

ബദരീനാഥത്തിലെ സുവിഖ്യാതമായ ചൌഖംബാശിഖരംവരെ സുമാറു പതിനാറു നാഴിക നീളത്തിലും അര നാഴിക തുടങ്ങി ചിലേടത്തു അഞ്ചുനാഴിക വരെ വീതിയിലും ഗംഗോത്തരീഹിമധാരയെന്നു സർവ്വത്ര കേളികേട്ട മഹാഹിമധാര (Glacier) അവിടെ അനുപമമായ തന്റെ ദിവ്യമഹിമയിൽ വിജയിക്കുന്നു. ഇരുപാർശ്വങ്ങളിലുമുള്ള രക്തവർണ്ണ, ചതുരംഗി, സ്വച്ഛന്ദ, മേരു, കീർത്തി മുതലായ പലെ വിപുല ഹിമധാരകളാലും സംപോഷിതയായി, ശിവലിംഗം, മേരു, സുമേരു, ഭാഗീരഥീപർവ്വതം തുടങ്ങിയ പലെ സുവർണ്ണശൃംഗങ്ങളായ ഹിമശിഖരങ്ങളാലും സമലംകൃതയായ ഈ ഗംഗോത്തരീഹിമധാരയുടെ വിസ്മയാവഹമായ ആകാരസൗന്ദര്യം ബ്രഹ്മനിഷ്ഠന്മാരുടെ മനസ്സിനെപ്പോലും മോഹിപ്പിക്കുന്നുവെന്നു പറയുന്നതിൽ അതിശയോക്തിയില്ല. ഈ ഗംഭീരഹിമധാരയുടെ മുഖച്ഛിദ്രമാണു് ഗോമുഖമെന്നു വിഖ്യാതമായ തീർത്ഥസ്ഥാനം! ഈ മുഖരന്ധ്രത്തിൽനിന്നു ത്രൈലോക്യജനനിയായ ശ്രീഭാഗീരഥി നിർഗ്ഗമിക്കുന്നു! ഈ ഹിമഗുഹയിൽനിന്നു മുകളിൽ എങ്ങുംതന്നെ ഗംഗയുടെ പ്രത്യക്ഷദർശനം സിദ്ധിക്കുന്നില്ല. ദീർഘവിപുലമായ ഹിമസംഘാതത്താൽ ആച്ഛന്നമായ ആ പ്രദേശത്തിൽ അദൃശ്യമായി ഹിമത്തിന്നടിയിൽ ശ്രീഭാഗീരഥിയുടെ ജലധാര ഒഴുകുന്നുവെന്നനുമാനിക്കപ്പെടുന്നു. ഹിമക്കട്ടികൾ ഉരുകി ഉണ്ടാകുന്ന ചെറുജലധാരകൾ ഗംഗോത്തരീഹിമധാരയിൽ അവിടവിടെ വഴിപിളൎന്നു് ഉള്ളിൽ കടന്നുചെന്നു് എല്ലാംകൂടി ഭാഗീരഥീജലധാരയായിതീൎന്നു് ഗോമുഖസ്ഥാനത്തിൽ പുറത്തു പ്രകടീഭവിക്കുന്നു. അതുകൊണ്ടു് ഗംഗോത്തരീഹിമധാരതന്നെ ഗംഗയുടെ പ്രത്യക്ഷജനനിയെന്നു് ഇന്നത്തെ ഇവിടത്തെ ജനങ്ങൾ മാത്രമല്ല, വിദേശങ്ങളിൽനിന്നു വന്നു് ഗവേഷണം നടത്തുന്ന പർവ്വതാരോഹകന്മാരുടെ സംഘവും നിസ്സംശയം നിർണ്ണയിച്ചിരിക്കുന്നു. എന്നാൽ പ്രത്യക്ഷപ്രമാണംവഴിക്കു് വസ്തുനിർണ്ണയം ചെയ്യുന്ന ആധുനികന്മാരുടെ ഈ മതത്തോടു ശബ്ദപ്രമാണംവഴിക്കു വസ്തുനിരൂപണം ചെയ്യുന്ന പൌരാണികന്മാർ ലേശവും യോജിക്കുന്നില്ല. അവർ ഗംഗയുടെ ഉദ്ഗമസ്ഥാനത്തെ നിർണ്ണയിക്കുവാൻ ഗോമുഖപ്രാന്തത്തിൽനിന്നു് പിന്നേയും മേലോട്ടു ചെല്ലുന്നു. ശ്രീഗംഗാജി വിഷ്ണുപദിയാണു്. അതായതു് വിഷ്ണുപാദോദ്ഭവയാണു്. ത്രിദിവലോകത്തിൽനിന്നു് ശ്രീകൈലാസത്തിൽ ശിവന്റെ ജടയിലും, പിന്നെ ഭൂലോകത്തിലും ജാഹ്നവി അവതീർണ്ണയായിരിക്കുന്നുവെന്നു് അവർ പുരാണവാക്യങ്ങൾ വഴിക്കു വിശ്വസിക്കുന്നു. ശ്രീഭഗീരഥന്റെ തപസ്യ, ഗംഗാവതരണം തുടങ്ങിയ പൌരാണികാഖ്യാനങ്ങൾ ഹിന്ദുക്കളുടെ ഇടയിൽ സുവിദിതമാണല്ലോ. ഇന്നത്തെ പ്രസിദ്ധമായ ശ്രീകൈലാസത്തോടൊ, അതിന്നടുത്തുള്ള മാനസസരോവരത്തോടൊ, ഭാഗീരഥിക്കു് യാതൊരു സംബന്ധവും വർത്തമാനകാലത്തിൽ ദൃഷ്ടിഗോചരമായി ഭവിക്കുന്നില്ല. എങ്കിലും പൌരാണികവിശ്വാസപ്രകാരം പൂർവ്വകാലത്തിൽ വല്ല സംബന്ധവും ഉണ്ടായിരുന്നിരിക്കുമോ എന്നു്

ശങ്കിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഗംഗാവിഷയകമായ പൌരാണികാഖ്യായികകളെല്ലാം അത്ഭുതാർത്ഥവാദമെന്നും, ഗംഗോത്തരീഹിമധാരതന്നെ ഗംഗയുടെ സാക്ഷാൽ ജനനസ്ഥാനമെന്നും, സിദ്ധാന്തിക്കുന്ന ആധുനികന്മാക്കും ഗംഗയെ പരമേശ്വരീരൂപത്തിൽ ഉപാസിക്കുന്നതിൽ യാതൊരനുപപത്തിയുമില്ല. വിശിഷ്ടമായ ആലംബനത്തിൽ ഈശ്വരന്റെ ഉപാസന, അതായതു പ്രതീകോപാസന വൈദികാദിസാഹിത്യങ്ങളിൽ സുപ്രസിദ്ധമാണ്. സാളഗ്രാമത്തിൽ വിഷ്ണുവിന്റെ ഉപാസനയെപ്പററി ഏതൊരു സനാതനധമ്മി അറികയില്ല? ശ്രീഭാഗീരഥിയുടെ സവ്വതോമുഖമായ വൈഭവം നിസ്തുലമാണ്. യാതൊരു സ്ഥാനത്തിൽനിന്നു ഗംഗ ഉൽപതിക്കുന്നുവോ ആ സ്ഥാനത്തിന്റെ സൌന്ദയ്യവും മഹത്വവുമാകട്ടെ നിരതിശയവുമാണ്. പരമേശ്വരന്റെ നിരതിശയസൌന്ദയ്യം ആ ദിവ്യസ്ഥാനത്തിൽ സമഗ്രമായി പ്രകാശിതമാകുന്നു. പരമേശ്വരസൌന്ദയ്യംതന്നെ പ്രകൃതിദർപ്പണത്തിൽ പ്രതിബിംബിതമാകുന്നതല്ലാതെ പ്രകൃതിക്കു സ്വയമായി എന്തു സൌന്ദയ്യം? അശ്രദ്ധാലുവായ നാസ്തികപുരുഷന്റെ ചിത്തവും ആ അലൌകികസ്ഥാനത്തിൽ പരമേശ്വരമാഹാത്മ്യത്തിന്റെ ഭാവനയിൽ പ്രവത്തിക്കാതിരിക്കയില്ല ഈദൃശമായ ദിവ്യസ്ഥാനത്തിൽനിന്നു നിർഗമനം ചെയ്തുകൊണ്ടു, സമസ്തമായ ആയ്യാവത്തത്തെയും വിപോഷണവും വിശോധനവും ചെയ്യുന്ന വിശിഷ്ടമാഹാത്മ്യശാലിനിയായ ശ്രീമാതൃഗംഗയെ പരമേശ്വരീബുദ്ധിയോടെ ഉപാസംചെയ്യുന്നതിൽ എന്തൊരസാമഞ്ജസ്യമാണുള്ളതു്? ഇങ്ങനെ സ്വയം ശ്രീവൈകുണ്ഠപാദത്തിൽനിന്നു നിസ്സൃതയാകട്ടെ, അഥവാ ഗംഗോത്തരീഹിമധാരയിൽനിന്നു നിർഗ്ഗതയാകട്ടെ, ഉഭയപക്ഷത്തിലും, ഭാഗീരഥി ആസ്തികജനങ്ങൾക്കു് പതിതപാവനിയായി പരബ്രഹ്മസ്വരൂപിണിയായ ജഗജ്ജനനിതന്നെയെന്നുള്ളതിൽ സംശയമില്ല. ഈ അഭിപ്രായത്തെ മനസ്സിൽവെച്ചുകൊണ്ടുതന്നെയാണ്.

പാദാംഗുഷ്ഠാദ്വോദിതാ ദേവി വിഷ്ണോ-
ർഗംഗോത്തയ്യാം ഗോമുഖീശൃംഗതോ വാ,
ഗംഗാ ഗംഗൈവാത്ര ബാധോ ന കിഞ്ചിൽ
സവ്വേശിത്രീ സവ്വദാ ഹി ത്വമംബ!”

എന്നിങ്ങനെ ശ്രീഗംഗാസ്തോത്രത്തിൽ ഞാൻ പദ്യരചനം ചെയ്തതു്.

ഗംഗയുടെ ഒരനന്യോപാസകന്റെ നിലയിൽ എത്ര അപരിമിതമായ ശ്രദ്ധയോടും ഭക്തിയോടുംകൂടിയാണ് ഞാൻ പ്രതിവർഷം അവിടെ ചെന്നു് ഗംഗാസേവനം ചെയ്തിരുന്നതെന്നു് വാക്കുകൊണ്ടു പറഞ്ഞറിയിപ്പാൻ പ്രയാസം. അതു ദുർഗമമായ ആ സ്ഥാനത്തും പലെ ഭക്ഷ്യപദാത്ഥങ്ങളും പ്രയാസപ്പെട്ടു പാകംചെയ്തു ഗോമുഖീഗംഗക്കു ഭക്തിപൂവ്വം നിവേദനം ചെയ്യുന്നതിൽ എന്റെ മനസ്സ് അതിയായി ആനന്ദിച്ചിരുന്നു. സ്നാനഭജനാനന്തരം ഗംഗയുടെ നിർഗമ

ദ്വാരത്തിന്നരികെ വിശാലമായി ദേവദുർല്ലഭമായ പാഷാണാസനത്തിൽ ഇരുന്നു കൊണ്ട് വിപത്തുകളെ ഗണിക്കാതെ ഗംഗാബാലികയുടെ ജനനിയായ ഹിമസം ഹതിയേയും പരിസരവൎത്തികളായ ഹിമശൃംഗങ്ങളേയും ദീർഘകാലം, അതായതു് രാവിലെ പത്തു മണിമുതൽ വൈകുന്നേരം നാലു മണിവരെ നിർനിമേഷനേത്രനായി നോക്കിനോക്കി ആനന്ദവാരിധിയിൽ ആറാടുക എന്നതു സാധാരണന്മാൎക്കു് ഭയാനകമെങ്കിലും അവിടെ എനിക്കു് ഏററവും പ്രിയപ്പെട്ട ഒരു കൃത്യമായിരുന്നു. ഇങ്ങനെ ഇതെഴുതുന്നതുവരെ പന്ത്രണ്ടുപ്രാവശ്യം അതായതു് പന്ത്രണ്ടു കൊല്ലം ഗംഗോത്തരിയിൽനിന്നു ശ്രീഗോമുഖത്തിലേക്കുള്ള അത്യായാസകരമായ യാത്രയെ ലേശവും ആയാസമെന്നിയെ നിർവഹിച്ചു ഗംഗോപസേവനം ചെയ്യുവാനുള്ള സൌഭാഗ്യം ഈ ശരീരത്തിന്നു ലബ്ധമായിയെന്നുള്ളതു ചാരിതാൎത്ഥ്യപൂർവം ഇവിടെ പ്രാസംഗികമായി ഉല്ലേഖനം ചെയ്തുകൊള്ളട്ടെ. വൈദികധർമ്മത്തെ വിശ്വസിക്കാത്ത വിദേശീയരും, വൈദികധർമ്മികളെങ്കിലും തീർത്ഥാദികളെ വിശ്വസിക്കാത്ത ഉൽപതിഷ്ണുക്കളും അവിടെ ചെന്നാൽ അവിടത്തെ മഹിമയാൽ ആവർജ്ജിതരായി ഭക്തിപൂർവം ഗംഗയെ പ്രണമിച്ചു ഗംഗാജലത്തെ എടുത്തു ശിരസ്സിൽ പ്രോക്ഷണം ചെയ്യാതിരിക്കുവാൻ സമൎത്ഥരാകുന്നില്ലെങ്കിൽ ഗംഗയെ സാക്ഷാൽ പരമേശ്വരിയെന്നു വിശ്വസിക്കുന്ന അസ്മാദൃശന്മാർ ഗോമുഖിയുടെ ദർശനത്തിലും സേവനത്തിലും ഇങ്ങനെ അതിമാത്രം ഉൽകണ്ഠിതരും ആനന്ദിതരുമായിതീരുന്നുവെന്നുള്ളതിൽ ആശ്ചര്യമെന്തു്?

ഗോമുഖപ്രാന്തത്തിൽ ചെന്നുചേൎന്നു ധവളധവളമായ ആ ഹിമദേശത്തിൽ ഉത്തുംഗങ്ങളായ ഹിമശിഖരങ്ങളുടെ താഴ്വരയിൽ അവിടെ ആശ്ചര്യസ്തിമിതങ്ങളായ കണ്ണുകളെക്കൊണ്ടു് നാലുപാടും കാണുന്ന ഒരുവന്റെ മനസ്സിൽ ഇഹലോകസാധാരണമായ ചിന്തകൾക്കോ, സന്താപങ്ങൾക്കോ, അനുഭവിച്ച ദേശകാലവസ്തുക്കളുടെ സ്മരണകൾക്കോ തൽക്കാലം ലേശവും സ്ഥാനമില്ലതന്നെ. മനസ്സു നിശ്ചിന്തമായി, സമാഹിതമായിത്തീരുന്നു, എന്നു് ഭാവം. പ്രാകൃതികമായി, സ്വൎഗ്ഗീയമായ അവിടത്തെ ഹിമസൌന്ദര്യത്തിന്റെ ആലോകനവിശേഷത്താൽ ഉദിതമായ ഏതോ ഒരാനന്ദരസത്തിൽ മനസ്സു നിമഗ്നമായി, യാതൊരു സങ്കല്പമോ വികല്പമോ കൂടാതുള്ള ഒരു സമാഹിതദശയിലേക്കു് ഉന്നയിക്കപ്പെടുന്നു. ഇതു പണ്ഡിതൻ, പാമരൻ, ഭക്തൻ, അഭക്തൻ, ജ്ഞാനി, അജ്ഞാനി, എന്നുള്ള ഭേദമെന്നിയേ സർവൎക്കും അനുഭൂതമാകുന്നു. എന്നാൽ ഈശ്വരതത്ത്വത്തെ സാക്ഷാൽകരിച്ചിരിക്കുന്ന ജ്ഞാനിമാത്രം ആ ആനന്ദത്തെ ശുദ്ധസാത്വികമായ ഈശ്വരാനന്ദമെന്നും, ആ സമാധിയെ മഹായോഗികളാൽ പ്രാപ്യമായ ഈശ്വരസമാധിയെന്നും അറിയുന്നു. സാത്വികമായ ആനന്ദം ദീർഘകാലം അഭ്യസിക്കുന്ന സാധനവഴിക്കു വളരെ പ്രയാസപ്പെട്ടു സമ്പാദിക്കേണ്ടുന്ന ഒന്നാണു്. അതിവിടെ അനായാസേന സംപ്രാപ്തമാകുന്നു. ഇങ്ങിനെയുള്ള പ്രാകൃതികമായ ലാവ

ന്ന്യപൂരത്തിന്റെ സന്ദർശനം നിമിത്തമുണ്ടാകുന്ന അലൌകികമായ ആനന്ദത്തിന്റെ അരികത്തു നില്ക്കുവാൻപോലും സാധാരണമായ രാജസാനന്ദം അർഹമാകുന്നില്ല. ശാന്തിമൂത്തിയായ ഒരു മഹാത്മാവിന്റെ ദർശനം നിമിത്തമുണ്ടാകുന്ന സാത്വികമായ ആനന്ദത്തോടു ശൃംഗാരമൂത്തിയായ ഒരു കാമിനിയുടെ ദർശനംകൊണ്ടു് ജന്യമാകുന്ന രാജസാനന്ദം കിടപിടിക്കുന്നതെങ്ങിനെ? ഒന്നു കല്യാണപരമ്പരകളുടെ ഉൽപത്തിഹേതുവും മറേറതു് അനത്ഥപരമ്പരകളുടെ ആയോജനകേന്ദ്രവുമാണെന്നു് ആക്കറിഞ്ഞുകൂടാ? ശ്രീനികേതനമായി ഈശ്വരകരകലിതമായ ഏതാദൃശഹിമശിഖരത്തിന്റെ ദർശനത്തിലും അശ്ലീലമായി മനുഷ്യകരകലിതമായ സിനെമാ നാട്യത്തിന്റെ ദർശനത്തിലും ഒരുപോലെ ആനന്ദത്തിന്റെ ആവിർഭാവം ഉണ്ടാകാറുണ്ടെങ്കിലും ഒന്നു് ഈശ്വരസവിധത്തിലേക്കു് നയിക്കുന്ന സാത്വികാനന്ദവും, മറേറതു് ഈശ്വരങ്കൽനിന്നു അധികമധികം ദൂരത്തേക്കു വലിച്ചിഴച്ചു കൊണ്ടുപോകുന്ന രാജസാനന്ദവുമാണെന്നുള്ള രണ്ടിന്റേയും മഹത്തായ ഭേദത്തെ വിസ്മരിക്കരുതു്.

ശാന്തിതന്നെ സത്യം, സത്യംതന്നെ സൌന്ദര്യം, സൌന്ദര്യംതന്നെ ആനന്ദം, ആനന്ദംതന്നെ ഈശ്വരതത്വം എന്നിങ്ങനെ ഇവിടത്തെ ഓരോരോ ഹിമകണങ്ങളും, ഓരോരോ ശക്കരാശകലങ്ങളും, ഓരോരോ കുസുമദളങ്ങളും, ഓരോരോ തൃണപോതങ്ങളും ഉച്ചത്തിൽ ഉപദേശിക്കുന്നതുപോലെ പ്രബുദ്ധപുരുഷന്മാരുടെ ബുദ്ധിയിൽ ഉദ്ബുദ്ധമാകാതിരിക്കുന്നതല്ല. അങ്ങനെയാണെങ്കിൽ നേരെമറിച്ചു് അശാന്തി അപരമാർത്ഥമെന്നും, അപ്രിയമെന്നും, ദുഃഖരൂപമെന്നും കത്തൃകാരകക്രിയാത്മകമായ ഈ സംസാരത്തിന്റെ സ്വഭാവമെന്നും ശങ്കയെന്നിയെ സിദ്ധമാകുന്നു. ശാന്തിയുടെ നിരതിശയസീമയിൽ ചിത്തമെത്തി വിശ്രമിക്കുന്നതിന്നു് ഇങ്ങനെയുള്ള അകൃത്രിമമായ ദിവ്യസൌന്ദര്യം ശാസ്ത്രചോദിതമായ യോഗാഭ്യാസാദികളെക്കാളും ഉത്തമസാധനമെന്നു് അനുഭവസാക്ഷികമായി ഞാനിവിടെ പറയുന്നുവെങ്കിൽ, പക്ഷെ നാനാശാസ്ത്രങ്ങൾ അധ്യയനം ചെയ്യുന്ന പണ്ഡിതാഭിമാനികളും, ഭഗീരഥപ്രയത്നം ചെയ്തു് ധ്യാനാദികൾ അഭ്യസിക്കുന്ന യോഗാഭിമാനികളും അതിൽ പ്രത്യവസ്ഥാനം ചെയ്യാമെങ്കിലും, അതു് ധ്രുവസത്യമാണു്. ഈ ശാന്തിരസത്തിന്റെ പിപാസകൊണ്ടുതന്നെ ഈ ഞാൻ പ്രതിവർഷം മാറ്റ്ഗൂഢ്മതയോടെതിരിട്ടു് ആ സ്ഥാനത്തു ചെന്നെത്തുവാൻ ഉദ്യമിക്കുന്നതു്. ഈ ശാന്തിയെ–ഈ ആനന്ദത്തെ–തന്നെ ചിരകാലത്തെ ധ്യാനാഭ്യാസംകൊണ്ടും വാസനാക്ഷയംകൊണ്ടും, സാധനാനിപുണന്മാരായ യോഗിപ്രവരന്മാർ നഗരമദ്ധ്യത്തിൽ അനുഭവിക്കുവാൻ പ്രയത്നിക്കുന്നു. ശാന്തി സവ്വരുടേയും സഹജസ്വരൂപമാകുന്നു. അതു് സ്വതഃസിദ്ധമാണു്. അതുകൊണ്ടു് അതിനെ ഉണ്ടാക്കുവാൻ പ്രയത്നിക്കേണ്ടതില്ല. ഉള്ളതിനെ ഉണ്ടാക്കുവാൻ പ്രയത്നമെന്തിന്നു്? ഉള്ളതെങ്കിലും അറിവില്ലായ്മനിമിത്തം ഇല്ലാത്തതുപോലെ വ്യവഹരി

ക്കപ്പെടുന്നു. ശാന്തി നമ്മുടെ സ്വരൂപമെങ്കിലും അശാന്തിയാൽ ആച്ഛന്നമായി അതനുഭൂതമാകുന്നില്ല. അശാന്തിയെ നിരസനംചെയ്യുക, ശാന്തിസ്വയംപ്രകാശിതമാകുന്നു. ശാന്തിയെ ഉൽപാദനം ചെയ്യുന്നതിലല്ല, അശാന്തിയെ നിരസനം ചെയ്യുന്നതിലാണു് പ്രയത്നമപേക്ഷിതം. പ്രകാശപുഞ്ജമായ സൂര്യബിംബം മേഘത്താൽ മൂടപ്പെടുന്നു. മേഘം നീങ്ങുകയേ ആവശ്യമുള്ളു. തൽക്ഷണം ഇല്ലാത്തതുപോലെ തോന്നിയ അർക്കബിംബം ഉള്ളതായി പ്രകാശിതമാകുന്നു. ഇല്ലാത്തതായ സൂര്യബിംബത്തെ ഉണ്ടാക്കുകയോ പ്രകാശിതമാക്കുകയോ ചെയ്യേണ്ടതില്ല. അതുപോലെ അശാന്തി നിവൃത്തമായാൽ ഉള്ള ശാന്തിതന്നെ ഉദിതമാകുന്നു. എന്നാൽ അശാന്തിയുടെ സ്വരൂപമെന്തു്? കർത്തൃകാരകക്രിയാരൂപമായ, അഥവാ നാമരൂപക്രിയാരൂപമായ ഈ സംസാരംതന്നെ അശാന്തി. അതെങ്ങനെ? ശാന്തിയുടെ യഥാർത്ഥസ്വരൂപം സുഷുപ്തിദശയിൽ മഹാമൂഢന്മാർക്കുപോലും അനുഭൂതമാകുന്നു. അനന്തരം ആ അവസ്ഥയിൽനിന്നുണരുന്നു. അതായതു് "ഞാൻ, ഞാൻ" എന്ന കർത്തൃഭാവം ആദിയിൽ ഉദിക്കുന്നു. പിന്നെ ഇച്ഛാദിവൃത്തികൾ ആവിർഭവിക്കുന്നു. അനന്തരം, നേത്രം, ശ്രോത്രം മുതലായ ഇന്ദ്രിയങ്ങൾ ഉദിതമായി വിഷയങ്ങളെ ഗ്രഹണംചെയ്തു തുടങ്ങുന്നു. അതോടുകൂടി അനുകൂലപ്രതികൂലഭാവങ്ങളും, സുഖദുഃഖാദിഭോഗങ്ങളും കല്പിക്കപ്പെടുന്നു. ഇങ്ങനെ ഉദിതമാകുന്ന അഹങ്കാരാദികളുടെ സംഘാതവും, അവയുടെ നാനാവ്യാപാരവും തന്നെ വിക്ഷേപം എന്ന പേരിൽ പ്രസിദ്ധമായ ഈ അശാന്തി. വ്യഷ്ടിയായ ഈ സംഘാതത്തിന്റെയും വ്യവഹാരത്തിന്റെയും സമഷ്ടിരൂപമാണല്ലൊ ഈ സംസാരം ദേഹാദിസംഘാതം, സംസാരം, നാമരൂപം, വിക്ഷേപം, ദുഃഖം, അശാന്തി ഇവയെല്ലാം ഒരേ പദാർത്ഥത്തിന്റെ പര്യായശബ്ദങ്ങൾ മാത്രമാകുന്നു. അതുപോലെ ശാന്തി, സത്യം, സൌന്ദര്യം, ആനന്ദം, ആത്മാവു്, ഈശ്വരൻ, ബ്രഹ്മം ഇത്യാദികളായ ശബ്ദങ്ങളും ഒരേ വസ്തുവിന്റെ അഭിധാനങ്ങളാകുന്നു. ഞാനെന്നും ഇതെന്നും ജ്ഞാതാവും ജ്ഞേയവുമായി പരിണമിക്കുന്ന അന്തഃകരണംതന്നെ അശാന്തിബീജം അഥവാ അശാന്തിരൂപമെന്നുള്ളതു പ്രസിദ്ധമാകുന്നു. അന്തഃകരണത്തിന്റെ നാനാകല്പനകൾ അശാന്തിയും അവയുടെ നിരോധം ശാന്തിയുമെന്നു സാരം. മനസ്സിന്റെ കല്പനാനിരോധത്തിൽ ദ്വൈതം ഇല്ലെന്നിരിക്കട്ടെ, അഥവാ ഉണ്ടെന്നിരിക്കട്ടെ, അതു് നിരതിശയമായ ശാന്തിപദംതന്നെ എന്നു സമ്മതിച്ചേ തീരൂ. ഗാഢസമാധിയിൽ നിമഗ്നനായ ഒരു മുനിയുടെ മുമ്പിൽ വ്യാഘ്രി ഘോരഗർജ്ജനം ചെയ്തുകൊള്ളട്ടെ, അഥവാ സുന്ദരി മധുരഗാനം ചെയ്തുകൊള്ളട്ടെ, അതുകൾ അദ്ദേഹത്തിന്റെ ശാന്തിപദത്തിലുള്ള സ്ഥിതിയെഭഞ്ജനം ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ ഗ്രാഹകമായ മനസ്സ് ഗ്രാഹ്യവിഷയങ്ങളെ ഗ്രഹിക്കാതെ സമാഹിതമായി ശാന്തമായി വർത്തിക്കുന്നു. അതുകൊണ്ടു പുറമെ വിഷയങ്ങൾ ഉണ്ടെങ്കിൽതന്നെ, അവ ഇല്ലാത്തവയെപ്പോലെ

കാൎയ്യകാരികളായി അശാന്തിഹേതുക്കളായി ഭവിക്കുന്നില്ല. അതുകൊണ്ടുതന്നെ യാണു്, ഈശ്വരസൃഷ്ടമായ ജഗത്തിനെയല്ല, ജീവസൃഷ്ടമായ ജഗത്തിനെ, അതായതു് നാനാവിധമായ ജീവകല്പനകളെ ധ്വംസനം ചെയ്യുക, അതുതന്നെ ശാന്തിപദത്തിന്നുള്ള ഏകസാധനം" എന്നിങ്ങനെ ആചാൎയ്യന്മാരിൽ ചിലർ നിഷ്കൎഷിച്ചിരിക്കുന്നതു്. മനസ്സിൻെറ വിഷയിവിഷയരൂപത്തിലുള്ള നാനാസംകലനങ്ങൾതന്നെ അശാന്തി അഥവാ സംസാരമെന്നും, ആ സംകലനങ്ങൾ അസ്തമിക്കുന്നതുതന്നെ ശാന്തിപദം അഥവാ മോക്ഷമെന്നും സൎവ്വശാസ്ത്രങ്ങളുടെ സിദ്ധാന്തവും സർവ്വമഹാത്മാക്കളുടെ അനുഭവവുമാകുന്നു. മനസ്സിൻെറ നിരോധദശയിൽ ദൃശ്യാകാരത്തിലുള്ള പരിണാമമാകുന്ന ആവരണം നിവൃത്തമാകുന്നതുകൊണ്ടു്, ശാന്തിസ്വരൂപമായ പരമതത്ത്വം യാതൊന്നോ, അതു മേഘാപായത്തിൽ സൂൎയ്യനെന്നപോലെ സ്ഫുടമായി പ്രകാശിതമാകുന്നു. ആ പരമതത്ത്വം ഓരോരോ ദാൎശനികന്മാരാൽ ഏതേതു പേരിൽ വ്യപദിഷ്ടമായാലും വേണ്ടതില്ല, അതു് ഒന്നുതന്നെയെന്നതിൽ സംശയമില്ല. നാമഭേദത്താലോ, വിചാരഭേദത്താലോ വസ്തുഭേദം സംഭവിക്കുന്നതല്ല. ഇങ്ങനെ ദേഹേന്ദ്രിയമനസ്സുകളുടെ വ്യാപാരരൂപമായ വിക്ഷേപത്തെ സാധനവഴിക്കു നിരസനംചെയ്തു ചിത്തനിരോധദശയിലെത്തി നാമരൂപവികല്പങ്ങളുടെ സംബന്ധംകൂടാതുള്ള നിരതിശയശാന്തിയെ പുണ്യാത്മാക്കളായ വിദ്വാന്മാർ സാക്ഷാൽ അനുഭവിക്കുന്നുവെന്നിവിടെ ഉപപാദിതമായി. എന്നാൽ ദേഹേന്ദ്രിയമനസ്സുകളുടെ വ്യാപാരകാലത്തിൽ വിദ്വാന്മാരുടെ സ്ഥിതിയെന്തു ? അജ്ഞന്മാരെപ്പോലെ അശാന്തിമയമായ ദുഃഖജീവിതംതന്നെയൊ അവരുടെ ഗതി. ഒരിക്കലുമല്ല. അശാന്തിയിലും അവർ നിത്യനിരന്തരമായി ശാന്തിയെ അനുഭവിക്കുന്നു. ശാന്തിതത്ത്വം സൎവ്വദാ അവരുടെ ബുദ്ധിയിൽ സ്ഫുരിക്കുന്നതുകൊണ്ടു് അവൎക്കു് ശാന്തി ഒരിക്കലും തിരോഹിതമാകുന്നില്ല പ്രകാശത്തിൽ ഇരുട്ടെന്നപോലെ അശാന്തിയിൽ ശാന്തിയെങ്ങനെ? ദുഃഖത്തിൽ ആനന്ദമെങ്ങിനെ? എന്നു ശങ്കിക്കേണ്ടതില്ല. നട്ടവേനൽകാലത്തിൽ കനത്ത വെയിലിൽ നല്ല ആഴമുള്ള കുളത്തിൽ അരക്കൊപ്പം തണുത്ത ജലത്തിൽ ഇറങ്ങിനില്ക്കുന്ന ഒരു പുരുഷന്നു ശരീരത്തിൻെറ ഒരു പകുതിയിൽ ഉഷ്ണവും, മറേറപകുതിയിൽ ശീതവും ഒരേ സമയത്തിൽ പ്രതീതമാകുന്നു. ലങ്കയിൽ അശോകവാടികയിൽ രാക്ഷസികളുടെ മദ്ധ്യത്തിൽ നരകദുഃഖം അനുഭവിച്ചുകൊണ്ടിരുന്ന ജനകനന്ദിനി, അതേസമയത്തിൽ ശ്രീരഘുപതിയുടെ നിരന്തരസ്മരണം നിമിത്തമുണ്ടാകുന്ന ആനന്ദരസത്തേയുമാസ്വദിച്ചിരുന്നുവത്രേ. അതുപോലെ പ്രാരബ്ധകൎമ്മജനിതമായ ഇന്ദ്രിയമനസ്സുകളുടെ വ്യാപാരവും അതുനിമിത്തമുണ്ടാകുന്ന സുഖദുഃഖാദിവേദനകളും വിദ്വാന്മാൎക്കും ഒഴിച്ചുകൂടാത്തവയെങ്കിലും, താദൃശമായ മഹാവിക്ഷേപത്തിലും ശാന്തിതത്ത്വത്തെ ദൃഢമായി സാക്ഷാൽക്കരിച്ചിരിക്കുന്ന മഹാത്മാക്കൾക്കു് ഒരു ക്ഷണമെങ്കിലും ഭംഗമെന്നിയെ നിത്യനിരന്തരം അതു

ബുദ്ധിയിൽ സ്ഫുരിക്കുന്നതുകൊണ്ടു ശാന്തിയും അവർക്കു് അനുഭൂതമാകുന്നു. ശാന്തിസ്വരൂപമായ പരമതത്വത്തിൻെറ സ്ഫുരണമെന്നും ശാന്തിയുടെ അനുഭവമെന്നും പറയുന്നതിൽ അൎത്ഥഭേദമില്ല. "നിമേഷാർദ്ധം ന തിഷ്ഠന്തി വൃത്തിം ബ്രഹ്മമയീംവിനാ" എന്നുള്ള ആചാര്യവചനം സുപ്രസിദ്ധമാണു്. ബ്രഹ്മാകാരമായ വൃത്തിയെ കൂടാതെ അർദ്ധനിമേഷവും ജ്ഞാനികൾ സ്ഥിതിചെയ്യുന്നില്ല. ബ്രഹ്മവൃത്തിതന്നെ ബ്രഹ്മസ്ഫുരണം വ്യവഹാരബാഹുല്യത്തിൽ, അതാതു വിഷയാകാരമായി ക്ഷണം ക്ഷണം പരിണമിച്ചുകൊണ്ടു് വികൃതമാകുന്ന ചിത്തത്തിലും ബ്രഹ്മവൃത്തിയെ രക്ഷിക്കുക എന്നതു് സാധാരണജ്ഞാനികൾക്കു് അസാദ്ധ്യമെങ്കിലും, ജ്ഞാനിപ്രവരന്മാൎക്കു് സുസാദ്ധ്യമാണു്. എത്ര വലിയ വ്യവഹാരത്തിരക്കിലും ഈ ശരീരത്തിൻെറ സ്ഫുരണം ശരീരാത്മാക്കളായി, ശരീരാസക്തചിത്തരായ പ്രാകൃതന്മാൎക്കു് എപ്രകാരം സഹജമോ, അപ്രകാരം ബ്രഹ്മാത്മാക്കളായി, ബ്രഹ്മരതികളായ ബ്രഹ്മവേത്താക്കൾക്കു ബ്രഹ്മത്തിൻെറ സ്ഫുരണവും അതിലുമധികം സഹജമായിത്തീരുന്നു. ഉച്ചഭൂമിയായ ഈ സഹജസമാധിയിൽ എത്തിയ ഈശ്വരകല്പന്മാരായ ഈ പ്രബുദ്ധന്മാൎക്കു് ചിത്തവൃത്തിനിരോധത്തിലെന്നപോലെ ചിത്തവൃത്തിപ്രസാരത്തിലും സമാധിതന്നെ. ഇങ്ങനെ സമാധിദശയും വിക്ഷേപദശയും അവൎക്കു് തുല്യമെന്നിരിക്കിലും, ഒന്നിൽ ദൃശ്യങ്ങളുടെ അപ്രതീതിയും, മറേറതിൽ അവയുടെ പ്രതീതിയുമെന്നുള്ള ഭേദം ദ്വൈതദൃഷ്ടിയിൽ കല്പിക്കപ്പെടുന്നു. അതിരിക്കട്ടെ. പ്രാസംഗികത്തെ വിട്ടു് പ്രകൃതത്തെ പിന്തുടരാം.

ഇങ്ങനെ ഹിമസൌന്ദൎയ്യജന്യമായ അലൌകികാഹ്ലാദത്തേയും, അതുവഴിക്കു് ആത്മസൌന്ദൎയ്യജന്യമായ നിരതിശയാനന്ദത്തേയും പ്രതിവർഷം ഗോമുഖമൈതാനത്തിൽ ചെന്നു നിവസിച്ചുകൊണ്ടു് മതിവരാതെ ഉപഭുജിച്ചു വരുവാൻ ഹേതുവായ ഈ സാധുവിൻെറ ഭാഗ്യവിശേഷത്തെപ്പററി അന്യ സന്യാസിമാർ ആശ്ചൎയ്യപ്പെടുകയോ, അസൂയപ്പെടുകയോ ചെയ്യുന്നുവെങ്കിൽ അതിൽ ആശ്ചൎയ്യമില്ല. ഗംഗോത്തരിയിൽനിന്നു മേലോട്ടു് അതിവികടമായ മാൎഗ്ഗത്തിൽക്കൂടെ ഭക്ഷണസാധനങ്ങളും മററും കൊണ്ടുപോകുക എന്നതു് വളരെ കൃച്ഛ്രസാദ്ധ്യമെങ്കിലും, ജഗന്മാതാവായ ഭാഗീരഥിയുടെ അനുഗ്രഹത്താൽ എല്ലാം നിഷ്പ്രതിബന്ധം സാധിച്ചിരുന്നു. പ്രേമോദ്രേകത്തിൽ നദീജലത്തിൻെറ ഉദ്രേകത്തിലെന്നപോലെ ദുർമാർഗ്ഗവും സുമാൎഗ്ഗമായിത്തീരുന്നു. രണ്ടു മൂന്നു സാധുക്കളും അതുപോലെ ഗംഗോത്തരിയിലെ ഗംഗാപൂജകന്മാരായ ബ്രാഹ്മണരിൽ ഒന്നുരണ്ടു യുവാക്കളും, ഈ സാധുവിലുള്ള ശ്രദ്ധാഭക്തികളാൽ പ്രേരിതന്മാരായി പ്രതിവർഷം ഗോമുഖത്തിൽ ഒരുമിച്ചു നിവസിക്കുക പതിവായതുകൊണ്ടു്, അവിടെ അധികം ഖാദ്യപദാൎത്ഥങ്ങൾക്കു പുറമെ ചെറുകൂടാരങ്ങളും അപേക്ഷിതമായിരുന്നു. ചിലർ ചെറുകൂടാരങ്ങളിലും മററു ചിലർ അവിടെ ഉപലബ്ധമാകുന്ന ചെറു

പാഷാണഗുഹകളിലുമായി ശാന്തിഭംഗം കൂടാതെ വെവ്വേറെ നിവാസം ചെയ്തിരുന്നു. ശിക്ഷിതരാകട്ടെ, അഥവാ അശിക്ഷിതരാക സാധാരണമായി ആരുംതന്നെ ഈ ദുൎഗ്ഗമസ്ഥാനത്തു വന്നു് രണ്ടു ദിവസമെങ്കിലും പാർക്കുവാനുള്ള സാഹസം ചെയ്യാറില്ല. ഗംഗോത്തരിയിൽ എത്തുന്ന പുണ്യാത്മാക്കളായ യാത്രക്കാരിൽ ചിലർ അതിപുണ്യത്തെ ഇച്ഛിച്ചുകൊണ്ടു് അവിടെ വളരെ കഷ്ടപ്പെട്ടു ചെന്നു ഗംഗാബാലികയുടെ ഹിമജലത്തിൽ ഒന്നു മുങ്ങി ഉടനടി മടങ്ങിവരികയാണു് പതിവു്. സുന്ദരമെങ്കിലും, രണഭൂമിയെന്നപോലെ ഭയാനകമായി ഹൃദയകമ്പനം ചെയ്യിക്കുന്ന ആ അമാനവസ്ഥാനത്തിൽ രാത്രി കഴിച്ചുകൂട്ടുവാൻ സാധാരണന്മാൎക്കു് ധൈൎയ്യമെവിടെ? സാമഗ്രിയെവിടെ? എങ്കിലും രണ്ടുകൂട്ടർ അവിടെ ചെന്നു അധിക ദിവസം അവിടങ്ങളിൽ പാർപ്പിടമുറപ്പിക്കാറുണ്ടു്. ഒന്നു് ആടുമേയ്ക്കുന്ന പവ്വതീയരുടെ സംഘവും മറേറതു് ഇതേവരെ ആരുംകയറാത്ത മഹോന്നതങ്ങളായ ഹിമപവ്വതങ്ങളുടെ ഉച്ചശിഖരത്തിൽ കയറുവാനിച്ഛിച്ചുകൊണ്ടു് യൂറോപ്പിൽനിന്നുവരുന്ന ഗവേഷകന്മാരുടെ സംഘവുമത്രെ. ആട്ടിനെ വളൎത്തുക ഉദ്യോഗമായിട്ടുള്ള ഈ പവ്വതീയർ, പ്രകൃത്യാ ആട്ടിനെപ്പോലെതന്നെ അത്യന്തം തിതിക്ഷുക്കളാണെന്നുവേണം പറവാൻ. നിവസിപ്പാൻ കൂടാരമൊ, മററു യാതൊരാശ്രയമൊ കൂടാതെ വിശേഷിച്ചു് ഊർണ്ണവസ്ത്രങ്ങളൊന്നും കൂടാതെ തീയുണ്ടാക്കുവാൻ വിറകുപോലുമില്ലാതെ അവരുടെ ആടുകളുടെകൂടെതന്നെ തുറന്ന ഹിമമൈതാനങ്ങളിൽ മഴയും മഞ്ഞും പെയ്യുന്നതിനെ സഹിച്ചുകൊണ്ടു് ദിനവും രാത്രിയും കഴിച്ചുകൂട്ടുക എന്ന അവരുടെ അക്ലിഷ്ടവും സുകരവുമായ ദിനചൎയ്യയെ കണ്ടാൽ, കഠിന തിതിക്ഷയിൽ കേളികേട്ട ദിഗംബരന്മാരുടെ മനസ്സിലും വിസ്മയം തോന്നാതിരിക്കയില്ല. നേരെമറിച്ചു് ഗവേഷകസംഘമാവട്ടെ ഗോമുഖത്തിന്റെ മുകളിൽ പ്രദേശങ്ങളിൽ ഒന്നുരണ്ടു മാസം ചെന്നു നിവസിക്കുവാൻ ലക്ഷക്കണക്കായി രൂപിക ചിലവുചെയ്യുന്നു. നിയതമായ ആഹാരാദികളിൽ യാതൊരു കുറവും കൂടാതെ അവിടെ എല്ലാം വെച്ചുണ്ടാക്കി ഭക്ഷണംചെയ്തു് അവൎക്കു സഹജമായ രാജസരീതിയിൽ അവിടെ അവരുടെ ഗവേഷണരൂപമായ ഉദ്യോഗത്തിൽ പ്രവൎത്തിക്കുന്നു. നിയമേന കൊല്ലംതോറും അവിടേക്കുള്ള സഞ്ചാരം നിമിത്തം ഞങ്ങൾക്കധികം പരിചയപ്പെട്ടിട്ടുള്ള ക്ഷത്രിയഹിന്ദുക്കളായ ആ അജപാലന്മാർ ഭക്തിയോടെ ആട്ടിൻപാലും മററും പ്രചുരമായി അവിടെ ഞങ്ങൾക്കു തന്നു് പരിചരിക്കുക പതിവാണു്. അത്യുന്നതമായ ആ ഹിമസ്ഥാനത്തിൽ അതുനിമിത്തമുള്ള ഉപകാരം എത്ര മഹത്താണെന്നു പ്രത്യേകിച്ചു പറയേണമൊ?

ഗോമുഖത്തിന്നരികെ താഴത്തുള്ള ചെറുഭൂർജ്ജവൃക്ഷങ്ങളുടെ രമ്യമായ വനമാണു് എന്റെ അവിടത്തെ മുഖ്യമായ നിവാസസ്ഥാനം ആ ചെറുവനത്തിൽനിന്നു മേലോട്ടു് വിറകു് ലേശവും ലഭിക്കാത്തതുകൊണ്ടു് അവിടെ നിവസിക്കുക എന്നതു് അതിശൈത്യത്തെ സഹിക്കുവാൻ സമർത്ഥന്മാൎക്കല്ലാതെ അന്യ

നമുക്ക് സാധ്യമല്ലാ. തിതിക്ഷയും ശമവും ദമവും സന്തോഷവും വൈരാഗ്യവുമൊക്കെ ഈ സംസാരത്തിൽ സാതിശയമാണ്. ഒരുത്തനെ അപേക്ഷിച്ചു മറെറാരുത്തനിൽ അതുകൾ അധികമായി കാണപ്പെടാം. എല്ലാ സദ്ഗുണങ്ങളുടെയും നിരതിശയഭാവം പരമേശ്വരങ്കൽമാത്രമെ സ്ഥിതിചെയ്യുന്നുള്ളുവെന്നാണ് ശാസ്ത്രസിദ്ധാന്തം. എന്നാൽ വിവേകജനിതമായ തിതിക്ഷാദിഗുണങ്ങൾ മാത്രമെ അദ്ധ്യാത്മജീവനത്തിൽ സഹായകമായിത്തീരുന്നുള്ളു. പോത്തിൻെറ തിതിക്ഷയും, നായിന്റെ സന്തോഷവും വിവേകജനിതമല്ലാത്തതുകൊണ്ട്, അദ്ധ്യാത്മഭാവത്തിൻെറ ഗമകങ്ങളോ, അഥവാ ജനകങ്ങളോ ആകുന്നില്ല. ഒരു നിർദ്ധനൻ ദാരിദ്ര്യംനിമിത്തം സഹിക്കുന്ന ക്ഷുധാബാധയെതന്നെ വേറൊരുവൻ വിവേകപൂർവ്വം തപോരൂപത്തിൽ സഹിക്കുന്നുവെങ്കിൽ, അതു വമ്പിച്ച പുണ്യോദയത്തിന്നു സാധനവും അതുനിമിത്തം ശ്രേഷ്ഠവുമാകുന്നു. ഈശ്വരപ്രസാദത്തിന്നും ആദ്ധ്യാത്മികമായ ഉന്നതിക്കുമുള്ള തപോമാർഗ്ഗങ്ങളെ ശാസ്ത്രംവഴിക്കോ, ആചാര്യൻവഴിക്കോ, വൃദ്ധപരമ്പരവഴിക്കോ വിവേചനം ചെയ്തറിഞ്ഞു് അവയെ യഥാവിധി അനുഷ്ഠിക്കുന്നതിൽ സ്വതന്ത്രമായി നാനാകഷ്ടസഹനം ചെയ്യുന്നവർ മാത്രമാണ് തപസ്വിപദവാച്യന്മാർ, അങ്ങനെ ഞങ്ങളുടെ ശീതാദികഷ്ടസഹനസാഹസം ആപേക്ഷികമായി അത്ര പ്രചണ്ഡതരമല്ലെന്നാവാമെങ്കിലും അതു തപോരൂപമായതുകൊണ്ട് പ്രചണ്ഡതരമായ മററുള്ളവരുടേതിനേക്കാൾ പ്രശസ്തമെന്ന് ഞങ്ങൾക്കഭിമാനിക്കാവുതാണ്. ഞങ്ങളുടെ ആരാമസ്ഥാനമായ ആ വനം മാരി പലവർണ്ണത്തിൽ മനോമോഹകങ്ങളായ വിചിത്രപുഷ്പങ്ങളാൽ പുഷ്പിതങ്ങളായി അലൌകികങ്ങളായ പലേ തൃണലതാഗുല്മാദികളെക്കൊണ്ട് മണ്ഡിതയായി സ്വർഗ്ഗീയ സുഷമയെ ആവഹിച്ചിരുന്നു. ഗോമുഖത്തിന്നരികെയുള്ള വിശാലമായ ഈ പർവ്വതപാർശ്വഭൂമി ഇങ്ങനെ വർഷകാലത്തിൽ പുഷ്പപ്രചുരമായതുകൊണ്ടുതന്നെയായിരിക്കാം വൃദ്ധന്മാർ ഇതിന്നു "പുഷ്പവാസ" മൈതാനമെന്ന് നാമകരണം ചെയ്തിരിക്കുന്നതു്, ആ മഞ്ജുളമൈതാനത്തിൽ തുഹിനകാന്തിയെയെന്നപോലെ കുസുമസൌന്ദര്യത്തേയും അവിടവിടെ ഭ്രമണം ചെയ്തുകൊണ്ട് ഞാൻ പ്രതിദിനമുപഭുജിച്ചിരുന്നു. കരടികൾ കാവല്ക്കാരെന്നപോലെ രാത്രിമുഴുവനും ഞങ്ങളുടെ വസതിക്കരികെ ചുററുഭാഗവും അകതോഭയമായി സഞ്ചരിക്കുകയും, തോന്നും വിധം ഇടക്കിടെ കിടന്നു വിശ്രമിക്കുകയും ചെയ്തിരുന്നു. ദിവരാത്രം ആനന്ദസന്ദോഹത്തെ വർഷിച്ചുകൊണ്ടിരിക്കുന്ന ആ ദിവ്യധരണിയിൽ ഭീതിഹേതുക്കളായ കരടിമുതലായ ഹിംസ്രജന്തുക്കൾ ഭീതിയേയോ ദുഃഖത്തേയോ ഉൽപാദനംചെയ്തിരുന്നില്ല. അവിടെ അധികമായി നിവസിക്കുന്ന ചുവന്നകരടികൾ മനുഷ്യരെ ആക്രമിച്ചുഭ്രസിക്കാത്തതുകൊണ്ടായിരിക്കാം മനുഷ്യർക്ക് അത്ര ഉപദ്രവകാരികളായി കാണപ്പെട്ടിരുന്നില്ലെന്നുള്ള വിശേഷത്തേയും ഇവിടെ വിസ്മരിക്കേണ്ടതില്ല. പിന്നെ രാവും പകലും ചിലപ്പോൾ ചിലർ

പരസ്പരം സംഭാഷണം ചെയ്യുന്നതായ ശബ്ദങ്ങൾ അവിടെ മുകൾദേശത്തിൽ അതിസമീപത്തായി കേൾക്കപ്പെട്ടിരുന്നു. താദൃശശബ്ദങ്ങൾ ചിലപ്പോൾ സ്പഷ്ടമായും ചിലപ്പോൾ അസ്പഷ്ടമായും ശ്രവണപുടങ്ങളിൽ പ്രവേശിച്ചിരുന്നു. യക്ഷന്മാർ, ഗന്ധർവ്വന്മാർ തുടങ്ങിയ ദേവവർഗ്ഗങ്ങളുടെ ആലാപമാണ് അവിടങ്ങളിൽ അങ്ങനെ കേൾക്കപ്പെടുന്നതെന്നു ശ്രദ്ധാവാദികളായ പഴമക്കാരും, വായുപ്രഹാരംനിമിത്തം പാഷാണച്ഛിദ്രങ്ങളിൽനിന്നു പുറപ്പെടുന്ന നിസ്വനമാണ് അതെന്നു ബുദ്ധിവാദികളായ പുതുമക്കാരും പറയാറുണ്ട്. വൃദ്ധോക്തി ഉപഹാസപൂർവം ഉപേക്ഷ്യമല്ല, വിചാരണീയമാണ്. യക്ഷരാജധാനിയായ അളകാപുരി ഇവിടെനിന്നു ദൂരത്തല്ല. വളരെ അരികത്താണ്. അന്തരീക്ഷചാരികളായ യക്ഷഗന്ധർവ്വന്മാർ അവരുടെ ഏറ്റവും പ്രിയപ്പെട്ട സ്വദേശമായ ഈ വിജനസ്ഥാനങ്ങളിൽ സ്വച്ഛന്ദം വിചരണം ചെയ്യുന്നുവെന്നു വൃദ്ധന്മാർ വിശ്വസിക്കുന്നുവെങ്കിൽ അതിൽ അനുപപത്തിയെന്ത്? യക്ഷഗന്ധർവ്വന്മാരേയും ഭൂതപ്രേത പിശാചാദികളേയുംപററി ഹിമവാന്റെ ഉപരിദേശത്തിൽ നിവസിക്കുന്നവർക്കുള്ള വിശ്വാസം ദൃഢബദ്ധവും അച്ഛേദ്യവുമാണ്. മദമത്തകളായ യക്ഷയുവതികൾ ഏകാന്തസ്ഥാനത്തിൽ പവിത്രിയയുവാക്കന്മാരെ കണ്ടുമുട്ടിയാൽ അവരെ ബലാൽ ആക്രമിക്കുക എന്നതു് അവിടങ്ങളിൽ സാധാരണമാണ്. യക്ഷഗന്ധർവ്വാദികളൊന്നുംതന്നെ വാസ്തവത്തിലില്ലെന്നും, അവയുടെകല്പന കേവലം മൂഢവിശ്വാസമെന്നും വാദിക്കുന്നവർ അങ്ങനെ വാദിച്ചുകൊള്ളട്ടെ! അവയെ പ്രത്യക്ഷമായി നേരിട്ടു കാണുകയും, അവരോടു് പ്രത്യക്ഷമായി വ്യവഹരിക്കുകയും ചെയ്യുന്ന ഇവർ അവരുടെ വാദത്തെ വിലവെക്കുന്നതെങ്ങനെ? യക്ഷഗന്ധർവ്വന്മാരും ദേവകളുമൊക്കെ ഉണ്ടെന്നൊ, ഇല്ലെന്നൊ ഈശ്വരൻതന്നെ നിർണ്ണയം ചെയ്തുകൊള്ളട്ടെ! എങ്കിലും വൃദ്ധപാരമ്പര്യംവഴിക്ക് ഉണ്ടെന്നുതന്നെ ഉയന്ന ഹിമാലയദേശത്തിൽ മാത്രമല്ല, ഭാരതത്തിലെ താണദേശത്തിലും അന്യദേശങ്ങളിലും പല മനുഷ്യവർഗ്ഗങ്ങളാലും വിശ്വസിക്കപ്പെട്ടുവരുന്നു.

ഇങ്ങനെ ചിത്തത്തിൽ ഭയചിന്താദികളായ കലുഷതകളെ സദാ ഉത്പാദനം ചെയ്യുന്ന ഭല്ലുകങ്ങൾ, യക്ഷഗന്ധർവ്വന്മാർ, പിപതിഷു (ഇടിഞ്ഞു വീഴുവാൻ ഒരുങ്ങിനില്ക്കുന്ന)ക്കളായ പർവ്വതതടങ്ങൾ, ഹിമസംഘാതങ്ങൾ തുടങ്ങിയ പദാർത്ഥങ്ങളും ഗോമുഖപ്രാന്തത്തിൽ സുലഭമെന്നിരിക്കിലും, സന്ന്യാസികളായ ഞങ്ങൾക്ക് അവയെല്ലാം നേരെമറിച്ചു മനസ്സിൽ അതിയായ പ്രസന്നതയെ ഉളവാക്കിയിരുന്നു. "സർവ്വം ബ്രഹ്മമയം ജഗൽ" എന്നനുഭവിച്ചറിഞ്ഞു് അതിൽ നിത്യനിരന്തരം നിഷ്ഠചെയ്യുന്നതുപോലെ ഈ സംസാരത്തിൽ സർവ്വതാപങ്ങളുടേയും സർവ്വാനർത്ഥങ്ങളുടേയും, സർവ്വ ചിന്തകളുടേയും ശമനൌഷധം വേറൊന്നില്ലെന്നുള്ളതു സർവ്വവിദ്വൽസമ്മതമാണ്" "ആനന്ദം ബ്രഹ്മണോ വിദ്വാൻ നബിഭേതി കുതശ്ചന" എന്നുള്ള ഉപനിഷദ്വാക്യരത്നത്തെ ആർ കേട്ടിരിക്കയില്ല. ബ്രഹ്മവിത്തിന്റെ നിത്യശാന്തിയെ എത്ര വലിയ ഭയവും എത്ര വലിയ ദുഃഖവും

ഭഞ്ജനം ചെയ്യുന്നില്ല. ഈശ്വരനെ കണ്ടവർ ഈശ്വരനെതന്നെ എല്ലായ്പ്പോഴും എല്ലായിടത്തും കാണുന്നു. ഈശ്വരതത്വമാകട്ടെ താൻ തന്നെയാണുതാനും. തന്നിൽനിന്നു തനിക്കു ഭയമെന്തിന്? ദുഃഖമെന്തിന്? ഇങ്ങനെ ഈശ്വരതത്വത്തെ നിത്യമായി അനുസന്ധാനം ചെയ്കയും, സർവ്വ ചരാചരങ്ങളും അവിനാശിയായി ആനന്ദഘനമായ ഈശ്വരസ്വരൂപമെന്ന് നിശ്ശങ്കമായി കാണുകയും ചെയ്യുന്ന ഞങ്ങൾക്ക് ദേഹചിന്തകന്മാരായ പ്രാകൃതന്മാരെ ഭയപ്പെടുത്തുന്ന ഈവക പദാർത്ഥങ്ങൾ ഭീതിയെ തന്നിരുന്നില്ലെന്നുള്ളതിൽ യാതൊരസാംഗത്യവുമില്ല. ദേഹാസക്തിയുടെ ദൃഢസംസ്കാരം നിമിത്തം തത്താദൃശമായ ഭയാനക ഹിമദേശത്തിൽ സാധാരണന്മാർ സാധാരണമായി മനസ്സുകൊണ്ടു രചിക്കാറുള്ള ആയിരക്കണക്കായ ഭയാശങ്കകളും നാനാദീർഘസൂത്രങ്ങളുമൊന്നും ഞങ്ങൾ അവിടെ സങ്കല്പസൃഷ്ടി ചെയ്തിരുന്നില്ലെന്നു സാരം. സർവ്വദാ പ്രസന്നഭാവം, ആനന്ദഭാവമല്ലാതെ വേറൊരു വിപരീതഭാവം ഞങ്ങൾക്കവിടെ അനുഭൂതമായിരുന്നില്ല. എന്നാൽ അനേക ഭയഹേതുക്കളുടെ മദ്ധ്യത്തിലും, ഞങ്ങളുടെ നിർഭയതയും പ്രസന്നതയും അവിടെ എങ്ങിനെ സുരക്ഷിതമാകുന്നുവെന്നു വല്ലവരും ആകാംക്ഷിക്കുവാനിടയുണ്ട്. ആകാശത്തിൽ പറക്കുന്ന പക്ഷിയുടെ ഗതി പക്ഷിയല്ലാതെ മറ്റുള്ളവർ അറിയാത്തതുപോലെ, ആന്തരലോകത്തിൽ അതായത് അദ്ധ്യാത്മലോകത്തിൽ സഞ്ചരിക്കുന്ന സാധുസന്ന്യാസിമാരുടെ ഗതി അവർ മാത്രമല്ലാതെ ബാഹ്യലോകത്തിൽ, അതായത് ഭൗതികലോകത്തിൽ ഭ്രമിക്കുന്ന സാധാരണന്മാർ അറിയുകയില്ലെന്നുമാത്രമാണ് അതിന്നുള്ള സംക്ഷിപ്തമായ പ്രതിവചനം. ജ്ഞാനികളെ ജ്ഞാനികൾ മാത്രമേ അറിയുകയുള്ളുവെന്നിങ്ങനെ ജ്ഞാനികളുടെ ഇടയിൽ പ്രസിദ്ധമായ ഒരു ചൊല്ലുണ്ട്.

ഈശ്വരദർശികൾ എല്ലായിടത്തും എല്ലായ്പ്പോഴും ഈശ്വരദർശനം ചെയ്യുന്നുവെന്നതിന്റെ അർത്ഥമെന്ത്? ഈശ്വരന്റെ സ്വരൂപമെന്ത്? ഈശ്വരദർശനത്തിന്റെ സ്വരൂപമെന്ത്? എന്നു പിന്നെയും വല്ലവരും ആകാംക്ഷ ചെയ്യുന്നുവെങ്കിൽ, അതിനെ ഉടനെ വാക്കുകൊണ്ട് സമാധാനിക്കുകയെന്നത് ആരാലും സാദ്ധ്യമല്ല. ഈശ്വരന്റെ പാരമാർത്ഥികസ്വരൂപത്തെ വാക്കുകൊണ്ടു വർണ്ണിച്ചു മനസ്സിലാക്കുന്നതെങ്ങിനെ? അതിനെ സാക്ഷാൽ കണ്ടറിഞ്ഞവരും അതിനെ വാണിക്കു വിഷയമാക്കി സംപൂർണ്ണമായി വർണ്ണിക്കുവാൻ ശക്തരാകുന്നില്ല. എത്ര വിസ്തൃതമായ വർണ്ണനവും തത്വത്തെ സാകല്യേന സ്പർശിക്കുന്നില്ല. അനുഭവിച്ചറിയുകയല്ലാതെ അതിനെ അറിയുവാൻ വേറൊരുപായമില്ല സർവ്വജ്ഞനെന്നോ, സർവ്വശക്തനെന്നോ, ഐശ്വര്യാദിഗുണങ്ങളുടെ നിരതിശയസീമയെന്നോ, സൃഷ്ടിസ്ഥിതിസംഹാരകർത്താവെന്നോ, തേൻ കടലെന്നപോലെ അപാരമായ മാധുര്യരസലഹരിയെന്നോ, അനേകകോടി സൂര്യപ്രകാശത്തെ ഇരുട്ടടയിക്കുന്ന ഉജ്ജ്വലതേജോവിസ്താരമെന്നോ, സർവ്വചരാചരങ്ങളേയും നിയമനംചെയ്യുന്ന

അന്തൎയ്യാമിയെന്നോ, സത്യജ്ഞാനാനന്ദസ്വരൂപമെന്നോ, ആകാശംപോലെ സൎവ്വഗതനെന്നോ, ശബ്ദസ്പൎശരൂപാദികളൊന്നുമില്ലാത്ത നിൎഗ്ഗുണനെന്നൊ, മററൊ ആ പരമാത്മാവിനെ ശ്രുതികളും വിദ്വാന്മാരും പലേ പ്രകാരത്തിൽ വൎണ്ണിച്ചിരിക്കുന്നുവെങ്കിലും, ആവക വൎണ്ണനകളെല്ലാം പരമാത്മാവിന്റെ വൎണ്ണനകൾതന്നെയെന്നും, പരമാത്മതത്വത്തെ ബുദ്ധിയിൽ ധരിക്കുവാൻ അതുകൾ ഏതാണ്ടുപകരിക്കുന്നുവെന്നും സമ്മതിക്കാമെങ്കിലും, പിന്നേയും പരമാത്മാവു് വൎണ്ണനകൾക്കെത്തുവാൻ വയ്യാത്തവിധം അവക്കു് മീതെയായി അത്രയും ഉന്നതമായ ഒരു സ്ഥാനത്തിൽ വിരാജിക്കുന്നു. എത്ര വിസ്തൃതമായ വൎണ്ണനപരിധിയിലും പരമാത്മാവിനെ പരിച്ഛേദിക്കുവാൻ സാധിക്കുന്നതല്ല. തുംബീഫലമെന്നപോലെ എത്ര വമ്പിച്ച വാഗ്വിലാസക്കടലിന്റെയും മീതെ പൊന്തിനില്ക്കുന്നതല്ലാതെ പരമാത്മാവു് ഒരിക്കലും അതിന്റെ ഉള്ളിൽപ്പെടുന്നതല്ല. ജലം എത്രയധികം വൎദ്ധിച്ചുയരുന്നുവോ അത്രയുമധികം തുംബീഫലവും അതിൽനിന്നുയൎന്നു് മീതെ പൊന്തിനിൽക്കുന്നതുപോലെ, എത്രയധികം പരമാത്മസ്വരൂപത്തെ വൎണ്ണിക്കുന്നുവോ അത്രയധികം പിന്നേയും അതു മേലോട്ടുയൎന്നു വൎണ്ണനം സ്പൎശിക്കാത്ത ദൂരത്തിൽ സൎവ്വോൽക്കൎഷേണവൎത്തിക്കുന്നു. വിഷ്ണുഭഗവാൻ ചതുൎഭുജനാണു്, മേഘംപോലെ ശ്യാമളവൎണ്ണനാണു്, പുണ്ഡരീകദളംപോലെ വിശാലനേത്രനാണു്, എന്നും മററും എത്രതന്നെ വിഷ്ണുസ്വരൂപത്തെ വൎണ്ണിച്ചാലും അതിന്റെ മഞ്ജുളതയെ കണ്ണുകൊണ്ടു കണ്ടറിയുകയല്ലാതെ വൎണ്ണനംകൊണ്ടറിയുവാൻ സാധിക്കുന്നതല്ല. വൎണ്ണനമെല്ലാം ശരിതന്നെ: തെററല്ല വിഷ്ണുഭഗവാന്നു് നാലുകയ്യുതന്നെ; രണ്ടുകയ്യൊ, എട്ടുകയ്യോ അല്ല. വിഷ്ണുമൂൎത്തി നീലനിറത്തിലാണു്, വെളുത്ത നിറത്തിലോ തുട്ടത്തനിറത്തിലോ അല്ല ഇങ്ങനെ ചിലതറിഞ്ഞതുകൊണ്ടു, വിഷ്ണുവിന്റെ ജഗന്മോഹനമായ ആകാരമഞ്ജുളതയെ ഈ വൎണ്ണനം കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്ന ഒരുവൻ അറിയുന്നതെങ്ങനെ? വിഷ്ണുസ്വരൂപത്തെ സാക്ഷാൽ കണ്ണുകൊണ്ടു് കണ്ടറിഞ്ഞ അനന്യഭക്തരല്ലാതെ ആ സ്വരൂപത്തിന്റെ അലൌകികമായ മഞ്ജുളതാമാഹാത്മ്യത്തെ മററുള്ളവർ അറിയുന്നില്ല. അതുപോലെതന്നെ അലൌകികത്തിൽവെച്ചു് അലൌകികമായി ശബ്ദപ്രവൃത്തിക്കുള്ള യാതൊരു നിമിത്തവും സ്പൎശിക്കാത്ത പരമാത്മതത്വം വാക്കിനാൽ അവൎണ്ണനീയമെന്നും കേവലം സ്വാനുഭവഗമ്യമെന്നും സിദ്ധമാകുന്നു. എന്നാൽ ശ്രുതികളും സ്മൃതികളും പരമാത്മതത്വത്തെ ബഹുവിധം നിരൂപണംചെയ്തിരിക്കുന്നതു വ്യൎത്ഥമാണോ? ഒരിക്കലും വ്യൎത്ഥമല്ല. വ്യൎത്ഥമെന്നാർ പറയുന്നു. തത്വാനുഭവത്തിന്നതുപകരിക്കുമെങ്കിൽ, ഉപകരിച്ചുകൊള്ളട്ടെ. ശാസ്ത്രങ്ങളും വിദ്വാന്മാരും ചെയ്യുന്ന തത്വവിവേചനം നിമിത്തമുണ്ടാകുന്ന ഉപകാരത്തെ ഇവിടെ നിഷേധിക്കുന്നില്ല. ഈശ്വരൻ ഇങ്ങനെ അവൎണ്ണനീയനെങ്കിൽ ഈശ്വരദൎശനം വൎണ്ണനീയമാകുന്നതെങ്ങനെ? ഘടത്തിന്റെ സ്വരൂപം പറഞ്ഞു മനസ്സിലാക്കാവുന്നതുകൊണ്ടു്,

ഘടദർശനത്തിൻെറ സ്വരൂപത്തെപ്പററിയും ഒരുവനെ പറഞ്ഞു ധരിപ്പിക്കു
വാൻ സാധിക്കുന്നതാണു്. അവർണ്ണനീയവസ്തുവിൻെറ ദർശനവും അവർണ്ണനീ
യമാകുന്നതല്ലാതെ വാക്കിന്നു വിഷയമാകുന്നതല്ല. പരമേശ്വരതത്ത്വത്തെ കാ
ണ്മാനുള്ള സാധനമേതു്? കണ്ണുകൊണ്ടു് ഘടാദികളെ കാണുന്നു. ബുദ്ധികൊണ്ടു
കാമക്രോധാദികളെ കാണുന്നു. അതുപോലെ നാമരൂപാതീതമായ പരമാത്മവ
സ്തുവെ കണ്ണുകൊണ്ടു് കാണുന്നില്ല. ബുദ്ധികൊണ്ടും കാണ്മാൻ കഴിയുന്നില്ല.
അവാങ്മനസഗോചരമെന്നു് തത്ത്വദർശികളായ പണ്ടത്തെ ഋഷികൾ അതി
നെ വ്യപദേശിച്ചിരിക്കുന്നു. ഇങ്ങനെ ഈശ്വരനെപ്പോലെതന്നെ ഈശ്വരദർ
ശനവും അലൌകികമെന്നിരിക്കെ, അതിനേയും വാക്കിന്നു വിഷയമാക്കുക എ
ന്നതു് അസാദ്ധ്യംതന്നെ. അന്തഃകരണം ഘടാകാരമായി പരിണമിക്കുന്നതു് ഘട
ദർശനമാകുന്നതുപോലെ നാമരൂപപരിണാമത്തിൽനിന്നുയർന്നു് ബ്രഹ്മാകാരമാ
യി പരിണമിക്കുന്നതുതന്നെ ബ്രഹ്മദർശനമെന്നു് വേദാന്തികൾ വ്യാഖ്യാനിക്കാറു
ണ്ടു്. എന്നാൽ ബ്രഹ്മത്തിന്നു് യാതൊരാകാരവുമില്ല. അതു നിരാകാരമാണു്.
നിരാകാരമായ ബ്രഹ്മത്തെ ദർശനം ചെയ്യുന്നതാർ? നിരാകാരമായി അപരി
ച്ഛിന്നമായ ബ്രഹ്മത്തെ പരിച്ഛിന്നമായ മനസ്സു് വ്യാപനം ചെയ്യുന്നതെങ്ങനെ?
മനസ്സിൻെറ കല്പനാശൂന്യമായ ദശയിൽ ബ്രഹ്മതത്ത്വം നിരാവരണമായി ശുദ്ധ
മായി ഏകമേവാദ്വിതീയമായി, സ്വമഹിമയിൽ സ്വയം പ്രകാശിക്കുന്നുവെന്നാ
ണെങ്കിൽ, പിന്നെ ബ്രഹ്മത്തിൻെറ ദർശനമെന്നും ദ്രഷ്ടാവെന്നും മററുമുള്ള കല്പ
നകൾ അർത്ഥശൂന്യങ്ങളെന്നും, ബ്രഹ്മദർശനം ലോകസാധാരണമായ ദൃശ്യദർശ
നത്തിന്നു സദൃശമല്ലെന്നും, ബ്രഹ്മത്തിൻെറ ദർശനം അത്യന്തമലൌകികമായ
അദൃശ്യദർശനമാണെന്നും വേദാന്തപക്ഷത്തിലും സിദ്ധമാകുന്നു. ഈശ്വരനെന്ന
പോലെ അദൃശ്യനായ ഈശ്വരൻെറ ദർശനവും ഇങ്ങനെ അത്യത്ഭുതവും ലോ
കാതീതവുമായതുകൊണ്ടു് വർണ്ണനത്തിൽനിന്നുയർന്നു വിജയിക്കുന്ന അവയെ
കേട്ടറിയുക എന്നതു് അശക്യമെന്നും, കണ്ടുതന്നെ അറിയേണമെന്നും പ്രകരണ
താൽപര്യമാകുന്നു.

ഇങ്ങനെ ഗോമുഖസമീപത്തിൽ അധികദിവസം നിവസിക്കുന്ന സന്ദർ
ഭങ്ങളിൽ ഗോമുഖഗുഹാസ്ഥാനത്തിൽചെന്നു് അധികവാരം ഗംഗാസ്നാനം ചെ
യ്യുക പതിവായിരുന്നു അവിടെ ചെറുബാലികാരൂപത്തിൽ പ്രവഹിക്കുന്ന ഹിമ
ശീതളമായ ഗംഗയിൽ ഒരു മുങ്ങു മുങ്ങുക എന്നതു് സാധാരണന്മാർക്കു ശക്യമല്ലാ
ത്ത വലിയൊരു തപശ്ചരണമാണെന്നു് പ്രത്യേകിച്ചു പറയേണ്ടതുണ്ടു്. ഈ
ഗോമുഖീജലത്തിൽ ഒരുവാരം ചെയ്യുന്ന സ്നാനം തന്നെ ഈ നരശരീരത്തെ നി
ഷ്പാപവും സഫലവുമാക്കിത്തീർക്കുന്നുവെന്നു് ആസ്തികന്മാരായ ഹിന്ദുക്കൾ
വിശ്വസിക്കുന്നു. പ്രയാഗം മുതലായ താഴെയുള്ള തീർത്ഥങ്ങളിലെ ഗംഗാ
ജലംതന്നെ ഒരു തുള്ളി മൃത്യുകാലത്തിൽ മുഖദ്വാരത്തെ സ്പർശിക്കുമെങ്കിൽ,

മുമൂർഷുവിന്ന് സദ്ഗതി ലഭിക്കുമെന്ന ശ്രദ്ധിക്കുന്ന സനാതനധർമ്മികളുടെ ദൃഷ്ടിയിൽ സുരസരിത്ത് കൈലാസത്തിൽനിന്ന ഭൂമിയിൽ ആദ്യമായി അവതരിക്കുന്ന ഈ ഗോമുഖീസ്ഥാനത്തിലെ ഒരു ജലബിന്ദുവിൻെറ മാഹാത്മ്യം ഇത്രയെന്ന പരിച്ഛേദിക്കുവാൻ പ്രയാസം. തത്താദൃശമായ പരമപാവിത്ര്യത്തോടുകൂടിയ ഗോമുഖഗംഗയിൽ ചെയ്യുന്ന സ്നാനപാനങ്ങളുടെ ഫലത്തെ പിന്നെ പരിഗണിക്കുവാൻ ആൎക്കുകഴിയും. ഒന്നിൻെറ ഫലം തന്നെ ഈദൃശമെങ്കിൽ, അനേകത്തിൻെറ ഫലത്തേപ്പററി എന്തു പറയേണ്ടു? നിമ്നോന്നതമായി, അതിവികടമായി തലക്കുമീതേയും താഴേയും സർവ്വത്ര കൂട്ടംകൂട്ടമായി, പ്രഭൃതമായി കിടക്കുന്ന പല പാഷാണനികരങ്ങളെയുമതിക്രമിച്ച് മഹാഹിമധാരയിൽനിന്ന ഹിമപ്പാറകൾ നിരന്തരമായി ഇടിഞ്ഞു വീഴുന്നതിനേയും ഭയപ്പെടാതെ ഗോമുഖഗുഹയുടെ സമീപത്തുചെന്ന സ്നാനം ചെയ്യുക എന്നത് വലിയ വീരകർമ്മമെന്നിരിക്കിലും, ശ്രദ്ധാഭക്തികളുടെ അപരിമിതമായ ഉദ്രേകം നിമിത്തം എനിക്കവിടെ പിന്നേയും പിന്നേയും ചെന്ന സ്നാനം ചെയ്യുവാൻ കഷ്ടബുദ്ധിയോ ഭയമോ തോന്നിയിരുന്നില്ല. നേരെമറിച്ച് ഉത്സാഹവും ആഹ്ലാദബുദ്ധിയും ഉദിതമായിരുന്നു. അകുണ്ഠിതമായ ശ്രദ്ധയോടും ഭക്തിയോടും കൂടിത്തന്നെയാണ് അനേകവാരം അവിടെ ചെന്ന യഥാവിധി ഗംഗാസ്നാനവും ഗംഗാപൂജനവും ഞാൻ നിവ്വത്തിച്ചിരുന്നത്. അധികം ദിവസം അവിടെ നിവസിക്കാത്ത സംവത്സരങ്ങളിൽ, ഗോമുഖത്തിൽ ഒരു പ്രാവശ്യം മാത്രമേ സ്നാനാദികൾ സാധിച്ചിരുന്നുള്ളു. ഒരു സ്നാനത്തിൻെറ മൂല്യംതന്നെ മുഴുവൻ കൊടുത്തുതീൎക്കുവാൻ കർമ്മഫലപ്രദാതാവായ പരമേശ്വരൻ വളരെ ഞെരുങ്ങുമെന്നിരിക്കെ, ഇത്രയും സ്നാനപൂജനകളുടെ സ്വാമിയായ ഈ സ്വാമിക്ക് അവയുടെ എല്ലാ വിലയും സർവ്വജ്ഞനായ ഈശ്വരൻ എങ്ങനെയാണ് കൊടുത്തുതീർക്കുന്നതെന്ന കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു.

## ശ്രീഗോമുഖം

### II

ഭോഗപ്രധാനമായി, ഭോഗതൃഷ്ണാകലുഷിതമായ ഈ ഘോര കലികാലത്തിൽ നിഷ്കാമകർമ്മത്തിൻേറയോ, ധ്യാന സമാധികളുടേയോ, ജ്ഞാനവിചാരത്തിൻെറയോ അഭ്യാസം ശാസ്ത്രചോദിതമായ വിധത്തിൽ അത്ര സുസാധ്യമല്ലെന്ന് അറിഞ്ഞതുകൊണ്ടുതന്നെയായിരിക്കാം ദീർഘദർശികളായ പൂവാചാര്യന്മാർ കലികാലത്തിൽ ഭക്തിസാധനകളെ യഥാശക്തി അനുഷ്ഠിക്കുവാൻ പിന്നേയും പിന്നേയും ആദേശിച്ചിരിക്കുന്നത്. ഭക്തിസാധനകളിൽ ഭഗവാൻെറ നാമോച്ചാരണം ഏററവും സുകരമാണെന്നുള്ളതു സുപ്രസിദ്ധമാണ്. ഹേ ശിവ! ഹേ കൃഷ്ണാ! എന്നിങ്ങനെ ഏതു വിഷയിക്കും, ഏതു പാപിക്കും ഉച്ചരിക്കുവാൻ കഴി

യുന്നതാണ്. ചിത്തത്തെ നിഷ്കാമമാക്കുക, ചിത്തത്തെ ഏകാഗ്രമാക്കുക, അഥവാ ചിത്തത്തെ വിചാരപരമാക്കുക, ഇതു് വിഷയികൾക്കു സാദ്ധ്യമല്ലതന്നെ. അതുകൊണ്ടു് വിശേഷിച്ചു് ഇക്കാലത്തിൽ ഭക്തിസാധനങ്ങൾക്കു തന്നെ സൌലഭ്യവും പ്രാധാന്യവുമെന്നുള്ളതിൽ രണ്ടുപക്ഷമില്ല. ആദിയിൽ ലഘുവായി സുഖസാദ്ധ്യമായ ജപം, പ്രാർത്ഥന, കീർത്തനം, ശ്രവണം തുടങ്ങിയുള്ള സാധനകൾ നിരന്തരമായി ചെയ്തുചെയ്തു് ഭഗവച്ചരണാരവിന്ദങ്ങളിലുള്ള യഥാർത്ഥമായ അനുരാഗം സ്വല്പമായ അങ്കുരരൂപത്തിലെങ്കിലും, മനസ്സിൽ ഉദിച്ചുയർന്നു തുടങ്ങുകയും, അതോടുകൂടി ദുർദ്ദമമായ വിഷയതൃഷ്ണയും, ബഹിർമ്മുഖതയും ക്രമേണ അപക്ഷീണമായി തീർന്നു, ചിത്തം വിച്ഛേദമെന്നിയെ ഭഗവദഭിമുഖമായി പ്രവഹിക്കുന്നതിൽ ഉത്സുകവും ഉദ്യതവുമാകയും ചെയ്യുന്നു. സർവ്വദാ ഭഗവദാകാരത്തിന്റെ ധ്യാനത്തിൽ ചിത്തം രമിച്ചാനന്ദിക്കുവാനാരംഭിക്കുന്നു. ജ്ഞാനികൾ നിരാകാരചിന്തനത്തിൽ രമിക്കുന്നുവെങ്കിൽ, ഭക്തന്മാർ സാകാരധ്യാനത്തിൽ ആനന്ദമനുഭവിക്കുന്നു സാകാരം, നിരാകാരമെന്നിങ്ങനെ ഈശ്വരവസ്തു രണ്ടില്ല. ഈശ്വരൻ ഒന്നുതന്നെ. അതുകൊണ്ടു് ഈശ്വരന്റെ സാകാരരൂപത്തിൽ അനന്യമായി നിരതിശയമായ അനുരാഗം ലഭിച്ചിരിക്കുന്ന ഒരു ഭക്തനും വേറൊരു ലാഭം ലഭിക്കേണ്ടതില്ല. നിരാകാരമായി, നിർവ്വിശേഷമായ പരബ്രഹ്മതത്വത്തിന്റെ അപരോക്ഷജ്ഞാനമാണു് മോക്ഷസാധനമെന്നും, അതു് ഭക്തനു ലഭിച്ചിട്ടില്ലെന്നും, ഇനി ലഭിക്കേണ്ടതുണ്ടെന്നും, അതുകൊണ്ടു് ഭക്തൻ കൃതകൃത്യനല്ലെന്നും ധരിച്ചുപോകരുതു്. അങ്ങനെ നിർവ്വിശേഷമായ ഒരു സ്വരൂപം ഈശ്വരനുണ്ടെങ്കിൽ കൈവല്യ സാധനമായ ആ സ്വരൂപത്തെ ഈശ്വരൻ തന്റെ അനന്യ ഭക്തനു് ഇന്നല്ലെങ്കിൽ നാളെ തുറന്നു കാണിച്ചനുഗ്രഹിച്ചു്, അദ്ദേഹത്തെ കൈവല്യ പദത്തിലേക്കു് ഉന്നയിക്കാതിരിക്കുമോ? അതുകൊണ്ടു്, സാകാരം, നിരാകാരം എന്നുള്ള വാക്കലഹത്തിൽ പങ്കുകൊള്ളാതെ സാകാരത്തിന്റെ ദൃഢഭക്തിയേയോ അഥവാ നിരാകാരത്തിന്റെ ദൃഢജ്ഞാനത്തേയോ മുമുക്ഷുവായ സാധകൻ താൽപര്യത്തോടെ അഭ്യസിച്ചു സമ്പാദിക്കേണ്ടതാണു്. ഭക്തിയുടേയും ജ്ഞാനത്തിന്റേയും പരമവും ചരമവുമായ ഫലം ഒന്നുതന്നെ. അതു് ബ്രഹ്മപ്രാപ്തി രൂപമായ നിർവ്വാണപദം തന്നെയെന്നതിൽ സംശയിപ്പാനില്ല. ബ്രഹ്മജ്ഞാനമെന്ന ഉൽകടവികടമായ മഹാഗിരിശിഖരത്തിൽ കയറുവാനൊരുങ്ങി ഒരു പിടുത്തവും കിട്ടാതെ തലകീഴായി മറിഞ്ഞു താഴെ പതിച്ചു നശിച്ചുപോകുന്ന അനധികാരികളെക്കാൾ “ഹേ ശിവ! ഹേ കൃഷ്ണാ! എന്നിങ്ങനെ ഭഗവാന്റെ കേവലനാമത്തെ ശ്രദ്ധയോടെ ഉച്ചരിച്ചുകൊണ്ടു് ഭക്തിമാർഗ്ഗത്തിൽ മന്ദമന്ദമെങ്കിലും മുന്നോട്ടു ചലിക്കുന്ന അധികാരികൾ എത്ര ഭാഗ്യവാന്മാർ! പണ്ഡിതപാമരഭേദമെന്നിയെ സർവ്വസാധാരണമായി ഈശ്വരസവിധത്തിലേക്കു ചെല്ലുവാൻ ഭക്തിമാർഗ്ഗം അതി സുഗമമായതുകൊണ്ടുതന്നെയാണു്, വൈദിക

ന്മാരും വേദബാഹ്യന്മാരുമായ പലേ ഈശ്വരദർശികളായ ആചാൎയ്യന്മാരും ഈ പ്രേമപഥത്തെ അത്യധികം ശ്രേഷ്ഠമെന്നു ശ്ലാഘിച്ചു ത്രിവിധ താപങ്ങളാൽ സന്തപ്തമായ ഈ സംസാരത്തിൽ അതിനെ അതികാരുണ്യത്തോടെ പ്രചാരണം ചെയ്തിരിക്കുന്നതു്. ഈശ്വരനുണ്ടെങ്കിൽ, ആ ഈശ്വരൻ സൎവ്വജ്ഞനും സൎവ്വശക്തനുമായിരിക്കേണമെന്നതിൽ യാതൊരു വിപ്രതിപത്തിയുമില്ല. സൎവ്വശക്തനായ ഈശ്വരൻ തന്റെ ഭക്തന്മാർ ഭാവിക്കുന്ന ചില ആകാരങ്ങളെ ധാരണം ചെയ്തു് അവരെ അനുഗ്രഹിക്കുന്നു; അഥവാ അവൎക്കു സാക്ഷാൽ ദർശനംകൊടുത്തു് അനുഗ്രഹിക്കുന്നുവെന്നു വിശ്വസിക്കുന്നതിൽ ന്യായവിരോധമൊ ശാസ്ത്രവിരോധമൊ അനുഭവവിരോധമൊ ഇല്ലതന്നെ. അതുകൊണ്ടു "ഹേ ശിവ! കൈലാസപതേ! ഹേ കൃഷ്ണാ! വൈകുണ്ഠവാസിൻ! പാഹി പാഹി" എന്നിങ്ങനെ ഭഗവൽപ്രേമികൾ പ്രേമമദത്തോടെ ഉച്ചത്തിൽ ഉച്ചരിച്ചു രോദനം ചെയ്യുന്നതു കേട്ടു്, നിൎവ്വിശേഷബ്രഹ്മവാദികൾ അവരെ മൂഢമതികളെന്നു ഉപഹസിക്കുന്നുവെങ്കിൽ അഹോ! ഉത്താനബുദ്ധികളായ അവർ തങ്ങളെത്തന്നെ ഉപഹസിക്കുന്നു. ദാർശനിക വിചാരത്തിൽ പ്രേമത്തിന്റെ ഹേതു, ജ്ഞാനത്തിന്റെ ഹേതു അതുപോലെ പ്രേമത്തിന്റെ സ്വരൂപം, ജ്ഞാനത്തിന്റെ സ്വരൂപം, ഇതുകൾ പരസ്പരം ഭിന്നമായി നിരൂപണം ചെയ്യപ്പെടുന്നുവെങ്കിലും, അവയുടെ സാധകന്മാർക്കു ലഭിക്കുന്ന അന്തിമഫലം ഭിന്നമല്ല, ഒന്നുതന്നെയെന്നുള്ളതു നിശ്ചിതമെങ്കിൽ പ്രേമപഥത്തിൽ ചലിക്കുന്ന ഈശ്വരഭക്തന്മാരെ മാൎഗ്ഗം തെറ്റിയവരെന്നു് അധിക്ഷേപിക്കുന്നവരാണു് അധിക്ഷേപാർഹന്മാർ. മനസ്സു് വിഷയപ്രേമത്തെ സന്ത്യജിച്ചു ഭഗവൽസ്വരൂപത്തിൽ അനുരക്തമാകുക എന്നതു് മഹത്തായ പുണ്യസഞ്ചയത്തിന്റെ പരിപാകഫലമാകുന്നു. ഭഗവാന്റെ സ്വരൂപം ഏതുതന്നെയാകട്ടെ, സംസാരാസംഗങ്ങൾ നിശ്ശേഷം സന്ത്യജിച്ച ഒരു മനസ്സല്ലാതെ അതിൽ പ്രേമാവിഷ്ടമാകുന്നതല്ല. ഭഗവൽപ്രേമത്തിന്റെ ധാരാപ്രവാഹം നിമിത്തം സംസാരവാസന സമൂലം നശിച്ചവൎക്കു് അദ്വൈതജ്ഞാനം വേണമെങ്കിൽ അതു് ലേശവും ദൂരത്തല്ല. ഈശ്വരന്റെ സത്തയിൽ ദൃഢമായി വിശ്വസിക്കുക, ഈശ്വരൻ ഉണ്ടെന്നും, ഈശ്വരൻ സൎവ്വജഗത്തിനേയും പാലനം ചെയ്യുന്ന ജഗൽപിതാവെന്നും, ദൃഢമായി ശ്രദ്ധിക്കുന്ന ഒരു ധന്യാത്മാവു് ആ ഈശ്വരനെ സ്വസംസ്കാരമനുസരിച്ചു് ഏതൊരാകാരത്തിൽ കല്പിച്ചുകൊള്ളട്ടെ; ഏതൊരു ലോകവിശേഷത്തിൽ ഏതൊരു വരാസനത്തിൽ ഇരുത്തി മനസ്സുകൊണ്ടു് ആരാധനം ചെയ്തുകൊള്ളട്ടെ; സൎവ്വസാക്ഷിയായി, സൎവ്വാന്തൎയ്യാമിയായ സൎവ്വേശ്വരൻ അവനിൽ അവശ്യം പ്രസന്നനായിതീരുമെന്നുള്ളതിൽ എന്തു സന്ദേഹം? ഹേ പരമാത്മൻ; നിന്റെ മഞ്ജുളമായ രൂപത്തെ ഞാൻ ഈ കണ്ണുകൊണ്ടു കാണുന്നതെപ്പോൾ? എന്നിങ്ങനെ കേണുവീണുകൊണ്ടുള്ള ഭക്തപ്രാൎത്ഥനയിൽ അടങ്ങിയ ഗാഢഗാഢമായ പ്രേമരസത്തിന്റെ ദിവ്യമാധുൎയ്യം അതാസ്വദിച്ചവൎക്കു മാത്രമെ അറിയുവാൻ സാധിക്കയുള്ളു. ഇങ്ങനെ ജ്ഞാനമെന്ന

പോലെ ഭക്തിയുമുത്തമമെന്നിരിക്കെ ജ്ഞാനം, ഭക്തി എന്നുള്ള ദാർശനിക പ്രക്രിയകളുടെ ഉത്തമാധമഭാവത്തെ സാഭിനിവേശം നിർണ്ണയിക്കുന്നതിൽ വൃഥാ കാലം കളയുക എന്നതു് ബുദ്ധിമാന്മാൎക്കു പററിയതല്ല. അധികാരംപോലെ ഒന്നിനെ ആശ്രയിച്ചു് സാധനകൾ ചെയ്തു ദുർല്ലഭമായ ഈശ്വരദർശനത്തെ ലഭിച്ചു് അമൂല്യമായ ഈ മനുഷ്യശരീരത്തെ കൃതാൎത്ഥമാക്കുകയാണു് ബുദ്ധിമാന്മാർ ചെയ്യേണ്ടതു്.

ഈദൃശമായ ഈശ്വരപ്രേമത്തിന്റെ സാധകന്മാരും ഗോമുഖംപോലെയുള്ള ഈശ്വരവൈഭവത്തെ അനവരതം ഉദ്ബോധനംചെയ്യുന്ന അത്യന്തമേകാന്തമായ സ്ഥാനങ്ങളെ അതിയായി പ്രിയപ്പെടുന്നു. വിരഹാതുരയായ കാമുകി തന്റെ കാമുകനെ അനുനിമിഷം അനുസ്മരിപ്പിക്കുന്ന പലേ പദാർത്ഥങ്ങൾ നിറഞ്ഞ ഏകാന്തമായ തന്റെ മുറിക്കുള്ളിൽ ഒരു കോണത്തിൽ ഇരുന്നുകൊണ്ടു് രഹസ്യമായി പ്രിയതമനെ അനുദ്ധ്യാനം ചെയ്യുന്നു. ഒരു കാലടിശബ്ദം നിമിത്തമുള്ള വിക്ഷേപത്തെപ്പോലും അവൾ അസഹ്യമായി കരുതുന്നു. തന്റെ പ്രാണനാഥന്റെ അനുദ്ധ്യാനത്തെ വിച്ഛിന്നമാക്കുന്ന എല്ലാ വിക്ഷേപങ്ങളേയും അവൾ അത്യധികം വെറുക്കുന്നു. അതുപോലെ തന്റെ പരമപ്രേമാസ്പദമായ ഈശ്വരനെ അനുധ്യാനിക്കുകയും, പ്രാൎത്ഥിക്കുകയും ചെയ്യുന്നതിൽ വിക്ഷേപമൊ തന്നിമിത്തകമായ വിച്ഛേദമൊ സഹിക്കാത്ത ഭക്തനു പ്രശാന്തൈകാന്തമായ ഈദൃശസ്ഥാനത്തിലധികം ഉത്തമമായ വേറേതൊരു സ്ഥാനമാണു ലഭിക്കുക! ധ്യാനരസത്തിന്റെയും പ്രാൎത്ഥനാരസത്തിന്റെയും അനുഭവത്തെ അധികമധികം സാധിക്കുവാനല്ലാതെ ബാധിക്കുവാനിവിടെ ആരുണ്ടു്? ഈശ്വരദർശി, ഈശ്വരപ്രേമി, ഈശ്വരധ്യായി ഇവർ തങ്ങളുടെ ഈശ്വരന്റെ ദർശനം, അനുരാഗം ധ്യാനം എന്നീ പ്രവൃത്തികളുടെ അവിച്ഛിന്നമായ അഭ്യാസത്തിന്നായി സംസ്കാരയുക്തമായ ഒരു മനസ്സിനെയല്ലാതെ ബാഹ്യങ്ങളായ അന്യദ്രവ്യങ്ങളെ അപേക്ഷിക്കാത്തതുകൊണ്ടു് ഏകാന്തദേശം ഈ മൂന്നുപേൎക്കും ഏററവും പററിയതുതന്നെ. വിവിക്തദേശം അവരുടെ സാധനകളെ അഭിവർദ്ധിപ്പിക്കുന്നതിൽ വളരെ ഉപകരിക്കുന്നു. നിതാന്തമായ ഏകാന്തഭാവംകൊണ്ടുമാത്രമല്ല, ആദ്ധ്യാത്മികമായ ശുദ്ധവാതാവരണംകൊണ്ടും ഈ ലോകത്തിൽ വേറൊരുസ്ഥാനം കിടപിടിക്കുവാനില്ലാത്ത ഈ ഗോമുഖീസ്ഥാനം ഇങ്ങനെ ഈ മൂന്നുപേൎക്കും അവരുടെ ജ്ഞാനഭക്തിധ്യാനങ്ങളുടെ ഉച്ചസീമയിൽ, അതായതു് സമാധിയിൽ ലേശവുമായാസമെന്നിയെ ദ്രുതമെത്തി വിഹരിക്കുവാൻ അനന്യമായ സഹായകമാകുന്നുവെങ്കിലും, ഈശ്വരകൎമ്മിക്കു്, അതായതു് ഫലകാമനക്കൂടാതെ ഈശ്വരാരാധനരൂപത്തിൽ കൎമ്മങ്ങളെ അനുഷ്ഠിക്കുന്ന കൎമ്മയോഗിക്കു് ഈ പ്രദേശം അദൃഷ്ടം വഴിക്കല്ലാതെ ദൃഷ്ടം വഴിക്കു് സഹകാരിയായിതീരുന്നില്ല. കർമ്മയോഗിക്കു് ഗോമുഖിയിൽചെന്നു് ശ്രദ്ധാപൂർവ്വം സ്നാനംചെയ്തു് ഈശ്വരപ്രസാദവും അതുവഴിക്കു്

പാപനാശവും മനഃശ്ശുദ്ധിയും സമ്പാദിക്കുവാനും, ആ ദിവ്യദേശത്തെ നോക്കി ഈശ്വരവിശ്വാസത്തെ ദൃഢീകരിക്കുവാനും സാധിക്കുന്നതല്ലാതെ മററു മൂന്നു യോഗികളെപ്പോലെ അവിടെ നിവസിച്ചു കർമ്മയോഗാനുഷ്ഠാനം ചെയ്യുവാൻ സാധിക്കുന്നതല്ല. കർമ്മയോഗി തൻെറ സാധനകൾക്കായി ബാഹ്യ ദ്രവ്യങ്ങളെ അപേക്ഷിക്കുന്നു. വർണ്ണാശ്രമോചിതമായി, അഗ്നിഹോത്രം തുടങ്ങിയ ശ്രൌത സ്മാർത്തകർമ്മങ്ങളെ ഈശ്വരാർപ്പണബുദ്ധിയോടെ നിഷ്കാമമായി അനുഷ്ഠിക്കുന്നതാണ് കർമ്മയോഗമെന്നാണ് പൂർവ്വാചാര്യന്മാരുടെ മതം. എന്നാൽ ആധുനികശിക്ഷിതന്മാരാകട്ടെ, കർമ്മയോഗത്തെ നവീനരീതിയിൽ വ്യാഖ്യാനിക്കുന്നു. ജീവിതവിഷയത്തിൽ ഇത്രയും സംഘർഷമില്ലാത്ത സമൃദ്ധവും നിരുപദ്രവവുമായ പുരാതനകാലത്തിൽ ദേവതകളെ നിഷ്കാമമായി യജനം ചെയ്തും യാജനം ചെയ്തും മററും പൂർവ്വന്മാർ മനസ്സിനെ മാർജ്ജനംചെയ്ത് നിർമ്മലമാക്കിയിരുന്നുവെന്നുള്ളത് ഉചിതംതന്നെ. എന്നാൽ ഇക്കാലം അക്കാലമല്ല. മനുഷ്യരുടെ സംഖ്യയും അതോടുകൂടി ജീവിതസംഘർഷവും വർദ്ധിച്ചുവരുന്ന ഇക്കാലത്തിൽ പരോക്ഷവർത്തികളായ ദേവന്മാരെക്കാളും ക്ലിഷ്ടമായി കാലംകഴിക്കുന്ന അപരോക്ഷവർത്തികളായ മനുഷ്യവർഗ്ഗങ്ങളാണ് പൂജക്കർഹന്മാരെന്നും, അതുകൊണ്ടു മനുഷ്യരുടെ സുഖജീവനത്തെ ലക്ഷ്യമാക്കി സ്വാർത്ഥകാമനയെന്നിയെ സർവ്വതോമുഖമായി അവരെ സേവചെയ്യുന്നതുതന്നെ ഇന്നത്തെ കർമ്മയോഗമെന്നും ദേവയജനം തുടങ്ങിയ വൈദികകാലത്തിലെ ആചരണങ്ങൾ ഇക്കാലത്തു നിരുപയോഗമെന്നും മററും അവർ വാദിച്ചു പ്രചരിപ്പിക്കുന്നു. ഇവരുടെ ഈ വാദം ഉപഹാസപൂർവ്വം തള്ളത്തക്കതല്ല. ഈശ്വരപൂജ ഒന്നുതന്നെയെങ്കിലും, ഓരോരോ ദേശത്തിൽ ഓരോരോ കാലത്തിൽ പൂജാദ്രവ്യങ്ങളും പൂജാവിധിയും ഭിന്നഭിന്നമായി കാണപ്പെടാം. അതുപോലെ സൽകർമ്മങ്ങളാകുന്ന പൂജാദ്രവ്യങ്ങളെക്കൊണ്ടുള്ള ഈശ്വരാരാധനമാകുന്ന ഈ കർമ്മയോഗത്തിൽ ദേശകാലങ്ങളുടെ ഭേദംനിമിത്തം കർമ്മങ്ങൾക്കും മാററം സംഭവിക്കുന്നുവെന്നുള്ള വാദം ബുദ്ധിശൂന്യമാണെന്നു പറഞ്ഞുകൂടാ. പുഷ്പം, നിവേദ്യം മുതലായ പൂജാസാധനങ്ങളുടേയും പൂജാരീതിയുടേയും ഭേദത്തിലും ഈശ്വരാർച്ചനം ദൂഷിതമാകാതെ ഈശ്വരപ്രസാദത്തിന്നു ഹേതുവാകുന്നതുപോലെ, കർമ്മങ്ങളുടെ ഭേദത്തിലും കർമ്മയോഗം ദൂഷിതമാകാതെ ഈശ്വരപ്രസാദത്തിന്നു സാധനമാകുന്നുവെന്നുള്ള അവരുടെ ഉപപാദനം സുന്ദരമായിരിക്കുന്നു. വർണ്ണാശ്രമനിയമവും അതിനെ ആശ്രയിച്ചുള്ള കർമ്മാനുഷ്ഠാനനിയമവും, ആ നിയമങ്ങളും അവയുടെ ജ്ഞാപകമെന്ന് വിശ്വസിക്കപ്പെടുന്ന വേദവും അനാദികാലപ്രവൃത്തവും അതുനിമിത്തം സനാതനവുമാണെന്നും മററുമുള്ള വിശ്വാസവും സനാതനധർമ്മത്തിൻെറ ഈ ജന്മഭൂമിയിൽതന്നെ ഇന്നു നഷ്ടപ്രായമായിരിക്കുന്നു. ഇന്നത്തെ ഭാരതീയന്മാർ ശ്രദ്ധയേയും, പാരമ്പര്യത്തേയും പ്രധാനമാക്കാതെ ബുദ്ധിയെ പ്രധാനമാക്കുന്ന നവീനശിക്ഷയിൽ

ദീക്ഷിതന്മാരാണെന്നുള്ളതുതന്നെ അതിന്നുള്ള കാരണം. ജന്മംകൊണ്ടാണു വർണ്ണമെന്നും, വർണ്ണത്തെ ആശ്രയിച്ചുള്ള കർമ്മമേ ചെയ്‌വാൻ പാടുള്ളുവെന്നും; അതിന്നു വിരുദ്ധമായ കർമ്മം പാപകരമെന്നും, മററുമുള്ള വൈദികധർമ്മാഭിമാനികളുടെ ധർമ്മസിദ്ധാന്തം ഇന്ന് ആദരത്തിന്നല്ല. അത്യന്തമുപഹാസത്തിന്നു വിഷയമായിരിക്കുന്നു. ഭാരതവർഷം മാത്രമാണു കർമ്മഭൂമിയെന്നും ഈ വർഷത്തിൽ ജനിച്ച ബ്രാഹ്മണാദികളായ വർണ്ണാശ്രമാഭിമാനികൾ മാത്രമാണു കർമ്മാധികാരികളെന്നും, യവനൻ, ഹൂണൻ, മ്ലേച്ഛൻ തുടങ്ങിയ വിദേശികൾക്ക് കർമ്മാധികാരം തന്നെയില്ലെന്നും, മററുമുള്ള ഈ ദേശത്തിലെ പ്രാചീന കല്പനകൾ ചെവികൊടുത്തു കേൾക്കുവാൻപോലും ഇന്ന് ആരേയും കാണുന്നതല്ല. ഏതുവർണ്ണത്തിലൊ, ഏതു ദേശത്തിലൊ ജനിച്ചുകൊള്ളട്ടെ, സ്വബുദ്ധിയെ അനുസരിച്ചു സകാമമായൊ, നിഷ്കാമമായൊ എല്ലാ കർമ്മവും ചെയ്യുവാൻ എല്ലാ മനുഷ്യർക്കും അധികാരമുണ്ടെന്നാണ് ഇന്നുള്ളവരുടെ നിശ്ചയം. സനാതനധർമ്മത്തിന്റെ നിയമങ്ങളെ അംഗീകരിക്കുന്നപക്ഷം, ക്ഷത്രിയൻമാത്രമെ രാജ്യശാസനം ചെയ്തുകൂടൂ. മററുള്ളവക്ക് രാജാവായിരിപ്പാൻ അധികാരമില്ല. വിദ്യയെ സമഗ്രമായി അദ്ധ്യയനംചെയ്യുക, വിദ്യയെ അധ്യാപനംചെയ്യുക, എന്നതുകൾക്ക് ബ്രാഹ്മണവർണ്ണിക്കു മാത്രമെ അധികാരമുള്ളൂ. പരിചര്യാരൂപമായ കർമ്മമൊഴിച്ചു മററു യാതൊരു കർമ്മവും ചെയ്യുവാൻ ശൂദ്രവർണ്ണത്തിൽ ജനിച്ച ഒരുവൻ അർഹനാകുന്നില്ല വർണ്ണബാഹ്യന്മാരായ യവനമ്ലേച്ഛാദികളുടെ അധികാരത്തെപ്പററി എന്തു വിവരിക്കേണ്ടു? ദുർഭാഗ്യനിധികളായ അവർ ഈ ലോകത്തിൽ അതിശോച്യന്മാർതന്നെയെന്നേ സംക്ഷിപ്തമായി പറയേണ്ടതുള്ളൂ. ഈദൃശങ്ങളായ ധർമ്മനിയമങ്ങൾ സ്വതന്ത്രബുദ്ധികളായ ഇന്നത്തെ ശിക്ഷിതജനങ്ങൾ കേൾക്കുവാൻപോലുമിച്ഛിക്കുന്നില്ലെങ്കിൽ, അതിൽ യാതൊരാശ്ചര്യവുമില്ല. ഏതൊരു കർമ്മവും ഏതൊരുവനുമാവാമെന്നുള്ളതാണു ഇന്നത്തെ സർവ്വസാമാന്യമായ ധർമ്മനിയമം. തനിക്കും ലോകത്തിന്നും കല്യാണകാരിയെന്നു തോന്നുന്ന ഒരു കർമ്മം ചെയ്യുവാൻ സർവ്വമനുഷ്യരും ഒരുപോലെ അധികാരികളാകുന്നു. എന്നാൽ ഏതൊരു കർമ്മം ആരംഭിക്കുന്നുവോ, ആ കർമ്മത്തിൽ അവൻ നിപുണനായിരിക്കേണമെന്ന് മാത്രമേ നിഷ്കർഷയുള്ളൂ. അതിനാൽ ഗുണവും നൈപുണ്യവുമല്ലാതെ ജന്മം കർമ്മവിഭാഗത്തിന്നു മാനദണ്ഡമായി ഭവിക്കുന്നില്ലെന്നുള്ളതാണ് ഇന്നത്തെ ധാർമ്മികന്മാരുടേയും, അധാർമ്മികന്മാരുടേയും സിദ്ധാന്തം. ഈശ്വരതത്വം ഉണ്ടെന്നും, ഈശ്വരതത്വത്തിന്റെ പ്രാപ്തിതന്നെ പരമപുരുഷാർത്ഥമെന്നും ശ്രദ്ധിച്ച്, അതിന്നായി ആ ഈശ്വരന്റെ ആരാധനരൂപത്തിൽ കർമ്മങ്ങളെ നിഷ്കാമമായി അനുഷ്ഠിക്കുന്നവർ ധാർമ്മികശബ്ദംകൊണ്ടും, അതിനു വിപരീതമായി ഈശ്വരനേയോ, ഈശ്വരപ്രാപ്തിയേയോ പരലോകത്തെത്തന്നേയോ വിശ്വസിക്കാതെ, കേവലം ഇഹലോകസുഖംതന്നെ

പരമപുരുഷാൎത്ഥമെന്നു നിശ്ചയിച്ച് അതിന്നായി അതായത് മനുഷ്യവൎഗ്ഗത്തിന്റെ ഐഹികമായ ഉന്നതിക്കുവേണ്ടി സ്വാൎത്ഥഭാവന കൂടാതെ ത്യാഗത്തേയും കഷ്ടത്തേയും സഹിച്ച് സൎവ്വദാ കൎമ്മങ്ങളെ ആചരിക്കുന്നവർ അധാൎമ്മികശബ്ദം കൊണ്ടും ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ഈ അധാൎമ്മികന്മാർ നാസ്തികന്മാരും, അതു നിമിത്തം, കൎമ്മനിഷ്ഠിതന്മാരെങ്കിലും, കൎമ്മയോഗികളെന്ന പവിത്രനാമത്തിന്നർഹന്മാരുമാണെന്ന് വിശിഷ്യ പറയേണ്ടതില്ലല്ലൊ. ഇക്കാലത്തു വൎദ്ധിച്ചുവരുന്ന ഈ വൎഗ്ഗക്കാരെപ്പററിയൊ, അവരുടെ ദുൎഗ്ഗതിയെപ്പററിയൊ, ഇവിടെ ഇപ്പോൾ യാതൊരു നിരൂപണവും ചെയ്യുവാനൊരുങ്ങുന്നില്ല. മററു രണ്ടു വൎഗ്ഗക്കാർ, അതായത് പ്രാചീനക്രമത്തിൽ കൎമ്മയോഗത്തെ അനുഷ്ഠിക്കുന്നവരും, അൎവ്വാചീനസിദ്ധാന്തത്തെ ആശ്രയിച്ച് നിഷ്കാമമായി ലോകസേവ ചെയ്യുന്നവരും, ആസ്തികകോടിയിൽ ഉൾപ്പെട്ടവരും കൎമ്മയോഗികളും തന്നെ. കൎമ്മവിഭാഗത്തിന്റെയും അധികാരിവിഭാഗത്തിന്റെയും നിരൂപണത്തിൽ ഇവരുടെ മതം ഭിന്നഭിന്നമെന്നിരിക്കിലും, ഈ ജഗത്തിന്റെ മൂലതത്വമായി, കൎമ്മഫലപ്രദാതാവായ പരമേശ്വരന്റെ സത്തയെ ദൃഢമായി വിശ്വസിച്ച്, നിത്യനിരന്തരമായി ആ സൎവ്വേശ്വരനെ സ്വകൎമ്മങ്ങളെക്കൊണ്ടു ആരാധിക്കുന്ന ഈ രണ്ടുകൂട്ടരും ക്രമേണ അന്തഃകരണശുദ്ധിയെ സമ്പാദിച്ച് പരമപദത്തെ പ്രാപിക്കുമെന്നുതന്നെ സമ്മതിക്കേണ്ടിയിരിക്കുന്നു. പ്രാചീനപക്ഷക്കാരുടെ അഗ്നിഹോത്രാദികളായ കൎമ്മങ്ങൾ ലോകക്ഷേമത്തിന്നു അത്ര ഉപകരിക്കുന്നവയല്ലെന്നു പക്ഷേ വാദിക്കാമെങ്കിലും, അവരും ഈശ്വരവിശ്വാസത്തിലും, ഈശ്വരഭക്തിയിലും, ഈശ്വരപൂജനത്തിലും പിന്നിലല്ലാത്തതുകൊണ്ട്, ദുൎഗ്ഗതിക്കല്ല, സദ്ഗതിക്കുതന്നെ അധികാരികളാകുന്നു. മൂഢശ്രദ്ധ, വിചാരസങ്കോചം, ധൎമ്മബോധത്തിന്റെ മാന്ദ്യം, ചെയ്യുന്ന കൎമ്മങ്ങൾക്കു ലോകോപകാരത്തെ പ്രദാനംചെയ്യുവാനുള്ള അസാമൎത്ഥ്യം, അഥവാ അവ്യാപകത എന്നിങ്ങനെയുള്ള ഒരു കൎമ്മയോഗിയുടെ ദോഷങ്ങൾ നിമിത്തം, അവന്റെ മനഃശുദ്ധിക്കും സദ്ഗതിക്കും വിളംബം നേരിട്ടേക്കാമെങ്കിലും, കേവലം ഇഹലോകത്തെയല്ലാതെ ഈശ്വരനെ ലേശവും വിശ്വസിക്കാത്ത നാസ്തികനായ മറെറാ കൎമ്മകാരിയെപ്പോലെ അവൻ ദുൎഗ്ഗതിയെ പ്രാപിക്കുമെന്ന് വരുവാൻ പാടുള്ളതല്ല. അതിരിക്കട്ടെ, ശാഖാചംക്രമണത്തെ വിട്ടുപ്രകൃതത്തിലേക്കുതന്നെ ചെല്ലാം.

ഏതൊരു പ്രകാരത്തിലുള്ള കൎമ്മയോഗിയും കൎമ്മസാധനങ്ങളായ പലേ ബാഹ്യപദാൎത്ഥങ്ങളേയുമപേക്ഷിക്കുന്നതുകൊണ്ടു, കൎമ്മയോഗാനുഷ്ഠാനത്തിന്നു ശ്രീഗംഗാമുഖസ്ഥാനം ഒട്ടുംതന്നെ അനുകൂലമാകുന്നില്ല. പുരാതനരീതിയിൽ പഞ്ചയജ്ഞങ്ങൾ തുടങ്ങിയ നിത്യനൈമിത്തികകൎമ്മങ്ങളുടെ അനുഷ്ഠാനമാകട്ടെ, അഥവാ അധുനാതനരീതിയിൽ വിദ്യാപ്രചാരം, രാഷ്ട്രശാസനം, കൃഷിവാണിജ്യകരണം, നാനാകലകളുടെ അഭിവൎദ്ധനം തുടങ്ങിയ സുഖസമൃദ്ധി

കാരകങ്ങളെന്നു വിശ്വസിക്കപ്പെടുന്ന കർമ്മങ്ങളുടെ അനുഷ്ഠാനമാകട്ടെ, ധനജനാദികളുടെ അത്യന്താഭാവംനിമിത്തം ഇവിടെ തീരെ അസാദ്ധ്യംതന്നെ. അതുകൊണ്ടുതന്നെ സകാമമായോ, നിഷ്കാമമായോ കർമ്മജടിലമായ ജീവിതം നയിക്കുന്ന കർമ്മരസികന്മാർ, വിഷയങ്ങളിൽ ആനന്ദിക്കുന്ന ദേഹാഭിമാനികൾ നിർവിഷയമായി, നിത്യശാന്തമായ അദ്വൈതപദത്തെയെന്നപോലെ കർമ്മമൊ, കർമ്മസാധനമൊ ഒന്നുംതന്നെ ഇല്ലാത്ത നിതാന്തശാന്തമായ ഈ സ്ഥാനത്തെ ഭയപ്പെടുന്നു. "ദ്വിതീയാദ്വൈ ഭയം ഭവതി" എന്നാണു വേദവാക്യം. രണ്ടിൽനിന്നാണു് ഭയമുണ്ടാകുന്നതു്. ഒന്നിൽനിന്നു ഭയമെങ്ങിനെ? ദ്വൈതകല്പനയും അതുനിമിത്തമുണ്ടാകുന്ന പലേ ഇന്ദ്രിയവ്യാപാരങ്ങളുമാണു് ഭയത്തെയും ദുഃഖത്തെയുമുൽപാദനം ചെയ്യുന്നതെങ്കിലും, ഇന്ദ്രിയവ്യാപാരരൂപമായ കർമ്മമൊ അതിന്നു സാധനമായ വിവിധവിഷയമോ ഏതൊരു സ്ഥാനത്തിലില്ലയോ, ആ സ്ഥാനം വാസ്തവത്തിൽ ഭയഹേതുവല്ല, അഭയഹേതുവാണെന്നിരിക്കിലും "അഭയ ഭയദർശിനഃ" എന്നു ശ്രീ ഗൌഡപാദാചാര്യർ ഉപഹസിച്ചപോലെ അഭയജനിതമായ നിരതിശയാനന്ദത്തെ അനുഭവിക്കേണ്ട ഈ സ്ഥാനത്തിൽ ഭയജനിതമായ വിക്ഷേപദുഃഖത്തെ ഈ കർമ്മശീലന്മാർ അനുഭവിക്കുന്നു. നൈഷ്കർമ്മ്യരൂപമായ നിത്യശാന്തിയെ അറിഞ്ഞാസ്വദിക്കുവാൻ തൽകാലം അവർ അധികാരികളല്ലാത്തതുകൊണ്ടു അവരുടെ ഈ ഭയോദയം അനുപപന്നമല്ല. പ്രൌഢമായ പാണ്ഡിത്യംകൊണ്ടും ജനനേതൃത്വംകൊണ്ടും ഉന്നതശ്രേണിയിൽ വിജയിക്കുന്ന സ്വദേശീയരും വിദേശീയരുമായ പലെ മാന്യന്മാരും ഗംഗോത്തരിയിലും ഗോമുഖിയിലുംചെന്നു നൈഷ്കർമ്മ്യനിഷ്ഠയിൽ നിവസിക്കാറുള്ള ഈ സാധുവിനോടു ഈ വിഷയത്തിൽ, അതായതു നൈഷ്കർമ്മ്യസ്ഥിതിയുടെ സ്വരൂപത്തെയും സപ്രയോജനതയെയും പററി ശ്രദ്ധാപൂർവ്വമെങ്കിലും വിമർശനരൂപത്തിൽ പലേ പ്രശ്നങ്ങളും പലപ്പോഴും ചെയ്യുക പതിവാകുന്നു. എന്നാൽ ഈദൃശപ്രശ്നങ്ങൾക്കു ഉത്തരം കൊടുത്തുകൊടുത്തു വളരെ പഴക്കവും തഴക്കവും വന്നിട്ടുള്ള ഈ ഞാൻ ആയാസമെന്നിയെ അവരുടെ ഓരോരോ പ്രശ്നങ്ങളെയും സ്പഷ്ടമായി നിരൂപണംചെയ്തു സമാധാനിച്ചു അവൎക്കു പൂർണ്ണമായ സന്തോഷത്തെ പ്രദാനംചെയ്തിരുന്നു. ക്രിയ, കാരകം, ഫലമെന്നുള്ള ദ്വൈതംതന്നെ സംസാരം. അതിൻെറ നിവൃത്തിതന്നെ സംസാരനിവൃത്തി. സക്രിയദശ സംസാരമാണെങ്കിൽ നിഷ്ക്രിയദശ സംസാരനിവൃത്തിയാണെന്നു പ്രത്യേകിച്ചു പറയേണമോ? ക്രിയാകാരകവ്യവഹാരങ്ങളുള്ള ജാഗ്രൽ സ്വപ്നദശകൾ സംസാരവും സുഷുപ്തിദശ സംസാരനിവൃത്തിയുമാണെന്നു പ്രാകൃതന്മാർക്കുപോലും വിദിതമാണല്ലോ. നിഷ്കാമമെങ്കിലും കർമ്മങ്ങളിലുള്ള അഭിനിവേശം നിമിത്തം കർമ്മശൂന്യമായ നിത്യശാന്തിപദത്തെ ഈ ശരീരത്തിൽ ഒരുവൻ ഇച്ഛിക്കുന്നില്ലെങ്കിൽ, ആ അഭിനിവേശം കൊണ്ടുതന്നെ ഈ ശരീരത്തിൻെറ പാതാനന്തരവും അന്യ

ശരീരത്തെ ഗ്രഹിക്കുവാൻ അവനിച്ഛിക്കുന്നുവെന്നു വരാം. ജന്മജരാമരണാദിദോഷദൂഷിതമായി ദ്വൈതവ്യവഹാരബഹുളമായ ഈ സംസാരം ദുഃഖരൂപമെന്നും, അതിന്റെ നിവൃത്തിതന്നെ മോക്ഷപദമെന്നും, ആ മോക്ഷപദം ത്രികാലങ്ങളിലും ഏകരസമായി, നിശ്ചലമായി, നിത്യശാന്തമായി വിജയിക്കുന്ന ബ്രഹ്മവസ്തുതന്നെയെന്നും, അറിഞ്ഞു അതിൽ നിഷ്ഠയെ ചെയ്യുന്ന, അഥവാ അതിൽ നിഷ്ഠയെ ചെയ്യുവാൻ പ്രയത്നിക്കുന്ന ഒരു തത്വചിന്തകൻ ദ്വൈതാനുസന്ധാനത്തിലും തജ്ജന്യമായ നാനാകർമ്മാനുഷ്ഠാന സംഘർഷത്തിലും ആനന്ദിക്കുമെന്നും, നൈഷ്കർമ്മ്യരൂപമായ നിത്യശാന്തിപദത്തെ ഭയപ്പെടുമെന്നും കല്പിക്കുന്നതെങ്ങനെ? ചിത്തത്തിന്റെയും ഇന്ദ്രിയങ്ങളുടെയും ചലനരൂപമായ കർമ്മമാണ് ഒരുവനഭീഷ്ടമെങ്കിൽ, കർമ്മത്തിന്റെ സാധനമായ ശരീരത്തെ പിന്നെയും പിന്നെയും ഗ്രഹിക്കുവാനല്ലാതെ, അതിന്റെ ഉച്ഛേദരൂപമായ മോക്ഷത്തെ അവൻ കാംക്ഷിക്കുന്നതെന്തിനു? അശരീരഭാവത്തെ കാംക്ഷിക്കാത്തവനു തത്വജ്ഞാനവും കർമ്മക്ഷയവും വാസനാക്ഷയവുമൊക്കെ സമ്പാദിക്കുവാൻ ഭഗീരഥപ്രയത്നം ചെയ്യേണ്ടുന്ന ആവശ്യമെന്തു? അങ്ങനെ കർമ്മവീരന്മാർക്ക് ഭയസ്ഥാനമെങ്കിലും, നിർവ്വാസനമായി ഉപരതമായ ചിത്തത്തോടുകൂടിയ ശാന്തിപ്രിയന്മാർക്ക് നൈഷ്കർമ്മ്യരൂപമായ ബ്രഹ്മപദമെന്നപോലെ, നൈഷ്കർമ്മ്യരൂപമായ ഈ ഗോമുഖപ്രാന്തവും ഏററവും പ്രിയപ്പെട്ട അഭയസ്ഥാനമായി ഭവിക്കുന്നുവെന്നു താല്പര്യം. നൈഷ്കർമ്മ്യരൂപമായ ബ്രഹ്മപദത്തിൽ നിഷ്ഠിതന്മാരും ലോകസംഗ്രഹപരമായ കർമ്മത്തിൽ പ്രവർത്തിച്ചിരുന്നുവെങ്കിൽ, പ്രവർത്തിക്കരുതെന്നോ, പ്രവർത്തിക്കേണമെന്നോ, ഇവിടെ നിഷേധിക്കുകയോ വിധിക്കുകയോ ചെയ്യുന്നില്ല. സ്വഭാവത്തെ ആർക്കു നിഗ്രഹിക്കുവാൻ കഴിയും? കർമ്മങ്ങളിലുള്ള പ്രവൃത്തിയുടെ മാത്രയനുസരിച്ചു ജ്ഞാനിയായ ആ ജീവനും, അനുകൂലപ്രതികൂലവേദനകൾ അവശ്യമുണ്ടായിക്കൊണ്ടിരിക്കുമെന്നും, അങ്ങനെയുള്ള ഇഷ്ടാനിഷ്ടങ്ങളുടെ അനുഭവംതന്നെ സംസാരമെന്നും, ശാന്തിപദമെന്ന മോക്ഷസ്ഥാനം സംസാരലേശത്താൽപോലും അസ്പൃഷ്ടമെന്നും മാത്രമാണു ഇവിടെ വിവക്ഷിതമെന്നറിയണം.

അവിടെ മേരുഹിമധാരയുടേയും ഗംഗോത്തരീ ഹിമധാരയുടെയും മദ്ധ്യഗതമായി, ഗോമുഖത്തിൽനിന്നു രണ്ടു നാഴികമാത്രം മുകളിൽ വിരാജിക്കുന്ന "തപോവനം" എന്ന വിശാലമൈതാനം വിശേഷിച്ചു ചിത്തത്തെ ബലാൽ ആവർജ്ജനംചെയ്യുന്ന ഒരു സുന്ദരസ്ഥാനമാകുന്നു. ഗോമുഖസമീപത്തിൽ നിവാസമുറപ്പിച്ചിരുന്ന പല യാത്രകളിലും ഞാനാമൈതാനത്തെ ചെന്നു സന്ദർശിക്കയും, അവിടെ അധികനേരം ഇരുന്നുല്ലസിച്ചുകൊണ്ടു ഇക്കരെയിലും അക്കരെയിലും അടുത്തുള്ള ശിവലിംഗം, ഭാഗീരഥിപർവ്വതം എന്ന സുവർണ്ണോജ്ജ്വലങ്ങളായ മനോഹരശിലോച്ചയങ്ങളേയും, അതുപോലെ ഇരുപാർശ്വങ്ങളിൽ നെടുനീളെ വെള്ളവെളെ പ്രകാശിക്കുന്ന ഹിമശിഖരപങ്ക്തികളേയും, നേരിട്ടഭിമുഖമായി മറുക

രയിൽ വിലസിക്കുന്ന "നന്ദനവന"മെന്ന വിശാലസമതലത്തേയും, ബദരീനാഥ മാർഗ്ഗമായ "ചതുരംഗി" എന്ന പ്രസിദ്ധമായ ഹിമധാരയേയും മതിവരാതെ നോക്കിനോക്കി വിസ്മയിക്കയും ആഹ്ലാദിക്കയും ചെയ്തിരുന്നു. നാലുപാടും ഹിമ സംഘാതങ്ങളും ഹിമശിഖരങ്ങളും നിറഞ്ഞു് രജതശോഭയിലും, സുവർണ്ണശോഭയിലും പളപളെ മിന്നിവിളങ്ങുന്ന ആ അത്ഭുതപ്രദേശത്തിൽനിന്നു മനസ്സില്ലാമനസ്സോടെ നിവാസസ്ഥാനത്തിലേക്കു മടങ്ങുമ്പോൾ, വരുന്ന കൊല്ലം ഇനിയും ശിവലിംഗമൈതാനത്തിൽ വന്നിരുന്നാനന്ദിക്കുന്നതാണെന്നു മനസ്സിനെ വളരെ പ്രയാസപ്പെട്ടു് സമാധാനിക്കുക പതിവായിരുന്നു. തപോവനമൈതാനത്തിൽ നിന്നു പിന്നെയും കുറെ മുന്നോട്ടുചെന്നാൽ അവിടെ നീലനിർമ്മലമായ ഒരു ദീർഘസരസ്സു് ഉപലഭിക്കുന്നു. സൂര്യാതപമുള്ള ദിവസമാണെങ്കിൽ അതിൽ ശ്രദ്ധയോടെ നിമജ്ജനംചെയ്തും, അധികസമയം ജലക്രീഡ ചെയ്തും, അതിന്റെ മണ്ണുള്ള തടത്തിലിരുന്നുകൊണ്ടു പാകം ചെയ്തുകൊണ്ടുപോകുന്ന ഭക്ഷ്യപദാർത്ഥങ്ങളെ ആഹരിച്ചും, ഇഹലോകപരലോകങ്ങളെ വിസ്മരിച്ചുകൊണ്ടാമോദിച്ചിരുന്നു ഇതുപോലുള്ള അനേകം ചെറുസരസ്സുകൾ ഗംഗോത്തരീഹിമധാരയിൽ അവിടവിടെ കാണപ്പെടാമെങ്കിലും, അവയെല്ലാം നടുവിലായതുകൊണ്ടു സുഗമങ്ങളോ സ്നാനക്രീഡനാദികൾക്കു ഉപയുക്തങ്ങളോ അല്ല. അവിടെനിന്നും കുറെ മുന്നിലുള്ള "കീർത്തി" എന്നു കീർത്തിക്കപ്പെടുന്ന രമ്യഹിമധാരയുടെ സമീപത്തിലും ചിലപ്പോൾ ചെന്നുചേർന്നു്, കാലാതിപാതത്തെ കണക്കാക്കാതെ നാലുപാടും നോക്കി അത്ഭുതരസത്തെ അതിതരാം ആസ്വദിച്ചിരുന്നു. ഈ കീർത്തി ഹിമധാരവഴിക്കു ഇവിടെനിന്നു പ്രസിദ്ധമായ കേദാരനാഥശിഖരം കേവലം അഞ്ചു നാഴികമാത്രം ദൂരത്തിലാണു വർത്തിക്കുന്നതെങ്കിലും, ഹിമസംഘാതങ്ങളാൽ പൂരിതമായി ഭയാനകമായ ആ വിഷമദേശത്തെ അതിക്രമിക്കുവാൻ ആർക്കു് സാമർത്ഥ്യമുണ്ടു്? 1947-ൽ സ്വിററ്സർലാണ്ടിലെ ചില പർവ്വതാരോഹകന്മാർ പരിശ്രമിച്ചു നോക്കിയെങ്കിലും, അതായതു കീർത്തി ഹിമധാരവഴിക്കു സാഹസപ്പെട്ടു് മൂന്നുനാലു നാഴിക മുന്നോട്ടു ചെല്ലുന്നതിൽ ജയമടഞ്ഞുവെങ്കിലും, അവിടെനിന്നു പിന്നേയും മുന്നോട്ടുപോകുവാൻ സാധിക്കാതെ ഭഗ്നാശരായി മടങ്ങുകയാണുണ്ടായതു്. പൃഥുലവിശാലമായ ഗംഗോത്തരീഹിമധാരവഴിക്കു് ഇവിടെനിന്നു സുമാറു ഏഴുനാഴിക ദൂരത്തിൽ സുമേരുശിഖരം വിജയിക്കുന്നു. പുരാണപ്രസിദ്ധമായ കനകാദ്രി, അതായതു മഹാമേരുശിഖരം ഇതുതന്നെയെന്നു ഭൂശാസ്ത്രവേദികളായ ആധുനികന്മാരിൽ ചിലർ വിശ്വസിക്കയും, തങ്ങളുടെ പക്ഷത്തെ സമർത്ഥനംചെയ്യുവാൻ പലെ പ്രമാണങ്ങളേയും ഉപന്യസിക്കയും ചെയ്യുന്നു. ഗോമുഖത്തിലുള്ള നിവാസാവസരത്തിൽ ഒരു പ്രാവശ്യം വിശാലവികടമായ ഗംഗോത്തരീഹിമധാരയെ കഷ്ടപ്പെട്ടതിക്രമിച്ചു് അപ്പുറത്തുള്ള ചതുരംഗീഹിമധാരയുടെ സംഗമസ്ഥാനത്തിലെത്തി, അവിടത്തെ അരുണാരുണമായ ദിവ്യഹിമച്ഛവിയെ അതിന്മേലിരു

ന്നുകൊണ്ടുതന്നെ അധികനേരം ഉപഭുജിച്ചു. ഇവിടെനിന്നു കഠിനമായ ഈ വതുരംഗിഹിമധാരവഴിക്ക് രണ്ടുമൂന്നു ദിവസംകൊണ്ടുതന്നെ ഉദ്യമശാലികൾക്കു ശ്രീബദരീനാഥത്തിൽ ചെന്നിറങ്ങുവാൻ സാധിക്കുന്നു.

ശ്രീഗോമുഖസമീപത്തിനു താഴെയുള്ള ഭൂർജ്ജവൃക്ഷങ്ങളുടെ സുന്ദരവനാന്തരങ്ങളിൽ തുടുത്ത വർണ്ണത്തിൽ പ്രകാശിക്കുന്ന ഭൃഗുപഥഹിമധാരയുടെ അരികേയും പലപ്പോഴും അധികദിവസം ഞാൻ നിവസിച്ചിരുന്നു. ക്രൂരൻകരടികളുടെ വിഹാരകേന്ദ്രമായി കേളികേട്ട ആ വനങ്ങളിലും ചിലപ്പോൾ മുകളിലേക്കു മെല്ലെ മെല്ലെ കയറിച്ചെന്നു, അവിടെ വമ്പിച്ച വിശാലമായ ആ ഹിമസംഘാതത്തിന്റെ തടത്തിലും, സായംകാലമേകാകിയായിത്തന്നെ സർവ്വ ഭയചിന്തകളേയും സന്ത്യജിച്ച് അവയുടെ സൌന്ദര്യാതിശയത്തെ കണ്ടുകണ്ടു മതിമറന്നാനന്ദിച്ചുകൊണ്ടു അധികനേരം ഭ്രമണം ചെയ്തിരുന്നു. ഈശപരകരങ്ങളാൽ തന്നെ വിതെറിഞ്ഞു വെള്ളം നനച്ചു ലാളിച്ചു വളർത്തപ്പെടുന്നതുകൊണ്ടായിരിക്കാം ഈദൃശവനങ്ങളിൽ വേറെ എവിടേയും മനുഷ്യർക്കു കാണുവാൻ കിട്ടാത്ത ദിവ്യങ്ങളായ പല ചെടികളും വള്ളികളും വനസ്പതികളും പ്രചുരമായി ഉപലഭിക്കുന്നത്. വിടർന്നുനില്ക്കുന്ന അനേകമനേകം വിചിത്രതരങ്ങളായ ചെറുചെറു പുഷ്പങ്ങളെ കൈനഖം കൊണ്ടറുത്തു സഞ്ചയിച്ചു അവയെ ഗുച്ഛരൂപത്തിൽ കെട്ടിയുണ്ടാക്കുക എന്നതു് സായംഭ്രമണവേളയിലുള്ള ആഹ്ളാദജനകമായ വേറൊരു കൃത്യമായിരുന്നു. ഇങ്ങനെയുള്ള വനങ്ങളിലും ഹിമധാരകളിലും സ്വച്ഛന്ദമായി വിഹരിക്കുവാനും, അത്യന്ത അലഭ്യങ്ങളായി ദിവ്യശോഭയെ ആവഹിക്കുന്ന ഈദൃശപുഷ്പങ്ങളെ പറിച്ചു കൈയ്യിൽ പിടിച്ചുനോക്കി ആമോദിക്കുവാനും, പക്ഷേ ദേവരാജൻപോലും അഭികാംക്ഷിക്കുന്നുണ്ടായിരിക്കാം. എന്നാൽ മഹാഭാഗ്യവാനെങ്കിലും സ്വർഗ്ഗപതിയെങ്കിലും, ഇന്ദ്രനു ഇതിനുള്ള ഭാഗ്യമെവിടെ? നിവാസം കഴിഞ്ഞു ഗംഗോത്തരിയിലേക്ക് മടങ്ങുമ്പോൾ, ബ്രഹ്മകമലം—ജലകമലത്തിന്റെ ആകാരത്തിൽ വളരെ ഉന്നതമായ ഹിമപ്രാന്തത്തിലുണ്ടാകുന്ന ഒരുതരം സ്ഥലകമലം—തുടങ്ങിയ വലിയ ആകാരത്തോടുകൂടിയ കുസുമങ്ങളും കസ്തൂരിപ്പൂവ് തുടങ്ങിയ ചെറിയ ആകാരത്തോടുകൂടിയ പല പ്രസൂനങ്ങളും പ്രഭൂതമായി സംഗ്രഹിച്ചുകൊണ്ടു പോകുക എന്നതു ഏതുകാര്യം മറന്നാലും ഒരിക്കലും മറക്കാതെ ചെയ്തിരുന്നുവെന്നു വിശേഷിച്ചു പറയേണ്ടതുണ്ട്.

1941 ആഗസ്റ്റ്മാസത്തിൽ ഈ ശരീരത്തിൽ അത്യധികം ശ്രദ്ധാഭക്തികളെ ചെയ്യുന്ന ഗുർജ്ജരബ്രാഹ്മണനും, എന്റെ സംസ്കൃതഗ്രന്ഥങ്ങളുടെ പ്രകാശകനും വൈദ്യരാജനും വേദാന്തപണ്ഡിതനുമായ ശ്രീവല്ലഭരാമശർമ്മാവു മററു ചില ഉച്ചശിക്ഷിതന്മാരായ യുവസുഹൃത്തുക്കളോടുകൂടി എന്റെ സന്ദർശനത്തിനുവേണ്ടി അക്കാലത്തു ഞാൻ നിവസിച്ചിരുന്ന പ്രകൃതസ്ഥാനത്തിൽ അപ്രതീക്ഷിതമായി പ്രകടീഭവിക്കയുണ്ടായി. അവരുടെ ആഗമനത്തിൽ അവരുടെയെ

ന്നപോലെ എൻെറയും മനസ്സിൽ ആശ്ചര്യവും ഹർഷവും ഉദിതമായി. ഹിമവാൻെറ അത്യന്തമുന്നതവും ഏകാന്തവുമായ ശിഖരദേശത്തിലുള്ള എൻെറ ഏതാദൃശമായ ജീവിതരീതിയേയും, അതിൽ എനിക്കുള്ള അസാധാരണമായ പ്രീതിയേയും പരോക്ഷമായറിഞ്ഞിരുന്നതിനെ അപരോക്ഷമായിതന്നെ നേരിട്ടു കണ്ടറിഞ്ഞു അവർ സന്തുഷ്ടരും കൃതാർത്ഥരുമായി. ഈദൃശമായ ജീവിതംവഴിക്കു നിരതിശയമായ ആനന്ദത്തെ ആസ്പദിപ്പാനുള്ള മഹാഭാഗധേയം ചിന്താസന്താപപൂരിതമായ ഈ സംസാരത്തിൽ ദുർല്ലഭം ചിലൎക്കേ സിദ്ധിക്കുന്നുള്ളുവെന്നും, നാനാവാസനകളെക്കൊണ്ടും, നാനാകാര്യഭാരങ്ങളെകൊണ്ടും ചഞ്ചലിതചിത്തന്മാരായ സാധാരണജനങ്ങൾ ഈ മഹാശാന്തിയുടെ ഒരു കണംപോലും അനുഭവിക്കുവാൻ അധികാരികളാകുന്നില്ലെന്നും, ദ്രവ്യം, പ്രഭുത്വം തുടങ്ങിയ സാധനങ്ങളുടെ സമ്പത്തിയെക്കൂടാതെ കേവലം ഇച്ഛകൊണ്ടുമാത്രം രാജഭോഗത്തെ ഭുജിക്കുവാൻ സാധിക്കാത്തതുപോലെ, തത്ത്വനിഷ്ഠ, വാസനാക്ഷയം, ഉപരതി തുടങ്ങിയ സാധനങ്ങളുടെ സമ്പത്തിയെക്കൂടാതെ ഇച്ഛകൊണ്ടുമാത്രം നിരതിശയമായ ആത്മശാന്തിയെ അനുഭവിക്കുവാൻ ആൎക്കും സാദ്ധ്യമല്ലെന്നും, അതുകൊണ്ടു സാധാരണന്മാർ ആദ്യമായി കർമ്മങ്ങളെ വിട്ടെറിഞ്ഞു് ഏകാന്തവാസത്തിന്നൊരുങ്ങാതെ തത്ത്വനിഷ്ഠക്കുള്ള മുഖ്യസാധനമായ അന്തഃകരണശുദ്ധിക്കായി നിഷ്കാമകർമ്മത്തെ നിരന്തരമനുഷ്ഠിച്ചഭ്യസിക്കയാണു് വേണ്ടതെന്നും, മററും പൊതുജനങ്ങൾക്കുള്ള ഉപദേശരൂപത്തിൽ പത്രങ്ങളിൽ പ്രകാശപ്പെടുത്തുവാനിച്ഛിച്ചിട്ടെന്നപോലെ ഇംഗ്ലീഷുഭാഷയിൽ ശിക്ഷിതന്മാരെങ്കിലും, ഈശ്വരനിലും മഹാത്മാക്കളിലും ശ്രദ്ധാലുക്കളായ അവർ ഒരു സന്ദേശമെഴുതിത്തരേണമെന്നെന്നോടു സാദരം പ്രാർത്ഥിക്കയും, സ്വവിചാരത്തെ അനുസരിച്ചു് ചിലതെഴുതിക്കൊടുത്തു ഞാനവരെ സന്തോഷിപ്പിക്കയും ചെയ്തു. ഗോമുഖിയിൽ സ്നാനം ചെയ്തു് അവർ തങ്ങളുടെ അനധികാരത്തെ അറിഞ്ഞിട്ടെന്നപോലെ ത്വരിതമായി താഴോട്ടുതന്നെ നിഷ്ക്രമിക്കയുംചെയ്തു.

നിവസിക്കുവാൻ വസ്ത്രവസതികൂടെ കൊണ്ടുപോകാതേയും, പാഷാണഗുഹയൊ മററൊ തൽക്കാലം ഉപലഭിക്കാതെയുമുള്ള പല സന്ദർഭങ്ങളിലും, ഭൂർജ്ജവൃക്ഷങ്ങളുടെ താഴെ വളരെ ആനന്ദത്തോടെ അവിടെ പാർത്തിരുന്നു. സർവ്വസൗകര്യങ്ങളോടുകൂടിയ സ്ഥിരനിവാസനികേതനത്തേക്കാളും എത്രയൊ അധികം അവിടെ ആ അവസരങ്ങളിൽ ആ വൃക്ഷമൂലം നിർവൃതിയെ തന്നിരുന്നുവെന്നു് അനുഭവിച്ചറിഞ്ഞതിനെ ഇവിടെ പറഞ്ഞുകൊള്ളാം. അതെങ്ങനെ? പ്രതികൂലതയുടെ നിവൃത്തിതന്നെ അനുകൂലത. പ്രതികൂലവേദനീയം ദുഃഖവും അനുകൂലവേദനീയം സുഖവുമാണെന്നു് ആൎക്കും അറിവുള്ള ഒരു ശാസ്ത്രജ്ഞസമയമാണു്. അങ്ങിനെ പ്രതികൂലമായ ദുഃഖത്തിൻെറ നിവൃത്തിതന്നെ അനുകൂലമായ സുഖത്തിൻെറ ആവിർഭാവമെന്നു് ഭാവം. പ്രാതികൂല്യം എത്ര വമ്പിച്ച

താണൊ, അതിൻെറ നിവൃത്തിയിൽ അത്രയും വമ്പിച്ച ആനുകൂല്യബുദ്ധിയും ഉദിതമാകുന്നു. മഴക്കാലത്തിൽ മഴ പെയ്തുകൊണ്ടിരിക്കുന്നു. ഹിമവാൻെറ ഹിമപ്രാന്തത്തിലുള്ള തണുപ്പാകട്ടെ മഴയിൽ വലിയ ദുസ്സഹതയെ പ്രാപിക്കുന്നു. ഈ വിഷമസമയത്തിൽ ആ വിഷമദേശത്തിൽ വൃക്ഷച്ഛായതന്നെ വലിയ മാളികയെക്കാളും ആനന്ദപ്രദമായ ആശ്രയമായിത്തീരുന്നു. ഹിമശിഖരങ്ങളുടെ താഴ്വരയിൽ മഴയിൽ തണുപ്പേററു വിറച്ചുകൊണ്ടു് വഴിനടക്കുന്ന പാന്ഥന്മാർ ഭൂർജ്ജവിടപിയുടെ താഴത്തുചെന്നു് അവിടെ അഗ്നിയുണ്ടാക്കി യഥേഷ്ടം വിറകുകൂട്ടി അഗ്നിയെ വർദ്ധിപ്പിച്ചു് അതിന്നരികെ ഇരുന്നു വിശ്രമിക്കുമ്പോൾ അനുഭവിക്കുന്ന നിർവൃതി വിശാലമായ ഹർമ്മ്യതലത്തിൽ സുവർണ്ണമഞ്ചത്തിൽ വിരാജിച്ചു വിലസിക്കുന്ന ഒരു സാമ്രാട്ടിന്നുപോലും ലഭിക്കുന്നതല്ല. പ്രതികൂലഭാവത്തോടെ തിരിടാത്തുള്ള നിരന്തരമായ അനുകൂലതയിൽ സുഖബുദ്ധിക്കു് സാധാരണതയല്ലാതെ, അസാധാരണതയൊ അധികതയൊ സംഭവിക്കുന്നില്ലെന്നുള്ളതുതന്നെ അതിനുള്ള കാരണം. അന്ധകാരം എത്ര ഗാഢമോ അതിൻെറ ധ്വംസരൂപമായ പ്രകാശവും അത്രതന്നെ ഗാഢമായി പ്രതീതമാകുന്നു. ഇങ്ങനെ ഭൂർജ്ജതരുക്കൾ നിമിത്തം ആ ഉന്നതഭൂമിയിൽ ഉണ്ടാകാറുള്ള ഉപകാരത്തെ കൃതജ്ഞതയോടെ അനുസ്മരിക്കുക എന്നതിൽ എൻെറ മനസ്സ് പലപ്പോഴും വ്യാപരിക്കാറുണ്ടു്. ഹിമഗിരിയുടെ ഉന്നതദേശത്തിൽ ഭൂർജ്ജവൃക്ഷങ്ങൾ അവസാനിച്ചാൽ പിന്നെ അന്യവൃക്ഷങ്ങൾ ആരംഭിക്കുന്നില്ല; അതായതു്, ഹിമഗിരിയുടെ ഹിമപ്രാന്തങ്ങളിൽ ഒടുവിൽ കാണപ്പെടുന്ന വൃക്ഷം ഭൂർജ്ജമാണു്. അതുകഴിഞ്ഞാൽപിന്നെ മേലോട്ടു് കുറെ ദൂരം ചിലതരം ചെറിയ ചെടികൾ കാണപ്പെടാമെങ്കിലും, വൃക്ഷശൂന്യമായി ഹിമാച്ഛന്നമായി, കേവലം നഗ്നരൂപത്തിലുള്ള ഹിമവാൻെറ അത്യുന്നതമായ ദേശവിഭാഗം ആരംഭിക്കുന്നു. ഹിമാലയത്തിൻെറ എല്ലാ ദേശവിഭാഗങ്ങളിൽവെച്ചും ഏററവും ദിവ്യവും മനോമോഹകവും വൈചിത്ര്യജനകവും ദുഷ്പ്രാപമായ ഈ ദേശവിഭാഗംതന്നെ. ചർമ്മിവൃക്ഷം താണപ്രദേശങ്ങളിൽ വളരാത്ത അത്ഭുതവും പവിത്രവുമായ ഒരു വൃക്ഷവിശേഷമാണെന്നുള്ളതു് സുവിദിതമാണു്. ഭൂർജ്ജതരുവിൻെറ വല്കലങ്ങൾ വസ്ത്രംപോലെ ധാരണം ചെയ്യുക, മന്ത്രതന്ത്രങ്ങളെഴുതി യന്ത്രമാക്കി കഴുത്തിലൊ കയ്യിലൊ കെട്ടുക, ഓലപോലെയൊ, കടലാസ്സുപോലെയൊ ഗ്രന്ഥങ്ങളെഴുതുക എന്നും മററുമുള്ള പവിത്രകാര്യങ്ങൾക്കായി ഉപയോഗിക്കപ്പെടുന്നു. അത്ഭുതാനുഭാവനായ ഈ ഭൂർജ്ജവൃക്ഷത്തോടു് എനിക്കുള്ള ബഹുമാനബുദ്ധിക്കും ഭക്തിക്കും ഒരതിരുമില്ല. വഴിയിൽ ഭൂർജ്ജവൃക്ഷത്തെ കാണുന്ന തൽക്ഷണം അതിനെ അതിയായ പ്രണയഭാവത്തോടെ ഞാൻ പ്രണമിച്ചിരുന്നു. ഈ എൻെറ ഭക്തിഭാവത്തെ, ഗോമുഖത്തിലേക്കുള്ള പ്രഥമ യാത്രക്കുശേഷം ഉടനെ എഴുതിയ "ഗോമുഖീയാത്ര" എന്ന ദശശ്ലോകാത്മകമായ ആ ചെറുഗ്രന്ഥത്തിൽ ഒരു ശ്ലോകംകൊണ്ടു ചിത്രീകരിച്ചിട്ടുണ്ടു്.

"ഭ്രാതർഭ്രുഞ്ജ! നമസ്സുതിസ്തവ പദേ പുണ്യാതിപുണ്യാത്മന-
സ്ത്വാം നിന്ദന്തി കപൂയയോനിരിതി യേ ധിക്താൻ സുധീമാനിനഃ
സ്ഥാവര്യം തവ ഗാംഗനീരലഹരീസംഘട്ടിതാംഗസ്യ യ-
ദ്ധന്യം ധന്യമതീവ ധന്യമമരേന്ദ്രാദ്യൈശ്ച സംപ്രാർത്ഥിതം."

"ഹേ സഹോദരേ ഭ്രുഞ്ജ! സുകൃതികളിൽവെച്ചു സുകൃതിയായ നിൻെറ ചരണമൂലത്തിൽ ഇതാ നമസ്കാരം! സ്ഥാവരയോനിയെന്ന് നിന്നെ യാതൊരുത്തർ നിന്ദിക്കുന്നുവൊ പണ്ഡിതാഭിമാനികളായ അവർക്ക് ധിക്കാരം! എന്തുകൊണ്ടെന്നാൽ ഗംഗാജലത്തിൻെറ തിരകളാൽ സദാ സംഘട്ടിതമായ ശരീരത്തോടു കൂടിയ നിൻെറ സ്ഥാവരത്ത്വം ധന്യം ധന്യമത്യന്ത ധന്യവും, ദേവേന്ദ്രൻ മുതലായവരാൽപോലും സംപ്രാർത്ഥിതവുമാണെന്ന അവർ അറിയുന്നില്ല."

ഹിമഗിരിയിലുള്ള എൻെറ വിഹാരചരിത്രമായ ഈ പ്രബന്ധത്തെ ഇവിടെ അവസാനിപ്പിക്കാം. ഇതിലുമധികം ഇതിനെ ദീൎഘിപ്പിക്കുവാൻ എന്റെ മനസ്സ് ഉത്സാഹിക്കുന്നില്ല. നഗാധിരാജനിലുള്ള എൻെറ പരിവ്രാജനാത്മകമായ തപസ്യാമാഹാത്മ്യത്തെ പ്രഖ്യാപനം ചെയ്യുവാൻ വേണ്ടിയല്ല ഞാനീപ്രബന്ധം എഴുതീട്ടുള്ളതു്. പ്രാകൃതികവും ഐതിഹാസികവും ആദ്ധ്യാത്മികവുമായുള്ള ഹിമാലയത്തിൻെറ മാഹാത്മ്യധോരണിയെ മലയാളവായനക്കാരുടെ ഇടയിൽ കുറഞ്ഞൊന്നു പ്രഖ്യാപനം ചെയ്യുകയാണ് പ്രകൃതഗ്രന്ഥാരംഭംകൊണ്ടു് ഞാനുദ്ദേശിച്ചിട്ടുള്ളതു്. എന്നാൽ താദൃശമായ ഹിമാദ്രിയുടെ മാഹാത്മ്യപ്രഖ്യാപനം, തന്നിൽത്തന്നെ ഉപക്ഷീണമാകുന്നില്ല, അതായതു് ഹിമഗിരിയുടെ മാഹാത്മ്യവിവരണം പുരുഷാർത്ഥങ്ങളിൽ പ്രകൃഷ്ടതമമായ അദ്ധ്യാത്മബോധത്തിനുപയോഗിയായല്ലാതെ, സ്വതന്ത്രമായി ഇവിടെ ചെയ്യപ്പെട്ടിട്ടില്ല. അങ്ങനെയാണെങ്കിൽ അദ്ധ്യാത്മബോധമാകുന്ന അർത്ഥത്തിൻെറ ഉൽപാദനത്തിൽ മാത്രമെ പ്രകൃതപ്രബന്ധം ചരിതാർത്ഥമാകുന്നുള്ളുവെന്നുള്ളതു് അനുക്തസിദ്ധമാണ്. അതെങ്ങനെ? അദ്ധ്യാത്മബോധത്തിന്നും ഹിമവാൻെറ മഹിമാനുവർണ്ണനത്തിന്നും തമ്മിൽ സാധ്യസാധനഭാവം സംഘടിക്കുന്നതെങ്ങനെ? ലോകത്തിൽ ദേവതാത്മാവായ ഹിമവാൻെറ സൎവ്വതോമുഖമായ മഹിമയിൽ ശ്രദ്ധയും ബഹുമാനവുമില്ലാത്ത ഹിന്ദുക്കൾ മാത്രമല്ല, ഇതരമതക്കാർതന്നെ ദുർല്ലഭമാണ്. മഹാമഹിമശാലിയായ ഹിമാലയം സൎവ്വർക്കും ശ്രദ്ധേയവും ബഹുമാന്യവുമായിത്തന്നെ വിജയിക്കുന്നു. ഹിമാലയമെന്നുള്ള പേരു കേൾക്കുമ്പോൾതന്നെ ജനങ്ങൾ ബഹുമാനംനിമിത്തം നമ്രശിരസ്കന്മാരായി അതിനെ കൈകൂപ്പി വന്ദിക്കുന്നു. ഇതുയും സൎവ്വമാന്യമായി, സർവ്വതോമാന്യമായ തുഷാരഗിരിയുടെ ലോകോത്തരമായ മഹിമാതിശയത്തെ അത്യുൽകണ്ഠയോടെ ഈ പ്രബന്ധദ്വാരാ വിശേഷരൂപത്തിൽ അറിഞ്ഞാസ്വദിക്കുവാനിടയുള്ള ഭക്തന്മാർക്ക് അതോടുകൂടി ആയാസമെന്നിയെ സരസമായി ദുർഗ്രാഹ്യങ്ങളായ അദ്ധ്യാത്മതത്ത്വങ്ങളുടെ ഗ്രഹണവും

സംപന്നമാകുന്നു. തുഹിനഗിരിക്കുള്ള വിശിഷ്ടതയുടെ വിജയസ്തംഭങ്ങളായി വിജയിക്കുന്ന അതിലുള്ള ഓരോരോ മുഖ്യധാമങ്ങളുടെ വിവരണാത്മകമായ ഈ ഗ്രന്ഥത്തിൽ സാധാരണവും ലഘുവുമായ യാത്രാസംഭവങ്ങളെപ്പോലും വിവരിക്കുന്നതോടുകൂടി അടുത്തടുത്തു അതിഗഹനങ്ങളും അതിനിഗൂഢങ്ങളുമായ അദ്ധ്യാത്മവിഷയങ്ങളേയും സുവിശദമായി സരളമായി സമ്യക്കായി പ്രതിവാദനം ചെയ്തിരിക്കുന്നു. ധാമങ്ങളുടേയും യാത്രകളുടെയും വിവരണത്തിൽനിന്നു ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനം അഥവാ അതിൽനിന്നും പ്രധാനമായ ഒരു സ്ഥാനം ദാർശനികവിഷയങ്ങളുടെ വിമർശനത്തിന്നും ഇതിൽ കൊടുത്തിട്ടുണ്ടു്. അതുകൊണ്ടു ഉന്മേഷപൂർവ്വകമായ മാഹാത്മ്യപരിശീലനം വഴിക്കു അതേ ഉന്മേഷഭാവത്തിൽ ക്ലേശമെന്നിയെ സസുഖമനേകമാദ്ധ്യാത്മികസിദ്ധാന്തങ്ങളും അവശ്യം ബുദ്ധിയിൽ ആരോഹണം ചെയ്യാതിരിക്കുന്നതല്ല. ഇങ്ങനെ ഒരു പ്രത്യേകരീതിയിൽ വിപ്രകൃഷ്ടമായ ഒരു സാദ്ധ്യസാധനസംബന്ധം തുഹിനഗിരിയുടെ മാഹാത്മ്യവർണ്ണനത്തിന്നും തത്വാവഗതിക്കും തമ്മിൽ ഇവിടെ സംഘടിതമാകുന്നുവെന്നുള്ളതിൽ യാതൊരനുപപത്തിയുമില്ല.

എന്നാൽ അങ്ങനെ ഇതിൽ അധികമായി ഉപന്യസിച്ചിട്ടുള്ള ദാർശനികസിദ്ധാന്തങ്ങളിൽ, മുഖ്യസിദ്ധാന്തമെന്താകുന്നുവെന്നുകൂടി ബുഭുത്സുക്കളുടെ പ്രത്യേകമായ ശ്രദ്ധക്കും വിചാരത്തിന്നും വിഷയീഭവിക്കുവാൻ വേണ്ടി ഇവിടെ കുറഞ്ഞൊന്നു നിരൂപണം ചെയ്യാം. "ഞാൻ" "ഞാൻ" എന്നുള്ള ശബ്ദപ്രയോഗത്തിന്നു വിഷയമായി, സർവ്വരുടേയും ബുദ്ധിഗുഹയിൽ സ്ഥിതിചെയ്യുന്ന ആത്മവസ്തുതന്നെ, ഈശ്വരനെന്നും ബ്രഹ്മമെന്നും മററുമുള്ള പല പേരുകളാൽ നിർദ്ദേശിക്കപ്പെടുന്നതും, ജഗത്തിൻെറ ജന്മസ്ഥിതി ഭംഗങ്ങൾക്കു ഹേതുഭൂതവുമായ ആ സ്വതന്ത്രവസ്തുവെന്നുള്ളതാണു് ഈ പ്രബന്ധത്തിലെ മുഖ്യമായ പ്രതിപാദ്യവിഷയം. ഇതിലെ മാത്രമല്ലാ, സർവ്വമായ ഉപനിഷത്തുകളുടേയും പ്രതിപാദ്യവിഷയം ഇതുതന്നെ. ഈ ചൈതന്യസ്വരൂപമായ ആത്മവസ്തുവെക്കൂടാതെ വേറൊരു ഈശ്വരൻ സ്ഥിതിചെയ്യുന്നില്ല. ഇതിനെ അറിയുന്നവർ ഈശ്വരനെ അറിയുന്നു. ഈ ആത്മവസ്തു കൂടാതെ അതിൽനിന്നന്യനായ ഒരു തടസ്ഥേശ്വരനൊ, അഥവാ വല്ല ലോകവിശേഷത്തിലും സാർവ്വഭൌമനെന്നപോലെ തന്നിൽനിന്നന്യനായി, സാകാരനായ ഒരീശ്വരനൊ ഭവിക്കുന്നില്ല. "നേദം യദിദമുപാസതേ" എന്നും മററുമുള്ള വാക്യങ്ങളെക്കൊണ്ടു അനേകായിരം സംവത്സരങ്ങൾക്കു് മുമ്പു തന്നെ നമ്മുടെ ഉപനിഷത്തുകൾ തടസ്ഥേശ്വരവാദത്തെ പ്രതിഷേധിച്ചിരിക്കുന്നു, അദ്വിതീയമായ ഈ ഒരേ വസ്തുതന്നെ സത്യം. മററുള്ള സർവ്വപദാർത്ഥങ്ങളും വികാരിയും വിനാശിയും അതു നിമിത്തം അസത്യവുമാകുന്നു.

ദേശകാലവസ്തുക്കളാൽ അപരിച്ഛിന്നമായി, ആത്മരൂപമായ ഈ ബ്രഹ്മവസ്തു തൻെറ നിർവികാരഭാവത്തിന്നു യാതൊരു ക്ഷതിയും സംഭവിക്കാതെ

ആകാശാദിക്രമത്തിൽ ഈ ജഗത്തിനെ സൃഷ്ടിക്കുന്നു, അതെങ്ങനെ? സൃഷ്ടിക്കു കാരണീഭൂതമായ വസ്തുവിൽ യാതൊരു വികാരവും സംഭവിക്കാതെ, സൃഷ്ടി സംഭവിക്കുന്നതെങ്ങനെ? തന്നിൽ സ്ഥിതിചെയ്യുന്ന ഒരു ശക്തിവിശേഷം അതിന്നാശ്രയമായ ബ്രഹ്മവസ്തുവിൽ യാതൊരു വികാരവുമുണ്ടാക്കാതെ ഈ ജഗത്തിനെ സർജ്ജനം ചെയ്യുന്നു. അതു നിമിത്തം ബ്രഹ്മം അവസ്ഥാന്തരപ്രാപ്തിയെന്നുള്ള വികാരഭാവം കൂടാതെതന്നെ സർവ്വദാ ഏകരൂപത്തിൽ വിജയിക്കുന്നു. മഹാവൈചിത്ര്യകാരിണിയായതുകൊണ്ടു മായയെന്നും, ജഗത്തിന്റെ ഉപാദാനമായതുകൊണ്ടു പ്രകൃതിയെന്നും, മററുമുള്ള പലെ നാമധേയങ്ങളാൽ നിർദ്ദേശിക്കപ്പെടുന്നതു ഇതേ ശക്തിവിശേഷംതന്നെ. ഈ വിചിത്രശക്തി, അഥവാ ഈ വിചിത്രശക്തിയോടു് യുക്തമായ ബ്രഹ്മംതന്നെ ഈ ജഗത്തായി പരിണമിച്ചിരിക്കുന്നു. അങ്ങനെയാണെങ്കിൽ പാഞ്ചഭൌതികമായി കാണപ്പെടുന്ന ഈ ജഗത്തു ബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെന്നു സിദ്ധമാകുന്നു. പിന്നെ ചൈതന്യം എപ്പോഴും ഒന്നല്ലാതെ രണ്ടല്ലാത്തതുകൊണ്ടു ജഗത്തിൽ ഓരോരോ ശരീരങ്ങളിൽ "ഞാൻ" "ഞാൻ" എന്നു അഭിമാനിക്കുന്ന ചൈതന്യരൂപമായ ജീവനും ആ ബ്രഹ്മത്തിൽനിന്നു ഭിന്നപദാർത്ഥമാകുവാൻ പാടുള്ളതല്ല. ചൈതന്യം പ്രതിശരീരം ഭിന്നമെന്നു കല്പിക്കുവാൻ യാതൊരു ന്യായവും കാണുന്നില്ല. ജഡസ്വരൂപമായ ജഗത്തുതന്നെ ബ്രഹ്മത്തിൽനിന്നു ഭിന്നമല്ലെങ്കിൽ, ചൈതന്യാത്മകനായ ജീവൻ ബ്രഹ്മത്തിൽനിന്നു ഭിന്നനാകുന്നതെങ്ങിനെ? ഇങ്ങനെ ജീവജഗത്തുക്കൾ അദ്വിതീയമായ ചേതനബ്രഹ്മത്തിന്റെ പരിമാണഭേദങ്ങളല്ലാതെ- ബ്രഹ്മം സ്വയമപരിണാമിയെങ്കിലും സ്വശക്തിയുടെ വിജൃംഭണം നിമിത്തം പരിണാമിയെന്നു വ്യവഹരിക്കപ്പെടുന്നു- സ്വതന്ത്ര പദാർത്ഥങ്ങളല്ലെന്നു വേദാന്തദർശനകർത്താവായ ബാദരായണന്റെയും, തദനുയായികളായ ശങ്കരപ്രഭൃതികളുടേയും മുഖ്യസിദ്ധാന്തവും അതു സത്യാൽ സത്യതരവുമാകുന്നു. അങ്ങനെ താനും സർവ്വമായ ഈ ജഗത്തും ബ്രഹ്മംതന്നെ എന്നു നിസ്സംശയം സാക്ഷാൽ അറിയുന്നതുതന്നെ ബ്രഹ്മജ്ഞാനമെന്നും, അങ്ങനെ സ്വസ്വരൂപമായി, ജഗൽസ്വരൂപമായി സാക്ഷാൽക്കരിച്ചതായ ആ അദ്വിതീയബ്രഹ്മത്തിൽ അനവരതം രമിക്കുന്നതു തന്നെ പരമപുരുഷാർത്ഥമെന്നും, അതുതന്നെ ജീവന്മുക്തിദശയെന്നും അവർ സിദ്ധാന്തിച്ചിരിക്കുന്നു. ജീവബ്രഹ്മൈക്യരൂപമായ ഈ തത്വത്തെ തന്നെ, അതായതു അദ്വൈതം സത്യമെന്നുള്ള ത്രികാലസത്യമായ ഈ സിദ്ധാന്തത്തെതന്നെ, അതിന്റെ അവഗതിക്കുള്ള അംഗോപാംഗങ്ങളോടും, തൽസംബന്ധിയായ മററു പലെ വിഷയങ്ങളോടും കൂടി ഈ ഗ്രന്ഥത്തിൽ സുഗ്രാഹ്യമായി സംഗ്രഥനം ചെയ്തിരിക്കുന്നു.

ലോകത്തിൽ പുരാണങ്ങളും നവീനങ്ങളും പൌരസ്ത്യങ്ങളും പാശ്ചാത്യങ്ങളുമായ പലെ ദർശനപദ്ധതികളും അവതരിച്ചിട്ടുണ്ടു്. എങ്കിലും അവയെല്ലാം

പലെ അംശങ്ങളിലും അപൂർണ്ണങ്ങളെന്നു പ്രസ്താവിക്കുന്നതിൽ സംശയിപ്പാനില്ല. സർവ്വമായ പ്രാപഞ്ചികരഹസ്യങ്ങളേയും സർവ്വർക്കും സന്തോഷജനകമായി സംപൂർണ്ണമായി സമുദ്ഘാടനം ചെയ്യുന്ന ഒരു ദർശനം ഇതേവരേയും ലോകത്തിൽ ഉണ്ടായിട്ടില്ലെന്നുള്ളതു് സർവ്വസമ്മതമാണ്. എന്നാൽ അങ്ങനെ സംപൂർണ്ണമായി, സർവ്വസമ്മതമായ ഒരു മഹാദർശനം ഭാവിയിൽ എപ്പോഴെങ്കിലുമുണ്ടാകുമൊ എന്നുള്ള കാര്യവും സന്ദിഗ്ദ്ധമാണ്. എങ്കിലും ദാർശനികമായ പലെ അംശങ്ങളും ഇനിയും അഭിവൃദ്ധിപ്പെടേണ്ടതുള്ളതുകൊണ്ടു്, ആ വിഷയത്തിൽ വിദ്വാന്മാർ പരിശ്രമിക്കേണ്ടതു് അത്യന്തമപേക്ഷിതമാണ്. എന്നാൽ എന്തു കാരണവശാലൊ പണ്ടത്തെ ഋഷികളെപ്പോലെ തത്വവിചാരത്തിൽ അഭിനിവേശവും സാമർത്ഥ്യവുമുള്ള അന്തർമ്മുഖദൃഷ്ടികളായ പണ്ഡിതന്മാർ ഇക്കാലത്തു് നമ്മുടെ ദേശത്തിലാകട്ടെ, വിദേശങ്ങളിലാകട്ടെ, നന്നെ ദുർല്ലഭമാണെന്നുള്ള മനുഷ്യവർഗ്ഗത്തിന്റെ ശോചനീയമായ ദുർഭാഗ്യത്തേയും ദുരവസ്ഥയേയും പററി ദുഃഖിക്കാതിരിപ്പാനും നിവൃത്തിയില്ല. ലോകത്തിൽ ഇപ്പോൾ വിദ്യമാനങ്ങളായ ദർശനങ്ങൾ എത്രതന്നെ അപൂർണ്ണങ്ങളെന്നിരിക്കിലും, അവയിലെല്ലാം ഗ്രാഹ്യങ്ങളായ പലെ സത്യാംശങ്ങളും കിടപ്പുള്ളതുകൊണ്ടു്, അവയൊന്നുംതന്നെ ത്യാജ്യങ്ങളായി ഭവിക്കുന്നില്ല. എന്നാൽ ഇതരദർശനങ്ങളെ അപേക്ഷിച്ചു്, വേദാന്തദർശനം, അതായതു് ശാങ്കരമതം എന്നു പ്രസിദ്ധമായ അദ്വൈതദർശനം അതിലും എന്തുതന്നെ വൈകല്യങ്ങളും ബുദ്ധിഗോചരമല്ലാത്ത തർക്കാഭാസങ്ങളും ബുദ്ധിമാന്മാരുടെ ബുദ്ധിക്കു വിഷയീഭവിക്കുന്നുവെങ്കിലും, യാഥാർത്ഥികമായ അധികം ആദ്ധ്യാത്മികരഹസ്യങ്ങളെക്കൊണ്ടു് സംപൂരിതമെന്നും, അതുകൊണ്ടു് അതു് സർവോത്തമമെന്നും വിശ്വസിക്കുന്നവരിൽ ഒരുവനാകുന്നു ഞാൻ. ആ വിശ്വാസത്തിന്റെ ഫലമായി വേദാന്തപ്രതിപാദ്യമായ ആ അഖണ്ഡവസ്തുവിൽ തന്നെ അനവരതം, അതായതു് ചിത്തം നിരുദ്ധമാകുന്ന സമാധികാലത്തിലും, ചിത്തം വ്യാപാരോന്മുഖമാകുന്ന വിക്ഷേപകാലത്തിലും, അവ്യഭിചരിതമായി രമിച്ചുകൊണ്ടും, അതിൽതന്നെ അവ്യഭിചരിതമായി ആനന്ദിച്ചുകൊണ്ടും, വിഹരിക്കുന്ന ഈ സാധുവിന്റെ അനുഭവങ്ങളേയും വിചാരങ്ങളേയുമാണ് ഇതിൽ പലേടത്തും സമുട്ടങ്കനം ചെയ്തിരിക്കുന്നതെന്നു് വിശിഷ്യ പറയേണ്ടതില്ലല്ലൊ. ഹിമാദ്രിശിഖരങ്ങളിലും കൈലാസശിഖരത്തിലും മാനസസരസ്സിന്റെ തടത്തിലും ഞാൻ ആ പരിപൂർണ്ണവസ്തുവെ തന്നെ കാണുന്നു. ഏതു ദേശത്തും ഏതു കാലത്തും, ഏതു വസ്തുവിലും, ഏതവസ്ഥയിലും ഞാനാ സ്വയം പ്രകാശവസ്തുവെതന്നെ സാക്ഷാൽകരിക്കുന്നു. ആ സത്യവസ്തുവെയല്ലാതെ വേറൊന്നിനെ ഞാൻ കാണുന്നില്ല. വേറൊന്നിനെ ഞാൻ കേൾക്കുന്നില്ല. വേറൊന്നിനെ ഞാൻ സ്പർശിക്കുന്നില്ല. വേറൊന്നിനെ ഞാൻ രസിക്കുന്നില്ല. വേറൊന്നിനെ ഞാൻ ഘ്രാണിക്കുന്നില്ല. വെറൊന്നിനെ ഞാൻ ചിന്തിക്കുന്നില്ല. ആ ആനന്ദവസ്തുവിലല്ലാതെ

ഞാൻ വേറൊന്നിൽ രമിക്കുന്നില്ല. ഞാൻ വേറൊന്നിൽ ക്രീഡിക്കുന്നില്ല. ഞാൻ വേറൊന്നിൽ ആനന്ദിക്കുന്നതുമില്ല.

ഇങ്ങനെ മാനുഷജന്മത്തെ ചരിതാർത്ഥീകരിക്കുന്ന ഈ ബ്രഹ്മാനുഭവത്തെ —അത്യന്തമധുരമായ ഈ ബ്രഹ്മാനുഭവത്തെ— ആസ്വദിക്കുവാൻ ബുദ്ധിയും, ബുദ്ധിക്കു കറെ ശുദ്ധിയുമുള്ള എല്ലാ മാനുഷസഹോദരന്മാരോടും ഞാൻ പ്രാർത്ഥിക്കുന്നുണ്ട്, വനത്തിൽ നിവസിക്കുന്ന ഒരു സന്ന്യാസിയെപ്പോലെ ഗൃഹത്തിൽ നിവസിക്കുന്ന ഒരു ഗൃഹസ്ഥനും അദ്ധ്യാത്മവിചാരം ചെയ്യുന്നതിൽ യാതൊരു വിരോധവുമില്ല. സർവ്വ വർണ്ണികളും, സർവ്വാശ്രമികളും, സർവ്വമനുഷ്യരും ആത്മാനന്ദത്തെ ആസ്വദിക്കുവാൻ അർഹന്മാരാകുന്നു. മനോബലമുണ്ടെങ്കിൽ, എത്ര ബഹുലമായ വ്യവഹാരങ്ങളുടെ മദ്ധ്യത്തിലും ആത്മഭാവനം അശക്യമല്ല. സന്ന്യസനാനന്തരം ഹിമഗിരിയിൽതന്നെ പരമാത്മമഹിമയെ അനുസന്ധാനം ചെയ്തുകൊണ്ടു നിരന്തരമായി, നിർബ്ബാധമായി നിവസിക്കുന്ന അത്യന്തമേകാന്തപ്രിയനായ ഒരു സന്ന്യാസിയാണു ഈ ലേഖകനെന്നിരിക്കിലും, സന്ന്യാസാശ്രമം മനുഷ്യജീവിതത്തിൽ അഭിലഷണീയമായി, പവിത്രതമമായ ഒരു ദശാവിശേഷം തന്നെയെന്നും അതു ദുഃഖാത്മകമെന്നു പറയപ്പെടുന്ന ഈ സംസാരത്തെ ആനന്ദമയമാക്കിത്തീർക്കുന്ന ഒരു വിചിത്രസാധനമെന്നും ഞാൻ ഗാഢമായി വിശ്വസിക്കുന്നുവെങ്കിലും, വിക്ഷേപഹേതുവായ സർവ്വ കർമ്മങ്ങളുടേയും പരിത്യാഗംകൂടാതെ ചില അധികാരികൾക്കു അദ്ധ്യാത്മവിചാരംതന്നെ തീരെ അസാദ്ധ്യമെന്നു ഞാനും സമ്മതിക്കാമെങ്കിലും ഗൃഹസ്ഥാദികളായ അന്യാശ്രമികൾ അദ്ധ്യാത്മവിചാരത്തിനു അർഹന്മാരല്ലെന്നോ, ആ ആശ്രമങ്ങളിൽ അദ്ധ്യാത്മചിന്തനം ചെയ്യുക എന്നതു അസാദ്ധ്യമെന്നോ എനിക്കു അഭിപ്രായമില്ല. ഈ വിഷയം മുമ്പുതന്നെ ചിലേടത്തു് പ്രസ്താവിച്ചിട്ടുള്ളതെങ്കിലും, ഇവിടെ ദാർഢ്യാർത്ഥം പിന്നേയും പ്രസ്താവിച്ചുകൊള്ളുന്നു. ഏതു കർമ്മങ്ങൾക്കിടയിലും ആത്മാവിനെ ചിന്ത ചെയ്യുക! സ്ത്രീപുത്രപൌത്രാദികളാൽ പരിവൃതനായി ഗൃഹത്തിലിരുന്നുകൊണ്ടും ആ പരമാത്മാവിനെ പ്രേമപൂർവ്വമനവരതമനുസ്മരിക്കുക! കരചരണാദികളെ ചേഷ്ടിപ്പിക്കുന്ന ആ ചൈതന്യത്തെ ഇടവിടാതെ ഓർമ്മിച്ചുകൊണ്ടുതന്നെ, അവയെ വിഹിതമായ ഓരോ ചേഷ്ടകളിലും വിനിയോഗിക്കുക! സുരാകുംഭത്തിൽ മോഹിക്കാതെ സുധാകുംഭത്തെ എപ്പോഴും പാനംചെയ്യാനന്ദിക്കുക!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## പരമപൂജ്യശ്രീ

## തപോവനസ്വാമി തൃപ്പാദങ്ങളാൽ വിരചിതങ്ങളായ

### * സംസ്കൃത ഗ്രന്ഥങ്ങൾ *

| | | Rs. | nP. |
|---|---|---|---|
| ഈശ്വരദർശനം 1—ാം ഭാഗം | .... | 2 | 00 |
| ടി 2—ാം ഭാഗം | .... | 5 | 00 |
| ശ്രീസൌമ്യകാശീശസ്തോത്രം (ഹിന്ദിവ്യാഖ്യാനസഹിതം) 2-ാം പതിപ്പ് | .... | 3 | 00 |
| ശ്രീഗംഗാസഹസ്രനാമസ്തോത്രം | .... | 0 | 50 |
| ശ്രീഗംഗോത്തരി ക്ഷേത്രമാഹാത്മ്യം | .... | 1 | 00 |
| ശ്രീതപോവനശതകം-സംസ്കൃതഹിന്ദീടീകാസഹിതം (പണ്ഡിതശ്രീ ബാലകൃഷ്ണഭട്ടശാസ്ത്രിവിരചിതം) | .... | 1 | 10 |

### * മലയാള ഗ്രന്ഥങ്ങൾ *

| | | Rs. | nP. |
|---|---|---|---|
| ഹിമഗിരിവിഹാരം 2—ാം ഭാഗം മാത്രം | .... | 2 | 50 |
| ഹിമഗിരിവിഹാരം 3-ാം പതിപ്പ് 1-ം, 2-ം, 3-ം ഭാഗങ്ങൾ ഒന്നായി ചേർത്തു് | .... | 4 | 00 |
| ശ്രീബദരീശസ്തോത്രം- (വ്യാഖ്യാതാ പണ്ഡിററ് ശ്രീ പി. ഗോപാലൻ-നായർ കൊല്ലങ്കോട്ട്) നന്നായി പരിഷ്കരിച്ച 2-ാം പതിപ്പ് | .... | 1 | 00 |
| ശ്രീതപോവനസ്തവഃ— | .... | 0 | 25 |
| കൈലാസയാത്ര— | .... | 2 | 26 |
| ഈശ്വരദർശനം 1-ാം ഭാഗം മലയാളഅക്ഷരത്തിൽ അച്ചടിച്ചതു് | .... | 1 | 50 |
| ഈശ്വരദർശനം 1-ം, 2-ം ഭാഗം അതിസുന്ദരമായി മലയാളഅക്ഷരത്തിൽ അച്ചടിച്ച് ബൈൻഡ് ചെയ്തതു് | .... | 5 | 00 |
| ശ്രീസൌമ്യകാശീശസ്തോത്രം മൂലം മാത്രം മലയാളഅക്ഷരത്തിൽ | .... | 1 | 25 |
| ടി മലയാളവ്യാഖ്യാനസഹിതം (വ്യാഖ്യാതാ ശ്രീപരമാനന്ദതീർത്ഥപാദസ്വാമികൾ) | .... | 4 | 00 |

ഈ മേൽവിലാസത്തിൽ ആവശ്യപ്പെടുക:—

പി. കൃഷ്ണപിള്ള, പെരുമ്പാവൂർ,

(കേരളാസ്റ്റോറ്)